പരമഭട്ടാരശ്രീ

# ചട്ടമ്പിസ്വാമിതിരുവടികൾ

# ജീവചരിത്രം.

രാമാനുജമുദ്രാലയം ക്ലിപ്തം,

തൃശ്ശിവപേരൂർ.

1110

പരമഭട്ടാരശ്രീ

# ചട്ടമ്പിസ്വാമിതിരുവടികൾ

# ജീവചരിത്രം.

---

സമ്പാദകൻ:

പറവൂർ കെ. ഗോപാലപിള്ള.

പ്രകാശകൻ:

വി. കെ. അമ്മുണ്ണിമേനോൻ, ചാലക്കുടി.

ഒന്നാംപതിപ്പ് കാപ്പി 1000.

രാമാനുജമുദ്രാലയം ക്ലിപ്തം,

തൃശ്ശിവപേരൂർ.

1110

# മുഖവുര

ഈ ഗ്രന്ഥം രചിക്കുന്നതിനും ഈ രൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിനും എനിക്കും പ്രകാശകനും നേരിട്ടിട്ടുള്ള പ്രയാസങ്ങളെക്കുറിച്ച് പ്രസാധകക്കുറിപ്പിൽ ഏറക്കുറെ പ്രതിപാദിച്ചിട്ടുണ്ട്. ഗ്രന്ഥത്തിന്റെ രചനാപ്രണാളിയുടെ സ്വഭാവത്തെയും ചരിത്രസാമഗ്രികളേയും കുറിച്ചു പ്രാരംഭാദ്ധ്യായത്തിലും വിശദമാക്കിയിട്ടുണ്ട്. ഗ്രന്ഥം മൂന്നു പങ്കായി പകുത്ത് പത്തദ്ധ്യായമുള്ള ഒന്നാംപങ്കിൽ സാമാന്യ ജീവചരിത്രവും രണ്ടാംപങ്കിൽ ചരിത്രപുരുഷൻ രചിച്ച പുസ്തകങ്ങളുടെ നിരൂപണവും, മാസികകളിലും പത്രങ്ങളിലും എഴുതിപ്രസിദ്ധീകരിച്ചിട്ടുള്ളതും പ്രസിദ്ധപ്പെടുത്താതെ അങ്ങിങ്ങ് ചിതറി കിടക്കുന്നതുമായ പ്രബന്ധശകലങ്ങളുടെ ഉദ്ധാരണവും, മൂന്നാംപങ്കിൽ ചരിത്രപുരുഷനെക്കുറിച്ചു എഴുതീട്ടുള്ള പതിനെട്ടു സ്മരണകളും നിബന്ധിച്ചിരിക്കുന്നു. ഗ്രന്ഥശരീരം ഇത്രമാത്രമാണ്. സാഹിത്യശാസ്ത്രദൃഷ്ട്യാ നോക്കുമ്പോൾ ഈ ഗ്രന്ഥത്തിനു വേണ്ടത്ര ഗുണങ്ങൾ ഉണ്ടെന്നു അഭിമാനിക്കാൻ സമ്പാദകനു് അവകാശമില്ല. അനവധാനത നിമിത്തം പല ദിക്കിലും ആവർത്തനങ്ങളും വൃഥാ സ്ഥൂലമെന്ന അഭിപ്രായത്തിനു വഴി നൽകുന്ന ഭാഗങ്ങളും വന്നുകൂടീട്ടുണ്ടാകാം. മററു പ്രകാരത്തിലും ഈ ഗ്രന്ഥത്തിനു വന്നുപോയിട്ടുള്ള പല കുറവുകളും ഞാൻ നല്ലപോലെ അറിയുന്നുണ്ടുതാനും. ഇതിലെ പല ഭാഗങ്ങളും ചരിത്രസാമഗ്രികൾ തേടിപ്പിടിക്കുവാൻ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ എഴുതിയിട്ടുള്ളവയാണ്. അതിനാൽ എനിക്കു വല്ല കൃതാർത്ഥതയും ഉണ്ടെങ്കിൽ അതു് "മുല്ലപ്പൂവിന്റെ ഗുണത്താലെ വാഴനാരിനും മോക്ഷം" എന്നുള്ള പഴമൊഴിയുടെ സാരം അനുസരിച്ചുള്ളതു മാത്രമാകുന്നു. ഉദ്ദേശം നാലുകൊല്ലക്കാലത്തെ പരിശ്രമഫലമാണിതു്.

സ്മരണകൾ ഒഴിച്ചുള്ള ഗ്രന്ഥഭാഗങ്ങളിലെ കൈയെഴുത്തു പകർപ്പുകൾ രണ്ടുനാലു ദിവസംകൊണ്ടു വായിച്ച്, വേണ്ട ഭേദഗതികൾ ചെയ്തും ചരിത്രസാമഗ്രികൾ സമ്പാദിക്കുന്നതിനു സഞ്ചരിക്കേണ്ട സ്ഥലങ്ങളേയും, കാണേണ്ട മാന്യന്മാരേയും കുറിച്ചു വേണ്ട നിർദ്ദേശങ്ങൾതന്നും എന്നെ അനുഗ്രഹിച്ച ബ്രഹ്മശ്രീ വാഴൂർ തീർത്ഥപാദപര

മഹംസസ്വാമിതിരുവടികളോടു എനിക്കുള്ള കടപ്പാടുകളെ വിനയപൂർവ്വം ഇവിടെ സ്മരിച്ചുകൊള്ളുന്നു. ഈ പുസ്തകം ഇത്രയും ഭംഗിയായി അച്ചടിച്ചുതന്ന തൃശ്ശിവപേരൂർ രാമാനുജൻ മുദ്രാലയാധികൃതന്മാരോടും, കാര്യാന്തരങ്ങളാൽ ക്ലേശിതനെങ്കിലും സദ്ഗുരുവിന്റെ പേരിലുള്ള ഭക്തിപാരമ്യത്താൽ ശ്രീസ്വാമി തൃപ്പാദങ്ങളിലെ സ്മരണയെ നിലനിർത്തുന്നതിനു സദ്ഗുരു "എന്ന മാസികയെ ഇപ്പോഴും നിർവ്വഹിച്ചും നടത്തിപ്പോരുന്ന ശ്രീമാൻ കോവിലകത്തുംപറമ്പിൽ ഗോവിന്ദമേനവൻ അവർകൾ എന്റെ അപേക്ഷയനുസരിച്ച് ഈ ഗ്രന്ഥത്തിന്റെ പ്രൂഫ് വായിച്ചും കാര്യമായ ഭേദഗതികൾ ചെയ്തും എന്റെ ശ്രമത്തെ ലഘൂകരിച്ചിട്ടുള്ളതിനാൽ അദ്ദേഹത്തോടും എനിക്കുള്ള അകൈതവമായ കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ശ്രീസ്വാമിതിരുവടികളുടെ ജീവചരിത്ര രചനയിൽ പല നിർദ്ദേശങ്ങൾ ചെയ്തും ചരിത്രസാമഗ്രികളും സൽഗ്രന്ഥങ്ങളും അയച്ചുതന്നും എന്നെ പ്രോത്സാഹിപ്പിച്ച മകയിരം തിരുനാൾ തച്ചുടയതമ്പുരാൻ തിരുമനസ്സിനോടും എന്റെ ആധമർണ്യത്തെ പ്രകാശിപ്പിച്ചുകൊള്ളുന്നു. എന്റെ അപേക്ഷയെ ശിരസാവഹിച്ച് സ്വാമി തിരുവടികളെക്കുറിച്ചു പല സ്മരണകൾ എഴുതിയയച്ചുതന്ന മഹതീമഹാന്മാരോടും ആത്യാവശ്യമായ ഉദ്ധാരണങ്ങൾ എടുത്തുകൊള്ളുവാൻ സമ്മതിച്ച കവികളോടും മഹാന്മാരോടും ഹാർദ്ദമായി നന്ദിപറഞ്ഞുകൊള്ളുന്നു. ശ്രീസ്വാമിതിരുവടികളുടെ ബ്ലോക്കുകൾ, ചിത്രങ്ങൾ, കത്തുകൾ, ചരമപദ്യങ്ങൾ മുതലായവ അയച്ചുതന്നു, പന്മന ശ്രീസ്വാമികളുടെ സമാധിപീഠത്തിൽ സ്ഥിരഭജനക്കാരനും ഭക്തോത്തംസവും സ്വദേശാഭിമാനിയും ആയ കുമ്പളത്തു ശ്രീമാൻ ശങ്കുപ്പിള്ള അവർകളുടെ സഹായസഹകരണങ്ങളെക്കുറിച്ചു നിർവ്യാജമായ കൃതജ്ഞത പ്രകടിപ്പിക്കാൻ എന്റെ ഈ ശുഷ്കവാക്യങ്ങൾ പര്യാപ്തങ്ങളല്ലതന്നെ. അവതാരികാകാരന്റെ ഉചിതജ്ഞതയെക്കുറിച്ച് ഒന്നും പറയേണ്ടതില്ല, അദ്ദേഹം തിരുവടികളെ അവതാരികകൊണ്ട് സമുചിതമായി ആരാധിച്ചിരിക്കുന്നു.

ശ്രീസ്വാമികളുടെ എല്ലാ ഗ്രന്ഥങ്ങളേയും, അപ്രസാധിതങ്ങളായ പല ഉപന്യാസങ്ങളേയും, "സ്മരണ"മുതലായ ജീവചരിത്രോപകരണങ്ങളേയും കിട്ടുന്നിടത്തോളം ശേഖരിച്ചു സ്വാമിഭക്തന്മാർ അയച്ചുതരുന്നപക്ഷം അവയെല്ലാം കൂട്ടിച്ചേർത്തു പ്രസിദ്ധപ്പെടുത്തുവാൻ

ഈയുള്ളവൻ ഒരുക്കമാണ്. ഈ പുസ്തകം തയ്യാറാക്കുന്നതിനും അ
ച്ചടിപ്പിക്കുന്നതിനും വേണ്ട ധനസഹായംചെയ്ത ഭക്താഗ്രഗണ്യൻ
വി. കെ. അമ്മുണ്ണിമേനവന് ഈ ഗ്രന്ഥത്തിന്റെ ഒന്നാംപതിപ്പ്
ആയിരം പ്രതിയിലുള്ള അവകാശം അദ്ദേഹത്തിനു ചിലവുവന്ന സം
ഖ്യ എടുത്തു ബാക്കി എനിക്കു തന്നുകൊള്ളാമെന്നുള്ള ഔദാര്യപൂർവ്വ
മായ കരാറിൻപേരിൽ ഞാൻ വിട്ടുകൊടുത്തിരിക്കുന്നു. ഈ ഗുണജ്ഞ
മൌലിയുടെ സഹായം ഉണ്ടായില്ലെങ്കിൽ അടുത്ത കാലത്തെങ്ങും ഈ
ഗ്രന്ഥം അച്ചടിപ്പാൻ കഴിവുണ്ടാകുമോ എന്നു സംശയിക്കുന്നു. ഇപ്രകാ
രമുള്ള സൽകർമ്മങ്ങളിൽ ഇദ്ദേഹം വീണ്ടും വ്യാപൃതനായിക്കാണ്മാൻ
ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ. സ്വാമി തിരുവടികളുടെ ആത്മ
ചൈതന്യപ്രവാഹം ഈ ഗ്രന്ഥപാരായണതല്പരന്മാരിൽ അനർഗ്ഗള
മായി പതിയട്ടെയെന്നു പ്രാർത്ഥിച്ചുകൊണ്ടു് ഈ മുഖവുര ഉപസംഹ
രിക്കുന്നു.

| | |
|---|---|
| പറവൂർ, | പറവൂർ, കെ. ഗോപാലപിള്ള, |
| 1110 മേടം—9. | സമ്പാദകൻ. |



# അവതാരിക.

ഈ കഴിഞ്ഞ മീനം 31-ാംനു- ഏതാണ്ട് ഉച്ചയായപ്പോൾ
ഞാൻ കാര്യവശാൽ പുറത്തുപോയി മടങ്ങി ഗൃഹത്തിൽ പ്രവേശിച്ച
സമയം മദ്ധ്യവയസ്കനായ ഒരാൾ എന്റെ ഗൃഹത്തിന്റെ പൂ
മുഖത്തുനിന്ന് എന്നെ കാണാതെ ഇച്ഛാഭംഗത്തോടുകൂടി തിരിച്ചു
പോകുവാൻ പുറപ്പെടുകയായിരുന്നു. ആദ്യമായി കാണുന്ന ഈ
ആൾ ആരെന്നും എവിടെനിന്ന് എന്തിനായി വന്നു എന്നും മ
റ്റുമുള്ള ചോദ്യങ്ങൾകൊണ്ട് ഞാൻ അദ്ദേഹത്തെ അഭിവാദ്യം ചെ
യ്തു. "എന്റെ പേർ പറവൂർ കെ. ഗോപാലപിള്ള എന്നാണ്; പന്മ
ന മുതലായ ദിക്കുകളിൽ സഞ്ചാരം കഴിഞ്ഞു മടങ്ങിവരികയാണ്"
എന്ന മറുപടി എന്റെ ഹൃദയത്തിലുള്ള ചില വികാരങ്ങളെ മുഖത്ത്
വെളിപ്പെടുത്തി. ഉച്ചഭക്ഷണത്തിനു തിടുക്കമായിവന്ന ഞാൻ അവി
ടെയിരുന്ന് "ചട്ടമ്പി"സ്വാമി തിരുവടികളുടെ സമാധിപീഠം, കമ്പ
ളത്ത് ശങ്കുപിള്ള, പറവൂർ കല്ലറയ്ക്കൽ വീട്ടിൽ അമ്മാളുഅമ്മ, ഇവ
രുടെയൊക്കെ വർത്തമാനങ്ങൾ ചോദിച്ചു. ഇവയ്ക്കൊക്കെ തക്ക മറു
വടി പറഞ്ഞതിനുശേഷം അദ്ദേഹം അച്ചടിച്ചതും, എന്നാൽ മുഴു
മിപ്പിക്കാത്തതും, ബൈന്റ് ചെയ്യാത്തതുമായ ഒരു പുസ്തകം എന്റെ
കയ്യിൽ തന്നു.

അത് തുറന്നു നോക്കിയപ്പോൾ ഞാൻ വളരെ കാലമായി ആ
ശിച്ചിരുന്നതും ഒരുസമയം ആരുംതന്നെ ശ്രമിച്ചില്ലെങ്കിൽ ഉദ്യോഗാ
നന്തരം ഒന്നു ശ്രമിച്ചുനോക്കണം എന്ന് വിചാരിച്ചുകൊണ്ടിരുന്ന
തുമായ ആ പരമഗുരുപാദരുടെ ജീവചരിത്രമാണ് എന്നു മനസ്സിലാ
കയും തൽക്ഷണം എന്തെന്നില്ലാത്ത ഒരു ബഹുമാനവും സന്തോഷവും
മി. ഗോപാലപിള്ളയുടെ പേരിൽ തോന്നുകയും ചെയ്തു. സ്വാമിതിരു
വടികളുടെ ചരമശ്ലോകങ്ങളും ഗാനങ്ങളും ഞാൻ സദ്ഗുരുമാസിക
യിൽ വായിച്ചകൂട്ടത്തിൽ ശ്രീമാൻ ഗോപാലപിള്ള നിർമ്മിച്ച ഗാന
വും വായിച്ചിട്ടുണ്ട്. അതിൽനിന്ന് ഇദ്ദേഹത്തിനു സ്വാമിതിരുവടി
കളോട് അപാരമായ ഭക്തിയും ബഹുമാനവുമുണ്ടെന്ന് ഞാൻ മന
സ്സിലാക്കീട്ടുണ്ടായിരുന്നു. കൂടാതെ, കൈരളീമാതാവിന്റെ മടിയിൽ
സ്വച്ഛന്ദംവിഹരിക്കുന്ന ശ്രീമാൻ പറവൂർ കെ. ഗോപാലപിള്ളതന്നെ

യാണു ഈ മഹൽചരിത്രം എഴുതേണ്ടതു് എന്നുംകൂടി എനിക്കു തോന്നി.

തീരെ അപരിചിതനായ എന്റെ അടുക്കൽ അദ്ദേഹം എന്തിനായി വന്നു എന്ന ചോദ്യത്തിന്നു "പണത്തിനല്ല നിങ്ങളുടെ വക ഇതിന്നൊരു അവതാരികയും നിങ്ങളുടെ ഭാൎയ്യയുടെ വക സ്മരണകളും വേണം. അതു് കിട്ടാതെ നിവൎത്തിയില്ല. ഞാൻ ഇതാ വിഷുക്കണിക്കു് അമ്മയുടെ അടുക്കലേക്കു പോകുകയാണു്. നാളെ ഉച്ചക്കു മടങ്ങിവരും. അപ്പോൾ കിട്ടണം. പുസ്തകം ഈ മേടം 15-ാംനു കോട്ടയത്തു കൂടുവാൻപോകുന്ന നായർമഹാസമ്മേളനത്തിൽവെച്ചു പ്രസിദ്ധപ്പെടുത്തണം" എന്നാണ് മറുവടിയുണ്ടായതു്. അവതാരിക അസാദ്ധ്യമെന്നും സ്മരണകൾ ഒരുപക്ഷെ തയ്യാറാക്കിവയ്ക്കാമെന്നും പറഞ്ഞതു കേട്ടു് അദ്ദേഹം എന്റെ ഗൃഹത്തിൽനിന്നു ഇറങ്ങിപ്പോയി.

വിഷുദിവസം ഉച്ചക്കു് "കൊടാതനായരോടുവിടാതിരക്ക" എന്ന നയം അനുസരിച്ചു ശ്രീമാൻ ഗോപാലപിള്ള ഹാജരായി. സന്ധ്യയോടുകൂടി സ്മരണകൾ കയ്യിൽ കൊടുത്തു. അവതാരികയില്ല എന്ന മറുവടിയും പറഞ്ഞു. സാഹിത്യലോകത്തിലേക്കു് ഇതുപൎയ്യന്തം കാലെടുത്തുകുത്താത്ത എന്റെ അവതാരിക തീരെ അസ്ഥാനത്തിലാകുമെന്നും കൈരളീദേവിയുടെ കരുണാകടാക്ഷത്തിന്നു പാത്രീഭൂതരായ അനവധി പണ്ഡിതസന്താനങ്ങളുള്ളവരിൽ ഒരു മഹാനേയൊ, മഹതിയേയൊ ഈ ജോലി ഏല്പിക്കണം എന്നും എന്റെ അപേക്ഷയെ തീരെ ഉപേക്ഷിച്ചു അദ്ദേഹം 4-ാംനു-യെങ്കിലും രാമാനുജമുദ്രാലയത്തിൽ അവതാരിക എത്തിച്ചുതരണമെന്ന അപേക്ഷവിട്ടു, ആജ്ഞാപിച്ചു് 2-ാംനു- അതിരാവിലെ തൃശ്ശിവപേരൂൎക്കു പോയി. ഞാൻ വിചാരസാഗരത്തിൽ നിമഗ്നനാകയും ചെയ്തു. എന്തായാലും സ്വാമിതിരുവടികളുടെ അനുഗ്രഹം എനിക്കുണ്ടെങ്കിൽ ഇതു് സാധിച്ചുകൊള്ളുമെന്ന ഏകവിശ്വാസമാണു് എന്നെ ഇതിലേക്കു് പ്രേരിപ്പിച്ചതു്.

ഇതേവരെ ഭാഷാപണ്ഡിതന്മാർ കഴിഞ്ഞുപോയ മഹാന്മാരുടേയൊ മഹതികളുടേയൊ സംഗ്രഹിച്ച ചരിത്രമല്ലാതെ ശരിയായ ഒരു ജീവചരിത്രം കൈരളീദേവിക്കു അൎപ്പിച്ചിട്ടുള്ളതായി എനിക്കു അറിവില്ല. ശ്രീമത് ശങ്കരാചാൎയ്യസ്വാമികളുടെ ജീവചരിത്രംപോലും

ഐതിഹ്യത്തിനെ ആസ്പദമാക്കി എഴുതീട്ടുള്ളതിന്റെ ഒരു പരിഭാഷയാണു നമുക്കു ലഭിച്ചിട്ടുള്ളതു്.

കേരളരാജാക്കന്മാരുടെ ജീവചരിത്രംപോലും, കേവലം അടുത്ത കാലംവരെ, അധികവും ഐതിഹ്യാവലംബിയാണു്. പിന്നെ മതാചാൎയ്യന്മാരുടെ കഥ പറയേണ്ടതില്ലല്ലൊ.

എന്നാൽ ആധുനികകാലത്തു നവീനസമ്പ്രദായത്തിൽ ഒന്നുരണ്ടു മതാചാൎയ്യന്മാരുടെ ജീവചരിത്രങ്ങൾ അവതരിച്ചിട്ടുണ്ടു്. അതിൽ മേലെക്കിടയായി നില്ക്കുന്നതു സ്വാമിതിരുവടികളുടെ ശിഷ്യന്മാരിൽ അഗ്രഗണ്യനായ ശ്രീനീലകണ്ഠതീൎത്ഥപാദസ്വാമികളുടെ ജീവചരിത്രമായ "ചരിത്രസമുച്ചയ"മാണു്. ആയിരം ഭാഗങ്ങളിൽ അധികമുള്ള ആ ഗ്രന്ഥം ഇന്നത്തെ ആളുകൾക്കു വേണ്ടത്ര ക്ഷമയോടുകൂടി പാരായണം ചെയ്തു് ആ മഹാസമുദ്രത്തിൽനിന്നു കിട്ടാവുന്നിടത്തോളം രത്നങ്ങളെ പെറുക്കി എടുക്കുവാൻ സാദ്ധ്യമല്ല. ഇങ്ങിനെയുള്ള ഒരു ഘട്ടത്തിലാണു ശ്രീമാൻ ഗോപാലപിള്ള ഈ ജീവചരിത്രം—കേരളമാഹാത്മ്യത്തെ ഉയൎത്തുന്നതും കേരളീയൎക്കു അനുകരിക്കത്തക്കതും അനുകരിക്കേണ്ടതും ആയ ഒരു ജീവിതരീതിയെ പ്രദൎശിപ്പിക്കുന്ന ഈ ജീവചരിത്രം—ലോകസമക്ഷം പ്രസിദ്ധപ്പെടുത്തുന്നതു്.

ഇതിൽ അനുകരിച്ചിരിക്കുന്നതു ആംഗ്ലേയസാഹിത്യകാരന്മാരുടെ ജീവചരിത്രം എഴുതിയിരിക്കുന്ന രീതിയാണു്. അതിനുംപുറമെ അടുത്തകാലംവരെ ജീവിച്ചിരുന്നു ഇന്നത്തെ ആളുകൾക്കു പരിചിതനായി പരിലസിച്ചിരുന്ന ആ മഹാത്മാവിന്റെ ജീവചരിത്രം എഴുതുന്നതിൽ റിക്കാൎട്ടുകൾകൊണ്ടു സാധൂകരിക്കാവുന്ന വിഷയങ്ങൾക്കല്ലാതെ കിംവദന്തികൾക്കൊ മറ്റൊ യാതൊരു സ്ഥാനവുമില്ലല്ലൊ. ഈ തത്വത്തെ നല്ലതിൻവണ്ണം ഓൎത്തുകൊണ്ടാണു മി. ഗോപാലപ്പിള്ള ഇതിൽ കൈവച്ചിരിക്കുന്നതു്. സ്വാമി തിരുവടികൾ തന്നെ എന്നോടു പലതവണകളിലായി അരുളിച്ചെയ്തിട്ടുള്ള തിരുവാമൊഴികൾ ഇതിൽ പലയിടത്തും കാണ്മാനുണ്ടു്.

രാഷ്ട്രീയമായും സാമുദായികമായും സാമ്പത്തികമായും മതസംബന്ധമായുമുള്ള ഓരോ പരിവൎത്തനഘട്ടങ്ങളിൽ സാക്ഷാൽ ശ്രീകൃഷ്ണഭഗവാന്റെ

"യദായദാഹി ധൎമ്മസ്യ ഗ്ലാനിൎഭവതി ഭാരത
അഭ്യുത്ഥാനമധൎമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ സംഭവാമി യുഗേ യുഗേ"

എന്ന അരുളപ്പാട്ടുപോലെ അവതാരപുരുഷന്മാർ ഉണ്ടാകുന്നുണ്ടെന്ന് ഇന്ത്യാചരിത്രം മാത്രമല്ല ലോകചരിത്രം തന്നെ തെളിയിക്കുന്നുണ്ട്. ബുദ്ധൻ, യേശുക്രിസ്തു, ശങ്കരാചാര്യർ, ചൈതന്യദേവൻ, കബീർദാസ്, ഗുരുനാനാക്ക്, രാമകൃഷ്ണപരമഹംസർ, രാമമോഹൻ റായി, മഹാത്മാഗാന്ധി എന്നിവർ ഭൂജാതരായതു മേൽപറഞ്ഞിരിക്കുന്ന ഘട്ടങ്ങളിലാണെന്നു സൂക്ഷ്മാവലോകികൾക്കു് കാണാം.

അതുപോലെതന്നെ ഭാരതവർഷത്തിന്റെ തൊടുകുറിയായ കേരളത്തിലും പല മഹാന്മാർ ഓരോ ഘട്ടങ്ങളിൽ ജനിച്ചിട്ടുണ്ട്. നായന്മാരെ തീരെ നിരക്ഷരകുക്ഷികളാക്കി അന്ധകാരത്തിൽ തള്ളിയിട്ടിരുന്നതിൽനിന്നു ഉയർത്തുവാനായി തുഞ്ചത്തു രാമാനുജാചാര്യനുണ്ടായി. നായന്മാരെ അവിദ്യയാകുന്ന പൊട്ടക്കിണററിൽനിന്നു കരകയറിയശേഷം, അദ്ദേഹം സമാധിയടഞ്ഞു.

അതിലും തുലോം ആവശ്യമായ ഒരു സന്ദർഭത്തിലാണ് ഈ ചരിത്രനായകന്റെ ജനനം. കേരളീയസമുദായങ്ങളുടെയിടയിലുണ്ടായിരുന്ന അസമത്വം, തിരുവിതാംകൂറിൽ ജന്മികുടിയാന്മാർ തമ്മിലുള്ള വടംവലി, കേരളീയഹിന്ദുക്കളെ, പ്രത്യേകിച്ചും അവർണ്ണർ എന്ന് അഭിസംബോധനം ചെയ്യപ്പെട്ടുന്നവരെ, ആകമാനം മതപരിവർത്തനം ചെയ്യുവാനുള്ള പ്രയത്നം, നാസ്തികമതത്തിന്റെ ഉത്ഭവം എന്നീവക വിപ്ലവങ്ങളെക്കൊണ്ടു ജനതതിയുടെ അന്തഃകരണത്തിനു എന്തെന്നില്ലാത്ത ഒരു ഇളക്കം തട്ടിയകാലത്താണ് ശ്രീവിദ്യാധിരാജപരമഭട്ടാരകുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികൾ തിരുവനന്തപുരത്തു തിരുവവതാരം ചെയ്തതു്.

കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്നീ ത്രിവിധമാർഗ്ഗത്തിലൂടെയാണ് പരമപുരുഷാർത്ഥമായ മോക്ഷസമ്പാദനമെന്ന ഹിന്ദുമതതത്വത്തെ ആസ്പദിച്ച് നോക്കുന്നതായാൽ സ്വാമിതിരുവടികൾ ഒരു ജ്ഞാനയോഗിയായിട്ടാണ് പരിലസിച്ചിരുന്നതു്. അവിടുന്നു ലൌകികവ്യാപാരത്തിൽ പെട്ടിട്ടില്ല. അങ്ങിനെ പെടുന്നതു് ആപൽകരമാണെന്നും പെട്ടവർ ജനനമരണചക്രത്തിൽപെട്ടു് കറങ്ങുകയേയുള്ളൂ എന്നുമുള്ള അവിടത്തെ അഭിപ്രായം ദേവാർച്ചാപദ്ധതിക്കു് അവിടുന്ന് എഴുതിട്ടുള്ള ഉപോൽഘാതം തെളിയിക്കുന്നുണ്ട്. ജലത്തിൽ താമരയില ജലം പററാതെ എപ്രകാരം ഇരിക്കുന്നുവോ അപ്രകാരം ലോകത്തിൽ മനുഷ്യനായി ജീവിച്ച് ലൌകികം തന്നെ ആക്രമിക്കാതെയും നിഷ്കാമകർമ്മാവായും ഇരിക്കുന്ന ഒരു ദേഹത്തിനേ മനുഷ്യസമുദായത്തെ പരിഷ്കരിക്കുന്നതിനു സാധിക്കയുള്ളൂ. ഈ പ്രധാ

നമായ പാഠമാണ് അവിടത്തെ ജീവിതരഹസ്യംകൊണ്ടു സാധിക്കു ന്നതു്. ഇതാണ് ഈ ജീവചരിത്രം പ്രസ്പഷ്ടമാക്കുന്നതും.

അവിടത്തെ ശിഷ്യരിൽ പ്രധാനികളായ ശ്രീ നാണുഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ ഇന്നും ജീവിതാദ്ധ്യാപനം നടത്തിവരുന്ന ശ്രീതീർത്ഥപാദപരമഹംസസ്വാമികൾ എന്നീ മഹാന്മാർ പരബ്രഹ്മത്തിൽനിന്നൽഭൂതമായ മൂന്നു മഹച്ഛക്തികളെന്നുവേണം പറയുവാൻ. അവരിൽ ആദ്യത്തെ രണ്ടുപേരും അവരുടെ കർത്തവ്യം നിർവ്വഹിച്ചു ചിദാനന്ദത്തിൽ നിലീനരായിക്കഴിഞ്ഞു. ഗുരുവരൻ തുടങ്ങിവെച്ചു കർമ്മങ്ങളെ പരിപൂർത്തി വരുത്തുവാനായി അദ്ദേഹം നിർദ്ദേശിച്ചു പന്ഥാവിൽകൂടി മൂന്നാമത്തെ ശിഷ്യൻ ഇന്നും പ്രയാണം ചെയ്തുകൊണ്ടിരിക്കുന്നു. ശ്രീ നാരായണഗുരുസ്വാമികളാകട്ടെ അവർണ്ണരായ ഈഴവരെ ഒരു സ്ഥാനത്തെത്തിച്ചു ലയിച്ചു. ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ നായന്മാൎക്കു ആചാരക്രമവും ഭേദവാച്ച്യാപദ്ധതിയും ഉണ്ടാക്കി അവരുടെ സ്ഥാനം എന്തെന്നു കാണിച്ചു കൊടുത്തു ലയിച്ചു. ശ്രീ പരമഹംസൎക്കും ഇതുപോലെതന്നെ ഒരു പ്രവൃത്തിമാർഗ്ഗമുണ്ടാകും. അതു കഴിഞ്ഞിട്ടേ അദ്ദേഹം ലയിക്കുകയുള്ളൂ.

സാക്ഷാൽ പരബ്രഹ്മംപോലെതന്നെ അളവററതും അന്തമില്ലാത്തതുമാണ് ഗുരുപാദരുടെ ഗുണൌഘങ്ങൾ. അദ്ദേഹം ഏതു ജീവികളോടും അതാതിനടുത്ത രീതിയിൽ പെരുമാറി അവൎക്കു ആത്മശുദ്ധിയെ പ്രദാനം ചെയ്തിട്ടുണ്ട്.

ഒരു മനുഷ്യൻ ഉത്തമപദമായ മോക്ഷം സാദ്ധ്യമാക്കുന്നതിന്നു എങ്ങിനെയെല്ലാം അനുവർത്തിക്കണമെന്നു ഈ ജീവചരിത്രം നല്ലവണ്ണം പഠിപ്പിക്കുന്നുണ്ട്. ഇതുതന്നെയായിരിക്കണം ഗ്രന്ഥകർത്താവിനെ ഇതിൻെറ രചനക്കായി പ്രേരിപ്പിച്ചതും. ഏതു നിലയിൽ നോക്കിയാലും ശ്രീമാൻ ഗോപാലപിള്ളയുടെ ഉദ്യമം ആദരണീയവും അനുകരണീയവും ആണെന്നു സംശയംകൂടാതെ പറയാം.

ഇത്രയും പ്രസ്താവിച്ചുകൊണ്ടു ഈ മഹൽചരിത്രത്തെ ലോകസമക്ഷം സർവ്വ മംഗളാശംസയോടുകൂടി ഇതാ ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

എന്നു്,

ഇരിങ്ങാലക്കുട,<br>
3—9—1110 } തെക്കുംപിള്ളി കുഞ്ഞുണ്ണിമേനോൻ എം. എ. എൽ. ടി.

# പ്രസാധകക്കുറിപ്പ്

ഓം ശ്രീഗുരവേനമഃ.

തൃക്കൂർ ടി. ആർ. രാമചന്ദ്രയ്യർ (ദിവാൻ ബഹദൂർ) അവർകളുടെ അഗ്രജൻ തൃക്കൂർ സുബ്ബരാമയ്യൻ സ്വാമി അവർകൾ എറണാകുളം റെയിൽവേ സ്റ്റേഷനിൽനിന്നും ഒന്നരനാഴിക വടക്കുള്ള "പച്ചാളത്തു കടവു്" എന്നുകൂടിപ്പറയപ്പെടുന്ന ചേരാനല്ലൂർ വട്ടതലയിൽ മരക്കച്ചവടം നടത്തുന്ന കാലത്തു അവിടെവെച്ചു എന്റെ ഒരു സ്നേഹിതൻ മുഖേനയാണ് എനിക്കു ചട്ടമ്പിസ്വാമികളെക്കുറിച്ചു ആദ്യമായി കേൾക്കുന്നതിനുള്ള ഭാഗ്യം ഉണ്ടായതു്. ആ മഹാനുഭാവനെ ഒരു നോക്കുകണ്ടാൽ കൊള്ളാമെന്നു അന്നുമുതൽക്കെ എനിക്കു അതിയായ ആഗ്രഹം ഉണ്ടായിരുന്നു. എന്നാൽ എന്റെ അന്നത്തെ ജോലിയുടെ സ്ഥിതികൊണ്ടും, രണ്ടുമൂന്നു ദിവസത്തിൽ അധികം ജോലിസ്ഥലംവിട്ടു മാറുന്നതിനു നിവൃത്തിയില്ലാതിരുന്നതുകൊണ്ടും, സ്വാമിതിരുവടികൾ സ്ഥിരമായി ഒരു ദിക്കിൽ വിശ്രമിക്കാറില്ലെന്നു കേട്ടിരുന്നതുകൊണ്ടും, അന്നു ഇന്നത്തെപ്പോലെ ആത്മീയകാര്യങ്ങളിൽ വഴിയാംവണ്ണം ഉള്ള ജിജ്ഞാസ ഇല്ലാതിരുന്നതുകൊണ്ടും, ഏതുവിധേനയെങ്കിലും അദ്ദേഹത്തെ കണ്ടേ കഴിയൂ എന്ന നിർബ്ബന്ധം മന്ദനായ എനിക്ക് അന്നു അത്രമാത്രം ഉണ്ടായിരുന്നില്ല എന്നു സവ്യസനം പ്രസ്താവിച്ചുകൊള്ളുന്നു.

എൺപതു ലക്ഷം ജന്മം എടുത്തുകഴിഞ്ഞതിനുശേഷമേ ഒരു നരജന്മം സിദ്ധിക്കുകയുള്ളൂ എന്നും, നരജന്മം ലഭിച്ചതിനുശേഷം വീണ്ടും നാലുലക്ഷം ജന്മം എടുത്തശേഷമേ പുരുഷത്വം ലഭിക്കയുള്ളുവെന്നും, പുരുഷത്വം ലഭിച്ചാലും സജ്ജനസംസർഗ്ഗവും സദ്ഗുരുലാഭവും ലഭിക്കുക പൂർവ്വപുണ്യപരിപാകംകൊണ്ടു മാത്രം സാദ്ധ്യമാകേണ്ടതാണെന്നും ആണ് മഹർഷിമാർ അരുളിച്ചെയ്തിരിക്കുന്നതു്. എന്നിരിക്കെ ജന്മജന്മാന്തരസുകൃതപരിപാകത്തിന്റെ പരമകാഷ്ഠയിൽ എത്തി ജീവന്മുക്തനായ സ്വാമിതിരുവടികളെ ദർശിക്കുവാൻ എനിക്കു കഴിയാതെ വന്നതിനു കാരണം "കാലമായില്ല" എന്നു സമാധാനിക്കുകയേ ഗതിയുള്ളൂ. കാണ്മാനുള്ള ഭാഗ്യം ഉണ്ടായിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ ചരിത്രം കേൾപ്പാനും അന്വേഷിപ്പാനും ഉള്ള ഉൽകണ്ഠ എന്നിൽ പൂർവ്വാധികം വർദ്ധിച്ചുകൊണ്ടു വരികയും അദ്ദേഹത്തിൽ

എന്തെന്നില്ലാത്ത ഭക്തിബഹുമാനങ്ങൾ എന്നിൽ സംജാതമാകയും ചെയ്തു. ഇതു് ഏകദേശം 1082-ാമാണ്ടു് മുതൽക്കാണെന്നു തോന്നുന്നു. ചട്ടമ്പിസ്വാമിയെന്നോ കുഞ്ഞൻപിള്ളച്ചട്ടമ്പിയെന്നോ കേൾക്കുമ്പോൾ എന്റെ ശ്രദ്ധമുഴുവൻ അവിടെപ്പതിയുകയായി. 82-ൽ ഉണ്ടായ ഒരു സംഭവം ഈ പ്രതിപത്തിയെ ഒന്നുകൂടി ഉത്തേജിപ്പിക്കുന്നതായിരുന്നു. അതു താഴെ ചേക്കാം. അക്കാലം ചട്ടമ്പിതിരുവടികൾ എടപ്പിള്ളി, പാലാരിവട്ടം, തൃക്കണാർവട്ടം മുതലായ പ്രദേശങ്ങളിൽ വിശ്രമിക്കാറുണ്ടായിരുന്നു. അന്നു വസൂരിക്കൊള്ളയായിരുന്നു. വസൂരിയെക്കുറിച്ചുള്ള ഭയം അന്നു ഇന്നത്തെക്കാൾ വളരെ കൂടുതലായിരുന്നു. എന്റെ പരിചയത്തിൽപെട്ട ഒരു സ്ത്രീ അന്നു വസൂരിപേടിച്ചു കുട്ടമത്തു പണിക്കരുടെ സ്ഥലത്തേക്കു മാറിത്താമസിച്ചിരുന്നു. സ്വാമികളും അന്നു അവിടെ വിശ്രമിച്ചിരുന്നു. ഈ സ്ത്രീക്കു അന്നു ബാല്യമായിരുന്നതിനാൽ സ്വാമികൾക്കു സ്വതേ കുട്ടികളോടുള്ള വാത്സല്യം മൂലം ഈ പെൺകുട്ടിയെ എടുത്തു മടയിൽവെച്ചു് "എടീ! പെണ്ണേ! നിനക്കു എന്റെ മടിയിൽ ഇരിക്കുന്നതിനു ഭാഗ്യം ഉണ്ടായെല്ലോ" എന്നും മററും പറഞ്ഞു തലോടുകയും കളിപ്പിക്കയും ചെയ്യാറുണ്ടായിരുന്നു. ആ നീണ്ട കൈകൾകൊണ്ടുള്ള തലോടലിന്റെ സുഖം ഇന്നും താൻ ആനന്ദപൂർവ്വം സ്മരിക്കുന്നുണ്ടെന്നു ആ സ്ത്രീ അടുത്തകാലത്തു സംഗതിവശാൽ എന്നോടു പറകയുണ്ടായി.

സ്വാമിതിരുവടികളോടു ഏതെങ്കിലും തരത്തിൽ ഇടപെടുവാൻ സംഗതി വന്നിട്ടുള്ളവരുടെ അനുഭവം സുഖപര്യവസായിയാണെന്നു കാണിപ്പാൻ പലരും പല കഥകളും എന്നോടു പറകയുണ്ടായിട്ടുണ്ടു. ഭാര്യാഭർത്തക്കന്മാർ തമ്മിൽ കലഹിച്ചു് ദാമ്പത്യബന്ധം വേർപെടാറായ ഘട്ടത്തിൽപോലും സ്വാമിതിരുവടികളെ സന്ദർശിക്കാൻ ഇടവന്നാൽ അവർ പൂർവ്വാധികം മൈത്രിയിൽ കഴിവാൻ തക്കവണ്ണം ഒരു പുതിയ പരിതസ്ഥിതി അവരുടെ മദ്ധ്യത്തിൽ അദ്ദേഹം സൃഷ്ടിക്കുമത്രേ. അതുപോലെ ഒരാൾക്കു് എന്തെങ്കിലും വ്യസനമോ സംശയമോ ചിന്താകുലതയോ സംഭവിച്ചാൽ സ്വാമിയുടെ സാഹചര്യംകൊണ്ടു അവ സൂര്യനെകണ്ട തിമിരംപോലെ പലായനം ചെയ്യുമത്രേ. എങ്ങിനെ സംഭവിക്കാതിരിക്കും? മഹർഷിമാരുടെ സംസർഗ്ഗം ദുഃഖനിവൃത്തിക്കുള്ള പ്രധാനമാർഗ്ഗമാണല്ലോ. സ്വാമിതിരുവടികളും അഭിമുഖീകരിക്കുന്നവരെ

ടെ സ്വഭാവംപോലെ അവരോടു അദ്ദേഹം പെരുമാറി ആനന്ദിപ്പി
ച്ചിരുന്നു.

"അംഗനാമംഗനാമന്തരെമാധവോ
മാധവം മാധവം ചാന്തരേണാംഗനാ
ഇത്ഥമാകല്പിതെ മണ്ഡലെമധ്യഗഃ
സംജഗൌവേണുനാ ദേവകീനന്ദനഃ"

എന്നു ശ്രീകൃഷ്ണകൎണ്ണാമൃതക്കാരൻ പറഞ്ഞതുപോലെ സ്വാമി
കൾ അദ്ദേഹത്തിന്റെ ചുററും നില്ക്കുന്നവരുടെ വിവിധഗുണങ്ങളോ
ടുകൂടിയ ഹൃദയത്തിൽ വിവിധരൂപത്തിൽ പ്രതിബിംബിച്ചിട്ട്, അതി
ലൊന്നിലും പററാതെ നിർല്ലേപനായി നിന്നു് അവരെ ആനന്ദിപ്പി
ച്ചിരിക്കണം. യാദൃച്ഛികമായി സ്വാമിതിരുവടികളെ കാണുക, സാ
ധാരണമായിക്കാണുക; ഒരുനിമിഷനേരത്തെക്കുമാത്രം കാണുക, ഈ
ഏതു തരത്തിലെങ്കിലും സ്വാമികളെ കാണ്മാൻ ആൎക്കെങ്കിലും ഭാഗ്യ
മുണ്ടായിട്ടുണ്ടെങ്കിൽ ആയാൾ സ്വാമി തിരുവടികളെ ഒരു പക്ഷേ മ
റന്നാലും സ്വാമികൾ അവരെ മറക്കയില്ല. മുമ്പു കണ്ടു സംസാരിച്ച
സംഗതികളെ അനുസ്മരിപ്പിച്ച് അവരെ ആഹ്ലാദനിമഗ്നരാക്കും. പി
ന്നെയെങ്ങിനെ തിരുമേനിയെ മറക്കും? ഈ സംഗതിയിൽ ഞാൻ
കേട്ടിട്ടുള്ളതെല്ലാം ഓൎമ്മിച്ച് ഇവിടെ എഴുതുന്നതായാൽ അതു് ഒരു
വലിയ ഗ്രന്ഥത്തിനു പോരുന്നതുണ്ടാകും. എന്റെ അപാണ്ഡി
ത്യം ആ വിഷയത്തിൽ എന്നെ ഭയപ്പെടുത്തുന്നുമില്ല. പഴയ തരത്തി
ലോ പുതിയ തരത്തിലോ ഉള്ള വിദ്യാഭ്യാസംകൊണ്ടു ലേഖനവിദ്യ
എനിക്കു വശമായിരുന്നുവെങ്കിൽ സ്വാമികളെക്കുറിച്ച് എനിക്കുള്ള
മാനസികഗതിയെ വാക്കുകൊണ്ടു വിവരിച്ചു കാണിക്കാമായിരുന്നു.
അതിനും എനിക്കു ഭാഗ്യമില്ലാതായി. അദ്ദേഹത്തെ ദർശിക്കാൻ എ
നിക്കു ഭാഗ്യമുണ്ടായില്ലെങ്കിലും സൎവ്വജ്ഞനായ സ്വാമികൾ എന്നെ
ദർശിച്ചിരിക്കും. സമസ്തചരാചരങ്ങളിലും ചന്ദ്രരശ്മി പതിയുന്നുണ്ടെ
ങ്കിലും രത്നങ്ങൾ അതിനെ പ്രതിബിംബിപ്പിക്കുന്നതുപോലെ അശ്മഖ
ണ്ഡങ്ങൾ പ്രതിബിംബിപ്പിക്കുന്നില്ല.

ഏതായാലും ഒരുതരത്തിൽ അല്ലെങ്കിൽ മറെറാരു തരത്തിൽ
സ്വാമികളിൽ എന്റെ ആത്മാവു് രമിക്കുന്നുണ്ടു്. അപ്രകാരമല്ലായി
രുന്നുവെങ്കിൽ മഹനീയമായ അദ്ദേഹത്തിന്റെ ഈ ജീവചരിത്രം പ്ര
സിദ്ധപ്പെടുത്തുന്നതിൽ എളിയസഹായംചെയ്വാൻ എനിക്കു സംഗതി
വരികയില്ലായിരുന്നു. പുണ്യതീൎത്ഥങ്ങളുടെ സമീപം ജനിക്കുക, സജ്ജ

ന്നസംസർഗ്ഗത്തിന്ന സംഗതി വരുക, ദുർജ്ജനങ്ങളുമായി സഹവസിക്കാൻ സംഗതി ആകാതെയിരിക്ക, ഈശ്വരസ്മരണ ചെയ്യാൻ അഭിലാഷം ഉണ്ടാകുക, ഇവയെല്ലാം പൂർവ്വപുണ്യപരിപാകഫലങ്ങളാണ് മഹാന്മാരുടെ യോഗ്യതകളെ അറിയുന്നതു് മഹാന്മാൎക്ക മാത്രം ശക്യമായിട്ടുള്ള ഒരു കാൎയ്യമാകുന്നു. ബ്രഹ്മശ്രീ പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മാ എന്ന പ്രഖ്യാതജ്ഞാനജലനിധി സ്വാമിതിരുവടികളുടെ ചരമത്തിൽ അനുശോചിച്ചിരിക്കുന്നതു നോക്കുക:—

ത്ര്യശ്രാന്തസ്ഥിതബിന്ദുതത്വമവയംസ്തത്സവനപ്രക്രിയാ-
വ്യാസംഗോദിതഹാർദപങ്കജഗളൽ പീയൂഷധാരോക്ഷിതഃ;
നാനാശാസ്ത്രകലാവിശേഷവിലസദ്വിജ്ഞാനവിഖ്യാതിഭാക്
"ചട്ടമ്പി"സ്വാമിനാംവരഃ പരപദം പ്രാപപൃഥീഭാഗ്യവാൻ. 1

കൊല്ലംബ്ദേ നവനന്ദഖക്ഷിതിമിതേ മേഷംഗതേ ഭാസ്വരേ
വഹ്ന്യക്ഷിപ്രമിതേദിനേ ശിശിരഗോവാരേ വരേണ്യഃ സതാം;
നാനാശാസ്ത്രതതിരുപാധിവശതോ ഭാവാന്തരൈഃ സമ്മിതാൻ
നീത്വാ ദ്വൈതപദൈകഗോചരദശാം ചട്ടമ്പിവിദ്വാനഗാൽ. 2

സോഢ്വാക്ലേശതതീഃ സുധീവിഭവവൽപ്രോത്സാഹമന്യാദൃശം
സ്ഥേയാംസം പ്രതിപദ്യവൈധസവധൂവക്ഷോജകുംഭദ്വയം;
സ്വായത്തംപ്രകടയ്യകീർത്തിമതുലാം ഹന്താ!പയോഭാഗ്യവാൻ
സോയം ലോകമിദം വിഹായസമഗംസ്ഥാത്യുത്തമം തൽപദം. 3

"കുഞ്ഞൻപിള്ള" സ്സുധീമണിർദ്ധരണിപൈവീരൈരപിപ്രോല്ലസ-
ദ്വാക്രാന്തിപ്രഥമാനചണ്ഡതരവാദാർദണ്ഡാത്തഗർവൈരപി;
നോജയ്യം ദ്വിപുഷർക്കമൊന്തരമഹോ ജിത്വാസുഖേനൈവഹാ!
ശ്രീമൻ കേരളമണ്ഡലം പരിജഹൌ പ്രഖ്യാപയൻസാമ്പ്രതം. 4

സംസാരഃ പരിവർത്തതേ പ്രകൃതിതഃ പ്രാരബ്ധമാത്രാവധി-
ര്യോഗാഭൌതികപിണ്ഡസത്വകലയോഃകാലോ/വിലംഘ്യഃസദാ;
നിർല്ലേപഃകിലഭാസതേ ശ്രുതിശിരോമാത്രാവഗമ്യഃപരോ-
ഹ്യാത്മാനിത്യമതോ നശോച്യഇതിസുവ്യക്തം സമാധീയതേ. 5

ഏവംവിധം കീർത്തനീയനും പൂജ്യപാദരുമായ സ്വാമികളെക്കുറിച്ചുള്ള ഭക്തിബഹുമാനങ്ങൾ ഉത്തരോത്തരം വൎദ്ധമാനമായിവരവേ 1108-ൽ എന്റെ ഒരു ആപ്തമിത്രവും ഉപദേഷ്ടാവും ആയ ശ്രീമാൻ ചാക്യാട്ടു നാരായണമേനോൻ അവർകളുടെ വസതിയിൽവെച്ച് ശ്രീമാൻ കോവിലകത്തുംപറമ്പിൽ ഗോവിന്ദമേനവന്റെ പത്രാധിപത്യത്തിൽ നടക്കുന്ന "സദ്ഗുരു"വിൽ ഈ ഗ്രന്ഥകാരൻ (പ്ര

വൂർ കെ. ഗോപാലപിള്ള) സ്വാമികളെക്കുറിച്ച് എഴുതിയ സ്മരണകൾ വായിക്കുവാൻ ഇടയായി. അന്ന് ഞാൻ മിസ്റ്റർ പറവൂർ കെ. ഗോപാലപിള്ളയെ അറികയില്ല. എറണാകുളത്തു സാഹിത്യോപജീവനമായിക്കഴിയുന്ന അദ്ദേഹത്തെ തിരക്കിപ്പിടിച്ച് സംസാരിച്ചപ്പോൾ സ്വാമികളുടെ വിശിഷ്ടാപദാനങ്ങളിൽ കുറേക്കൂടി അറിവാൻ സംഗതിയായി. ടി മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും പുതുതായി അറിഞ്ഞതുമായ സംഗതികൾ കൂട്ടിച്ചേർത്ത് ഒരു ചെറിയ പുസ്തകം അടിപ്പിച്ചു പ്രസിദ്ധം ചെയ്യണമെന്നു ഞങ്ങൾ തമ്മിൽ സംസാരിച്ചുറച്ചു. എഴുതുന്ന ജോലി മിസ്റ്റർ ഗോപാലപിള്ളയും പത്താനാല്പതോ രൂപ ചിലവു ചെയ്യേണ്ടിവന്നാൽ അതു ചിലവാക്കേണ്ട ജോലി ഞാനും നിർവ്വഹിക്കാമെന്നു തീർച്ചയാക്കിപ്പിരിഞ്ഞു. ജീവചരിത്രസാമഗ്രികൾ സമ്പാദിക്കാനായി ഓരോ പ്രാവശ്യവും മിസ്റ്റർ പിള്ള മലയാളരാജ്യത്തിൽ പലയിടത്തും ചുറ്റിത്തിരിഞ്ഞുവരുമ്പോൾ ഓരോ പുതിയ ചരിത്രശകലവും കൊണ്ടാണ് എത്തുക. ഈ വകയെല്ലാം കൂട്ടിച്ചേർത്ത് കണക്കാക്കിവന്നപ്പോൾ റായലിൽ അൻപതു ഫാറത്തിൽ അധികമാവുമെന്നു കണ്ടു ആശ്ചര്യപ്പെട്ടുപോയി. ബ്രഹ്മംപോലെ ആദ്യന്തരഹിതമായ ഈ ജീവചരിത്രം മുഴുവൻ തേടിപ്പിടിക്കുന്നതിനു വേണ്ടത്ര പണം ചിലവു ചെയ്വാൻ എന്റെ ദാരിദ്ര്യം അനുവദിച്ചില്ല. കിട്ടിയിടത്തോളം ഉള്ളവ പ്രസിദ്ധപ്പെടുത്തുവാൻ അനവധി സ്നേഹിതന്മാർ എന്നെ നിർബ്ബന്ധിക്കുകയാലാണ് ഈ രൂപത്തിൽഎങ്കിലും ഇപ്പോൾ ഇതിനെ പ്രസിദ്ധപ്പെടുത്തുന്നത്. ഇനിയും ലഭിക്കാനിടയുള്ള ജീവചരിത്രഭാഗങ്ങൾ ഈ ഗ്രന്ഥത്തിന് ഒരു രണ്ടാം പതിപ്പ് ആവശ്യമായെങ്കിൽ അന്ന് അതിൽ ചേർത്തുകൊള്ളാമെന്നു സമാധാനിച്ചുകൊണ്ട് ഈ ഗ്രന്ഥത്തെ സദ്ഗുരുഭക്തന്മാരുടെ മുൻപാകെ സാദരം പ്രകാശിപ്പിച്ചുകൊള്ളുന്നു.

"ചിത്തമേ പോരുംയത്നം നീയൊരു കുട്ടിയെറു-
മ്പദ്ദിവ്യപുരുഷന്റെ മാഹാത്മ്യമൊരുന്നവം
അപ്പുണ്യോത്തരതീർത്ഥചരണസ്മരണത്തേ-
നല്ലാല്പം നുകർന്നുനീ തൃപ്തിപൂണ്ടാലും നിത്യം."

പ്രകാശകൻ,

ചാലക്കുടി,
7—9—1110 } വി. കെ. അമ്മുണ്ണിമേനോൻ.



# ഉള്ളടക്കം

പുറം 338—അനുബന്ധം 3.

സ്മരണകം. 1—പുറം 338—ശ്രീമാൻ പുത്തേഴത്തു നാരായണമേനോൻ ബി. എ. ബി. എൽ.
2—പുറം 353—കെ. നാരായണകുരുക്കൾ ബി. എ.
3—പുറം 359—സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ അവർകൾ ബി. എ, എം. ആർ. എ. എസ്സ്
4—പുറം 365—ഊരാളത്ത് അച്യുതൻവൈദ്യർ ഇടപ്പിള്ളി.
5—പുറം 367—മി: പേട്ടയിൽ പരമേശ്വരൻ.
6—പുറം 370—ടി. ആർ. അനന്തക്കുറുപ്പ്.
7—പുറം 379—വി. നാരായണമേനോൻ, വല്ലൂർ, ഇടപ്പിള്ളി.
8—പുറം 384—തിരുവനന്തപുരം, പുത്തൻചന്തയിൽ തായുവീട്ടിൽ പിച്ചയമ്മ.
9—പുറം 385—കൊല്ലൂർ അമ്മാവൻ എന്ന പേരുള്ള കൃഷ്ണപിള്ള അവർകൾ.
10—പുറം 388—കരുവാ കൃഷ്ണനാശാൻ, എറത്ത്.
11—പുറം 398—സ്വാമി സഗുണാനന്ദഗിരി.
12—പുറം 400—എടത്തിൽ നാരായണപിള്ള.
13—പുറം 406—പന്നിശ്ശേരി നാണുപിള്ള.
14—പുറം 410—ശ്രീവദ്ധനത്ത് എൻ. കൃഷ്ണപിള്ള എം. ഏ.
15—പുറം 414—പടിഞ്ഞാറെമാരാത്തു മീനാക്ഷിയമ്മ.
16—പുറം 419—വിദ്വാൻ ചെമ്പിൽ എം. പി. പണിക്കർ.
17—പുറം 424—കരിമ്പുവിളാകം എം. ഗോവിന്ദപ്പിള്ള എം. ഏ.
18—പുറം 426—തയ്യിൽ കൃഷ്ണപ്പിള്ള പന്മന.

---

# ശുദ്ധിപത്രം.

| പുറം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 1 | 2 | പാവനയായി | പാവനമായി |
| 1 | 9 | ത്രമല്ല | മാത്രമല്ല |
| 2 | 5 | നാസ്തി | നാസ്തിക |
| 7 | 16 | മലയോട് | വേലയോട് |
| 9 | 14 | ആരംപിള്ളിൽ | ആരംപിൽ |
| 12 | 17 | ചതുരത | ശാസ്ത്രം |
| 19 | 25 | ഭത്തൃഹരി | ഭത്തൃഹരിയാൽ |
| 23 | 27 | അധ്വദീന | അധ്വനീന |
| 50 | 10 | വർത്മനി | വർത്മനാ |
| 65 | 22 | അവതരിച്ചാൽ | അവതരിച്ചതിനാൽ |
| 75 | 20 | ആ്റ് | ആറ് |
| 86 | 1 | ഷം | സ്സ് |
| 116 | 25 | ശ്രീവാസ | ശ്രീനിവാസ |
| 121 | 13 | ചന്മിദാ | സച്ചിദാ |
| 135 | 25 | സാഹോദാര്യം | സാഹോദര്യം |
| 137 | 20 | ഖജിതം | ഖചിതം |
| 149 | 19 | തന്നെ | തന്റെ |
| 150 | 23 | മതികാം | മറികാം |
| ടി | 28 | പയമാ | പയദിനമാ |
| 152 | 8 | ഇടയ്ക്കിടെ | ഇടയ്ക്കിടെ ഉണ്ട് |
| 153 | 21 | റാത്തി | റാന്നി |
| 154 | 18 | വാനം | പാനം |
| ടി | 21 | ഘജ്ഞാനാ | സ്സജ്ഞാനാ |

| | | | |
|---|---|---|---|
| 158 | 17 | ആസന | മധ്യ |
| ടി | 18 | സേവിച്ച താഴേ | ഇരുവശങ്ങളിലും |
| 165 | 10 | നമ്പ്യാരു | നമ്പ്യാരു |
| 169 | 16 | ബി. ഏ. | (ശങ്കരമംഗലം) |
| 182 | 23 | രുക്ഷനാഥർ | നക്ഷത്രനാഥർ |
| 188 | 2 | മോതിര | ചൂണ്ടാണി |
| ടി | 16 | ചെയ്യും | ചെയ്യു |
| 190 | 1 | തുങ്ങിയാണ് | തുങ്ങിയതാണ് |
| 194 | 29 | സവ്വ | സാവ്വ |
| 197 | 5 | സംഭവിക്കുന്ന | സംഭവിക്കാത്ത |
| 198 | 9 | ത്തിക | ത്തിക്കുക |
| ടി | 24 | ഉപന്യാസി | ഉപന്യസി |
| 208 | 25 | മെന്നാ | മെന്നാണ് |
| 219 | 11 | അണ്ഡ | അന്ധ |

ഇവയ്ക്കുപുറമെ പൂർണ്ണവിരാമം, അങ്കുശം, ശൃംഖല, കാകു, മീത്തൽ മുതലായ ചിഹ്നങ്ങളും, അക്ഷരം തെളിവില്ലായ്ക മുതലായ പല പിശകുകളും അനവധാനതയാൽ വന്നുപോയിട്ടുള്ളതു വായനക്കാർ ദയവായി തിരുത്തുവാനപേക്ഷ.



# സമർപ്പണം.

---

ദയാമയസ്വഭാവേന
ദൂരീകൃത തഥാഗതഃ ।
നിശാതധിഷണാലോക-
യോഗതഃ ശംകരാധികഃ ॥

ശ്രേഷ്ഠയാ ജീവപരയോ-
രൈക്യദൃഷ്ട്യാ സമാഹിതഃ ।
ചട്ടമ്പീതിസ്മൃതോദക്ഷഃ
കലാസു സകലാസു ച ॥

ദേദിവീതിയശഃ കായ
മഹിമ്നാഽവ്യാപിയോ മഹാൻ ।
അർച്ചയാമിപദം തസ്യ
തൽകഥാ കുസുമോൽക്കരൈഃ ॥

സമ്പാദകൻ.



ശ്രീചട്ടമ്പിസ്വാമിതിരുവടികൾ.

ശ്രീ

പരമഭട്ടാരശ്രീ

# ചട്ടമ്പിസ്വാമി

തിരുവടികൾ

# ജീവചരിത്രം.

---

## പ്രാരംഭം.

മഹാത്മാക്കളുടെ ജന്മഭൂമിയാകയാൽ ഭാരതവർഷം പണ്ടുപണ്ടേ പരിപാവനയായി തീർന്നിട്ടുണ്ട്. ആത്മജ്ഞാനത്തെ പരാമർശിച്ചിട്ടുള്ള സർവ്വപരിശ്രമങ്ങളുടേയും ഉത്ഭവസ്ഥാനവും ഇവിടെത്തന്നെ. ഇന്ത്യയിലെ ഋഷിമാരേയും യോഗികളേയും അവധൂതന്മാരേയും കുറിച്ച് ഒരു കാലത്തു പാശ്ചാത്യന്മാൎക്ക് വലിയ പുച്ഛമായിരുന്നു. ഭൌതികപ്രഭാപുഞ്ജത്താൽ കണ്ണു മഞ്ഞിയ അവരിൽ പലരും അവരെ പറഞ്ഞിരുന്നതു് "നഗ്നന്മാരും കാഷായാംബരധാരികളുമായ ഒരു കൂട്ടം ജനങ്ങൾ" എന്നായിരുന്നു. ഭാഗ്യവശാൽ ആ അഭിപ്രായം ഇപ്പോൾ പാടെ മറിഞ്ഞുപോയി എന്നു മാത്രമല്ല, ഇപ്പോൾ പാശ്ചാത്യപണ്ഡിതന്മാരാണ് യോഗീശ്വരന്മാരുടെ മഹത്വങ്ങളെ ഉൽഘോഷിപ്പാൻ ബദ്ധകങ്കണരായി ഇറങ്ങിയിരിക്കുന്നതും. ശ്രീരാമകൃഷ്ണപരമഹംസരുടെ വിശിഷ്ടസന്ദേശങ്ങളെ പാശ്ചാത്യരാജ്യങ്ങളിൽ പ്രാപനം ചെയ്യാൻ അദ്ദേഹം സ്വശിഷ്യനായ സ്വാമി വിവേകാനന്ദനെ നിയോഗിച്ചതോടുകൂടി ഭാരതത്തിലെ ആദ്ധ്യാത്മികചൈതന്യപ്രവാഹം പശ്ചിമാഭിമുഖമായിത്തീൎന്നു. സ്വാമിരാമതീൎത്ഥൻ മുതലായ അനവധി അകന്മഷഹൃദയന്മാർ ഭാരതമഹത്വത്തെ ലോകമാസകലം പ്രചരിപ്പിച്ചവരാണ്.

ജീവിതത്തിന്റെ പരമലക്ഷ്യം ധനസമ്പാദനവും ധനംകൊണ്ടു സാധിക്കുന്നതു സുഖസാമഗ്രികളുടെ സംഭരണവും ആണെന്നു വിചാ

രിക്കുന്ന ഒരു കൂട്ടം ജനങ്ങൾ അദ്ധ്യാത്മവിദ്യയെ അപലപിച്ചതിൽ ആശ്ചര്യമില്ല. ആർഷഭൂമിയിൽ ജനിച്ച് ആര്യപരിസരങ്ങളിൽ വളർന്ന്, ജനനിയുടെ സ്തന്യപാനത്തോടൊപ്പം സനാതനധർമ്മസിദ്ധാന്തങ്ങളെ അനുഭവിച്ച് അതിനെ സാത്മ്യമാക്കിത്തീർത്ത ചില ഭാരതീയർ വൈദേശികമായ ചെയ്തും "നാസ്തിയുക്തിയാകുന്ന" ഖഡ്ഗവും ഏന്തി ഇൻഡ്യയുടെ നട്ടെല്ലിനെ വെട്ടിപ്പൊട്ടിക്കുന്നതും മററും ഇക്കാലങ്ങളിൽ സാധാരണയായിരിക്കുന്നതാണ് അത്ഭുതാവഹമായിരിക്കുന്നത്. സൽഗുണങ്ങളും കാഞ്ചനത്തിൽ ഇരിക്കുന്നു എന്നുള്ള ഇവരുടെ വാദം ബാഹ്യദൃഷ്ട്യാ ഒരുപക്ഷേ പരമാർത്ഥമാകാമെങ്കിലും യുക്തിയുപയോഗിച്ച് അപ്രകാരം സമർത്ഥിക്കാമെങ്കിലും അതിലപ്പുറം ഒന്നുമില്ലെന്നു പറയുന്നതു യുക്തിയുക്തമോ വിശ്വാസയോഗ്യമോ ആയി തോന്നുന്നില്ല.

ഭാരതീയരുടെ പരമലക്ഷ്യം കേവലം ധനമായിരുന്നില്ല. ധനമാനാദികൾ അനശ്വരമായ ഒരു ലാഭമെന്നു അവർ പരിഗണിച്ചില്ല. അതു നശ്വരം എന്നുതന്നെ അവർ സിദ്ധാന്തിച്ചു. നശ്വരമായ ഒന്നിൽ മോഹിച്ച് ഗതാനുഗതികരായി അജസമൃദ്ധവൃത്തി കൈക്കൊണ്ടു ജീവിതം നശിപ്പിക്കുന്നതിൽനിന്നും അവർ പിന്തിരിഞ്ഞതു് അതാണ്. അനശ്വരപദപ്രാപ്തിക്ക് ബഹിർമുഖമായ അന്വേഷണം അത്രമാത്രം ഗുണകരമായിട്ട് അവർ ഗണിച്ചില്ല. അന്തർമുഖമായ അന്വേഷണം ഇങ്ങിനെ വന്നുചേർന്നതാണ്. പുറമെ അന്വേഷിക്കുകയും അനശ്വരമായ ഒന്നും കണ്ടെത്താതിരിക്കുകയുംചെയ്ത ഇവർ ഉള്ളിൽക്കൂടി തിരക്കിയപ്പോൾ കാണേണ്ട വസ്തുവെ ദർശിച്ചു. നിർദ്ദിഷ്ടസ്ഥാനത്തെത്തി കാണേണ്ടതിനെക്കാണുന്നതിന് അവർ പല പല മാർഗ്ഗങ്ങളെ അവലംബിച്ചുനോക്കി. നദികൾ എങ്ങോട്ടൊഴുകിയാലും അവസാനം അതിനു സാഗരസംഗമംതന്നെയാണല്ലോ. കണ്ടെത്തിയതിനെ അവർ പിൻഗാമികൾക്കു പരമ്പരയാ ഉപദേശിച്ചുപോന്നു. ഈ മാർഗ്ഗങ്ങൾ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുക ആചാര്യന്മാരുടെ പരിപാടികളായിരുന്നു. ധർമ്മശാസനങ്ങൾ എല്ലാം ആ വഴിക്കു വന്നവകളാണ്. ജരാമരണങ്ങളും, അണിമാദികളായ അഷ്ടൈശ്വര്യസിദ്ധികൾ, നിഗ്രഹാനുഗ്രഹശക്തി മുതലായ വിവിധവും മഹത്തും ആയ അനവധി സിദ്ധികൾക്കപ്പുറമായി ഒരു നിത്യാനന്ദകേന്ദ്രം മനുഷ്യനു പ്രാപിക്കാനുണ്ടെങ്കിൽ,

അതു ചിലർ പ്രാപിച്ചിട്ടുണ്ടെങ്കിൽ, കേവലം യാന്ത്രികമായ ഭൌതികജീവിതം നിസ്സാരമെന്നു വിചാരിച്ചുപോയവർ വഴിപിഴച്ചു ചരിച്ചു എന്നു് എങ്ങനെ പറയാം?

അറിവാനുള്ള ആഗ്രഹം, അതിനായി ഓരോരുത്തരും അവലംബിക്കേണ്ട സുഗമമായ മാർഗ്ഗം, ഇത്രയും തെളിഞ്ഞുവന്നാൽ അറിവിന്റെ അങ്ങേ അറ്റത്തെ അഗ്രത്തിൽ എത്തിച്ചേരാമെന്നുള്ളതു് അനുഭവസിദ്ധം തന്നെ. ലോകത്തിൽ ഇന്നു ജീവിച്ചിരിക്കുന്ന സകലമനുഷ്യരേയും അധഃക്കരിക്കുന്ന ജ്ഞാനവും ശക്തിയും ഒരുത്തനു് സമ്പാദിക്കുവാൻ കഴിഞ്ഞാൽ അവൻ ലോകത്തിനു് ഒരു ശാസിതാവായിത്തീരും എന്നുള്ളതു് ചരിത്രസിദ്ധാന്തമാണു്. ശക്തിയും ജ്ഞാനവുംകൊണ്ടു മനുഷ്യാതീതന്മാരായിരുന്ന ഭാരതീയരുടെ—യോഗികളുടെ—ജീവിതത്തിൽ അല്പം ശ്രദ്ധിച്ച ചില പാശ്ചാത്യപണ്ഡിതന്മാർ ഇൻഡ്യയിൽ വരുക സാധാരണയായിരിക്കുന്നു. "മാഡം ബ്ലവാഡ്സ്കി" എന്ന ഒരു പാശ്ചാത്യവനിത ഇപ്രകാരം ഭാരതത്തിൽവന്നു് ആത്മജ്ഞാനത്തെ ആസ്വദിച്ചിട്ടാണു് "ബ്രഹ്മവിദ്യാസംഘം" സ്ഥാപിച്ചതു് അതു് ഇപ്പോൾ ലോകപ്രസിദ്ധമായിത്തീർന്നിട്ടുണ്ടു്. മാക്സ്മുള്ളർ, ഡാക്ടർ ആനിബെസൻറ്, ഷോപ്പൺഹെയർ തുടങ്ങിയ ഭാരതസ്നേഹികൾ ഭാരതീയരുടെ വിജ്ഞാനഭണ്ഡാരങ്ങളെ പരിശോധിച്ചു് അവയെ ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്തു. ഈവിധം സർവ്വലോകവ്യാപിയായ ഒരു ഭാഷയിൽ അധ്യാത്മജ്ഞാനം പ്രഖ്യാപിതമായപ്പോൾ മാത്രമാണു് ഇൻഡ്യയെക്കുറിച്ചുള്ള യഥാർത്ഥമായ അറിവു് അന്യദേശക്കാർക്കു ജനിക്കുന്നതിനു് ഇടയായതു്. പരമാർത്ഥം പറഞ്ഞാൽ, ഭാരതീയരുടെ വിജ്ഞാനം യഥേഷ്ടം അനുഭവിക്കുവാൻ ഭാരതീയരേയും ലോകത്തെത്തന്നെയും അനുവദിക്കുക എന്നുള്ളതാണു് ഇൻഡ്യക്കു സ്വാതന്ത്ര്യം ലഭിക്കുക എന്നതിൽ അന്തർഭവിച്ചുകിടക്കുന്ന തത്വം. ഇൻഡ്യാക്കാരും, ഇൻഡ്യയെ സ്നേഹിക്കുന്ന ഇതരദേശക്കാരും ഇൻഡ്യക്കു സ്വയംഭരണം കിട്ടണമെന്നു് പറയുന്നതിൻറെയും ആന്തരാർത്ഥം ഇതൊന്നു മാത്രമാകുന്നു.

വേദവേദാംഗങ്ങൾ, ശാസ്ത്രങ്ങൾ, പുരാണങ്ങൾ, കാവ്യങ്ങൾ, കലകൾ എന്നുവേണ്ട ഇൻഡ്യയിലുള്ള ഏതിലും ഒരു ആത്മീകവശം കാണും എന്നു് പാശ്ചാത്യർ മനസ്സിലാക്കിയതോടുകൂടി അവയെ ക്രമേണ ഇംഗ്ലീഷുഭാഷയിൽ പകർത്തിയെഴുതി. തന്നെയല്ല, ഗൌതമ

ബുദ്ധൻ, ശ്രീശംകരൻ, രാമാനുജാചാൎയ്യർ, മാധ്വാചാൎയ്യർ മുതലായവരുടെ പ്രസ്ഥാനങ്ങളെ പരിശോധിച്ച പാശ്ചാത്യരിൽ പലരും അവർ മനസ്സിലാക്കിയപ്രകാരമെങ്കിലും ആത്മജ്ഞാനവൈശിഷ്ട്യത്തെ പ്രശംസിക്കാൻ കോപ്പിട്ടു. "നഗ്നന്മാരും, മൃഗപ്രായന്മാരുമായി തെരുവുകളിലും, കാടുകളിലും, മൈതാനങ്ങളിലും, മരുഭൂമികളിലും തെണ്ടിത്തിരിഞ്ഞു നടക്കുന്നവർ" എന്ന് ഒരുകാലത്ത് അപഹസിച്ചവർപോലും ഈ അവധൂതന്മാരിൽ എന്തോ ദിവ്യമായ ഒന്ന് ലയിച്ചുകിടപ്പുണ്ടെന്നു സമ്മതിച്ച് പൂൎവ്വാധികം ശ്രദ്ധാന്തിയോടുകൂടി ആരായുവാൻ തുടങ്ങിയ കാലത്താണ് ഭാരതം പരിപൂൎണ്ണമായി ഇംഗ്ലീഷുഭരണത്തിൽ അകപ്പെട്ടത്. ഇംഗ്ലീഷുഭരണം ഭാരതീയരെ ഭൌതികസുഖങ്ങളിൽ നിതരാം വ്യാമോഹിപ്പിക്കുവാനാണ് പൎയ്യാപ്തമായത്. മനോഹരങ്ങളായ പൂങ്കാവനങ്ങൾ, സുധാധവളപ്രതിമങ്ങളായ രമ്യഹൎമ്മ്യങ്ങൾ, ഉയൎന്നതരം ഉദ്യോഗങ്ങൾ, പ്രഭുത്വം, സ്ഥാനമാനം, സ്ഥാവരജംഗമങ്ങളായ സമ്പാദ്യങ്ങൾ, വാഹനങ്ങൾ, വസ്ത്രാഡംബരങ്ങൾ, എന്നുവേണ്ട വിവിധവിനോദങ്ങൾ മുതലായവകളിലായി, ഒരുമാതിരി നവീനവിദ്യാഭ്യാസം ലഭിച്ച ഭാരതീയസന്താനങ്ങളുടെ ഏകമായ ശ്രദ്ധ. "ത്യാഗമെന്നേതു നേട്ടം" എന്ന് ഒരു കാലത്തുണ്ടായിരുന്ന ചിത്തവൃത്തി പാടേ നശിച്ചു. അതിനുപകരം ഓരോ ഹൃദയത്തിലും സ്ഥലംപിടിച്ചതു "ഭോഗമൊന്നുതാൻ ഭോജ്യം" എന്നുള്ളതാണ്. ഭാരതീയർ ആകമാനം ആത്മജ്ഞാനവിമുഖന്മാരായി. എന്നാലോ പാശ്ചാത്യരുടെ ഭൌതികവിജ്ഞാനത്തിൽ പ്രഗത്ഭമതികളായതുമില്ല. "കടിച്ചതു വീണുംപോയി, പിടിച്ചതു വിട്ടുംപോയി" എന്നുള്ള ഒരു വിഷമമേറിയ ഘട്ടത്തിലായിരുന്നു ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസൻ ദക്ഷിണേശ്വരത്ത് അവതരിച്ചത്.

തൎക്കകൎക്കശമതികൾക്കു മാത്രം സുഗമ്യമായിരുന്ന വേദാന്തവനസഞ്ചാരം സാധാരണക്കാൎക്കും സുഗമ്യമായി. കല്ലും മുള്ളും നിറഞ്ഞ് വളഞ്ഞും പുളഞ്ഞും കിടന്ന ദുൎഘടദുഃഖമാൎഗ്ഗങ്ങളെ വെട്ടിത്തെളിയിച്ചു അവിടെ മനോഹരങ്ങളായ പൂങ്കാവനങ്ങൾ ഉണ്ടാക്കി. ആത്മജ്ഞാനസുരഭിലകുസുമങ്ങൾ ആൎക്കും നിഷ്പ്രയാസം പറിച്ചു വാസനിക്കാമെന്നായി. വേദാന്തതത്വോപദേശങ്ങൾക്ക് ലളിതമായ ഒരു ഭാഷയും സുഗമമായ ഒരു ബോധനാരീതിയും സംജാതമാ

ക്കി. അദ്ദേഹത്തിന്റെ പ്രിയശിഷ്യന്മാരിൽ അഗ്രേസരനായ സ്വാമി വിവേകാനന്ദൻ ഈ പുതിയ സന്ദേശത്തെ വഹിച്ചുകൊണ്ട് പാശ്ചാത്യരാജ്യങ്ങളിൽ ചുററിസ്സഞ്ചരിച്ചു. വാണിജ്യവൃത്തികളായ അവരുടെ മുൻപാകെ മുതൽ മുടക്ക് അധികമില്ലാത്തതും എല്ലാഴും ലാഭം ലഭിക്കുന്നതും ഒരിക്കലും നഷ്ടപ്പെടുവാൻ ഇടയില്ലാത്തതും ആയ ആത്മജ്ഞാനവ്യാപാരവിദ്യ കാണിച്ചു. പൌരസ്ത്യരുടെ ആദ്ധ്യാത്മികജ്ഞാനവും, പാശ്ചാത്യരുടെ ഭൌതികവിജ്ഞാനവും തമ്മിൽ കൂട്ടിയിണക്കിയ മഹാകർമ്മമാണ് ഇദ്ദേഹം ലോകത്തിൽ സാധിച്ചത്. ബലവത്തായ ആത്മാവും, ദേഹാരോഗ്യത്തോടുകൂടിയ ശരീരവും ഒരാൾക്ക ലഭിച്ചാൽ ഉണ്ടാകുന്ന മഹാബലം ഓരോ വ്യക്തികളിലും ചേൎക്കുകയെന്ന ഈ മഹാപ്രയത്നം വിവേകംകൊണ്ടും ആനന്ദംകൊണ്ടും മാത്രമാണ് സാധിച്ചത്. അതിനെത്തുടൎന്ന ലോകം സേവനമെന്നുള്ള മഹാത്യാഗത്തിൽകൂടി സഞ്ചരിച്ചുതുടങ്ങി. അഹിംസയെക്കുറിച്ചു പ്രസംഗിക്കാതെതന്നെ അദ്ദേഹം വിതച്ചവിത്തുകൾ ഹിംസാവസാനത്തിന്ന് മാൎഗ്ഗദൎശനം ചെയ്തു. ഇന്ന ലോകത്തിലെ ഏകപ്രശ്നവിഷയമായ "യുദ്ധവിരാമം" ഈ സമദൎശജ്യോതിസ്സിൽനിന്നും ഉയൎന്നതല്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ലോകത്തിന്റെ ഗതി സൎവ്വസാഹോദൎയ്യത്തിലേക്കാണെന്നു നമുക്കിപ്പോൾ സാമാന്യം സമാശ്വസിക്കാം.

നാം മുൻപു കണ്ടതുപോലെ മഹാത്മാരുടെ ആദൎശം സമദൎശിത്വമാണ്. എങ്കിലും ഈ പ്രാപ്യസ്ഥാനം എത്തുവാൻ അത്ര എളുപ്പമല്ല. വാതാംബുപൎണ്ണാശനന്മാരായ മാമുനിമാർപോലും കാമത്തിന്നും അമൎഷത്തിന്നും ദുൎവ്വാസനകൾക്കും വിധേയരായിട്ടുണ്ടെന്നു നാം പുരാണത്തിൽ ദൎശിക്കുന്നു. ഒരു ദുൎവ്വാസനാമൂൎത്തിയായിരുന്നില്ലേ ദുൎവ്വാസാവു്? എന്നാൽ അവരും ഒരിക്കൽ അല്ലെങ്കിൽ മറെറാരിക്കൽ പ്രാപ്യസ്ഥാനത്തു ചെന്നെത്തുവാൻ ശ്രമിച്ചവരാണ്. "സഹജസമരസത്തിൽ" ഒരു യോഗീശ്വരനെ നാം മലയാളരാജ്യത്തിൽ കാണുന്നു. ആ പരമഭാഗ്യവാൻ പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമികൾ അല്ലാതെ മററാരുമല്ല. അദ്വൈതമതസ്ഥാപകനായ ശങ്കരാചാൎയ്യൎക്കശേഷം, അദ്ധ്യാത്മചിന്താസന്താനം നിൎമ്മിച്ച എഴുത്തച്ഛന്നുശേഷം മലയാളത്തിന്നു ലഭിച്ച ഈ മഹാത്മാവിന്റെ പുണ്യാപദാനങ്ങൾ അല്പമൊന്നു വീക്ഷിക്കുവാനാണ് നമ്മുടെ ശ്രമം. അദ്ദേ

ഹത്തിന്റെ "സമദർശിത്വം"ഏതു് പദ്ധതിയിൽകൂടിയാണ് പ്രായോഗികമാക്കിയതു്? അദ്ദേഹത്തിന്റെ ജനനംകൊണ്ടു് മലയാളരാജ്യത്തിന്നു എന്തു ലഭിച്ചു? ഇത്യാദി പ്രശ്നരൂപമായി, ആ മഹാനുഭാവന്റെ ജീവിതഗതിയെ വീക്ഷിക്കേണ്ടിയിരിക്കുന്നു. ഈ പരീക്ഷയും പരിശോധനയും ക്ഷിപ്രസാദ്ധ്യമോ അത്ര സുഗമമോ ആണെന്നു് എനിക്കു തോന്നുന്നില്ല. എന്നുതന്നെയല്ല നമ്മുടെ മുൻപാകെ പരീക്ഷയിൽ ചേന്നു മാക്കുവാങ്ങി വിജയം നേടുവാൻ തക്കവണ്ണം അദ്ദേഹം ഒരു വിദ്യാർത്ഥിയോ പരിശോധകന്മാർ ഉപാദ്ധ്യായന്മാരോ അല്ലല്ലോ.

നമ്മുടെ അറിവിന്റെ മാനദണ്ഡംവെച്ചുകൊണ്ടാണ് നാം അന്യരെ സാധാരണ അളന്നുനോക്കുന്നതു്. ഒരുത്തനിൽ എന്തു് മഹാശക്തി അന്തർഭവിച്ചിരുന്നു എന്നു പരിശോധിച്ചു നോക്കുന്നതിന്നു് നമുക്കും ആ മഹാശക്തി ഉണ്ടാകേണ്ടിയിരിക്കുന്നു. "ഉപ്പും വിറകു നടക്കുന്നവന്നു് കപ്പൂരത്തിൻ വിലയറിയാമോ" എന്നുള്ള അഭിജ്ഞവചനം ഇവിടെ സ്മരിക്കത്തക്കതുതന്നെ. ഒരു വിദ്വാനല്ലാതെ മറ്റൊരു വിദ്വാന്റെ മാററു റിയുന്നതല്ല. അതിനാൽ പരിശോധകനും പരിശോധിക്കപ്പെടുന്നവനും മാനസികഗുണങ്ങളിൽ സമാനഗുണം ഉണ്ടാകേണ്ടതു് അത്യന്താപേക്ഷിതമാണെന്നു വരുന്നു.

മഹത്വത്തിന്റെ ലക്ഷണം ഏതാണ്ടു് മഹാസമുദ്രത്തിന്റേതുപോലെയാകുന്നുവെന്നു പറയാം. നമ്മുടെ കൈവശം കൊണ്ടുപോകുന്ന പാത്രത്തിൽ കൊള്ളുന്നിടത്തോളം വെള്ളംമാത്രം സമുദ്രത്തിൽനിന്നു നമുക്കെടുക്കാം. അതുകൊണ്ടവിടെ കുറവോ കുഴിയോ ഉണ്ടാകുന്നതുമല്ല. തുംഗങ്ങളായ തരംഗസംഹതികളാൽ അതിന്റെ ഒരു ഭാഗം എപ്പോഴും ഇളകി പ്രേക്ഷകജനങ്ങളുടെ ഹൃദയത്തിൽ ഭയത്തെ ജനിപ്പിക്കുന്നു. മറ്റൊരു ഭാഗം സന്തതം ശാന്തമായിരിക്കുന്നു. മറുകര കാണ്മാനോ വിസ്താരവും ആഴവും അളന്നു നിശ്ചയിപ്പാനോ നാം ആളാകുന്നില്ല. നമ്മുടെ മാംസചക്ഷുസ്സുകൊണ്ടു നോക്കിയാൽ കാണുന്ന സമുദ്രത്തിന്റെ ഭാഗം ഏററവും പരിമിതമാകുന്നു. സമുദ്രം രത്നാകരമെന്നാണ് കേൾവി. എന്നാൽ സമീപവാസം ഒന്നു മാത്രം കൊണ്ടു അതിന്റെ അന്തർഭാഗത്തു കിടക്കുന്ന രത്നങ്ങൾ ഒരുത്തനു ലഭിച്ചു എന്നുവരുന്നതല്ല. സമുദ്രാന്തർഭാഗങ്ങളിൽ രത്നാന്വേഷണാർത്ഥം മുങ്ങിത്തപ്പുകതന്നെ വേണം. ശ്വാസമടക്കി വളരെ നേ

രം സമുദ്രത്തിന്റെ അന്തർഭാഗത്തു തപ്പിനോക്കിയാൽ ചിപ്പികളു
ടെ മദ്ധ്യത്തിലായി മുത്തുകളെ കണ്ടെത്താം. ചിലക്ക് രത്നലാഭം സ്വ
ഭാഗ്യംകൊണ്ടെന്നപോലെ നിഷ്പ്രയാസം സാധിച്ചേക്കാം. അ
തു സാധാരണ പ്രമാണത്തിൽനിന്നും വ്യത്യസ്തമാണ്. മഹാകായ
ങ്ങളായ തിമിംഗലാദിജന്തുക്കൾ ഈ സമുദ്രത്തിൽ ജീവിക്കുന്നു. വ
ളരെ ചെറിയ ജലജന്തുക്കളും അതിൽതന്നെ ഉണ്ട്. നദികൾ
ഒഴുക്കത്തോടുകൂടി കലങ്ങിയ ജലവും മലവും വഹിച്ചുകൊണ്ടു ഒരു
വശത്തു ചേരുന്നു. അഴുക്കുകളെയെല്ലാം തിരമാലകൾ തൽക്ഷ
ണം കരയ്ക്കടിച്ചു കേററിക്കഴിയും. പ്രത്യക്ഷത്തിൽ സമുദ്രജലം ഉപ്പു
ള്ളതാകുന്നു. എന്നാൽ സൂര്യകരസ്പർശംകൊണ്ടു അതിലെ വെള്ളം
ആവിയായി ആദാനത്താൽ രൂപാന്തരം പ്രാപിച്ചിട്ട് മേഘം സ്വച്ഛ
ജലത്തെ വർഷിക്കുന്നു. അതു സൂര്യകരംകൊണ്ടു വററി വരണ്ട നദി
കളെ വീണ്ടും ജീവനയുക്തമാക്കുന്നു. കടൽ ചിലയിടം ക്ഷോഭിച്ചു
വേലകളെ ലംഘിച്ചു ബഹളം കൂട്ടുന്നു. മററു ചിലപ്പോൾ ഒരു വൻ
കര സമുദ്രം മനുഷ്യൎക്കായി വിട്ടുകൊണ്ടു പിന്നോട്ടു മാറുന്നു. ഏത
വസരത്തിലും മലയോടു മൽപിടിച്ചുംകൊണ്ടാണ് സമുദ്രത്തിന്റെ
സ്ഥിതി. വലിയ യാനപാത്രങ്ങൾ അതിന്റെ മേൽവിതാനത്തിൽ
കൂടിയും കഴുനാക്കപ്പലുകൾ അന്തർഭാഗത്തുകൂടിയും ഓടിക്കൊണ്ടേ
ഇരിക്കുന്നു എങ്കിലും അതു് അടുത്ത നിമിഷം അക്ഷോഭ്യമായി സ്ഥി
തിചെയ്യുന്നതു കാണാം. കടൽ ക്ഷോഭിക്കുമ്പോൾ ജീവികൾ ഭയ
പ്പെടുന്നു. അവർ പ്രാണസന്ധാരണത്തിൽപോലും സംശയാകുല
രാകുന്നു സ്ഫുരൽഫേന മന്ദഹാസത്താൽ തീരപ്രദേശങ്ങളെ ചും
ബനം ചെയ്യുന്ന തരംഗഭംഗങ്ങളിൽ ഒരു ചെറിയ കളിവഞ്ചി ഭം
ഗം വരാതെ കളിക്കുകയും ചെയ്യും.

മഹാന്മാരിൽ നാം ആരോപിച്ച സമുദ്രസാദൃശ്യം മനസ്സിൽ
സങ്കല്പിച്ചിട്ടുവേണം നാം അവരുടെ ജീവിതഗതിയെ പരിശോധിക്കു
വാൻ എന്നുള്ള അഭിപ്രായക്കാരനാണ് ഞാൻ. നമ്മുടെ ചെറിയ
കളിവഞ്ചികൊണ്ടു മഹാസമുദ്രത്തെ അറിവാനൊ അതിനെ തരണം
ചെയ്വാനൊ ശ്രമിക്കുന്നതിലുള്ള സാഹസം ആദ്യം ചിന്തിച്ചുനോ
ക്കണം.

ചട്ടമ്പിസ്വാമിതിരുവടികളുടെ കാലം മലയാളത്തിന്റെ പൂൎവ്വ
വിഭവങ്ങൾ മിക്കവാറും നശിച്ചുതുടങ്ങിയ ഒരു ഘട്ടത്തിലാണ് എന്നു

നമുക്ക് ഏകദേശം അറിയാം. അദ്ദേഹം ഒരു ശുദ്ധമലയാളിയായി രുന്നു. തുല്യവയസ്കന്മാരിൽ ചിലർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. ചരിത്രലക്ഷ്യങ്ങളെവെച്ചു ഊഹാപോഹങ്ങളെ ഉണൎത്തി ഉപപാദിക്കത്തക്കവണ്ണം അദ്ദേഹം അത്ര പുരാതനനല്ല. എങ്കിലും അദ്ദേഹത്തിന്റെ ജീവചരിത്രം ഒരു അതീതകാലചരിത്രപുരുഷന്റേതുപോലെ മിക്കവാറും അജ്ഞാതമായിരിക്കുന്നു. വിശദമായി അറിവുള്ള ചരിത്രഭാഗങ്ങൾ ഏററവും തുച്ഛം. മററുള്ളവയ്ക്ക് ആസ്പദങ്ങളായി വിശ്വാസയോഗ്യങ്ങളായ രേഖകളും അധികമില്ല. എന്തൊരു മഹാകഷ്ടമാണിതു്? ഒരു പക്ഷേ സ്വാമികൾ "തന്നെക്കുറിച്ചു ലോകം ഒന്നും അറിയുകയേ വേണ്ട" എന്നുള്ള ഒരു അഭിപ്രായത്തോടുകൂടി ജീവിച്ച ഒരു മമതാവിഹീനൻ ആയിരുന്നുവോ എന്നും തോന്നിപ്പോകും. സ്വാമിയുടെ ഏതാനും ചില ശിഷ്യന്മാരും പ്രശിഷ്യന്മാരും മലയാളരാജ്യത്തിൽ പല സ്ഥലങ്ങളിലായി നിവസിക്കുന്നുണ്ട്. എന്നാൽ അവരിൽ പലരും ഗുരുവിനെക്കുറിച്ച് അല്പം മാത്രമേ ഗ്രഹിച്ചിട്ടുള്ളു എന്നു തോന്നുന്നു. വിവേകാനന്ദൻ എന്നറിയപ്പെടുന്ന നരേന്ദ്രൻ മൂലമാണ് ദക്ഷിണേശ്വരത്തിലെ യോഗിയെക്കുറിച്ച് ലോകം അറിവാൻ ഇടയായതു്. ആ വിധം വിവേകനിധികളായ ശിഷ്യന്മാർ സ്വാമിതിരുവടികൾക്ക് ഉണ്ടായിരുന്നില്ല എന്നു വിചാരിപ്പാൻ ഒരു ന്യായവും ഇല്ല. സ്വാമികളുടെ ശിഷ്യന്മാരിൽ അഗ്രഗണ്യനായ സ്വാമി നീലകണ്ഠതീൎത്ഥരെക്കുറിച്ച് അമൂല്യവും ബൃഹദാകാരവുമായ ഒരു ജീവചരിത്രം നമുക്ക് ലഭിച്ചിരിക്കുന്നു. അതു കേവലം ഒരു ജീവചരിത്രം മാത്രമല്ല; അദ്ധ്യാത്മജ്ഞാനഭണ്ഡാഗാരവും കൂടിയാകുന്നു എന്നു പറയാം. സ്വാമി നീലകണ്ഠതീൎത്ഥരുടെ ശിഷ്യന്മാൎക്കുണ്ടായ ഈ മഹാമനസ്കതപോലെ, ചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യന്മാരിൽ ആൎക്കെങ്കിലുമോ, അഥവാ നീലകണ്ഠതീൎത്ഥപാദൎക്കുതന്നെയൊ സ്വഗുരുവിനെ കുറിച്ചു് ഒരു ചരിത്രം എഴുതുവാൻ കഴിവും മഹാമനസ്കതയും ഉണ്ടാകാമായിരുന്നില്ലേ? സ്വാമികളുടെ ഒരു ശിഷ്യപ്രമുഖൻ "അൎഭകസ്വാമി ചരണാഭരണം" അഥവാ "സദ്ഗുരുസൎവ്വസ്വം" എന്ന പേരിൽ ഒരു സംസ്കൃതഖണ്ഡകാവ്യം രചിച്ചു് ബനാറീസിൽ അച്ചടിപ്പിച്ചിരിക്കുന്നതായിക്കാണുന്നുണ്ട്. "വൈദ്യോപാധ്യനാരായണകവി ദീപൻ" ആണു് ഈ ശിഷ്യപ്രമുഖൻ എന്നു് എടുത്തുപറവാൻ പ്രത്യേകം സന്തോഷമുണ്ട്.

ഏ. ഡി. 1910-ൽ മൂവാററുപുഴ അസിസ്റ്റൻറ് സ്കൂൾ ഇൻസ്പെക്ടരായിരുന്ന ജി. രാമമേനോൻ എം. ഏ. ഈ ഗ്രന്ഥത്തിനു ഇംഗ്ലീഷിൽ എഴുതിയ ഒരു മുഖവുരയോടും സനാതനധർമ്മപാഠശാലയിലെ സംസ്കൃതാധ്യാപകൻ സംസ്കൃതത്തിൽ എഴുതിയ ഒരു ആമുഖത്തോടുംകൂടി അവതരിച്ചു. ആ കാവ്യത്തിൽ ഒരു ജീവചരിത്രനിർമ്മാതാവിനു ലഭിക്കാൻ ഇടയുള്ളവ വളരെ കുറച്ചു മാത്രമാണ് ഉള്ളതു്. എങ്കിലും അതു ചട്ടമ്പിസ്വാമികളുടെ ഗുണപൌഷ്കല്യത്തെ നമുക്കു പലവിധത്തിലും ഉപദേശിച്ചുതരുന്നു.

ഈ ഖണ്ഡകാവ്യം മലയാളരാജ്യത്തിൽ അത്ര അധികം പേരും കണ്ടിരിക്കാൻ ഇടയില്ലാത്തതുകൊണ്ടു്, സാഹിത്യാരാമത്തിലെ സുരഭിലകുസുമങ്ങൾ എന്നു പറയാവുന്നവിധം മനോഹരപദ്യജാലങ്ങളാൽ സവിശേഷം അലങ്കൃതമായിരിക്കുന്ന അതിലെ പല ഭാഗങ്ങളും വായനക്കാരുടെ ജിജ്ഞാസാപരിസമാപ്തിക്കുവേണ്ടി ഈ ജീവചരിത്രഗ്രന്ഥത്തിൽ ഉദ്ധരിക്കേണ്ടിവന്നിട്ടുണ്ടു്. ശ്രീമാൻ ആരംപിള്ളിൽ ഗോവിന്ദനുണ്ണിത്താനാണു് ഈ ഖണ്ഡകാവ്യത്തിൻെറ പ്രസാധകൻ.

ഒന്നുമില്ലാത്തതിൽ ഭേദം വല്ലതുമെങ്കിലും ലഭിക്കുക എന്നതു വളരെ ആശ്വാസപ്രദമാണു്. ഒരു തനി മലയാളിയായ സ്വാമി തിരുവടികളുടെ ചരിത്രം സ്വല്പമെങ്കിലും അറിവാനും വായിക്കുവാനും സംസ്കൃതഭാഷാഭിജ്ഞന്മാൎക്കു മാത്രമേ കഴിവുള്ളു എന്നു വരുന്നതു കുറെ ലജ്ജാകരമായി തോന്നുന്നു. ആ മഹാപുരുഷൻെറ ജീവചരിത്രം എഴുതാൻ അധികാരികളും അതിനു സൎവ്വഥാ അൎഹന്മാരും അപ്രകാരം ചെയ്യാതിരിക്കുമ്പോൾ, നാം ഭഗ്നാശയന്മാരായി പിന്തിരിയേണ്ടിവരുന്ന ശോച്യാവസ്ഥ ആരാണറിയുന്നതു? "എന്തുകൊണ്ടു് സ്വാമികളുടെ ജീവചരിത്രം എഴുതിവെച്ചില്ല" എന്നു് സ്വാമികളുടെ ശിഷ്യഗണങ്ങളോടു് നാം ഇപ്പോൾ ആവലാതിപ്പെടുന്നതുപോലെ നമ്മുടെ പിൻഗാമികൾ നമ്മോടും ആവലാതിപ്പെടുമെന്നു ഒവണം ന്യായമായി വിചാരിപ്പാൻ. അതിനാൽ ആവുന്നിടത്തോളം അന്വേഷണം ചെയ്തു, കഴിവുള്ളിടത്തോളം പ്രധാനസംഗതികളെ കൂട്ടിയിണക്കി "ഒരു ജീവചരിത്രഛായ"യെങ്കിലും നിബന്ധിക്കുവാൻ നാം കടപ്പെട്ടവരാകുന്നു.

യോഗവേദാന്തകേസരിയും, അനേകം ഭാഷകളിൽ അപാര

മായ പാണ്ഡിത്യം സിദ്ധിച്ച മഹാനും, മഹാസിദ്ധനും, സർവ്വമത രഹസ്യവേദിയും, ഒരു പണ്ഡിതകവിയും ആയിരുന്ന ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ഒരു ബൃഹത്ജീവചരിത്രം അദ്ദേഹത്തിന്റെ ശിഷ്യപ്രമുഖന്മാരും അതിനു സർവ്വഥാ യോഗ്യന്മാരുമായ രണ്ടു മാന്യന്മാർ-പരമാനന്ദനാഥാപരനാമകൻ പന്നിശ്ശേരിൽ നാണുപിള്ളയും, ചിദ്രസാഭരണാപരാഖ്യൻ ശ്രീവർദ്ധനത്തു എൻ. കൃഷ്ണപിള്ളയും കൂടിച്ചേർന്നു എഴുതിയിട്ടുള്ളത്, മലയാളത്തിൽ ജീവചരിത്രഗ്രന്ഥങ്ങൾക്ക് ഒരു മാതൃകയാകുന്നു. ആ വിശിഷ്ടഗ്രന്ഥത്തിൽ അതിലെ നായകന്റെ ഗുരുവിനെക്കുറിച്ച് ഇങ്ങിനെയാണ് തുടങ്ങുന്നതു്.

"ഇപ്പോൾ, സ്വാമികളുടെ സകലവിധ ശ്രേയോഭിവൃദ്ധിക്കും നിദാനഭൂതനായിരിക്കുന്ന പൂജ്യപാദ പരമസൽഗുരു മഹാരാജനെ സംബന്ധിച്ച ചരിത്രാംഗമായി കുറഞ്ഞൊന്നു പരിചിന്തനം ചെയ്യേണ്ട ഘട്ടത്തിൽ നാം എത്തിയല്ലോ." ഈ മഹാശയന്മാർ നിബന്ധിച്ച ആ മഹാസമുദ്രകല്പമായ പ്രബന്ധത്തിന്റെ അന്തർഭാഗത്തു തങ്ങളുടെ ഗുരുനാഥന്റെ അന്തർഭാഗത്തു് പ്രതിബിംബിച്ച ജ്ഞാന ചൈതന്യരൂപംപോലെ സ്വാമികളുടെ സ്വരൂപവും പ്രതിബിംബിപ്പിച്ചു കാണിച്ചിട്ടുണ്ടെന്നു സമാധാനിക്കാം. എങ്കിലും ആ മഹാർണ്ണവത്തിൽചാടി മുങ്ങിത്തപ്പി ജീവചരിത്രഭാഗങ്ങളെ ഉദ്ധരിക്കുക മഹാഭാരമായിട്ടാണ് തോന്നുന്നതു്. സ്വാമികളുടെ ജീവചരിത്രരചനയിൽ എനിക്കു ലഭിച്ചിട്ടുള്ള പ്രധാനാവലംബങ്ങൾ ഇവരണ്ടും മാത്രമാണ്.

സ്വാമികളുടെ ചരിത്രം രചിക്കുവാനുള്ള കൌതുകം ജനിച്ചതുമുതൽ എന്തെങ്കിലും അദ്ദേഹത്തെക്കുറിച്ച് ആരെങ്കിലും എവിടേയെങ്കിലും പറഞ്ഞിട്ടുള്ളതെല്ലാം സംപാദിക്കുക എന്റെ കർത്തവ്യമായിതീർന്നു. കോട്ടയം നായർ ഗ്രന്ഥാവലിയുടെ മൂന്നാം പുസ്തകമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു ചെറിയ ജീവചരിത്രം സ്വാമികളുടെ ജീവിതത്തെക്കുറിക്കുന്നതായിക്കണ്ടു. നിർഭാഗ്യത്താൽ അതിൽനിന്നും അധികമൊന്നും എനിക്കു ലഭിച്ചില്ല. അതിൽ പ്രസിദ്ധം ചെയ്തിട്ടുള്ളവയിൽ പല ഭാഗങ്ങളും ഞാൻതന്നെ ഒരു "പൂർവ്വസ്മരണ" എന്ന തലക്കെട്ടിൽ "സൽഗുരു"വിലും "കേരളനാഭാമണ്ഡലത്തി

ലെ രണ്ടു ജ്യോതിർഗ്ഗോളങ്ങൾ" എന്ന പേരിൽ ദീപം മാസികയിലും പ്രസിദ്ധം ചെയ്തിട്ടുള്ളതിന്റെ ഉദ്ധാരണങ്ങൾ മാത്രമായിരുന്നു.

കേവലം ഗ്രന്ഥത്തെ ഉപജീവിച്ചു മാത്രം ഒരു ജീവചരിത്രം എഴുതുക ക്ഷിപ്രസാദ്ധ്യമല്ല. സൽഗുരു സഞ്ചരിച്ച രാജ്യങ്ങൾ, വിശ്രമിച്ചിട്ടുള്ള സ്ഥലങ്ങൾ, ശിഷ്യഗണങ്ങൾ, സമകാലികന്മാർ, മുതലായവ തിരക്കിപ്പിടിച്ചും, എന്നാൽ കേവലം ഐതിഹ്യങ്ങൾക്കോ കെട്ടുകഥകൾക്കോ, അതിശയോക്തികൾക്കോ അടിപെട്ടുകിടക്കുന്ന ചരിത്രഭാഗങ്ങളെ ത്യാജ്യഗ്രാഹ്യവിവേചനം ചെയ്തും രേഖാമൂലമായി ലഭിച്ചിട്ടുള്ളവയെ ഒരുമിച്ചുചേർത്തും ഒരു ഭഗീരഥപ്രയത്നം ഈ കൃത്യം പൂർത്തിയാക്കുവാൻവേണ്ടിയിരിക്കുന്നു. ഈ സംഗതി യഥാശക്തി നിറവേററിയിട്ടുണ്ടെന്നാണു് എന്റെ ഇപ്പോഴത്തെ വിശ്വാസം.

ഒരു നല്ല പണ്ഡിതനും, നിരൂപണവിദഗ്ദ്ധനും, സാഹിത്യപഞ്ചാനനൻ എന്ന അപരാഭിധാനത്താൽ കേരളം ഒട്ടുക്കു സുപരിചിതനും ആയ ശ്രീമാൻ പി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ. അവർകൾ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിചരിതസമുച്ചയത്തിന്റെ സുദീർഘമായ പ്രസ്താവനയിൽ ഇങ്ങനെ എഴുതിയിരിക്കുന്നു.

"നമ്മുടെ ഇടയിൽ ഉണ്ടായിരുന്ന എത്രയോ എത്രയോ മഹാന്മാരുടെ ജീവചരിത്രങ്ങൾ കാലകല്ലോലമാലകളിൽ അടിപെട്ടു് കലങ്ങിപ്പോയിരിക്കുന്നു. ഒടുവിൽ ആ വക ചരിതങ്ങളുടെ ശകലങ്ങൾ തേടിപ്പിടിക്കുന്നതിൽ ചരിത്രതൽപരന്മാർ കാണിക്കുന്ന ഉൽകണ്ഠയും സാഹസവും നേരിട്ടിട്ടുള്ള നഷ്ടങ്ങളുടെ ഗൗരവത്തെ തെളിയിക്കുന്നു. അങ്ങനെയുള്ള പശ്ചാത്താപങ്ങളുടെ നിവാരണത്തിനു, ചരമഗതിക്കു മുൻപായി മഹാജനങ്ങളുടെ ചരിതനിധികളായ കൃതികൾ നിർമ്മിച്ചുവെയ്ക്കുന്നതു വളരെ പ്രയോജനമായിരിക്കും. മഹാന്മാരുടെ ജീവിതവിശേഷജ്ഞാനം സമുദായങ്ങളുടേയും പൊതുവിൽ മാനുഷ്യകത്തിന്റേയും ഉൽകർഷസിദ്ധിക്കുള്ള മൂലമന്ത്രമാണല്ലോ." ഈ അഭിപ്രായത്തെ ആദരിച്ചുകൊണ്ടാണു് യഥാമതി ഈ കൃത്യത്തിനു് ഒരുമ്പെടുക എന്നു ഞാനുറച്ചതു്.

പ്രകൃതഗ്രന്ഥം ജീവചരിത്രലക്ഷണങ്ങൾ എല്ലാം തികഞ്ഞ ഒ

ന്നാണെന്നു ഞാൻ അഭിമാനിക്കുന്നില്ല. ചരിത്രപുരുഷനോട് എനിക്കു നേരിട്ടുള്ള പരിചയവും മുൻപറഞ്ഞ സാമഗ്രികളിൽനിന്നു ലഭിച്ചിട്ടുള്ള ജ്ഞാനവും യഥാക്രമം രേഖപ്പെടുത്തുക മാത്രമാണ് ചെയ്തിട്ടുള്ളതു്. സ്വാമികളുടെ പ്രതിബിംബം മനോമുകരത്തിൽ അല്പനേരമെങ്കിലും പ്രതിഷ്ഠിക്കുവാൻ ഈ ഗ്രന്ഥം ഉപകാരമായാൽ അതുകൊണ്ടുമാത്രം എനിക്കു കൃതാർത്ഥതയായി.

## അദ്ധ്യായം ൧.

സർവ്വവിജ്ഞാനകേന്ദ്രം എന്നു കേൾവികേട്ട ഭാരതം ആദ്ധ്യാത്മികവിഷയത്തിൽ ലോകത്തെ എന്നും നയിക്കുന്ന ഒരു സുദർശനമായി വർത്തിക്കുന്നു എന്നാണു ഇന്നു ലോകത്തിന്റെ സാമാന്യമായ അഭിപ്രായം. ദ്രാവിഡരാജ്യമാകട്ടെ ആര്യപരിഷ്കാരം പ്രകാശിതമാകുന്നതിനും വളരെ മുമ്പുതന്നെ സംസ്കാരത്തിലും നാഗരീകതയിലും മുൻനിന്നിരുന്നു എന്നു ഇപ്പോൾ ചരിത്രപണ്ഡിതന്മാർ സമ്മതിക്കുന്നു. ദ്രാവിഡപരിഷ്കാരത്തിന്റെ വീചീതരംഗങ്ങളിൽ പലതും മലയാളരാജ്യത്തിൽനിന്നും ആണു് ഉത്ഭവിച്ചിട്ടുള്ളതു് എന്നു് ഇതരന്മാർ അത്ര സമ്മതിക്കുന്ന കാര്യമല്ലെങ്കിലും നമുക്കു് അഭിമാനിക്കാൻ അവകാശമുണ്ടു. വൈദ്യം, മർമ്മശാസ്ത്രം, യോഗവിദ്യ, ആയോധനചതുരത, ജ്യോതിഷം, മാന്ത്രികവിദ്യ, തന്ത്രം, തച്ചുശാസ്ത്രം, സാമുദായികവ്യവസ്ഥ, ആചാരക്രമം, ശില്പം, കലകൾ, സാഹിത്യം ഇവകളിൽ എല്ലാം മലയാളികളോളം ഉയർന്നിട്ടുള്ളവർ ഭാരതത്തിലും അപൂർവ്വമാകുന്നു എന്നു പറയാം.

എന്നാൽ ആദ്ധ്യാത്മികവിഷയമായി മലയാളികൾക്കു ലഭിച്ചിട്ടുള്ള ഉയർച്ച അനിതരജനസാധാരണമാകുന്നു. മർമ്മശാസ്ത്രംതന്നെ കുണ്ഡലിനീസൂത്രത്തിന്റെ ഒരു വകഭേദമാകുന്നു എന്നു സൂക്ഷ്മം അന്വേഷിച്ചവർ സമ്മതിക്കുന്നുണ്ടു്. ഹംസയോഗം മുതലായി അതിന്റെ വകഭേദങ്ങളും നാഗാരാധനക്കാരായ മലയാളികൾ ആണു് ആദ്യം കണ്ടെത്തിയതു്. അവിടെ നിന്നാണ് യോഗശാസ്ത്രം സാംഗോപാംഗമായി പല വഴിക്കും പിരിഞ്ഞുപോയിട്ടുള്ളതും. അദ്വൈതമതസ്ഥാപകനായ ശങ്കരാചാര്യസ്വാമികൾ ഒരു മലയാ

ളിയായിരുന്നു എന്നു നാം അഭിമാനിക്കുന്നു. ബ്രാഹ്മണർക്കു മാത്രമേ അധ്യാത്മവിദ്യ പാടുള്ളു എന്നുള്ളതു സർവ്വത്ര നിഷേധിച്ച് അതു പാദജന്മാർക്കും ആകാമെന്നാക്കി ഒരു നൂതനപരിവർത്തനം ഉണ്ടാക്കിയ സാക്ഷാൽ എഴുത്തച്ഛനും നമ്മുടെ നാട്ടുകാരനാണല്ലൊ.

കാര്യം ഇങ്ങിനെയാണെങ്കിലും ചട്ടമ്പിസ്വാമികളുടെ ജനനകാലത്തു നായന്മാരുടേയും നായരേതരന്മാരായ ഹിന്ദുക്കളുടേയും ആത്മജ്ഞാനപരമായ പരിശ്രമം തീരെ മോശമായിരുന്നു. അവർ പുറമെ നിന്നു വന്നിട്ടുള്ള ഇതരമതങ്ങളിൽ കാലം ചെല്ലുന്തോറും ലയിക്കാനുള്ള അനുകൂലപരിതസ്ഥിതികളുടെ അകത്തു വർത്തിക്കയും ചെയ്തിരുന്നു. എഴുത്തച്ഛന്റെ കാലം കഴിഞ്ഞശേഷം കേരളത്തെ അദ്ധ്യാത്മവിഷയത്തിൽ ഉദ്ധരിക്കാൻ ആണ് ചട്ടമ്പി സ്വാമികൾ അവതാരമെടുത്തത. ആത്മീയവിഷയമായിട്ടുള്ള ഗ്രന്ഥനിർമ്മാണം നീലകണ്ഠതീർത്ഥപാദരെക്കൊണ്ടും, സമുദായപരിഷ്കാരം നാണുഗുരുവിനെക്കൊണ്ടും, ഇവകളെ പ്രസംഗം മൂലം പ്രചരിപ്പിക്കുക എന്നതു തീർത്ഥപാദരേക്കൊണ്ടും നിർവ്വഹിച്ച് സ്വാമികൾ ഈ ത്രിവേണിയുടെ ഉത്ഭവസ്ഥാനത്തു ഉറവെന്നതുപോലെ നിലകൊണ്ടു.

"മഹാത്മാക്കൾ ആദ്യന്തവിഹീനമായ കാലപന്ഥാവിലെ നാഴികക്കല്ലുകളാണ്" എന്നു ചില തത്വചിന്തകന്മാർ പറയുന്നു. കാലം പഴകുംതോറും അവരുടെ യഥാർത്ഥചരിത്രം തേമാനപ്പെട്ടു വിസ്മൃതിയിൽ ലയിക്കും. അല്ലെങ്കിൽ അതിശയോക്തി ബഹുലങ്ങളായ വർണ്ണനകളിൽപ്പെട്ടു നിറം മാററമുണ്ടാകും. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ബുദ്ധഭഗവാൻ, ആചാര്യശങ്കരൻ മുതലായവരെക്കുറിച്ചു പറയപ്പെടുന്ന ഐതിഹാസികകല്പനകൾ അധികംപേരും വീക്ഷിക്കുന്നതു് ശങ്കാസങ്കലിതമായ ഒരുതരം ചിത്തവൃത്തിയോടുകൂടിയാണ. ചരിത്രപുരുഷൻ ഒരു സിദ്ധനുംകൂടെയായിരുന്നാൽ അദ്ദേഹത്തെപ്പററി പറയുന്ന ചില സംഗതികൾ ഉപരിപ്ലവബുദ്ധികളുടെ വിമർശത്തിൽ അസംഭാവ്യങ്ങളായി തോന്നിയേക്കാം. "സദ്ഗുരു ചരണാഭരണം" എന്ന ഖണ്ഡകാവ്യത്തിന്റെ മുഖവുരയിൽ ജി. രാമമേനോൻ എം. ഏ. അവർകൾ സ്വാമികളുടെ ജീവിതചരിത്രത്തെക്കുറിച്ച് പറയുന്നതു് ഇപ്രകാരമാണ്:—

"ഈ ലഘുജീവചരിത്രഗ്രന്ഥത്തിനു വിഷയീഭവിച്ച മഹാത്മാവ് അതുല്യനായ പുരുഷപ്രഭാവനാകുന്നു. ബുദ്ധിവികാസത്തിന്റെ അന്തിമപരിണാമത്തിൽ എത്തിച്ചേർന്നിട്ടുള്ള പലരേയും അദ്ദേഹം ആത്മോപദേശംകൊണ്ടു തട്ടിയുണർത്തിയിട്ടുണ്ട്. ഈ മഹാന്റെ അറിവ്, ബുദ്ധിശക്തിയുടെ തീക്ഷ്ണത, വിമർശനപരമായ പ്രതിപാദനാചാതുര്യം, പ്രശാന്തഗംഭീരവും കരുണാമസൃണവും ആയ ഹൃദയവിലാസം ഈവക സംഗതികളെക്കൊണ്ട് പരിചിതജനങ്ങളിൽ ഈ മഹാനുഭാവൻ സവിശേഷം വിളിക്കൊള്ളുന്നു. എനിക്ക് അദ്ദേഹത്തോടുള്ള പരിചയത്തെക്കുറിച്ച് വളരെ ഒന്നും പ്രസ്താവിക്കാനില്ല. അദ്ദേഹവുമായി അത്ര അടുക്കുവാൻ എനിക്കു കഴിഞ്ഞിട്ടില്ല. എങ്കിലും അറിഞ്ഞിടത്തോളംകൊണ്ടു അദ്ദേഹം മഹർഷികല്പനാണെന്നു ഞാൻ വിചാരിക്കുന്നു. തന്നെയല്ല, അദ്ദേഹത്തിന്റെ ജന്മദേശത്തിൽ ഗണനീയന്മാരായ പലരുടേയും പ്രാപ്യസ്ഥാനത്തെ നിർദ്ദേശിച്ചിട്ടുള്ളതു് അദ്ദേഹംതന്നെ. സംസ്കൃതഹിമഗിരിഗളിതയായ ഗംഗയിലും, ദ്രാവിഡവാണീകളിന്ദജയിലും ആവൎത്തിച്ചാവൎത്തിച്ച് മജ്ജനം കഴിച്ചിട്ടുള്ള അദ്ദേഹത്തിന്റെ പരിശുദ്ധഭാഷാപാണ്ഡിത്യം ബിംബപ്രതിബിംബഭാവേന പല പണ്ഡിതന്മാരും കൈകാൎയ്യം ചെയ്തു വിശ്രുതന്മാരായിട്ടുണ്ട്. വിഷയത്തിന്റെ അഗാധഭാഗംവരെ അവഗാഹം ചെയ്യുന്നതിനുള്ള പ്രശാന്തസ്വാന്തതയും, അപ്രതിഷേധ്യവും പരിപൂൎണ്ണവും ആയ അഭിപ്രായപ്രകടനവും ഇതുപോലെ വേറെ ആരിലും ഞാൻ കണ്ടിട്ടില്ല. ഇവകൾ സ്വാമികളുടെ ഒരു പ്രത്യേകതയാകുന്നു. ഇദ്ദേഹം അനഹംകാരിയായ ഒരു സഭ്യനാകുന്നു. ഇദ്ദേഹത്തിന്റെ പെരുമാററം സൗഹൃദിതസംഭാവിയാണ്".

സ്വാമികളുടെ പുഷ്കലങ്ങളായ ഗുണങ്ങളെ സ്വദേശീയർ വേണ്ടപ്രകാരം സ്വീകരിച്ച് ഉപയോഗപ്പെടുത്തീട്ടില്ലെന്നുള്ളതു് ഒരു നിർഭാഗ്യമായി കരുതുന്നു. ഉച്ചൈസ്തരങ്ങളായ ജ്ഞാനവിജ്ഞാനമരീചിപ്രസരം വ്യക്തമാക്കുന്ന പരിപൂൎണ്ണവും വിശ്വാസയോഗ്യവും ആയ അദ്ദേഹത്തിന്റെ ഒരു ജീവചരിത്രം സ്വരാജ്യത്തിന്റെ മേന്മയെ പ്രഖ്യാപനം ചെയ്യുകയും അതു് അദ്ദേഹത്തിന്റെ മഹത്വത്തെ പ്രദർശിപ്പിക്കുകയും ചെയ്യും എന്നതിനു രണ്ടുപക്ഷമില്ല. ഈ കാരണങ്ങളാൽ ഈ ലഘുജീവിതചരിത്രത്തിനു്—അതു കേവലം ഒരു ജീവിതചരിത്രത്തിന്റെ ഒരു അസ്ഥിപഞ്ജരംപോലെ മാത്രമാണു കാ

ണിക്കുന്നതെങ്കിലും— അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങളിൽ സമർത്ഥന്മാരായവർക്ക് ഇതൊരു അസ്ഥിഭാരമായി സ്വീകരിക്കുവാൻ പര്യാപ്തമാകാമെന്നുള്ളതിനാൽ—ഞാൻ അതിനു ഹാർദ്ദമായി സ്വാഗതമരുളുന്നു "

മിസ്റ്റർ രാമൻമേനവന്റെ ഈ അഭിപ്രായം സ്വാമികളുടെ ജീവിതകാലത്തു—അതായത് എ. ഡി. 1910-ൽ ഉണ്ടായതാണ്. അതിന്റെ ശേഷം ഇപ്പോൾ കാൽ ശതാബ്ദം കഴിയാറായി. നശ്വരമായ മനുഷ്യശരീരത്തെ ഉപേക്ഷിച്ച് ആ "സദ്ഗുരു" ചിദാനന്ദത്തിൽ വിലയം പ്രാപിച്ചിട്ട് വർഷങ്ങളും കുറെ ആയി. ദിനരാത്രികളാകുന്ന യവനികകൾ ഒന്നിനു പുറകെ ഒന്നായി നീക്കി നീക്കി നാം ഈ ഭവനാടകത്തിൽ പലവിധ വേഷക്കാരായി കഴിഞ്ഞുകൂടുകയും ചെയ്യുന്നു. വിസ്മൃതിയാകുന്ന മൂടുപടത്താൽ ആച്ഛാദിതയായി മനസ്സാകുന്ന കുലാംഗനാസ്ത്രീ അന്തഃപുരത്തിൽ തന്നെ ഇപ്പോഴും നിലകൊള്ളുന്നു. അവളുടെ പരാങ്മുഖത വ്രീളയിൽനിന്നും അകന്നു പ്രേമമാകുന്ന ഗവാക്ഷങ്ങളിൽകൂടി ഒരു പൂർവ്വകാലപര്യടനം ചെയ്തു ഉന്മുഖമാകുന്നു. ഭക്തിദസ്സന്ദേഹങ്ങളായ അർഘ്യപാദ്യാദികളെ സ്വകരങ്ങളിൽ ഏന്തി, വിദേഹനെങ്കിലും സജീവനായി നില്ക്കുന്ന സദ്ഗുരുവിന്റെ സന്നിധാനത്തിൽ ഇതാ അവൾ ഇങ്ങനെ സാഷ്ടാംഗപ്രണാമം ചെയ്യുന്നു.

> "നിത്യാനന്ദം പരമസുഖദം കേവലം ജ്ഞാനമൂർത്തിം
> ദ്വന്ദ്വാതീതം ഗഗനസദൃശം തത്ത്വമസ്യാദിലക്ഷ്യം
> ഏകം നിത്യം വിമലമചലം സർവ്വധീ സാക്ഷിഭൂതം
> ഭാവാതീതം ത്രിഗുണരഹിതം സദ്ഗുരും തം നമാമി"

കന്യാകുമാരി മുതൽ കാസർക്കോടുവരെ സഹ്യാദ്രിക്കു പടിഞ്ഞാറും അറബിക്കടലിനു കിഴക്കും കിടക്കുന്ന ഭൂഭാഗങ്ങൾ മലയാളരാജ്യമെന്ന പേരിൽ ലോകമെങ്ങും വിളികൊണ്ടതാണ്. ഭാരതത്തിലെ സ്വർഗ്ഗസ്ഥാനംതന്നെ ഈ മലയാളരാജ്യമാകുന്നുവത്രെ പല വിദേശദേശസഞ്ചാരികളുടേയും അഭിപ്രായം. ആര്യപരിഷ്കാരം ഭാരതത്തിൽ വ്യാപിക്കുന്നതിനു മുൻപു ദക്ഷിണാപഥത്തിൽ നിവസിച്ചിരുന്ന ദ്രാവിഡന്മാർ ലൌകികമായ വിജ്ഞാനത്തിലും, ആത്മീയ

ജ്ഞാനത്തിലും ഏററവും ഉയന്നിരുന്നു എന്ന് ഇന്നത്തെ ചരിത്രകാരന്മാർതന്നെ സശിരഃകമ്പം സമ്മതിച്ചിട്ടുണ്ട്.

ബുദ്ധമതത്തെ ഭാരതത്തിൽനിന്നും ആട്ടിപ്പായിക്കുന്നതിനും സനാതനധർമ്മത്തിന്റെ സാരസർവ്വസ്വമായ വേദാന്തത്തെ ഇവിടെ സ്ഥാപിക്കുന്നതിനും അവതരിച്ച ജഗൽഗുരു ശങ്കരന്റെ നിസ്തുല്യമായ കാലടികളാൽ പരിപൂതയും, ആത്മജ്ഞാനോദയത്താൽ ഓംകാരപഞ്ജരത്തിൽനിന്നും ഉണന്നു പറന്നുയന്ന്, ഉപനിഷദ്ദ്യാനത്തിൽ വിഹരിച്ച്, ആഗമവിപിനമയൂരങ്ങളോടു സഹവസിച്ച് വേദാന്തമഹാവൃക്ഷത്തിന്റെ തുഞ്ചത്തു വസിച്ച രാമാനുജശുകത്തിന്റെ കിളിക്കൊഞ്ചൽ കേട്ട് ആനന്ദതുന്ദിലയും, "ആയിരം സുസംസ്കൃതശ്ലോകപുഷ്പത്താൽ ഗുരുവായൂർ മന്ദിരേശനെ പൂജിച്ച്" ആയുരാരോഗ്യസൌഖ്യം നേടിയ കവീന്ദ്രനാം മേല്പത്തൂർ ഭട്ടതിരിയുടെ രസനിഷ്യന്ദികളായ സ്തോത്രങ്ങളാൽ പുകളിതകളേബരയും, ആയുർവ്വേദശാസ്ത്രപാരംഗതന്മാരും, മർമ്മശാസ്ത്രദശയിതാക്കളും, ജ്യോത്സ്യന്മാരും, സാഹിത്യകാരന്മാരും, കലാകാരന്മാരും, സ്വരാജ്യാഭിമാനത്താൽ മനക്കായങ്ങളെ തൃണവൽഗണിച്ച് ശത്രുക്കളുടെ മുൻപിൽ ധീരധീരം പോരാടി വിജയശ്രീലാളിതരായ കേശവദാസാദി രാജ്യതന്ത്രപടുക്കളും പൂജിച്ച് സാഭിമാനം പുലരുകയാൽ വീരജനനിയും ആയ മലയാളമഹീതലത്തിൽ നവീനകാലത്തിനു യോജിച്ച ഒരു ആദ്ധ്യാത്മികപരിമളം ഇതാ പരക്കെ വീശുന്നു. അതു് ചട്ടമ്പിസ്വാമി തിരുവടികളുടെ തിരുവായ്മലരിൽനിന്നും നിർഗ്ഗളിതവും പരമാനന്ദപരവുമായ ഒരു വേദാന്തസുഗന്ധപൂരമത്രെ.

തിരുവനന്തപുരം രാജധാനിയിൽനിന്നു മൂന്നു നാഴിക വടക്കാണു് കൊല്ലൂർ ഗ്രാമം. നഗരത്തിന്റെ പ്രാഭവമൊന്നും അവിടെ കാണ്മാനില്ല. ഇന്നു തിരുവനന്തപുരത്തു വട്ടിയൂർക്കാവിൽ പണികഴിപ്പിച്ചിട്ടുള്ള മനോഹരമായ ശ്രീരാമകൃഷ്ണഭജനസങ്കേതംചെന്നു സന്ദർശിപ്പാൻ ഭാഗ്യം ലഭിച്ചിട്ടുള്ളവക്കു കൊല്ലൂർ ഗ്രാമത്തിന്റെ സ്വഭാവം ഊഹിക്കുവാൻ പ്രയാസമില്ല. വിശാലമായ വയലുകളും കുന്നുകളും, കുഴികളും, അരുവികളും, താഴ്വരകളും, കുറുക്കൻ മുതലായ ക്ഷുദ്രജന്തുക്കൾ വസിക്കുന്ന കുററിക്കാടുകളും ഉണ്ടായിരുന്ന ആ പ്രദേശത്തു കൊല്ലവർഷം 1029 ചിങ്ങമാസത്തിലെ ഭരണി നക്ഷത്രത്തിൽ ധനു ലഗ്നത്തിൽ ചരിത്രനായകൻ ഭൂജാതനായി. അ

ദ്ദേഹത്തിന്റെ ഗ്രഹനില അറിവാൻ ആഗ്രഹിക്കുന്നവർക്ക് വേണ്ടി അതു ഇവിടെ ചേർക്കാം.

| | ചന്ദ്രൻ | മന്ദൻ സർപ്പി | കുജൻ |
|---|---|---|---|
| | | | ബുധൻ |
| | | | രവി |
| ലഗ്നം | ശിഖി ഗുരു | മാന്ദി | ശുക്രൻ |

ഗ്രഹങ്ങൾ അഞ്ചാം ഭാവം മുതൽ 12 വരെ എട്ടു ഭാഗങ്ങളിലായി നിരന്നുനില്ക്കുന്നതു നോക്കുക. ഇതു പ്രവ്രജ്യായോഗമാണ്. അതായതു പരിവ്രാജകനായി തീരുമെന്നു ജാതകഫലം മൊത്തത്തിൽ പറയാം. ഏഴിൽനില്ക്കുന്ന ചൊവ്വ വിവാഹവിരോധിയാകയാൽ പരിവ്രാജകനാകുന്നതിനു ഇതു ഒരു സഹായിയായി നില്ക്കുന്നു. പതിനൊന്നിൽ നില്ക്കുന്ന ഗുളികൻ സർവ്വയോഗപ്രദനാണ്. ഭരണിനാളിന്റെ ഗുണത്തെക്കുറിച്ചു സ്വാമികൾതന്നെ ഇങ്ങിനെ പറഞ്ഞു കേൾവിയുണ്ട്. "ഭരണിനാളു ധരണിപോലെ വരവുചിലവ് കടലുപോലെ" അഞ്ചിൽ നില്ക്കുന്ന ചന്ദ്രൻ മനോഗുണത്തേയും, മാന്ദി(ഗുളിക) ദൃഷ്ടിയിൽ ഉൾപ്പെട്ടു നില്ക്കുകയാൽ ചിത്തവൃത്തിനിരോധദക്ഷതയേയും (യോഗത്തേയും) കാണിക്കുന്നു ആറിലെ ശനിയും രാഹുവും അനിഷ്ടപ്രദരല്ല. കുജന്റെ ഏഴിലുള്ള സ്ഥിതി കൊണ്ടുള്ള ഫലം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. വിവാഹവിഷയത്തിൽ ശുക്രന്റെ നിലകൂടി നോക്കുക. ശുക്രൻ കന്നിയിൽ അതായതു നീചരാശിയിൽതന്നെ. വിവാഹം ചെയ്കയില്ലെന്നു അർത്ഥാൽ വന്നുകൂടുന്നു. ബുധൻ എട്ടാമിടത്തു നില്ക്കുന്നതു ശോഭനം. ഒൻപതാമിടത്തു സ്വക്ഷേത്രബലവാനായി നില്ക്കുന്ന ആദിത്യൻ ഐശ്വര്യപ്രദായകനാണ്. പത്തിൽ നില്ക്കുന്ന ശുക്രനെ സംബന്ധി

ച്ച മുമ്പു അല്പം സൂചിപ്പിച്ചപോയി. പന്ത്രണ്ടിൽ നില്ക്കുന്ന കേതു വ്യാഴത്തോടൊന്നു നില്ക്കുകയാൽ മോക്ഷപ്രാപ്തിക്കു മാർഗ്ഗമുണ്ടെന്നുള്ളതും തീർച്ചതന്നെ. ലഗ്നാധിപനും നാലാം ഭാവാധിപനുമായ വ്യാഴം പന്ത്രണ്ടിൽ നില്ക്കയാലായിരിക്കാം അദ്ദേഹത്തിനു ഉണ്ടായിരുന്ന യോഗ്യതക്ക് അനുസരിച്ച പ്രശസ്തി ലഭിക്കാതെ പോയതു്. ജ്യോതിഷശാസ്ത്രവിശാരദന്മാർക്കു ഈ ഗ്രഹനില കണ്ടാൽ പലതും പറവാൻ ഉണ്ടാകുമെന്നു് വിചാരിച്ചു് ഇതു തല്ക്കാലം ഇവിടെ നിർത്തുന്നു.

മാതാപിതാക്കന്മാർ ജ്ഞാനത്തിലും ധനത്തിലും ദരിദ്രരും സാമാന്യം അപരിഷ്കൃതരുമായിരുന്നു. ആ ഗ്രാമപ്രകൃതിക്കു യോജിച്ചതു തന്നെയായിരുന്നു അവരുടെ ജീവിതവൃത്തിയും, അമ്മയുടെ പേരു നങ്ങാദേവിയെന്നും അച്ഛന്റെ പേരു് താമരശ്ശേരി അനന്തശർമ്മൻ അഥവാ വാസുദേവൻ എന്നും ആണു്: ചട്ടമ്പിസ്വാമികൾ ഈ ദമ്പതിമാരുടെ പ്രഥമ സന്താനമായിരുന്നു. അതിനു ശേഷം ഈ ദമ്പതിമാർക്കു് ഒരു പുരുഷപ്രജയും നാണിനാമകയായ ഒരു സ്ത്രീപ്രജയും കൂടെ ഉണ്ടായതിൽ അനുജനായ വേലുകുട്ടി ആറു വയസ്സിൽ അന്തരിച്ചുപോയി.

സ്വാമികളുടെ മൂലകുടുംബം:— മച്ചേൽ പോനിയത്തു് എന്ന സ്വന്തം തറവാടു് നെയ്യാററിൻകരെ മലയൻകീഴ് ആയിരുന്നുവത്രേ. "നെയ്യാററിൻകര നീലവർണ്ണനിയതം നിയ്യേനമുക്കാശ്രയം" എന്നിങ്ങനെ പ്രഭാതകാലത്തു് ഭൂപാളം രാഗത്തിൽ പാടിപ്പരിചയിച്ചുപോന്ന ഇദ്ദേഹത്തിന്റെ പൂർവ്വികന്മാർ പണ്ടത്തെ നായർ രക്തത്തിൽ കലർപ്പില്ലാത്ത കുലമഹിമയെ പ്രാപിച്ചവരായിരുന്നു. നെയ്യാററും കരെ ഇപ്പോഴും സ്വാമികളുടെ ദായാദികളിൽ ചിലർ താമസിക്കുന്നുണ്ടു്. സ്വാമികളുടെ പൂർവ്വികന്മാർ സുപ്രസിദ്ധന്മാരായ പണ്ഡിതന്മാരായിരുന്നു. അതിവർണ്ണാശ്രമിയും, അദ്വൈതബോധവാനും അനല്പപണ്ഡിതനുമായിരുന്ന ഹരിഹരശ്ശാസ്ത്രിയുടെ ശിഷ്യപ്രധാനന്മാരിൽ ഒരാൾ ഇദ്ദേഹത്തിന്റെ ഒരു പൂർവ്വികനായിരുന്നു. ഈശ്വരപിള്ള എന്ന പേരോടുകൂടിയ ഈ മുൻഗാമിയുടെ അന്തർധാനത്തെക്കുറിച്ചു് ആ നാട്ടുകാർ ഇന്നും അത്ഭുതത്തോടുകൂടി പല ഐതിഹ്യങ്ങളും ഘോഷിക്കാറുണ്ടു്.

"പരിപതതി പയോനിധൌ പതംഗഃ
സരസിരുഹാമുദരേഷു മത്തഭൃംഗഃ

ഉപവനതരു കോടരെ വിഹംഗഃ
യുവതിജനേഷു ശനൈ ശ്ശനൈരനംഗഃ"

എന്നിങ്ങനെ വൎണ്ണിതമായവിധം ഒരു സായംസന്ധ്യയിൽ ഇദ്ദേഹം പതിവുപ്രകാരം ബ്രഹ്മനിഷ്ഠയിൽ ഇരുന്നു എന്നും അതേ ഇരിപ്പിൽതന്നെ ബ്രഹ്മരന്ധ്രം ഭേദിച്ച് ഊൎദ്ധ്വരേതസ്സായ അദ്ദേഹത്തിന്റെ ദേഹി കൈവല്യം പ്രാപിച്ചു എന്നും പറയപ്പെടുന്നു. താൻ ഇന്നപ്രകാരം ഇന്നപ്പോൾ ദേഹം ഉപേക്ഷിക്കുമെന്നുള്ള വൎത്തമാനം അദ്ദേഹം സ്വഗൃഹണിയെ ധരിപ്പിച്ചിരുന്നുവത്രേ. സന്ന്യാസികളുടെ ശരീരം സ്ഥാപിക്കപ്പെടുന്നവിധം ഉള്ള ചടങ്ങുകളോടുകൂടി അദ്ദേഹത്തെ പ്രതിഷ്ഠിച്ചു ഈവിധം ഒരുവനു മരിക്കാൻ കഴിയുമോ എന്നു ചിലൎക്കു സംശയം ജനിക്കാം. ഒരുത്തന് ഈവിധം ജീവിക്കാൻ സാധിക്കുമോ എന്നുള്ള സന്ദേഹംതന്നെ സമുൽഭൂതമാകുന്ന ഇക്കാലത്തു മരണത്തെക്കുറിച്ചും സംശയം ജനിക്കാവുന്നതാണ്. സാധാരണ ജനങ്ങളുടെ ബഹിൎന്നയനങ്ങൾക്കു പരമഹംസന്മാരുടെ ചൎയ്യകളെ വിവേചിക്കുവാൻ ശക്തിപോരാ. ശ്രീരാമകൃഷ്ണപരമഹംസരുടെ അന്തേവാസിയായിരുന്ന ഒരു "നാഗമഹാശയനെ"ക്കുറിച്ചു കേട്ടിട്ടുള്ളവർ അതീതകാലത്തു സംഭവിച്ചതല്ലാത്ത അദ്ദേഹത്തിന്റെ ജീവിതക്രമങ്ങളെ ആസ്വദിക്കുന്നതു സന്ദേഹനിവാരണത്തിനു ഒരു പ്രത്യൌഷധമായിരിക്കും. ഇക്കാലത്തും അന്വേഷണബുദ്ധിയുള്ളവൎക്കു ഈദൃശദൃഷ്ടാന്തങ്ങൾ സുലഭങ്ങളത്രെ.

സ്വാമികളുടെ മറെറാരു പൂൎവ്വികൻ "നാരായണമൌനി" എന്ന പേരിൽ പ്രസിദ്ധനാകുന്നു. "ഹിംസാശൂന്യമയത്നലബ്ധമശനം" എന്ന് ഭൎത്തൃഹരിനിൎദ്ദിഷ്ടസന്ന്യാസജീവിതംകൊണ്ട് കാലം കഴിച്ചുകൂട്ടിയ ഒരാളാണ് ഈ ധന്യൻ. ഈ രണ്ടു മഹാജ്ഞാനികൾക്കും പുറമെ സ്വാതിതിരുനാളിന്റെ പ്രശംസക്കു പാത്രീഭവിച്ച ഒരു മഹാപണ്ഡിതനുംകൂടി ആയിരുന്നു ഇദ്ദേഹത്തിന്റെ പുരോഗാമി. സ്വാമികളുടെ മാതുലനായ ഇദ്ദേഹത്തിന്റെ പേര് "ഉണ്ണിണിനായനാചാൎയ്യർ" എന്നാണെന്നു "സൽഗുരു സൎവ്വസ്വ"ത്തിൽനിന്നു ഗ്രഹിക്കാം. അതിമാനുഷനും, അപാരവിദ്വാനും ആയിരുന്ന ഇദ്ദേഹത്തെ ഭോജരാജപ്രതിമനും സംഗീതസാഹിത്യരസാനുഭൂതികൊണ്ടും അവയുടെനിൎമ്മാണംകൊണ്ടും സമസ്തേന്ദ്രിയങ്ങളേയും സന്തോഷിപ്പിച്ച രാജമൌലിയും ആയ സ്വാതിതിരുനാൾ തമ്പുരാൻ ഇദ്ദേഹത്തിന്റെ

മഹത്വത്തെ ആസ്പദമാക്കി ഒരു വർഷാശനം—അടുത്തൂൺ—അനുവദിച്ചുകൊടുത്തു.

ഈ ഭാഗം സദ്ഗുരു സർവ്വസ്വത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നു:—

"സംഗീതസാഹിത്യസുധാബ്ധ്യഗസ്ത്യ
സ്വാതീഭജശ്രീകുലശേഖരാഹ്വാൽ
വൈദുഷ്യസംഭാവനയാത്തവൃത്തിഃ
സ്വാനന്ദസന്തുഷ്ടമനാ ഗുണാബ്ധിഃ

ശ്രീമാൻസുധീരുമ്മിണിനാരായണാചാര്യ-
സംജ്ഞോഗ്രഗണ്യോ നിയതേന്ദ്രിയാണാം
യസ്യാന്വയം പൂർവ്വമലംചകാര-
നാരായണാഖ്യോഽഥ ച സിദ്ധമന്ത്രീ"

ഉമ്മിണിനാരായണാചാര്യരുടെ പാണ്ഡിത്യത്തെക്കാണിപ്പാൻ പറയപ്പെടുന്ന ഒരു ഐതിഹ്യം തെക്കൻതിരുവിതാംകൂറിൽ ഇപ്പോഴും പ്രചുരപ്രചാരത്തിൽ ഇരിക്കുന്നുണ്ട്. ഈ മഹാൻ ശ്രീശങ്കരാചാര്യപ്രണീതമായ സൗന്ദര്യലഹരിയിലെ—

"മുഖംബിന്ദുംകൃത്വാ കുചയുഗമധസ്തസ്യതദധോ
ഹരാർദ്ധംധ്യായേദ്യോഹരമഹിഷിതേമന്മഥകലാം
സസദ്യഃസംക്ഷോഭം നയതിവനിതാഇത്യതിലഘു
ത്രിലോകീമപ്യാശുഭ്രമയതി രവീന്ദുസ്തനയുഗാം"

എന്നപദ്യത്തെ എൺപത്തൊന്നുവിധം വ്യത്യസ്തവ്യാഖ്യാനത്തോടുകൂടി ഒരു ശാസ്ത്രിയെ കേൾപ്പിച്ചെന്നും ആ ശാസ്ത്രി പുളകോൽഗമകാരികളായ ആ വചഃപ്രസരംകേട്ടു ഭക്തിഭരേണ മുകുളിതാക്ഷനും അഞ്ജലിബദ്ധനും ആയി എന്നും പ്രസിദ്ധമാണ്. ഇങ്ങനെ സ്വാമികളുടെ വംശം പരമ്പരയാ അധ്യാത്മവിദ്യാസങ്കേതവും മുൻഗാമികൾ നാം മുൻകണ്ടപോലെ വേദാന്തവാഹിനികളുടെ ഉറവും ആയിരുന്നതിനാൽ ആ വംശക്ഷോണീധ്രസാനുപ്രദേശത്തിൽ ഉദയം ചെയ്ത നമ്മുടെ ശാർവ്വരീസാർവ്വഭൌമനു കലാനാഥത്വവും രാജയോഗത്വവും സിദ്ധിച്ചതു് അത്ഭുതമല്ല.

ശൈശവം വിദ്യാഭ്യാസത്തിനുള്ള കാലമാണ്. സ്വാമി സർവ്വകാര്യത്തിലും അതന്ദ്രിതനായിരുന്നു. ആദ്യം ഒരു ജ്യേഷ്ഠനായ കൊല്ലൂർ കൃഷ്ണപിള്ളയിൽനിന്നും പ്രാഥമികപാഠങ്ങൾ പഠിച്ചു. പിന്നീടു വ

ടിവീശ്വരം എന്ന പ്രദേശത്തു കുറെക്കാലം ഒരു ഗുരുവിൻെറ അന്തേവാസിയായി കഴിച്ചുകൂട്ടി. തമിഴ്, ഇലക്കണം, മുതലായവയും സംസ്കൃതവും പഠിച്ചത് കല്ലടക്കുറിച്ചിയിൽനിന്നാണ്. ഇദ്ദേഹത്തിൻെറ പരദേശഗുരുക്കന്മാരിൽ അതിപ്രധാനി "സുബ്ബാജടാപാഠി" ആയിരുന്നു. താഴെപറയുന്ന പദ്യങ്ങളാൽ നാരായണ കവിദീപൻ ഈ സംഗതികളെ തന്നെയത്രേ വർണ്ണിച്ചിട്ടുണ്ട്.

"സകലശേശവേദ്യേഷ്വ വയസ്യതന്ത്രം
സാന്ദ്രംസ്വചൈതന്യകലാവിശേഷം
പ്രകാശയൻ സർവ്വജനാന്തരംഗം
തരംഗയാമാസ മുദാം പ്രബോധൈഃ

ബാല്യാദ്യവസ്ഥാസു മഹാശയസ്യ
തസ്യാഭവന്ദേശികതാം പ്രപന്നാഃ
പ്രശസ്തവിദ്യാശ്രുത ചഞ്ചവോന്യേ
സുബ്ബാജടാപാഠിമുഖാശ്ചതജ്ഞാ"

ശാസ്ത്രപാഠങ്ങൾ എല്ലാം സൂക്ഷ്മമായി നിർവ്വഹിച്ചശേഷം ഒരു ദ്രാവിഡഗുരുവിൻെറ ശിഷ്യത്വം സ്വീകരിച്ചു യോഗാഭ്യാസങ്ങൾ മനസ്സിലാക്കാൻ തുടങ്ങി. അന്നു യദൃച്ഛയാ ആഗതനായ ഒരു അവധൂതൻ പുറകേക്കൂടിയ പലരേയും അകററീട്ട് സ്വാമികളെ സമീപിച്ചു എന്നും ഈ അവധൂതനും സ്വാമിയും ഒരുമിച്ച് ഒരു വിജനപ്രദേശത്തിരുന്നു സ്വാമിതിരുവടിക്കു മഹാവാക്യാന്തരാർത്ഥാനുസാരമായ ആത്മസാക്ഷാൽകാരം നൽകിയെന്നും, അതിൻെറ ശേഷം സ്വാമി സകലജ്ഞാനങ്ങളും കരതലാമലകംപോലെ കണ്ടുവെന്നും, അവധൂതൻ അതിൻെറശേഷം അന്തർധാനം ചെയ്തു എന്നും മററും പറയപ്പെടുന്നു സ്വാമിയുടെ ശിഷ്യോത്തമന്മാരിൽ ഒരാൾ അതു എന്നോടു പറഞ്ഞുകേൾപ്പിച്ച പടി ഞാൻ എഴുതി സദ്ഗുരുമാസികയിൽ ചേർത്തിരുന്നതു് ഇവിടെ ഉദ്ധരിക്കാം

"ശ്രീപത്മനാഭസ്വാമിയുടെ ദിവ്യാവാസത്താൽ വൈകുണ്ഠതുല്യമായിരിക്കുന്ന തിരുവനന്തപുരത്തുനിന്നും വളരെ അകലെ അല്ലാത്ത ഒരു നായർ ഭവനത്തിലേക്കു ഒരുദിവസം രാവിലെ ജനങ്ങൾകൂട്ടംകൂട്ടമായി പൊയ്ക്കൊണ്ടിരുന്നു. ആഗതന്മാരായ അതിഥികളെ യഥോചിതം സ്വീകരിച്ചു ഗൃഹസ്ഥൻ ആതിഥ്യമര്യാദകൾ ഭംഗിയായി നിറവേററുന്നു. ഭവനത്തിൻെറ ഒരു ഭാഗത്തു് അടുത്തുനടക്കാനിരിക്കുന്ന

സദ്യയുടെ ഒരുക്കങ്ങളും ദഹണ്ഡികളുടെ ഉത്സാഹത്തോടുകൂടിയുള്ള
പചനസംരംഭങ്ങളും തകൃതിയായി നടക്കുന്നു. വലിയ ചെമ്പുകളും,
കിടാരങ്ങളും, വാർപ്പുകളും വെച്ചിരിക്കുന്ന വലിയ അടുപ്പുകളിൽ
അടുക്കിത്തള്ളിയ വിറകുകളെ ഭക്ഷിച്ചു ജ്വാലാരസനകളെ പുറത്തു
നീട്ടി ഹുതാശനൻ ധൂമവൈതാളികന്മാരാൽ പുരോഗമിക്കപ്പെട്ട്
വ്യോമകടാഹത്തെ അതിലംഘിക്കുന്നു. "ഭക്ഷണാർത്ഥികളായ രക്ഷ
സാംപരിഷ"കളെപ്പോലെ കാക്കകൾ കൂട്ടമിട്ടിളകി ക്രേങ്കാരവത്തോ
ടുകൂടി സദ്യയുടെ വൃദ്ധിയെ പ്രഖ്യാപനം ചെയ്യുന്നു. ആ ഗൃഹ
ത്തിൽ ആഗതന്മാരായവരിൽ പലരും, നാട്ടുകാര്യസ്ഥന്മാരും, വയോ
വൃദ്ധന്മാരും ഒന്നു ചേർന്നു സല്ലാപസാരസ്യ കല്ലോലമാലകളിൽ എ
ത്തുംപിടിയുമില്ലാതെ വിഹരിക്കുമ്പോൾ അവിടെ ആവിർഭവിച്ചു ഗൃ
ഹനാഥനെക്കണ്ടു "അങ്ങിനെയൊന്നും വിചാരിപ്പാനില്ല "ജാതസ്യഹി
ധ്രുവോമൃത്യുഃ ധ്രുവം ജന്മമൃതസ്യ ച തസ്മാദപരിഹാര്യേऽർത്ഥേനത്വം
ശോചിതു മർഹസി" എന്നിങ്ങനെ സംസ്കൃതഹിമഗിരിയെ കുത്തിയി
ളക്കിച്ചാടിച്ചതും, ഈ മനസ്സിലാവാത്ത ഭാഷയുടെ പ്രത്യുത്തരമായി
ഗ്രാമീണനായ ആ ഗൃഹനാഥൻ കുറെനേരം മേൽപോട്ട് നോക്കി
കൈമലർത്തിയതും മററും അവിടെ നടക്കുന്നതു് ഒരു "പതിനാറടിയ
ന്തിര"മാണെന്നു ആർക്കും മനസ്സിലാക്കുവാൻ വഴികൊടുത്തിരുന്നു.
ഒരുനേരം വയറുനിറച്ചു സാപ്പിടുന്നതുതന്നെ ജന്മസാഫല്യം എന്നു
വിചാരിച്ചിട്ടുള്ള ബുഭുക്ഷുക്കളും, എച്ചിൽവാരികളായ പിച്ചക്കാരും
പതിവിൻപ്രകാരം പടിക്കു വെളിയിൽ സ്ഥലംപിടിച്ചിരുന്നു. "വീ
ട്ടിലുണ്ടെങ്കിൽ വിരുന്നുചോറുംകിട്ടും. ഊട്ടിലുംകിട്ടാ ദരിദ്രനെന്നോ
ർക്കണം" എന്ന പഴമൊഴിയുടെ ആന്തരം ആ ഗൃഹത്തിലും അന്നു
പ്രത്യക്ഷമായിരുന്നു. സുഖമായി ഉണ്ണുവാൻ വകയുള്ളവരെ പിടി
ച്ചു വലിച്ചു പുല്ലുപായിട്ടിരുത്തി ഊട്ടി "മതിയോ മതിയോ" "കുറച്ചുകൂ
ടി പ്രഥമൻ" എന്നിങ്ങനെ വിളിച്ചു ചോദിച്ചു ഭുജിപ്പിക്കുന്ന തിര
ക്കുകൾ തുടങ്ങി. ഒന്നാമത്തെ കിടക്കാർക്കുള്ള മുഖപ്പന്തികഴിഞ്ഞു.
എച്ചിലിലകൾ അടിച്ചുവാരി പുറത്തുതള്ളി. സമീപത്തുള്ള മുററ
ത്തു സമയം കൊല്ലുവാനായി "പതിനഞ്ചു നായും പുലിയും" എന്ന
കളിയിൽ ചിലർ ഏർപ്പെട്ടിരുന്നു. സദ്യയുടേയും, ഉപദംശങ്ങളുടേ
യും ഗന്ധംകൊണ്ട് തെണ്ടിപ്പിള്ളേരുടെ നാവുകളിൽ വെള്ളം ഊ
റിത്തുടങ്ങി. എച്ചിലിലകൾ കൂട്ടിത്തള്ളിയിട്ടിരിക്കുന്നിടത്ത് ശ്വാ

ക്കൾ കടിപിടികൂടി അവിടേയും അവയുടെ സഹജസ്വഭാവത്തെ പ്രദ്യോതിപ്പിച്ചു. ആ പട്ടികളുടെ ഇടയിൽ കീറിയ മുണ്ടുടുത്തു പാളയുമില്ലിക്കോലും പേറിവന്ന ഒരു പടുകിഴവൻ അടുത്തുകൂടി പട്ടികളുടെ മധ്യത്തിൽ പ്രാമാണ്യം വഹിച്ച്, ആ ജന്തുക്കളെ തന്റെ ശാസനയ്ക്കു വിധേയരാക്കി, എച്ചിലിലകൾ മാററിവെച്ചു വിറയ്ക്കുന്ന കൈകൾകൊണ്ടു വടിച്ചുനക്കിക്കൊണ്ടിരുന്നു: സദ്യാന്തിക്ക് ഇലക്കെട്ട് എടുക്കുന്നുണ്ടോ എന്ന് എത്തിനോക്കുകയാൽ കഴുത്തു നീണ്ടുപോയിട്ടുള്ള ആ തെണ്ടിപ്പരിഷകളിൽ ഒരു വികൃതിച്ചെറുക്കൻ, ശ്വാക്കളോടൊപ്പം ജുഗുപ്സാവഹമായി "മിശ്രഭോജനം" കഴിക്കുന്ന ആ വൃത്തികെട്ട വൃദ്ധന്റെ മുതുകിൽ ഒരു വലിയ വെട്ടുകൽ കഷണം എടുത്തു "പിതീൻ" എന്ന് ഇട്ടതും, പട്ടികൾ ഭയപ്പെട്ട് അകലെ മാറിയതും വികൃതിച്ചെറുക്കന്റെ തോന്ന്യാസത്തെ അഭിനന്ദിച്ച് അവന്റെ കൂട്ടുകാർ പൊട്ടിച്ചിരിച്ചതും, യാതൊരു ഭാവഭേദവും കാണിക്കാതെ വൃദ്ധൻ, എറിഞ്ഞവനെ നോക്കിച്ചിരിച്ച്, എഴുന്നേററ വടികുത്തി വന്നവഴിക്കു നടകൊണ്ടതും എല്ലാം ഒരു നിമിഷത്തിൽ ആ മഹാസത്രത്തിലെ ഒരു നിസ്സാരസംഭവമായിക്കഴിഞ്ഞു.

ആ സത്രത്തിൽ സംബന്ധിക്കാൻ വന്നിരുന്ന ഒരു കുമാരൻ ഈ സംഭവങ്ങളെ ഉററുനോക്കിക്കൊണ്ടിരിക്കുകയായിരുന്നു. വൃദ്ധന്റെ ചേഷ്ടകളിൽ എന്തോ ദിവ്യത്വം ഉണ്ടെന്നു കുമാരൻ മനസ്സിലാക്കി. ബാലൻ ദയാർദ്രചേതസ്സായി വൃദ്ധനെ അനുഗമിച്ചു. വൃദ്ധൻ പിൻതിരിഞ്ഞുനോക്കാതെ നടന്നുതുടങ്ങി. ആ കിഴവൻ വടികുത്തി നടക്കുകയല്ല പായുകയാണ ചെയ്തതു്. കുമാരനും പിന്നാലെ തിരിച്ചു. ഇടവഴി വിട്ടു വൃദ്ധൻ രാജപാതയിൽ പ്രവേശിച്ചു. കുമാരനുംകൂടേയുണ്ട്. കട്ടവണ്ടികളുടെ "കടപടാ" പ്രയാണത്തിൽ അപകടമൊന്നുമണയാതെ തരംനോക്കി അകന്നും, അരിക് പററിനടന്നും, ദ്രുതതരം അവർ യാത്രതുടന്നു. കാര്യാന്തരത്തിൽപെട്ടു വന്നും പോയും ഇരുന്ന അധ്വദീനന്മാർ ആ അസാധാരണസംഭവത്തെ അത്ര വകവെച്ചില്ല. സത്രം നടക്കുന്ന ഭവനത്തിൽനിന്നും പത്തുപന്ത്രണ്ടു മയിൽ ദൂരംവരെ ഇവർ അകന്നു. രാജപാതവിട്ട് അവർ കാട്ടുവഴികളിൽ പ്രവേശിച്ചു. കല്ലും മുള്ളും നിറഞ്ഞും പൊങ്ങിയും താണും ഇരിക്കുന്ന ഭൂഭാഗങ്ങളിൽ കയറിയും ഇറങ്ങിയും, ആ ദുർഗ്ഗമമാർഗ്ഗത്തിൽ ഇരുന്നും നിരങ്ങിയും, ഉരുണ്ടും, പിരണ്ടും വൃദ്ധനും

അനഗനും കാന്താരമദ്ധ്യത്തിലുള്ള ഒരു വിശാലമായ പുൽതകടിയിൽ എത്തി. ചുററുപാടും പാറക്കൂട്ടങ്ങൾ, നിബിഡമായി അണിനിരന്നു ചുററും നില്ക്കുന്ന വന്യവൃക്ഷങ്ങൾ, ഇവ ആ മൈതാനത്തിന്റെ നാലുപാടും ഒരു പ്രാകാരത്തെ നിൎമ്മിച്ചിരുന്നു.

സൂൎയ്യഭഗവാൻ അസ്തമിക്കാറായി. ക്ഷുൽപിപാസാദികളാലും ബഹുദൂരം യാത്രചെയ്തതിനാലും വാടിവിയൎത്തു വിളറിയിരുന്ന, ആ കുമാരന്റെ കവിൾത്തടം അസ്തമനസൂൎയ്യന്റെ അരുണകിരണമേററു തുടുത്തു. വൃദ്ധനാകട്ടെ വന്ന വഴി ആ മൈതാനത്തിന്റെ ഒരു ഭാഗത്തു നിന്നുകൊണ്ടു് അതിഭയങ്കരമായ ഒരു ശബ്ദം പുറപ്പെടുവിച്ചതും, അസ്തധൈൎയ്യനായ കുമാരൻ പെട്ടെന്നു നിലംപതിച്ചതും ഒരു നിമിഷത്തിൽ കഴിഞ്ഞു. അന്ധകാരബന്ധുരമായ ആ രാത്രിയിൽ വിശിഷ്യ കാന്താരമദ്ധ്യത്തിൽ നടന്ന സംഭവങ്ങൾ എന്തെല്ലാം ആയിരിക്കാം? ഈ പ്രശ്നത്തിന്റെ ഉത്തരം പറയുന്നതിനു ചുമതലക്കാരായ പരിതസ്ഥിതതരുഗുൽമലതാദികൾ ഇപ്പോഴും മൂകഭാവം കൈക്കൊണ്ടിരിക്കുന്നതേയുള്ളു. അന്ധകാരത്തിൽ ആണ്ടുപോയ ആ പുരാവൃത്തം ഇതുവരെയും ഉദ്ധരിക്കപ്പെട്ടിട്ടില്ല

നേരം വെളുത്തു. "ഉദയാദ്രിതനുകളിലാദിത്യനും പൊങ്ങി, ഖേദാൽ സുധാകരൻ പശ്ചിമാബ്ധൌ മുങ്ങി," എന്നു വൎണ്ണിതമായ വിഭാതം ഭാസ്കരനെ പൂജിച്ചുകൊണ്ടു പ്രവേശിച്ചു. ഉലകുണരുമുഷഃകാലേററു ഉന്മേഷവത്തുക്കളായ പറവകൾ പ്രഭാതലക്ഷ്മിയെ പാടിപ്പുകഴ്ത്തിത്തുടങ്ങി. കുമാരനാകട്ടെ വൃദ്ധന്റെ മടിയിൽ പ്രേമാൎദ്രയായ മാതാവിൽ നിന്നെന്നപോലെ പരിചരണസുഖം അനുഭവിച്ചു മലൎന്നു കിടക്കുമ്പോൾ അനന്തമായ ആകാശം കണ്ടു കുമാരൻ അത്ഭുതപരതന്ത്രനായി. കുഞ്ഞന്റെ അനിമേഷനേത്രങ്ങൾ ആകാശത്തിൽ അതിദൂരം യാത്രചെയ്തു കഴിഞ്ഞു. വൃദ്ധൻ കൈകൊണ്ടു് കുമാരന്റെ ഭുജത്തിൽ മന്ദം തട്ടി. കുമാരൻ കൺതുറന്നു് വൃദ്ധന്റെ മുഖത്തു നോക്കി. എന്തോ അസാധാരണമായ ഒരു സ്നേഹതന്തു അവരെ പരസ്പരം ബന്ധിച്ചു. "കുഞ്ഞേ! നിനക്കു് എന്തു വേണം? നീയെന്തിനാണു് ഈ ക്ലേശങ്ങൾ അനുഭവിച്ചു് എന്നെ പിൻതുടൎന്നതു്? എന്നു് വൃദ്ധൻ ചോദിച്ചതിനു് "വികൃതികൾ കല്ലു വലിച്ചെറിഞ്ഞപ്പോൾ ഭയതോന്നി പുറപ്പെട്ടതാണു. വഴിയിൽ എങ്ങാൻ വീണുപോയെങ്കിൽ സഹായിക്കാനാണു് കൂടവന്നതു്" എന്നായിരുന്നു കുമാരന്റെ

ഉത്തരം വൃദ്ധൻ മന്ദഹസിച്ച് "ആകട്ടെ; തരക്കേടില്ല; നിനക്കു ഇവിടെനിന്നും പോകേണ്ടയോ" എന്നു വീണ്ടും ചോദിച്ചു. കുമാരൻ ഇതിന് ഉത്തരം ഒന്നും പറഞ്ഞില്ല. പറയാൻ ആളായതുമില്ല. വൃദ്ധനോടുകൂടി താമസിക്കുന്നത് ആനന്ദകരമെന്നു കുമാരൻ മുഖഭാവംകൊണ്ടു പ്രത്യക്ഷപ്പെടുത്തിയപ്പോൾ "നീ ഇപ്പോൾ നിന്റെ വീട്ടിലേക്കു പോകുക; നിനക്കു എന്നെ കാണണമെന്ന് അത്യാഗ്രഹം ജനിക്കുമ്പോൾ ഞാൻ നിന്റെ അടുക്കൽ വന്നുകൊള്ളാം" എന്നു പറഞ്ഞു ബാലന്റെ നാവ് ഇടത്തു കൈകൊണ്ടു വലിച്ചുനീട്ടി, വലത്തുകൈകൊണ്ടു അതിൽ എന്തോ എഴുതി. കുമാരൻ കൃതകൃത്യഭാവം കൈക്കൊണ്ടു പോകാൻ ഒരുങ്ങുകയും ചെയ്തു. വനാന്തർഭാഗത്തുനിന്നും വൃദ്ധൻ രാജപാതവരെ കുമാരനെ അനുഗമിച്ചു. കുമാരൻ രാജപാതയിൽ കടന്നു രണ്ടു മൂന്നടി മുൻപോട്ടു പോയി. തന്നെ അനുഗമിക്കുന്ന വൃദ്ധനെ തിരിഞ്ഞുനോക്കി. ആരേയും കണ്ടതുമില്ല. കുമാരൻ അന്നുതന്നെ വീട്ടിൽ വന്നുചേർന്നു.

"കുഞ്ഞനിൽ ചില ഭാവഭേദങ്ങൾ കാണ്മാനുണ്ട്. അവന്റെ ബുദ്ധി അനിതരസാധാരണംതന്നെ. കാണുന്നതും കേൾക്കുന്നതും അവൻ ആ നിമിഷം പഠിക്കും. അവന് എന്തോ അനുഗ്രഹം കിട്ടിയതുപോലെ തോന്നുന്നു." കുഞ്ഞന്റെ പരിസരങ്ങളിൽ താമസിക്കുന്ന ചില വിവേകികളിൽനിന്നു ഇങ്ങിനെ ചില അഭിപ്രായങ്ങൾ കുറെക്കാലത്തേക്ക് കേൾക്കാനുണ്ടായിരുന്നു. കർക്കിടകമാസത്തിലെ കറുത്ത വാവുദിവസം നമ്മുടെ കുമാരൻ കരമനയാററിൽ സ്നാനം ചെയ്തുകൊണ്ടിരിക്കവേ ഒരു വിശേഷ സംഭവമുണ്ടായി. ഓഷധി സമ്പൽസമൃദ്ധികരമായ ആ വർഷാകാലത്തിൽ, ആകാശം കറുത്തിരുണ്ടും വിദ്യുത്തുകൾ മിന്നിപ്പൊലിഞ്ഞും ഇരുന്നു. നിർമ്മലജലവാഹിനിയായ കരമനയാററിൽ ചെമ്മണ്ണലിഞ്ഞുചേർന്ന വെള്ളം ഇരുകരയും മെത്തി ചീറി ഒഴുകിക്കൊണ്ടിരുന്നു. തണുത്ത ജലത്തിൽ അംസാന്തം ഇറങ്ങിയ കുമാരൻ മറുകരയിൽനിന്നും "കുഞ്ഞേ!" എന്നു കരുണാമസൃണമായ ഒരു വിളികേട്ടു. മുൻപു നാംകണ്ട അതേ വൃദ്ധൻ മറുകരയിൽനിന്നും കുമാരനെ ആഹ്വാനം ചെയ്തതായിരുന്നു അത്. ഒഴുക്കിന്റെ ശക്തികൊണ്ട് ആ നദി ബാലനു സാഗരതുല്യമായി തോന്നി. എങ്കിലും തന്റെ ഉള്ളിൽ ഉൽഭൂതമായ പ്രേരണാശക്തി ആ നദി നീന്തി മറുകരെ ചെന്നുചേരുന്നതിന് ആ കു

മാരനെ തപരിപ്പിച്ചു. ഒഴുക്കിന്റെ ഊക്കിനെ ഗണ്യമാക്കാതെ തുണ്ണവൽഗണിച്ചു മറുകരയിൽ എത്തിയ കുമാരന് വൃദ്ധൻ ഹസ്താവലംബം നൽകി. കുമാരനും വൃദ്ധനും ചിരപരിചിതന്മാരുടേയോ പിതൃപുത്രന്മാരുടേയോ സമാഗമത്തിൽ പ്രദർശിപ്പിക്കാറുള്ള ചേഷ്ടകളെ കുറെനേരം പ്രദർശിപ്പിച്ചിട്ട് അവർ അവിടെനിന്നും മറഞ്ഞു. നദീതരണം സ്വാമികളുടെ സംസാരസാഗരതരണമായി പരിണമിച്ചു എന്നുവേണം ഊഹിക്കുവാൻ. വൃദ്ധൻ ചട്ടമ്പിസ്വാമികളുടെ സദ്ഗുരുവായിരുന്നു എന്ന് വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

ഈ സംഭവത്തെക്കുറിച്ചു ചില പക്ഷാന്തരങ്ങൾ കാണുന്നുണ്ട്. അതിൽ ഒന്നു മിസ്റ്റർ ടി. ആർ. അനന്തക്കുറുപ്പ് എഴുതിയയച്ചതാണ്. അതു ഇവിടെ അങ്ങിനെതന്നെ ഉദ്ധരിച്ചുകൊള്ളുന്നു.

"സ്വാമികൾ കേവലം ബാലനായിരുന്ന കാലത്തു ഗൃഹസമീപമുള്ള ഒരു അമ്പലത്തിൽ നിത്യവും പോയി പുഷ്പങ്ങൾ ഇറുത്തു പൂജക്ക് സമർപ്പിക്കുക പതിവായിരുന്നു. ഒരു ദിവസം ആ ക്ഷേത്രത്തിൽ ജടാമകുടാലംകൃതനായി ദിവ്യതേജസ്സോടെ ഒരു സന്യാസി സമാഗതനായി. നമ്മുടെ ചട്ടമ്പിസ്വാമിക്ക് അദ്ദേഹത്തെക്കണ്ടപ്പോൾ മുതൽ അദ്ദേഹത്തോടൊരുമിച്ചു പോകണമെന്നുള്ള ഒരു മോഹം അസംഗതമായി ഉദിച്ചുവത്രേ. ഭിക്ഷാംദേഹിയായി നടന്നിരുന്ന മേൽപറഞ്ഞ സാധു അവിടെനിന്നും തിരിച്ചപ്പോൾ സ്വാമികളും പിന്നാലെ കൂടി. അവർ നടന്നു.നടന്നു ഒരു കാട്ടിലെത്തി. അപ്പോൾ ഭിക്ഷു തിരിഞ്ഞുനിന്ന് "നീ എന്തിനാണ് എന്റെ കൂടെപ്പോന്നതു?" എന്നു ചോദിച്ചു "എനിക്ക് അവിടത്തെക്കൂടെ വന്നാൽ കൊള്ളാമെന്നുണ്ട്." എന്നായിരുന്നു ഭക്തിപരവശനായി കൂപ്പുകയ്യോടെ നിന്നിരുന്ന ബാലന്റെ മറുപടി. ഭിക്ഷു "അതുവേണ്ടാ, നിനക്ക് ഇപ്പോൾ എന്നോടുകൂടെ വരുവാൻ പ്രായംപോരാ. ഞാൻ ഒരു മന്ത്രം നിനക്കു ഉപദേശിച്ചു തരാം." എന്നു പറഞ്ഞു ബാലാമന്ത്രവും സുബ്രഹ്മണ്യമന്ത്രവും കലർന്ന ഒരു ബാലാസുബ്രഹ്മണ്യമന്ത്രം ഉപദേശിച്ചിട്ട് അനുഷ്ഠാനങ്ങളും പറഞ്ഞുകൊടുത്തു. "നിനക്ക് വേണ്ടതെല്ലാം ഇതുകൊണ്ടുണ്ടാകും" എന്നു പറഞ്ഞു തലയിൽ കയ്യുവെച്ചനുഗ്രഹിച്ചു ഭിക്ഷു മറഞ്ഞു.

സ്വാമികൾ ഒരു സുബ്രഹ്മണ്യഭക്തനായതും ഷൺമുഖദാസൻ എന്ന പേരു കൈക്കൊണ്ടതും ഇതുകൊണ്ടായിരുന്നു എന്നു ഓർമ്മിച്ചു

കൊള്ളുമല്ലൊ. ബാലാഗ്രഹൻ, അഭകനാമകൻ മുതലായ പേരുകൾ അദ്ദേഹം സ്വീകരിച്ചതു ബാലാമന്ത്രോപാസകനായതുകൊണ്ടോ കുഞ്ഞൻ എന്ന സനാമധേയത്തെ സംസ്കൃതീകരിച്ചതുകൊണ്ടൊ രണ്ടുംകൊണ്ടോ എന്നു ചിന്തിക്കേണ്ടും വിഷയമാണ്.

സ്വാമികൾ ഈ ഭിക്ഷുവിനെ ഒരിക്കൽക്കൂടി കണ്ടിട്ടുണ്ട്. തനിക്കുള്ളതു സവ്വവും ആ സദ്ഗുരുകടാക്ഷംകൊണ്ടുണ്ടായിട്ടുള്ളതാണെന്നു സ്വാമികളുടെ അന്തേവാസികളോടു പലപ്പോഴും പറയാറുണ്ട്. ഈ മന്ത്രംതന്നെ വിധിപുരസ്സരം പിൽക്കാലങ്ങളിൽ നാണുഗുരുവിനും സ്വാമികൾ ഉപദേശിച്ചു. നാണുഗുരുവും ഒരു സുബ്രഹ്മണ്യോപാസകൻ ആയിരുന്നുവല്ലോ. അദ്ദേഹം എഴുതിയ സുബ്രഹ്മണ്യദശകത്തിൽ ചേർത്തിരിക്കുന്ന ഒരു ശ്ലോകം സ്വാമികളുടെ സദ്ഗുരുലാഭത്തെക്കൂടെ ഉള്ളടക്കിയതായിരിക്കാമെന്നു വിചാരിപ്പാൻ ന്യായമുണ്ട്.

> എച്ചിൽചോറുണ്ടപള്ളിക്കിനിയൊരു മകനാം നീയിരപ്പാളി ഞാനോ
> പിച്ചക്കാരൻ പിഴയ്ക്കുംപിഴകളഖിലവും നീ പൊറുക്കേണ്ണ ഞായം
> അച്ഛൻ ദൈവങ്ങൾതൻ കാലടിയിണയടിപെട്ടാലുമൊരുകെല്പ്പോരുന്ന-
> ക്കാച്ചങ്ങൾക്കുള്ളഭീഷ്ടം കനിവൊടു നിറവേറിക്കൊടുക്കുന്നുവല്ലോ.

നാണുഗുരു പിന്നെ തന്റെ ശിഷ്യരിൽ ചിലക്ക് ഈ മന്ത്രം ഉപദേശിച്ചു. അതും ഈ ബാലാസുബ്രഹ്മണ്യമന്ത്രം ആണെന്ന് എനിക്കറിയാൻ കഴിഞ്ഞിട്ടുണ്ട്. സാധാരണ മന്ത്രശാസ്ത്രത്തിൽ ഒന്നും ഉൾപ്പെട്ടതല്ല ഈ മന്ത്രവും തദനുഷ്ഠാനക്രമവും. ഈ വക രഹസ്യങ്ങളെ ഉൽഘാടനംചെയ്യേണ്ടിവന്നതു നാണുഗുരുവിന്റെ ഗുരുവിഷയകമായ വാദപ്രതിവാദം ഇപ്പോഴും ചില ദിക്കിൽ അങ്കുരം കാട്ടിനില്ക്കുന്നതുകൊണ്ടു മാത്രമാകുന്നു."

## അദ്ധ്യായം ൩.

അക്ഷരവിദ്യയിൽ ഇദ്ദേഹം ആരെ ഗുരുവായി വരിച്ചിരുന്നു എന്നു പറവാൻ തക്ക തെളിവുകൾ ലഭിച്ചിട്ടില്ല. അദ്ദേഹത്തിന് ആരെല്ലാം സഹപാഠികളായി ഉണ്ടായിരുന്നു എന്നു പറവാനും നിവൃത്തി കാണുന്നില്ല. "തിരുമധുരപ്പേട്ടയിൽ രാമൻപിള്ള ആശാൻ"

എന്ന് തിരുവനന്തപുരം പട്ടണത്തിലും പരിസരങ്ങളിലും പ്രസിദ്ധനായ ഒരു നാട്ടെഴുത്താശാൻ കുഞ്ഞൻപിള്ളയുടെ ലൌകികഗുരുക്കന്മാരിൽ ഒരാളായിരുന്നുവത്രേ.

ഈ സംഗതിക്ക് ആശാൻതന്നെ ഒരിക്കൽ പറഞ്ഞിട്ടുള്ളത് തെളിവാകയാൽ അത് താഴേ ഉദ്ധരിക്കാം:—

"കുഞ്ഞൻപിള്ളയുടെ വിദ്യാരംഭം വേറെ ഏതോ ഗുരുവിൻെറ അടുക്കൽനിന്നും ആയിരുന്നു. എന്നാൽ കുഞ്ഞൻപിള്ള എൻെറ ശിഷ്യനും കൂടിയായിരുന്നു. കുറച്ച പ്രായം കൂടിയവനും ബുദ്ധിമാനും ആയിരുന്നതുകൊണ്ട് അദ്ദേഹത്തെ എൻെറ പള്ളിക്കൂടത്തിലെ "ചട്ടമ്പി"യാക്കി. അങ്ങിനെയാണ് "കുഞ്ഞൻപിള്ളചട്ടമ്പി" എന്ന പേർ അദ്ദേഹത്തിന് സിദ്ധിച്ചതു്. എൻെറ അടുക്കൽനിന്ന എന്തെല്ലാം പഠിച്ചെന്ന് നല്ല നിശ്ചയമില്ല. വേദാന്തസംബന്ധമായി "കൈവല്യനവനീതം" മുതലായ ചില ഗ്രന്ഥങ്ങൾ പഠിക്കവാൻ എൻെറ കയ്യിൽനിന്നും വാങ്ങികൊണ്ടുപോയി എന്നു ഞാൻ ഇപ്പോൾ ഓക്കുന്നുണ്ട്. പ്രധാനമായിട്ട് ഞാൻ അദ്ദേഹത്തെ സംഗീതമാണ് അഭ്യസിപ്പിച്ചതു്. രാമായണം, ഭാരതം മുതലായി കിളിപ്പാട്ടുവൃത്തത്തിലുള്ള ഗ്രന്ഥങ്ങൾ പല രാഗങ്ങളിലും വായിക്കും. അയൽവാസികളായ ഏതാനും യുവാക്കന്മാർ വായന കേൾക്കാനും പഠിക്കവാനും ആയി എൻെറ വീട്ടിൽ വരാറുണ്ടായിരുന്നു. അവരെ വായിപ്പിക്കുന്നതു് കുഞ്ഞൻപിള്ളയുടെ ജോലിയായിരുന്നു. എൻെറ വീട്ടിലുള്ള ഒരംഗത്തെപ്പോലെതന്നെ, എല്ലാവരുടേയും വാത്സല്യപാത്രമായി, അധികസമയവും കുഞ്ഞൻപിള്ള എൻെറ വീട്ടിൽതന്നെ താമസിച്ചുപോന്നു. സംഗീതത്തിൽ കുഞ്ഞൻപിള്ള സമത്ഥനായിരുന്നു. അദ്ദേഹത്തിൻെറ ശാരീരം സ്ത്രീകളുടേതുപോലെ ആയിരുന്നു. വളരെ ഉറച്ച പാടുവാൻ കഴിഞ്ഞിരുന്നില്ല. എങ്കിലും അദ്ദേഹത്തിൻെറ പാട്ടു കാതിന് ഇമ്പം നൾകുന്നതായിരുന്നു. എൻെറകൂടെ പഠിക്കുമ്പോൾ കുഞ്ഞൻപിള്ളക്ക് ഏതാണ്ട് ൧൫ വയസ്സ് പ്രായം ഉണ്ടായിരുന്നിരിക്കും.

"൧൦൩൫-ാമാണ്ടിടക്ക് "ജ്ഞാനപ്രജാഗരം" എന്നൊരു സമാജം ഞാൻ ആരംഭിച്ചു. കാളേജിൽ തത്വശാസ്ത്രപണ്ഡിതനായിരുന്ന സുന്ദരംപിള്ള അന്ന് എഫ്. ഏ. ക്ലാസിൽ പഠിക്കുകയായിരുന്നു. അദ്ദേഹം പതിവായി സമാജത്തിന് വന്നുകൊണ്ടിരുന്നു. അങ്ങി

നെയാണ് കുഞ്ഞൻപിള്ള സുന്ദരംപിള്ളയുടെ പരിചയക്കാരനായ ത്. കുറച്ചുകാലം കഴിഞ്ഞപ്പോൾ കുഞ്ഞൻപിള്ള ചിലപ്പോൾ മാത്രമേ വീട്ടിൽ വരികയുള്ളു എന്നായി. അന്വേഷിച്ചതിൽ അദ്ദേഹവും നാണുഗുരുവും റസിഡൻസി മാനേജരായിരുന്ന ബ്രഹ്മശ്രീ അയ്യാസ്വാമി എന്ന പ്രസിദ്ധപണ്ഡിതൻെറ അടുക്കൽനിന്നും യോഗാഭ്യാസം ചെയ്കയാണെന്നറിഞ്ഞു. ക്രമേണ കുഞ്ഞൻപിള്ളയെ കാണാതായി. പിന്നീട് ഏതാനും വഷങ്ങൾക്കുശേഷം കുഞ്ഞൻപിള്ള സന്ന്യാസിയായി അലഞ്ഞുതിരിയുന്നു എന്ന് ജനങ്ങൾ പറയുന്നതു കേട്ടു."

കുഞ്ഞൻപിള്ള അവധൂതനുമായി കൂട്ടിമുട്ടിയതും ഉപദേശം വാങ്ങിയതും മററും വടിവീശ്വരത്തു താമസിക്കുമ്പോളാണെന്നു നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രത്തിൽ കാണുന്നു. പരദേശത്തുനിന്നും മടങ്ങിവന്നതിനുശേഷം പരമഗുരുപാദർ പല ദിക്കിലും സഞ്ചരിച്ച കൂട്ടത്തിൽ നെടുമങ്ങാട്ടും വാമനപുരത്തും കുറെ കാലം താമസിച്ചിരുന്നു. ആ പ്രദേശങ്ങളിൽ അദ്ദേഹത്തിനു സ്നേഹിതന്മാരായും ശിഷ്യന്മാരായും പലരും ഉണ്ടായി. ഉപാദ്ധ്യായ രാമകൃഷ്ണശാസ്ത്രികളുടെ പിതാവ് മുതലായവർ ഈ കൂട്ടത്തിൽ പെട്ടവരാണ്. സ്വാമികളുടെ ദേശപര്യടനത്തെക്കുറിച്ച് സദ്ഗുരു സർവ്വസ്വത്തിൽനിന്നും കുറെ ശ്ലോകങ്ങൾ താഴെ ഉദ്ധരിക്കാം.

"പുനഃസ്വയം സ്വപ്രതിഭാവിശേഷ-
പ്രശസ്തിമസ്തീകൃതമപ്രസന്നാം
പ്രകാശയൻ വേദവിഭേദപാഠം
ദൃഢം കരോതിസ്മ മഹാമതിഃ സഃ.

ജാതസ്തതോ 'ഭാരത'ഭൂമിഭാഗാൻ—
ഭോഗാനുരാഗേണ വിനാമനീഷീ
സപര്യടൻ സഞ്ചിതപൂർവ്വപുണ്യ-
പൂരശ്ചിരം സാധു നിനായകാലം.

അഥ ക്രമേണൈഷബുധോബോധഭദ്രാം
താംദ്രാവിഡോർവ്യാകൃതി സാരമുദ്രാം
ബാല്യാൽ പ്രഭൃത്യാർയ്യവചോവിപഞ്ചീ
ത്രിസ്തന്ധതന്ത്രീ സരണിപ്രവീണഃ

തദന്തരെ സൌദ്രവിഡോപവാസം
സമാചരം തത്ര പവിത്രകൃത്യഃ

ശ്രുത്യന്തചര്യാസുനിവിഷ്ടചിത്ത-
സ്തതൽപ്രമേയാനിപപാഠനിത്യം

ശാഖോപശാഖം നിഗമപ്രപഞ്ചം
സഞ്ചിന്തയൻ സന്തതമന്തരംഗേ.
വിപ്രാഗ്രഗോ വിപ്രതിപത്തിവൃത്തി
നിരാസചാതുര്യധുരാം ദധാര

തസ്യാം ദശായാം കിലദുഃഖജാല-
ദുശ്ചേഷ്ടിതം തസ്യഗൃഹാന്തരാളേ
ബഭൂവസാധോരപി ദുരദൃഷ്ട-
പ്രാരബ്ധസംസ്കാരവിശേഷശക്ത്യാ".

എത്ര ലോകാതീതന്മാൎക്കും പ്രാരബ്ധകൎമ്മഫലവിശേഷം ഹേതുവായിട്ടുണ്ടാകുന്ന ഇജ്ജന്മാനുഭവങ്ങളെ ഒഴിക്കാവുന്നതല്ല. സ്വാമികളും ഈ ഘട്ടത്തിൽ വളരെ ദുഃഖം അനുഭവിക്കേണ്ടിവന്നു. നീലകണ്ഠതീൎത്ഥപാദസ്വാമിചരിത്രസമുച്ചയത്തിൽ ഇതിനെക്കുറിച്ച് താഴെ പറയുംപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്.

"അക്കാലങ്ങളിൽ അനേകവിധമുള്ള കഷ്ടപ്രാരബ്ധങ്ങളും നേരിട്ടിരുന്നു. നെടുമങ്ങാട്ട് വെച്ച് അഗ്നിബാധയിൽപെട്ട് അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന വളരെ ഗ്രന്ഥങ്ങൾ നശിച്ചുപോയി. ഏതാനും അപൂൎവ്വഗ്രന്ഥങ്ങൾ പെട്ടിയിലാക്കി ആരോ നിക്ഷേപിച്ചിരുന്നതു മറ്റൊരിടത്തുനിന്നു ലഭിക്കുകയും ചെയ്തു. അനന്തരം സഞ്ചാരമദ്ധ്യേ വേറൊരു സ്ഥലത്തുനിന്നു മലയാളത്തിന്റെ പൂൎവ്വചരിത്രസംബന്ധമായ വട്ടെഴുത്തു ഗ്രന്ഥങ്ങൾ കിട്ടാനിടയായി. ഇവയിൽനിന്നു ചില ഭാഗങ്ങൾ "പ്രാചീനമലയാളം" ഒന്നാംപുസ്തകത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. ഇദ്ദേഹത്തിന്റെ പിതാവും, ഏകദേശം സ്വാമികളുടെ ഇരുപത്തഞ്ചാമത്തെ വയസ്സിൽ സ്വഗൃഹത്തിൽവെച്ചു ദേഹബന്ധം വെടിഞ്ഞു. പിതാവിന്റെ മരണശേഷം വിദ്യാസാദഢ്യനായ ജ്യേഷ്ഠനായിരുന്നു പരമഗുരു തിരുവടികളുടെ മാതാവിനെ രക്ഷിച്ചുപോന്നതു്. സഞ്ചാരകാലത്താണ് മാതാവിനു സുഖക്കേടാരംഭിച്ചതെങ്കിലും, മരിക്കുന്നതിനു മുൻപേ പരമഗുരുപാദർ സ്വഗൃഹത്തിലെത്തി. മരണാനന്തരം മാതൃസംസ്കാരാദികൾ കഴിച്ചു ഭവനം വിട്ടതിൽ പിന്നീട് ഒരിക്കലും സ്വാമികൾ സ്വഗൃഹപ്രവേശനം ചെയ്തിട്ടില്ല."

"യേനകേനചിദാച്ഛന്നോ യേന കേന ചിദാശിതഃ
യത്രകചനശായീസ്യാൽ തംദേവാ ബ്രാഹ്മണംവിദുഃ

കിട്ടിയതുതിന്നുക, എന്തെങ്കിലും ഉടുക്കുക, എവിടേയെങ്കിലും കിടക്കു ക ഈ വൃത്തികളോടു കൂടിയവൻ ബ്രാഹ്മണൻ—ബ്രഹ്മജ്ഞാനി—ആ കുന്നു. ഈ പ്രമാണപ്പടി സൎവ്വലക്ഷണസമ്പന്നനായി "യസ്യവൎണ്ണാശ്ര മാചാരാ ഗളിതഃ സ്വാത്മനിഷ്ഠയാ, സവൎണ്ണാനാശ്രമാൻ സൎവ്വാന തീത്യസ്വാത്മനിസ്ഥിതഃ" എന്ന പ്രകാരം അതിവൎണ്ണാശ്രമിയായി പരഗുരുപാദർ സൎവ്വത്ര സഞ്ചരിക്കുന്നു." (൧൦൮൭-ൽ പ്രസിദ്ധപ്പെ ടുത്തിയ നീലകണ്ഠതീൎത്ഥപാദചരിത്രഗ്രന്ഥകാലത്തു ഗുരുപാദർ ജീ വിച്ചിരുന്നു. അതുകൊണ്ടാണ് ഇങ്ങിനെ എഴുതിയിട്ടുള്ളതു്.)

ബാല്യാൽപ്രഭൃതി അദ്ദേഹത്തിൽ കളിയാടികൊണ്ടിരുന്ന ജീവ കാരുണ്യം സമഗ്ഗ്ജ്യോതിസ്സായി മാറിയതു് ഏകദേശം മാതാവി ന്റെ മരണശേഷമായിരുന്നു എന്നു പറയാം. സ്വദേഹത്തെ പത്തു മാസം ചുമന്നു പ്രസവാദിക്ലേശങ്ങൾ സഹിച്ചു് പരിചയ്യാദികളിൽ ബദ്ധശ്രദ്ധയായിരുന്ന ജനനിയുടെ മരണംകൊണ്ടു് അദ്ദേഹം ലൌ കികബന്ധവിമുക്തനായി ഭവിച്ചു. ജനനിയേയും ജന്മഭൂമിയേയും ആണു് ഭാരതീയർ സ്വൎഗ്ഗത്തേക്കാളും ബഹുമാനിക്കുന്നതു്. മഹാ വിശിഷ്ടനും വേദാന്തസിന്ധുവും ആയിരുന്ന ശങ്കരാചാൎയ്യർതന്നെ സ്വമാതാവിനെ സ്മരിച്ചിരിക്കുന്നതു്, "കുപുത്രോ ജായേത കചചി ദപി കുമാതാനഭവതി" എന്നാണ്. ഭാരതീയരുടെ ദേശീയമൂലമ ന്ത്രമായ "വന്ദേമാതര"ത്തിന്റേയും അന്തരാൎത്ഥം ഇതുതന്നെയാകു ന്നു. എത്ര വലിയ സന്ന്യാസിയും മാതാവിന്റെ മുൻപിൽ വിനയാ വനമ്രൻതന്നെ. പൂൎവ്വസ്മരണാരൂപമായി സദ്ഗുരുവിൽ പ്രസിദ്ധം ചെയ്തതു് കുറെ ഇവിടെ ഉദ്ധരിക്കാം.

"ഉന്മത്തഃപഞ്ചവിംശതിഃ" എന്നാണ് പ്രമാണം. യൌവനമ ദം ഉള്ളിലൊതുങ്ങാതെ ബഹിർഭാഗത്തേക്കു് വിജൃംഭിച്ചുകൊണ്ടിരി ക്കുന്ന ഒരു ഘട്ടമാണ് മനുഷ്യരുടെ ഇരുപത്തഞ്ചാമത്തെ വയസ്സ്. ഉത്സവസ്ഥലങ്ങളിൽ ഈ വൎഗ്ഗക്കാർ ഉത്സാഹമായി കൂടുക പതിവാ ണു്. ഏററുമാനൂർ അമ്പലത്തിൽ ഉത്സവാഘോഷങ്ങൾ പൊടിപൊ ടിച്ചു നടക്കുന്നു. സിന്ദൂരപ്പൊട്ടു്, തലേക്കെട്ടു് മുതലായ അലങ്കാരങ്ങ ളോടും കുറുവടി, ടാക്കത്തി, ഇടിക്കട്ട മുതലായ സാമഗ്രികളോടുംകൂടി, ആടാനും, പാടാനും, അടിപിടികൂടാനും, വെടിപറയാനും, ആന

യെ വെകിളിപ്പിച്ച് ഓടിക്കാനും, ശൃംഗാരശ്ലോകങ്ങൾ ചൊല്ലാനും എന്നുവേണ്ട എന്തിനും യുവാക്കന്മാരെ എവിടെയും കാണാം. യുവാക്കന്മാർ കൂടുന്നിടത്തു യുവതികളും, യുവതികൾ കൂടുന്നിടത്തു യുവാക്കളും ഒരുമിക്കുന്നതു സാധാരണയാണല്ലോ. എന്നാൽ ഈ അവസരത്തിൽ ഈ യുവസംഘങ്ങളുടെ മദ്ധ്യത്തിൽ മോരിൽ നെയ്യെന്നതുപോലെ ഒരു "ചട്ടമ്പി"യെ നമുക്കു കാണാം. "അഞ്ചാതഞ്ചിത ഭൂഷണങ്ങളുമണിഞ്ഞു്" ഉത്സവം കാണ്മാൻ എത്തുന്ന യുവതികളുടെ "ഉലകിട്ടുകലുക്കുന്ന കടാക്ഷവീക്ഷണത്തിലോ" ഗജരാജവിരാജിത"മന്ദഗതിയിലോ ചട്ടമ്പിയുടെ കണ്ണുപതിയുന്നില്ല. സംസാരചക്രഭ്രമണംപോലെ തകിടംമറിയുന്ന തൊട്ടിലാട്ടവും, ഭാഗ്യം പരീക്ഷിക്കുന്ന ശീട്ടുതൊട്ടിലും മററും നടക്കുന്നിടത്തു ചട്ടമ്പിയെക്കാണാനില്ല. അദ്ദേഹത്തിൻെറ ശ്രദ്ധ എവിടേയോ പതിഞ്ഞിരിക്കുന്നു. "മുണ്ടേംപിള്ളിവംശജനായ മാരാരുടെ ഉരുട്ടുചെണ്ടപ്രയോഗം അഹ! ഹ! അസ്സൽ! പൊടി പൊടിക്കും. അതു കാണാനും കേൾപ്പാനുമാണ് ചട്ടമ്പിയുടെ ഉത്സാഹം" എന്നുള്ള കൂട്ടുകാരുടെ ആക്ഷേപത്തിനു പാത്രവാനായെങ്കിലും അദ്ദേഹം അവരെ വിട്ടുപിരിഞ്ഞു. പാണ്ടിമേളത്തിനു ചെണ്ട മുറുക്കുന്ന ശബ്ദം കേട്ടുതുടങ്ങി. പ്രായാധിക്യംചെന്ന ഒരു മാരാർ ചെണ്ടയും തോളത്തിട്ട്, ഒരു തേഞ്ഞകോലും കയ്യിൽപിടിച്ചു, "വീക്കസ്ഥാനത്തു ചെന്നുനിന്നു താളത്തിന് ഒപ്പിച്ചു കൈപൊക്കുകയും താഴ്ത്തുകയും ചെയ്യാനല്ലാതെ എനിക്കു കെല്പില്ല" എന്നു സ്വഗതം ചെയ്തു ക്ഷേത്രാധികാരികളെ പററിക്കാനായിപോകുന്ന പോക്കു ചട്ടമ്പിയുടെ ദൃഷ്ടിയിൽപെട്ടു. കിട്ടുന്ന കാശുമുഴുവൻകൊടുക്കാമെന്നു പറഞ്ഞു കിഴവൻമാരാരെ സമ്മതിപ്പിച്ചു ചെണ്ടയും കോലും അദ്ദേഹം കൈക്കലാക്കി. ആരെ ചെണ്ട കൊട്ടിക്കാനാണ് ഈ ഉത്സാഹമെന്ന് ആർക്കും നിശ്ചയമുണ്ടായിരുന്നില്ല. ഉരുട്ടുചെണ്ടക്കാരുടെ കൂട്ടത്തിൽ ചട്ടമ്പി ഒന്നാമത്തെ അണിയിൽതന്നെ നിന്നു. ചെണ്ടയുടെ മൂപ്പ് പരീക്ഷിക്കുന്ന ഭാവത്തിൽ ട്ടി–ട്ടി–ട്ടി എന്ന ശബ്ദം "ഉരുട്ടു"കാരുടെ ഓരോ ചെണ്ടയിൽനിന്നു പുറപ്പെട്ടു. താളത്തിന് ആജ്ഞയരുളുന്ന ഒന്നാമത്തെ കതിനവെടിമുഴങ്ങി. ചെണ്ടക്കോലുകൾ പൊങ്ങി, കുറുംകുഴൽ, കൊമ്പ്, ഇലത്താളം ഇവയെല്ലാം ഒരുമിച്ച് കഠിനപോരാട്ടവും തുടങ്ങി. മേളം മുറുകിമുറുകിവരുന്നു. നിലകൾ ഒന്നും രണ്ടും കഴിഞ്ഞു. കൊട്ടുകാർ

എല്ലാവരും പാണ്ടിമേളാഹ്ലാദത്തിൽപെട്ട് വിയർത്തു കുളിച്ചതുപോലെ ആയി. മുണ്ടേൻപിള്ളി തന്നെ അളക്കുവാൻ വന്നിരിക്കുന്ന ചട്ടമ്പിയെ അവതാളത്തിലാക്കുവാൻ ചെണ്ട ഇടഞ്ഞുകൊട്ടിക്കേറി. ചട്ടമ്പി അയാളെ അനുഗമിച്ചു എന്നുതന്നെയല്ല, കുറെ മനോധർമ്മവും കൂടെവെച്ചു താങ്ങിക്കൊടുത്തു. മുണ്ടേൻപിള്ളിയുടെ വലിച്ചുപിടിയും ചട്ടമ്പിയുടെ തെളിഞ്ഞ എണ്ണങ്ങളും അന്യോന്യം കുറെനേരം കൊണ്ടുപിടിച്ചു. ആളുകൾ ബലേ! ബലേ! എന്നാർത്തു. മേളം കലാശിച്ചപ്പോൾ മുണ്ടേൻപിള്ളി ചട്ടമ്പിയെ സമീപിച്ചു ബഹുമാനസൂചകമായി "എവിടേയാണ് അഭ്യസിച്ചത്?" എന്നു ചോദിച്ചു. അതിനു "ഞാനെങ്ങും അഭ്യസിച്ചതും മററുമല്ല. ഗുരുകടാക്ഷംകൊണ്ട് ഇങ്ങിനെ ചിലതു വശമായി. അപ്പോൾ ഒന്നു പരീക്ഷിക്കാമെന്നുവെച്ചു അത്രയെ ഉള്ളു" എന്നു സമാധാനവും പറഞ്ഞു.

ഏററുമാനൂർ സഞ്ചരിക്കുന്ന കാലത്താണ് ഇദ്ദേഹം ആദ്യമായി ഗ്രന്ഥനിർമ്മാണപരിശ്രമം തുടങ്ങിയത്. 'ക്രിസ്തുമതഛേദനം' എന്ന് പേരുള്ള ആ ഗ്രന്ഥത്തിന്റെ ഗ്രഥനാപ്രണാളിയെക്കുറിച്ചും മററും വഴിയെ പ്രസ്താവിക്കാം. ഈ ഗ്രന്ഥത്തിന്റെ ഉത്ഭവത്തിനു കാരണമായ ചില സംഗതികൾ ഏററുമാനൂർവെച്ചാണ് സംഭവിച്ചത് എന്നു തോന്നുന്നു. കോട്ടയം തിരുവിതാംകൂറിലെ ഒരു പ്രധാന ക്രിസ്തീയകേന്ദ്രം ആയിത്തീർന്നതിന്റെ ശേഷം ചില മിഷിനറിസംഘങ്ങൾ ചുററുപാടുമുള്ള പ്രദേശങ്ങളിൽ സുവിശേഷപ്രചാരത്തിനു പോകുക പതിവുണ്ടായിരുന്നു. ഈ സമ്പ്രദായം അനുസരിച്ച് ഏററുമാനൂർ ഉത്സവകാലത്ത് അവിടേയും സുവിശേഷവേലക്കായി ഒരു സംഘം എത്തിയിരുന്നു. ക്രിസ്തുമതതത്വങ്ങളിൽ ഭിന്നാഭിപ്രായമുണ്ടെന്നിരിക്കിലും നാട്ടുപാതിരിമാർ ആ വിശിഷ്ടമതത്തെ വൈരൂപ്യപ്പെടുത്തിയാണ് അധികവും പ്രസംഗിച്ചുപോന്നിരുന്നത്. അതിനുള്ള പ്രധാന കാരണം പാതിരിമാരുടെ അജ്ഞത ഒന്നുമാത്രമാണുതാനും. "അന്വേഷിക്കുവാനും കണ്ടെത്തുവാനും" "എല്ലാററിനേയും പരിശോധിക്കാനും നല്ലതിനെ മുറുകെപ്പിടിപ്പാനും" ഉപദേശിക്കേണ്ട സമാരംഭത്തിൽ സംരംഭപരാക്രമങ്ങൾ പ്രദർശിപ്പിച്ചു പരമതദൂഷണംചെയ്യുകയും, അന്യമതവിശ്വാസികളെ "പാപികളെ!" എന്നു സംബോധനചെയ്യുകയും മററും ചെയ്യുന്നത് ചട്ടമ്പിയുടെ ശ്രവണപുടങ്ങളിൽ പതിച്ചു. അത് അദ്ദേഹത്തെ വളരെ വേദനി

സനാതനധർമ്മവൃക്ഷത്തിന്റെ അഗ്രഭാഗത്തു സ്വസുഖം ക്രീഡിച്ചു യോഗാമൃതമാകുന്ന മാധ്വിയെ പാനംചെയ്തു കൂകിത്തെളിഞ്ഞ ആ പുംസ്കോകിലം ഏച്ചകുഷ്ടികളായ ഈ കാകന്മാരുടെ വിക്രിയകളെ സഹിക്കാൻ ശക്തനാകാതിരുന്നതു് അത്ഭുതമല്ല. ക്രിസ്തുദേവന്റെ പരിപാവനമായ തത്വങ്ങളെ അന്യഥാ വ്യാഖ്യാനിച്ചു, തിന്മാനും, കുടിക്കാനും, ഹിംസചെയ്വാനും മാത്രമായി ജീവിക്കുന്ന പള്ളിമതാവലംബികളേയും, അതിന്റെ വൈതാളികന്മാരായ നാട്ടുമിഷ്യനറിമാരേയും ഗുണദോഷിപ്പാനും അവരോടു തക്ക സമാധാനം പറവാനും ആയി എഴുതപ്പെട്ടതാണ് "ക്രിസ്തുമതച്ഛേദനം." വാദപ്രതിവാദങ്ങളിൽ സാമാന്യമായി അവലംബിക്കേണ്ട ചില താർക്കികയുക്തികളെ വെച്ചുകൊണ്ടു പണ്ടു ശങ്കരാചാര്യർ കുമാരിലഭട്ടരെ വാദിച്ചു ജയിച്ചതുപോലെ ഈ പുസ്തകദ്വാരാ ചട്ടമ്പിസ്വാമികൾ മിഷ്യനറിമാരെ ജയിച്ചതായിപ്പറയപ്പെടുന്നു. ഇതിന്റെ ഒന്നാംപതിപ്പു് എത്രയും ചുരുങ്ങിയ ഒരു കാലത്തിനിടക്കു ചിലവായി. വെളിയിൽ പ്രചരിച്ച പുസ്തകങ്ങളിൽ ഭൂരിഭാഗവും മിഷ്യനറിമാർ വാങ്ങി നശിപ്പിച്ചുകളയുകയായിരുന്നു ചെയ്തതു് എന്നുള്ളതാലോചിക്കുമ്പോൾ ആ ഗ്രന്ഥത്തോടു് അവർക്കുള്ള ദ്വേഷവും ഭയവും എത്രമാത്രമായിരുന്നു എന്നു് ഊഹിക്കാവുന്നതാണ്.

"അഷ്ടാംഗയോഗാഗമസമ്പ്രദായ-
മപ്യധ്യഗീഷ്ട പ്രണതേഷ്ടദായി
സസാംഖ്യപാതഞ്ജലദർശനോക്ത്യാ-
ന്യശ്രുത്യനുഗ്രാഹകതേതി കൃത്വാ.

സഷൺമതാനാം ചരിതസ്യ സൂക്ഷ്മ-
രഹസ്യവേത്താതി പവിത്ര കൃത്യൈഃ
ഷിയാസുരാസീ ദഥയോഗമാർഗ്ഗ
ശാഖാം വിശാഖാംഘ്രി സരോജഭക്തഃ

തപശ്ചചാരാഥ മനോവിചാര-
പഥപ്രചാരേണ വിനാമുനിഃ സഃ
അനർഗ്ഗളാനന്ദ സുധാസമുദ്ര-
തരംഗസംക്രീഡന സംപ്രവൃത്തഃ.

ക്രമാദനൽപാം ഹഠയോഗവിദ്യാ-
മവദ്ധ്യഹീനാം മതിയത്നസാദ്ധ്യാം

**അശീലയൻ സോല്പദിനൈമ്മനീഷീ-**
**വശീചകാരാത്ര വശീ ച സിദ്ധിം".**

എന്നിപ്രകാരമാണ് "ഷൺമുഖദാസ"നെന്ന് അദ്ദേഹത്തിന ലഭിച്ച നാമധേയത്തേയും യോഗാഭ്യാസത്തേയും കുറിച്ചു സൽഗ്ഗുരു സപ്തസ്വത്തിൽ വിവരിച്ചിട്ടുള്ളത്. ബാല്യകാലത്തുതന്നെ സ്വാമികൾ നിവൃത്തിമാർഗ്ഗനിരതനായിട്ടാണ് പരിചയിച്ചത്. അതിനാൽ വിവാഹാദിബന്ധങ്ങളിൽ ഏൎപ്പെടുവാൻ സംഗതിയായില്ല. ജ്ഞാനസംബന്ധർ, തിരുനാവുക്കരെശർ, അപ്പർ, ഗോവിന്ദസ്വാമി, ശ്രീമധുസൂദനസരസ്വതി മുതലായ വേദാന്തികൾ ആദ്യം സഗുണോപാസനത്തിൽ കൂടിയാണ് നിർഗ്ഗുണോപാസനത്തിൽ ചെന്നുചേൎന്നത്. അതിന് ആ ഘട്ടത്തിൽ അവർ ഓരോ ഇഷ്ടദേവതകളെ ഉപാസിച്ചിരുന്നു. സ്വാമിക്കും ഒരു ഇഷ്ടദേവത ഉണ്ടായിരുന്നു എന്നും ആ ദേവത സുബ്രഹ്മണ്യനായിരുന്നു എന്നും മേൽപറഞ്ഞ ശ്ലോകത്തിൽ "യിയാസുരാസീദഥയോഗമാർഗ്ഗ ശാഖാംവിശാഖാംഘ്രി സരോജ ഭക്തഃ" എന്നുള്ള പ്രയോഗത്തിൽനിന്നും ഗ്രഹിക്കേണ്ടിയിരിക്കുന്നു. ബാലഭട്ടനാഥൻ, ബാലസ്വാൻ മുതലായ പേരുകളും ഇദ്ദേഹത്തിനു സിദ്ധിച്ചിട്ടുണ്ട്. "ബാലാഭിധാനോ ഭഗവാൻ മുനീന്ദ്രഃ" എന്നാണു സൽഗ്ഗുരുസപ്തസ്വത്തിന്റെ മുഖശ്ലോകത്തിൽത്തന്നെ ചേൎത്തുകാണുന്നത്.

ഇദ്ദേഹം തിരുവിതാംകൂറിൽ പലയിടത്തും കേരളത്തിലെ പ്രധാന പുണ്യസ്ഥലങ്ങളിലും സഞ്ചരിച്ചിട്ടുണ്ട്. സഞ്ചാരപ്രിയനായ ആ പുണ്യപുരുഷൻ മരുത്വാമലയിൽ കുറെക്കാലം യോഗനിഷ്ഠനായി വസിച്ചിട്ടുണ്ട്. ശമധനരായ മാമുനിമാരുടെ വിഹാരരംഗമായ ആ മലയാചലാധിത്യകൾ ഹിമസന്നിപാതത്തിന്റെ കർപ്പൂരപ്രഭയാൽ ഏതു യോഗിയുടേയും നയനങ്ങളെ ഹഠാദാകർഷിക്കുന്നവയാകുന്നു.

**"ഹിമകരമഹസാം പിണ്ഡംപോലെ**
**കർപ്പൂരത്തിൻകൂട്ടംപോലെ**
**ക്ഷീരാംബുധിതൻ കഠിനതപോലെ**
**വിസതന്തുനാം ജാലംപോലെ**

**മുക്താഫലതതിമെത്തുംപോലെ**
**വെള്ളവെള്ളെ വിലസിനകാന്തിപരമ്പര**
**കൊണ്ടുജഗത്രിതയത്തെ വെളുപ്പിലൊ-**
**ളിപ്പിച്ചുന്നതിതിങ്ങിന ശൃംഗതലങ്ങളി-**

ലെങ്ങുമീരന്നടനിന്ദ്രിയനിവഹാൻ
നിഭൃതമടക്കിമഹർഷിയസമാധിയുംഹ്യതപസ്ഥലം.

എന്ന് ഒരു കവി കൈലാസശൈലത്തെ വർണ്ണിച്ചിട്ടുള്ളത് മലയാചലത്തിനും സർവ്വഥാ യോജ്യമായിട്ടുള്ളതാകുന്നു. ഇവിടം നമ്മുടെ നായകനും ആനന്ദമയമായി തോന്നിയതിൽ അത്ഭുതമില്ല. കൈലാസാദി ശൃംഗങ്ങളുടെ മൂലത്തിൽനിന്നും ആണ് ആര്യസംസ്കാരസാരസർവ്വസ്വമായ വേദഗംഗാ ഉറവുകൊള്ളുന്നതു്. ആ ഉറവുകൾ വസിഷ്ഠകാശ്യപാദി ഭഗീരഥന്മാർ വെട്ടിത്തിരിക്കകയാൽ—

“സംസേവ്യയായഥസമസ്ത ജഗന്മലത്തെ
ധ്വംസിച്ചുകൊണ്ടധിക കൌതുകദാത്രിയായി
ഹംസാവലീമധുരയായ്സുരഗംഗപോലെ”

ഭാരതത്തെ ശരീരീകൃതമാക്കുന്നു. അതിൽക്കൂടി ഒഴുകുന്ന “സനാതനധർമ്മനിർമ്മലജലം” പാനംചെയ്തു പ്രാണികൾ പ്രാണനെ ധരിക്കുന്നു. അതുപോലെതന്നെ മരുത്വാൻമല മഹേന്ദ്രഗിരി മുതലായ ശൈലശൃംഗങ്ങളുടെ അടിവാരത്തിലുള്ള ഗുഹകളിൽ ദ്രാവിഡധർമ്മസംസ്കാരമാകുന്ന കളിന്ദജയും പ്രവഹിക്കുന്നു. സാന്ദ്രാനന്ദാവബോധത്തിന്റെ അനുപമിതാശ്ലേഷത്തിൽ കാലദേശാദികൾ മറന്ന് നിഗമശതസഹസ്രങ്ങളുടെ അന്വേഷണത്തിൽ വ്യാപൃതരായിരുന്ന അഗസ്ത്യാദികളായ മഹായോഗികളുടെ സ്ഥാനവും ഇതുതന്നെ.

വിദ്യാഭ്യാസകാലങ്ങളിൽ സബ്രഹ്മചാരികളെങ്കിലും യോഗവേദാന്തവിദ്യയിൽ നാണുഗുരുവിന് ഗുരുനാഥനായിരുന്നു ചട്ടമ്പിസ്വാമികൾ. ഇവിടെ സഞ്ചരിക്കുന്ന കാലത്തു നാണുഗുരുവും ഇദ്ദേഹത്തിന്റെ സഹചരനായിരുന്നു. ഇവിടെവെച്ചു സാമുദായികമായ പരിഷ്കരണാദികൾക്കുള്ള നിർദ്ദേശവും ഉപദേശവും സ്വാമികൾ നാണുഗുരുവിന് കൊടുത്തിരുന്നു എന്നും ആ സഹവർത്തനത്തിന്റെ ഫലമായിട്ടാണ് പിൽക്കാലങ്ങളിൽ ഈഴവസമുദായം ഇത്രമാത്രം പ്രബുദ്ധമാകുവാൻ സംഗതി വന്നതെന്നും ഈ ഗ്രന്ഥകാരൻ ഇതിനുമുൻപേ സദ്ഗുരുവിൽ രേഖപ്പെടുത്തിയിട്ടുള്ളത് താഴെ ഉദ്ധരിച്ചുകൊള്ളുന്നു.

“ദിനരാത്രങ്ങളാകുന്ന പക്ഷങ്ങളെ അടിച്ചടിച്ചു കാലമാകുന്ന പ്രാപ്പിടകൾ പറന്നു പൊയ്ക്കൊണ്ടിരുന്നു. അവിടെ മരുത്വാമല

യിൽ ഉത്തരാഭിമുഖമായി ഒരു യോഗി ഇന്ദ്രിയങ്ങളാകുന്ന പഞ്ചതുരഗങ്ങളെ സംയമമെന്ന കടിഞ്ഞാണത്തിൽ അടക്കി ഖേചരി മുതലായ മുദ്രകളെ അനുസന്ധാനം ചെയ്തുകൊണ്ടിരുന്നിരുന്നു. മാനവമസ്തിഷ്കത്തിന്റെ മഹനീയതയേയും, അതിന്റെ സങ്കോചക്ഷമതയേയും പ്രദർശിപ്പിക്കുന്ന ശിരസ്സിനെ ആവരണം ചെയ്തു തൈലലോപനയുടെ അഭാവത്താൽ ധൂസരമായി കേശങ്ങൾ ജടിലങ്ങളായി പാർശ്വഭാഗങ്ങളിൽ തൂങ്ങി മാരുതചാലനത്തിൽ പാറിപ്പറന്നുകൊണ്ടിരുന്നു. ഉന്നതമായ നാസിക കണ്ഡലിയിൽനിന്നും ഉണർന്ന് ഉയർന്നിരിക്കുന്ന പ്രാണായാമപ്രാകാരത്തിന്റെ ബഹിർദ്വാരമായി നിലകൊള്ളുന്നു. വക്ഷസ്സിനേയും കുക്ഷിയേയും മൂടിയിരിക്കുന്ന താടിമീശകളിൽ കാർമേഘങ്ങളുടെ ഇടയിലെ വൈദ്യുതരേഖകൾക്കു തുല്യം രജതശലാകപോലുള്ള നരച്ച രോമങ്ങൾ മിന്നിക്കാണുന്നുണ്ട്. ആ യോഗിയുടെ മുൻപിൽ പാർത്ഥനെപ്പോലെ സുന്ദരനായ മറ്റൊരു യോഗിയും കാഷായവസ്ത്രധാരിയായി നില്ക്കുന്നുണ്ട്. സദ്ഗുരു സമാധിയിൽനിന്നുണരുന്നതു കാത്തുകൊണ്ടു പുരോഭാഗത്ത് നില്ക്കുന്നത് മറ്റാരുമല്ല. നാണുഗുരു തന്നെ ആയിരുന്നു.

നാണുഗുരുസ്വാമി സന്യാസം ശീലിച്ചശേഷം മലയാളത്തിലെ അസമത്വങ്ങളെ നശിപ്പിക്കുന്നതിനുവേണ്ടി താൻ തുടരേണ്ട പദ്ധതി എന്താണെന്ന് അന്വേഷിച്ചും സദ്ഗുരുവിനോട് ഉപദേശം ചോദിച്ചും അവിടെ പാർത്തതിനെക്കുറിച്ചാണ് ഇപ്രകാരം പ്രസ്താവിച്ചത്. മലയാളത്തിലെ ജാതിവ്യത്യാസമാകുന്ന കൌരവസേനകളേയും അവരെ പോററി വളർത്തുന്ന "ധൃഷ്ടകേതുശ്രേഷ്ഠികാനനാദി"കളായ ബ്രാഹ്മണസംബന്ധികളേയും കണ്ടു അവരോടു പോർചെയ്യുന്നതിൽ വിഗതധീരനായി, ശരചാപങ്ങൾ സ്വഹസ്തങ്ങളിൽനിന്നും താഴെവീണു ക്ലേശിക്കുന്ന അവസരത്തിൽ ചട്ടമ്പിസ്വാമി യോഗത്തിൽനിന്നും ഉണർന്ന് തന്റെ ശിഷ്യന് ഉപദേശിച്ച മഹദ്വാക്യങ്ങളായിരുന്നു നാണുഗുരുസ്വാമിയെ ധൈര്യപ്പെടുത്തിയത്. ഈ സംഗതിയെക്കുറിച്ച് ഒരു ദീർഘമായ വിവരണം നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയത്തിൽ അതിന്റെ പ്രണേതാക്കൾ കൊടുത്തിരിക്കുന്നത് പരിശോധിച്ചു നോക്കുവാൻ വായനക്കാരെ ക്ഷണിച്ചുകൊള്ളുന്നു."

"യോഗത്തിലും വേദാന്താദിശാസ്ത്രങ്ങളിലും മററും ഇദ്ദേഹത്തി

ന്നു പല ശിഷ്യന്മാരും ഉണ്ടായിട്ടുണ്ട്. പ്രധാന ശിഷ്യന്മാരിൽ നമ്മുടെ കഥാനായകനായ സ്വാമികൾ (നീലകണ്ഠതീർത്ഥപാദർ) ദ്വിതീയസ്ഥാനത്തെ അർഹിക്കുന്നു. കാലവ്യത്യാസംകൊണ്ടു ദ്വിതീയനെന്നേ പറഞ്ഞുകൂടുവെങ്കിലും കാര്യനിലകൊണ്ട് അദ്വിതീയനെന്നു ഗണിക്കേണ്ടിയിരിക്കുന്നു. പരമഗുരുപാദരുടെ ഒന്നാമത്തെ ശിഷ്യൻ ബ്രഹ്മവിദ്വരനായ ശ്രീനാരായണഗുരുക്കൾ—നാണുഗുരു അവർകൾ—ആകുന്നു. ഇദ്ദേഹം ബാല്യത്തിലെ സന്യാസയോഗം ശീലിച്ച ഒരു ശ്ലാഘ്യപുരുഷനാണ്. പിതാവിൻെറ നിർബ്ബന്ധത്താൽ വിവാഹം ചെയ്തിരുന്നു എങ്കിലും അന്നുതന്നെ അതെല്ലാം ഉപേക്ഷിച്ച് അങ്ങുമിങ്ങും സഞ്ചരിച്ച് ഇരുപത്തെട്ടാമത്തെ വയസ്സു മുതൽ പരമഗുരുപാദരെ ആശ്രയിച്ചു വേദാന്തയോഗങ്ങൾ അഭ്യസിക്കാൻ തുടങ്ങി. സ്വാനുഭൂതിപര്യന്തം വൈരാഗ്യം, ഉപരതി മുതലായ ഗുണങ്ങളിൽ ദൃഢവ്രതനായിരുന്നു.

ത്രയോപ്യത്യന്തപക്വാശ്ചേന്മഹതഃസുതപസഃഫലം

എന്നു പറയുന്നതുപോലെ ജ്ഞാനവൈരാഗ്യോപരതികൾ മൂന്നും തുല്യയോഗക്ഷേമത്തോടെ സമാശ്രയിക്കകൊണ്ടു ഇദ്ദേഹം പരമഭാഗ്യവാൻ തന്നെ. ഇദ്ദേഹത്തിന് അനേകലക്ഷം ജനങ്ങൾ സ്വാധീനത്തിലുള്ളതു ലൌകികഭാഗ്യാതിശയം. വിദ്വാനും ഒരു നല്ല കവിയുമായ ഇദ്ദേഹം ഗുരുവിനേക്കാൾ വലിയ പ്രായഭേദമുള്ള ഒരാളല്ല.

ഈ ഘട്ടത്തിൽ നാണുഗുരു അവർകളുടെ കാരണഗുരുവിഷയമധികരിച്ചു രണ്ടു വാക്കു പറയാതെ വിഷയാന്തരപ്രവേശത്തിനു നിർവ്വാഹമില്ലാതായിരിക്കുന്നു. നാണുഗുരു അവർകളുടെ യോഗജ്ഞാനോപദേഷ്ടാവ് പരമഗുരുപാദർതന്നെയെന്നുള്ളതിൽ യാതൊരു വിസംവാദവും ഇല്ലാതിരിക്കെ ൧൦൮൨-ലോ മറ്റോ മിതവാദിയിൽ പകർത്തിയിരുന്ന ആ മഹാൻെറ ജീവചരിത്രം ചിലക്ക് അല്പം ശങ്കയെ അങ്കുരിപ്പിച്ചു. അതിൻെറ നിവാരണത്തിലേക്കു ഞാൻ * ൧൦൮൮ ധനുവിലെ ഒൻപതാം വാല്യം "ധർമ്മപോഷിണിയിൽ" അടിയിൽ വിവരിക്കുന്ന ലേഖനം പ്രസിദ്ധം ചെയ്തിരുന്നു.

---

* ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ജീവചരിത്രസമുച്ചയത്തിൻെറ കർത്താക്കളിൽ ഒരാളായ പന്നിശ്ശേരിൽ നാണുപിള്ള.

"ഒരു വിപ്രതിപത്തി"

നമ്മുടെ പരിചയത്തിൽ പെട്ടിട്ടുള്ള മിക്ക സംഗതികളും നാം മറെറാരാളിൽനിന്നു അയാളോടുള്ള നമ്മുടെ അടുത്ത സഹവാസം കൊണ്ടു ഗ്രഹിച്ചിട്ടുള്ളതാണല്ലോ. ആദ്യം നാം സംസാരിക്കാൻ വശമാക്കിയതുതന്നെ നമ്മുടെ മാതാപിതാക്കന്മാരിൽനിന്നോ ശൈശവാവസ്ഥയിൽ നമ്മോടടുത്തു പെരുമാറിക്കൊണ്ടിരുന്ന മററു വല്ലവരിൽനിന്നോ ആണെന്നുള്ളതു പ്രത്യക്ഷസിദ്ധം തന്നെ. ഇതുപോലെതന്നെ എല്ലാ ലൌകികവിദ്യകളും നാം അഭ്യസിക്കുന്നതും അവ പരിചയിച്ച മറെറാരാളിൽ—ഗുരുവിൽ—നിന്നാണെന്നു കാണാം. ഈ സംഗതിയിൽ ആക്കും വിസംവാദമുണ്ടായിരിക്കയില്ലെന്നുള്ളതു തീച്ചതന്നെ.

എന്നാൽ പ്രകൃതിയുടെ കെട്ടുപാടിൽനിന്നും ഒഴിഞ്ഞു നിരുപാധികസച്ചിൽസുഖവസ്തുപസ്ഥിതി അതായതു മോക്ഷം പ്രാപിക്കുന്നതിനും മുൻപു പറഞ്ഞതുപോലെ ഒരു ഗുരുവിൻെറ ആവശ്യം ഒഴിച്ചുകൂടാത്തതാണോ എന്നുള്ള സംഗതിയിൽ പല അഭിപ്രായഭേദങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. അഭിപ്രായഭേദമുണ്ടെന്നു പറഞ്ഞതു ശാസ്ത്രങ്ങൾക്കല്ലാ; ശാസ്ത്രിമാക്കാണെന്നുള്ള സംഗതി ഈ അവസരത്തിൽ ഒന്നു എടുത്തുപറഞ്ഞേ തീരൂ. ചിലർ പറയുന്നതു ഈ വിഷയത്തിൽ ഗുരുവിൻെറ ആവശ്യമേ ഇല്ലെന്നാണ്. തനിക്കു അന്യമായി ഒന്നുമില്ലാത്തതുകൊണ്ടു, താൻതന്നെ ഗുരുവെന്നു മേൽപറഞ്ഞ അഭിപ്രായത്തെ ഒന്നു മിനുസപ്പെടുത്തി ചിലർ പ്രസ്താവിക്കുന്നു. അങ്ങിനെ പറവാൻ പാടില്ല. സകല ചരാചരഗുരുവായ പരമശിവനാണു ഗുരു. അല്ലാതെ ദേവറെ ഗുരു ഉണ്ടോ? എന്നൊരു കൂട്ടർ മുൻപറഞ്ഞവരെ ഖണ്ഡിക്കുന്നു. അദൃശ്യനായ ഒരു ഈശ്വരനെ ഗുരുവായി സ്വീകരിച്ചാൽ പോരാ പ്രത്യക്ഷസിദ്ധങ്ങളായ ഗ്രന്ഥങ്ങൾക്കു, കുറെക്കൂടി തെളിവായിപ്പറഞ്ഞാൽ, വേദങ്ങൾക്കാണു ഗുരുസ്ഥാനം കൊടുക്കേണ്ടതെന്നു മററുചിലർ വാശിപിടിക്കുന്നു. അങ്ങിനെ വരാൻ ന്യായമില്ല. ഗ്രന്ഥം ഗുരുവാകയില്ല. അനുഭൂതിയുള്ള ഒരാളിൽനിന്നല്ലാതെ മറെറാരാൾക്കു അനുഭവമുണ്ടാകയില്ല. എന്നു പറഞ്ഞു കുറെപ്പേർ ആ ഭാരം ഗ്രന്ഥങ്ങളുടെ മേൽനിന്നിറക്കി ഒരാളുടെ തലയിലാക്കുന്നു. ആ അഭിപ്രായം ശരിതന്നെ. എന്നാൽ ആവശ്യം പ്രമാണിച്ചു ഗുരുവിനെ ത്യജിക്കുന്നതിൽ ദൂഷ്യമൊ

ന്നമില്ലെന്ന് ഒരു കക്ഷി അഭിപ്രായപ്പെടുന്നു. അതു പാടില്ല, കാര്യ സിദ്ധിക്കുശേഷം മുൻപറഞ്ഞതുപോലെ വല്ല സംഗതിവശാലും ഗുരുവിനെ ഉപേക്ഷിക്കേണ്ടിവന്നാൽ അങ്ങിനെ ചെയ്യുന്നതുകൊണ്ട് പിശകില്ലെന്നും അല്ലാതെ എന്നും ഒരാളെ ഗുരുവിന്റെ നിലയിൽവെച്ചുകൊള്ളണം എന്നൊരു നിയമമില്ലെന്നും മററും പൂർവ്വാഭിപ്രായത്തിൽ ഒരു തിരുത്തുകൂടിച്ചേർത്തു ചിലർ ഗുരുത്വത്തിനു കാലാവധിവാദം പുറപ്പെടുവിക്കുന്നു. എന്നുവേണ്ട ഗുരുവിഷയമായി ഇങ്ങിനെ പറഞ്ഞാൽ ഒടുങ്ങാതവണ്ണം അടിക്കടി സന്ദേഹങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇക്കാലത്താണ് നമുക്ക് ഒരു സംഗതി അറിയേണ്ടതായി വന്നത്. ആകപ്പാടെ ഇതിന്റെ അടിസ്ഥാനക്കല്ലുതന്നെ ഇളകിക്കിടക്കുന്ന സ്ഥിതിക്ക് ഇതിൽ പ്രവേശിച്ചിട്ട് ആവശ്യമില്ലെന്നുവെച്ച് വെറുതെ ഇരിക്കരുതോ, എന്നാണെങ്കിൽ അതു പാടില്ല. നമുക്കുള്ള സന്ദേഹം വിളിച്ചുപറകതന്നെ. ഒന്നുകിൽ അതിനൊരു സമാധാനം കിട്ടും. ഇല്ലെങ്കിൽ അതുംകൂടി മുൻപറഞ്ഞ കൂട്ടത്തിൽ കിടന്നുകൊള്ളട്ടെ. സംശയമുള്ള ദിക്കിൽ പ്രവത്തിച്ചുതുടങ്ങണമെന്നാണല്ലൊ പഴമക്കാർ പറയുന്നത്. അതുകൊണ്ട് പ്രവൃത്തിയിലേക്കു തിരിയുകതന്നെ.

ഈഴവസമുദായത്തിന്റെ എല്ലാവിധത്തിലുമുള്ള അഭ്യുന്നതികൾക്കും കാരണഭൂതനായ ശ്രീലശ്രീനാരായണഗുരു അവർകളുടെ കാരണഗുരുവിഷയത്തിലാണ് എനിക്കു സന്ദേഹം നേരിട്ടിരിക്കുന്നത്. രേഖാമൂലമായ ചില തെളിവുകൾകൊണ്ടും ചില മഹാത്മാക്കളുടെ സന്നിധാനത്തിൽനിന്നു കിട്ടിയിട്ടുള്ള വാചാതെളിവുകൾകൊണ്ടും ഈ സംഗതിയിൽ എനിക്കുണ്ടായിരുന്ന ദൃഢനിശ്ചയം ഈയിടെ (1092-നു മുൻപ്) "മിതവാദി"യിൽ പ്രസിദ്ധംചെയ്തിരുന്ന നാണുഗുരുവിന്റെ ജീവചരിത്രം വായിച്ചതോടുകൂടി സംശയപ്രായമായി. അതാണ് ഇപ്രകാരം എഴുതുന്നതിനു എന്നെ തള്ളിവിട്ടതു്. ഇനി എനിക്കു കിട്ടിയ തെളിവുകൾ എന്തെല്ലാമായിരുന്നുവെന്നും അതുകൊണ്ടു തീർച്ചപ്പെടുത്തിയതു് എന്തായിരുന്നുവെന്നും തെളിയിക്കാം. "മിതവാദി"യിൽ ഇപ്പോൾ കണ്ട രീതിയിലല്ലെങ്കിലും, ഇതിനു മുൻപും അദ്ദേഹത്തിന്റെ ജീവചരിത്രസംക്ഷേപം ഒന്നു രണ്ടുപേർ എഴുതിയത് ഞാൻ വായിച്ചിട്ടുണ്ട്. അതിലൊന്നാണ "ശ്രീനാരായണപരമഹംസചരിതം"വഞ്ചിപ്പാട്ട്. ഇതിന്റെ കർത്താവ് വാഴവിളമററത്തു് ജി.

നാണു എന്നൊരു ഈഴവനാണ്. ഈ കൃതി, പരവൂർ വി. കേശവനാശാൻ അവർകൾ, മൂലൂർ എസ്. പത്മനാഭപണിക്കർ അവർകൾ, എൻ. കുമാരൻ അവർകൾ ബി. ഏ. ബി. എൽ. മുതലായ വിദ്വാന്മാരും ഈഴവപ്രധാനികളും ആയ മാന്യന്മാരുടെ സർട്ടിഫിക്കറ്റുസഹിതം അച്ചടിച്ചു പ്രസിദ്ധം ചെയ്തതാണ്. നാണുഗുരു അവർകളെ യോഗം അഭ്യസിപ്പിച്ച ഗുരു "ഷൺമുഖദാസൻ" എന്നാണ് ഇതിൽ പറയുന്നതു്. ആ ഭാഗം താഴെ ചേർക്കുന്നു.

> "ഷൺമുഖപാദം ഭജിച്ചനന്തപുരത്തമന്നോരു
> ഷൺമുഖദാസാഹ്വയനാം യോഗിയെക്കണ്ടു;
> സ്വാഗതോക്തികളും ചൊല്ലിയാഗമജ്ഞനോടു ചേന്നു
> യോഗവിദ്യാഭ്യാസവും ചെയ്തുമന്നദ്ദേഹം."

കൂടാതെ, കിഴക്കേക്കല്ലട ശീവേലിക്കര എം. സി. കുഞ്ഞുരാമൻ വൈദ്യനവർകളാൽ എഴുതപ്പെട്ടതും മെസ്സേർസ്സ് കെ. സി. കേശവപിള്ള, കെ. സി. കുഞ്ഞൻവൈദ്യൻ, വി ഏ. വേലുപ്പണിക്കർ, തോട്ടക്കാരൻ എൻ. ഗോവിന്ദൻ വൈദ്യൻ, സി. മാധവനാശാൻ ഇവരുടെ സർട്ടിഫിക്കറ്റു സഹിതം പ്രസിദ്ധീകരിക്കപ്പെട്ടതുമായ "ശ്രീനാരായണഗുരുസ്വാമി ചരിതം" താരാട്ടിലും "ഷൺമുഖദാസർ" എന്ന മഹാത്മാവിനെത്തന്നെ യോഗമഭ്യസിപ്പിച്ച ഗുരുവായി വിവരിച്ചിരിക്കുന്നു.

> "ഷൺമുഖദാസനെന്നുള്ള മഹാനിർമ്മലനാം യോഗിയേകൻ
> ചെമ്മേയനന്തപുരത്തു സർവ്വസമ്മതനായമന്നാൻ
> യോഗതന്ത്രത്തിൽ സമർത്ഥനായ യോഗിയാമദ്ദേഹത്തോട
> ലോകഗുരുസ്വാമിയക്കാലത്തു യോഗാഭ്യാസാദി പഠിച്ചു."

എന്നിങ്ങനെ പറഞ്ഞു കാണുന്നു. ഇതും പോരെങ്കിൽ നാണുഗുരു അവർകൾ എഴുതീട്ടുള്ള "നവമഞ്ജരി" എന്ന ഖണ്ഡപദ്യകൃതിയുടെ പ്രാരംഭത്തിൽ "ശിശുനാമഗുരോരാജ്ഞാം കരോമിശിരസാവഹൻ നവമഞ്ജരികാം ശുദ്ധി കുത്തുമഹന്തിദേകാവിദം?" എന്നു ചെയ്തിട്ടുള്ള മംഗലാചരണം സ്വഗുരുവന്ദനരൂപമായിട്ടാണു ഗണിക്കേണ്ടതു്. അതിൽ "ശിശുനാമ" എന്നതു കുഞ്ഞൻ (ചട്ടമ്പി) എന്ന പേരിനെ സൂചിപ്പിക്കുന്നതിനു ഉപയോഗിച്ചിട്ടുള്ളതാണ്. ഷൺമുഖദാസൻ, ശിശുനാമാ, ബാലാഹ്വൻ, പരമഭട്ടാരസ്വാമികൾ എന്നിങ്ങനെയുള്ള പല നാമങ്ങളും പ്രാചീനമലയാളാദിഗ്രന്ഥങ്ങളുടെ...ക.

ത്താവായ കുഞ്ഞൻ ചട്ടമ്പിസ്വാമികളെ സംബന്ധിച്ചതാണെന്നു "ക്രിസ്തുമതച്ഛേദനം" തുടങ്ങിയുള്ള ഗ്രന്ഥങ്ങൾ തെളിയിക്കും. അപ്പോൾ മുൻപറഞ്ഞ രണ്ടു കൃതികളിൽ കാണുന്ന ഷൺമുഖദാസരും നാണുഗുരു അവർകളുടെ കൃതിയിലെ "ശിശുനാമാവും" കുഞ്ഞൻ.... ചട്ടമ്പിസ്വാമികൾതന്നെ എന്നു തീർച്ചയായി. ഇപ്രകാരമുള്ള തെളിവുകളും ഊഹങ്ങളുംകൊണ്ടു ഗുരു ചട്ടമ്പിസ്വാമികൾതന്നെയെന്നാണ് ഞാൻ തീർച്ചയാക്കിയതു്. അങ്ങിനെ ഇരിക്കുമ്പോഴാണ് മിതവാദിയിൽ മുൻപറഞ്ഞ ജീവചരിത്രം കണ്ടതു്. അതിലും ചട്ടമ്പിസ്വാമികളെ തീരെ ഉപേക്ഷിച്ചിട്ടില്ല. എന്നാൽ ഗുരുസ്ഥാനത്തുനിന്നും "ഡിപ്രമോഷൻ?" ചെയ്തു നാണുഗുരു അവർകളുടെ ഒരു പരിചയക്കാരനാക്കിയെന്നേ ഉള്ളു. ജീവചരിത്രത്തിലെ പ്രതിപാദനം ഇങ്ങിനെയാണ്.

"ഇക്കാലത്തു സ്വാമി പ്രാചീനമലയാളം മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ കുഞ്ഞൻ........ചട്ടമ്പി എന്ന മഹാത്മാവുമായി പരിചയപ്പെടുകയും ആ വഴി തിരുവനന്തപുരത്തു തൈക്കാട്ട് അയ്യാവെന്ന സുബ്രഹ്മണ്യഭക്തനും യോഗിയുമായ ഗുരുവിന്റെ അടുക്കൽനിന്നും യോഗാഭ്യാസസംബന്ധമായ ഉപദേശം കൈക്കൊൾകയും ചെയ്തു."

ഇതുകൊണ്ട് യോഗം അഭ്യസിപ്പിച്ച ഗുരു അയ്യാവാണെന്നു വരുന്നു. ഈ ഒരു ലേഖനം ഇങ്ങനെ കണ്ടതുകൊണ്ടു മുൻപു പല രേഖകളാൽ ഉറപ്പിച്ചുവെച്ചിരുന്ന അഭിപ്രായത്തെ ചുവടെ പറിച്ച് എറിയാറായിട്ടില്ല. എങ്കിലും ഒരാളെ സംബന്ധിച്ചെഴുതുന്ന ജീവചരിത്രങ്ങളിൽ ഓരോന്നിലും ഓരോവിധം, വ്യത്യസ്താഭിപ്രായങ്ങൾ കാണുന്നതായാൽ കാലാന്തരത്തിൽ വായനക്കാൎക്ക് അവ നിരുപയോഗമായി തീരുമെന്നുള്ളതിനാൽ ഇതിന്റെ നിശ്ചിതാഭിപ്രായം അറിയേണ്ടതുതന്നെ. നാണുഗുരു അവർകൾ ഇതു സംബന്ധമായി യാതൊരു അഭിപ്രായപ്രകടനവും ചെയ്തിട്ടുള്ള പ്രകാരം അറിവില്ല. അതുകൊണ്ട് അദ്ദേഹംതന്നെ ഈ അഭിപ്രായഭേദങ്ങളെ പരിഹരിക്കാൻ ശ്രമിക്കുന്നതു യുക്തമായിരിക്കുമെന്നു തോന്നുന്നു. അധികകാലതാമസം കൂടാതെ മുൻപു പറഞ്ഞ രണ്ടുപേരിൽ ആരാണു തന്റെ യഥാൎത്ഥഗുരുവെന്നു സ്ഥാപിച്ചു നാണുഗുരു അവർകൾ ഒരു ലേഖനമോ മറേറാ പ്രസിദ്ധം ചെയ്തുകാണ്മാൻ ആഗ്രഹിക്കുന്നു. അങ്ങിനെ ചെയ്യാതിരിക്കുന്നപക്ഷം "മിതവാദി"യിൽ കണ്ടതിനെ വ

കവെക്കാതെ കൂടുതൽ തെളിവുള്ള ഭാഗങ്ങളെ ആശ്രയിച്ചു ഗുരു ചട്ടമ്പിസ്വാമികൾതന്നെ എന്നു ഞാൻ തീച്ച്യയാക്കുന്നതാണ്.

പരമാനന്ദനാഥ.

ഇതിനു യാതൊരു മറുപടിയും കാണാഞ്ഞു വാസ്തവത്തിൽ ഇച്ഛാഭംഗത്തോടുകൂടി ൯൨ വൃശ്ചികം ൧൭-ാം തിയ്യതിയിലെ ഒന്നാം ലക്കം മലയാളിയിൽ "ഒരിച്ഛാഭംഗം" എന്നൊരു ലേഖനം ഞാൻ പ്രസിദ്ധം ചെയ്തിരുന്നു. ഇക്കുറി മുൻപിലത്തെപ്പോലെ വെറുതെയായില്ല. ഏറെ താമസിയാതെ ഒരു സ്വാമിഭക്തൻ എന്നു പേരുവെച്ച് ആരോ മറുപടി എഴുതിക്കണ്ടു. അതിൽ പരമഗുരുപാദർ നാണുഗുരു അവർകളുടെ ഒരു ഗുരുതന്നെയെന്നു ലേഖകൻ പൂർണ്ണമായി സമ്മതിച്ചിരുന്നു. ഈ ലേഖനപ്രതിലേഖനങ്ങൾ എല്ലാം ശങ്കാകുലന്മാരുടെ സമാധാനത്തിന് എഴുതി എന്നല്ലാതെ മററാക്കും ഈ സംഗതിയിൽ ഭ്രമമില്ല. നാണുഗുരു അവർകളുടെ യോഗജ്ഞാനോപദേഷ്ടാവു ചട്ടമ്പിസ്വാമികൾതന്നെയെന്നു ഗുരുശിഷ്യന്മാർ രണ്ടുപേരും നേരെ പറഞ്ഞും അല്ലാതേയും കാലാന്തരത്തിൽ ദൃഢതരമായ ഉറപ്പുവന്നിട്ടുണ്ട്. യഥാത്ഥമീവിധമിരിക്കെ അതിനെ മാററിമറിക്കാൻ ശ്രമിക്കുന്ന ഏതാ"ശാനം" ഒടുവിൽ അടച്ചുപിണന്തുന്നിടവരുമെന്നല്ലാതെ സത്യത്തിനു യാതൊരുകാലത്തും ഹാനി സംഭവിക്കുന്നതല്ല."

ആലത്തൂർ നിവാസിയായ ശിവയോഗി ബ്രഹ്മാനന്ദനാൽ പ്രണീതമായ "മോക്ഷപ്രദീപം"എന്ന ഗ്രന്ഥത്തിന് ചട്ടമ്പിസ്വാമികൾ ഒരു ഖണ്ഡനപരമായ നിരൂപണം എഴുതിയിട്ടുണ്ടെന്നു് മുൻപു പറഞ്ഞുവല്ലൊ. അപ്രകാരം ഒരു ഗ്രന്ഥം സ്വാമികൾ എഴുതുന്നു എന്നു കേട്ടു പരിഭ്രമചിത്തവൃത്തികളായ മേൽപറഞ്ഞ ശിവയോഗിയുടെ ശിഷ്യന്മാർ അപ്രകാരം ചെയ്യരുതേ എന്ന് സ്വാമിയോട്ട് അഭ്യത്ഥിച്ചുകൊണ്ട് ഒരു കത്തു കടുത്തുരുത്തിയിൽനിന്നും സ്വാമിക്കയക്കുണ്ടായി. ആ കത്തും അതിൻെറ സ്വാമികൾ എഴുതിയ മറുപടിയും ശ്രീനീലകണ്ഠതീത്ഥപാദസ്വാമിചരിത്രസമുച്ചയത്തിൽ ഉദ്ധരിച്ചുകാണുന്നുണ്ട്. മറുപടിയിൽ ഒരിടത്തു സ്വാമികൾ ഇങ്ങനെ എഴുതുന്നു:—

(൧) ഞാനും, മുൻപ് യോഗജ്ഞാനവിഷയത്തിൽ എൻെറ ശിഷ്യനായിരുന്നതുകൊണ്ട്, നാണുഗുരുസ്വാമി എന്നയാളും ഈഴ

വരിൽ ചിലരും തങ്ങളിൽ പഴമപരിചയക്കാരാണ്. (൨) അവർ സ്വജനരക്ഷമാത്രം ക്ഷേത്രപ്രതിഷ്ഠ മുതലായവ നടത്തുന്നതായി കേൾവിയുണ്ട്. (൩) ടി ആളിന് മതവാദത്തിനു ഇറങ്ങേണമെന്നുതോന്നുന്ന കാലത്തു് അതിലേക്കായി മറെറാരുത്തരുടെ സഹായമോ ഉപദേശമോ വേണ്ടതായി വരുമെന്നു തോന്നുന്നില്ല".

നാണുഗുരുസ്വാമി ജീവിച്ചിരുന്ന കാലത്താണ് ഇപ്രകാരം പ്രസിദ്ധപ്പെടുത്തിയതു്. ഇതിനെ നാണുഗുരുസ്വാമിയോ തൽ ശിഷ്യഗണങ്ങളിൽ ആരെങ്കിലുമൊ എതിർത്തതായി അറിവില്ല. എന്നുതന്നെയല്ല സ്വാമികൾ ശിഷ്യനല്ലാത്ത ഒരാളെ ആ സ്ഥാനത്തു് അവരോധംചെയ്തു് അതുകൊണ്ടു ബഹുമതി നേടുവാൻ വിചാരിക്കുന്ന ഒരാളല്ലായിരുന്നു എന്നു തെളിയുന്ന സ്ഥിതിക്കും സ്വാമികൾ "യോഗജ്ഞാനവിഷയങ്ങളിൽ നാണുഗുരു എൻെറ ശിഷ്യനായിരുന്നു"എന്നു പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതുകൊണ്ടും നാണുഗുരുസ്വാമിയുടെ ഗുരുനാഥപദം എവിടെയാണ് സ്ഥിതിചെയ്യുന്നതെന്നു ഖണ്ഡിതമായി പറവാൻ ഇതിലധികം മതിയായ മറെറാരു തെളിവും കാണിക്കേണ്ട ആവശ്യവും ഇല്ല.

ചട്ടമ്പിസ്വാമികൾ നാണുഗുരുവിൻെറ ഗുരുനാഥനോ ഒരു യോഗോപദേഷ്ടാവൊ ആണെന്നു സംവദിക്കുന്നതുകൊണ്ടു് ആക്കെങ്കിലും എന്തെങ്കിലും വല്ല ഉദ്ദേശവും നിറവേറാനുണ്ടോ എന്ന് അല്പം ചിന്തിക്കേണ്ടിയിരിക്കുന്നു. ആക്കും ഒരു ഉദ്ദേശവും നിറവേററുവാൻ ഉണ്ടെന്നു തോന്നുന്നില്ല. നാണുഗുരുസ്വാമിയായിരുന്നു ചട്ടമ്പിസ്വാമിയുടെ ശിഷ്യൻ എന്നു പറഞ്ഞാൽ അതുകൊണ്ടു് ഒരു അഭിമാനം ഉണ്ടായി തെളിയുവാൻ തക്കവണ്ണം മമതയോടുകൂടിയവനായിരുന്നുവോ പരമഗുരുപാദർ? അഥവാ സ്വഗുരുനാഥനെ ധിക്കരിച്ചു പറയുക എന്ന മഹാപാതകത്തെ നാണുഗുരു പ്രവൃത്തിച്ചു എന്നാണോ വിചാരിക്കേണ്ടതു്? പരമാർത്ഥം പറഞ്ഞാൽ ഇതുരണ്ടും ഭിന്നഭിന്നാഭിപ്രായത്തോടുകൂടി കൊട്ടംപിരികൊണ്ടു നിന്നിരുന്ന ശിഷ്യന്മാരുടെ വക വിക്രിയകളായിരുന്നു എന്നു വിചാരിക്കാനാണ് ന്യായം.

നാണുഗുരുസ്വാമികളുടെ ഒരു ജീവചരിത്രം മിസ്റ്റർ മൂക്കോത്തു കുമാരൻ പ്രസിദ്ധപ്പെടുത്തിയപ്പോൾ ആ പുസ്തകത്തെ നിരൂപണം ചെയ്ത "ഗുരുനാഥൻ"(മാസിക) മിസ്റ്റർ കുമാരൻെറ പേരിൽ അല്പം

നീരസമായിട്ടുള്ള ഒരു അഭിപ്രായം രേഖപ്പെടുത്തി. ആ അഭിപ്രായം വായിച്ചുകഴിഞ്ഞ ശേഷമാണ് കേരളനഭോമണ്ഡലത്തിലെ രണ്ടു ജ്യോതിർഗ്ഗോളങ്ങൾ എന്ന പേരിൽ രണ്ടു ജീവചരിത്രം— ഒന്നു ചട്ടമ്പിസ്വാമികളുടേയും, മററതു് നാണുഗുരുസ്വാമികളുടേയും— ഞാൻ "ദീപം"മാസികയിൽ എഴുതിയതു്. അതിൽ രണ്ടാമതായി എഴുതിയ നാണുഗുരുസ്വാമികളുടെ ജീവചരിത്രസംഗ്രഹത്തിൽ "ഗുരുനാഥൻ" പ്രസ്താവിച്ച കാര്യം ഓർമ്മവരുകയും "ഗുരുനാഥസ്ഥാന"ത്തെക്കുറിച്ചു് അല്പമൊന്നു വിസ്തരിക്കുകയും ചെയ്തു. അതിൽ പരമാനന്ദനാഥൻ കാണിച്ചിട്ടുള്ള തെളിവുകൾക്കു പുറമേ താഴെ പറയും വിധംകൂടെ എഴുതിയിരുന്നു.—

"മാനാദികളിൽ ഭ്രമിക്കാത്ത മഹാത്മാക്കൾ വിനയത്താൽ ലോകത്തെതന്നെ ഗുരുവായി വരിച്ചിരിക്കുന്ന സ്ഥിതിക്കു് അതിലൊരംഗമായ കുഞ്ഞൻപിള്ള ചട്ടമ്പിക്കും താൻ ഗുരുസ്ഥാനം കല്പിച്ചു" എന്നു ചിലർ പറയുമായിരിക്കാം. എങ്കിലും കുഞ്ഞൻപിള്ള ചട്ടമ്പി "ശിഷ്യനല്ലാത്തവനെ നിയതം ശാസിക്കയും നിസ്വനായുള്ളവനെ നിയതം സേവിക്കുകയും" ചെയ്യുന്ന ഒരു മന്ദബുദ്ധിയാണെന്നാണോ തീർച്ചപ്പെടുത്തേണ്ടതു്? യോഗശാസ്ത്രത്തിലാകട്ടെ അല്ലെങ്കിൽ വേറെ ഏതെങ്കിലും വിഷയത്തിലാകട്ടെ നാണുഗുരുവിനും കുഞ്ഞൻപിള്ള ചട്ടമ്പിക്കും തമ്മിൽ ഒരു ഗുരുശിഷ്യബന്ധം ഉണ്ടായിരുന്നു എന്നു് വിചാരിക്കുന്നതിൽ തെററില്ല.

"അക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു് മനമാകുന്ന കണ്ണതിനു്
കണ്ണായിരുന്ന പൊരുൾ താനെന്നു്."

ഉറക്കുന്നതിനും തന്മൂലം ആനന്ദലാഭത്തിനും കാരണമായി ഭവിക്കുന്ന "അഹംബ്രഹ്മാസ്മി" എന്നുള്ള അതീതബോധം സൽഗുരുലാഭത്താലല്ലാതെ സാധിക്കുകയില്ലെന്നു്, ആത്മജ്ഞാനികൾ സാധിച്ചിരിക്കുന്നു. നാണുഗുരു കേവലം സമുദായപരിഷ്കരണാർത്ഥം ജീവിച്ച ഒരു സമുദായഭക്തൻമാത്രം ആയിരുന്നു എന്നു വിചാരിക്കാൻ പാടില്ല. പ്രത്യുത ഒരു ആത്മജ്ഞാനികൂടെ ആയിരുന്നു. ഇതിനോ വാദവുമില്ല. കുഞ്ഞൻപിള്ള ചട്ടമ്പിക്കും നാണുഗുരുസ്വാമിക്കും ക്ഷേത്രപ്രവേശന വിഷയമായി ചില അഭിപ്രായവ്യത്യാസം ഉണ്ടായപ്പോൾ ആ

സംഗതിക്കു ശിഷ്യനായ നാണുഗുരുവിനെ ഗുരുവായ ചട്ടമ്പിസ്വാമി ശാസിക്ക ഉണ്ടായിട്ടുണ്ട്.

ക്ഷേത്രപ്രതിഷ്ഠാപനവിഷയത്തിൽ സ്വാമിയുടെ പ്രതികൂലിയായിരുന്നു ചട്ടമ്പി. നിലവിൽ ഇരിക്കുന്ന ക്ഷേത്രങ്ങൾ ജാതിസങ്കേതങ്ങളായിട്ടാണല്ലോ നാണുഗുരു കാണുന്നതു്. ക്ഷേത്രങ്ങൾ ഉണ്ടാക്കിയ കാലത്തു് അതിന്റെ പരമപാവനമായ ഉദ്ദേശം കാലംകൊണ്ടുതെററി. അതു വീണ്ടും ജാതിപിശാചികളുടെ അഭയസ്ഥാനമായി തീൎന്നു എന്നു നാണുഗുരുസമ്മതിക്കുന്നുണ്ടു്. കാശി മുതലായ പുണ്യക്ഷേത്രങ്ങളിൽ ആൎക്കും പൂജാധികാരവും പ്രവേശനവും ഉണ്ടു്. ഇവിടെയാകട്ടെ ദൈവസാമീപ്യം ഒരു വൎഗ്ഗക്കാരുടെ കുത്തകപ്പാട്ടമായും ആദായമാൎഗ്ഗമായും തീൎന്നിരിക്കുന്നു. ഈ ജാതിവ്യത്യാസം ഉണ്ടാക്കിത്തീൎത്തതു് ക്ഷേത്രങ്ങളും, അവയിലെ അനൎത്ഥങ്ങളായ ആചാരങ്ങളും ആണെന്നുള്ളതിനു സംശയമില്ല. അങ്ങിനെ ആണെങ്കിൽ, ആവിധമുള്ള ക്ഷേത്രങ്ങളെ അനുകരിച്ചു് ഈഴവൎക്കും പ്രത്യേക ക്ഷേത്രം ഉണ്ടാക്കിയാൽ ഈഴവരിലും കുറെകാലംകൊണ്ടു് ബ്രാഹ്മണാദി ചാതുൎവ്വൎണ്യങ്ങൾ സൃഷ്ടിക്കാമെന്നല്ലാതെ യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ല. (ഒരു കാലത്തു് ആൎയ്യാവൎത്തത്തിൽ മാത്രമുണ്ടായിരുന്ന ചാതുൎവ്വൎണ്യം കേരളത്തിൽ കടന്നുകൂടിയതു് ആൎയ്യബ്രാഹ്മണർ കേരളത്തിൽ വന്നതിനുശേഷമെന്നും കേരളത്തിലെ ക്ഷേത്രവും പരിസരവും ആണു് നമ്പൂരിമുതൽ ഉള്ള അനവധി തന്ത്രാധികാരികളേയും, അമ്പലവാസികളേയും ബ്രഹ്മസ്വത്തിന്റെ ഉടമക്കാരായ ജന്മികളേയും സൃഷ്ടിച്ചതെന്നുള്ള അഭിപ്രായം സ്വാമിയുടെ പ്രാചീന മലയാളംവഴി സ്ഥാപിപ്പാൻ ശ്രമിച്ചിട്ടുണ്ടു്, എന്നു് അഭിപ്രായം) അതിനാൽ ഇപ്പോൾ നിലവിൽ ഇരിക്കുന്ന ക്ഷേത്രങ്ങളിൽനിന്നു ജാതിഭൂതത്തെ അടിച്ചോടിച്ചു് അവിടെ സമത്വം സ്ഥാപിച്ചാൽ അതായിരിക്കും പുതുതായി ക്ഷേത്രങ്ങൾ ഉണ്ടാകുന്നതിനേക്കാൾ കാലദേശോചിതവും ബുദ്ധിപൂൎവ്വവും ആയ പ്രവൃത്തി. ഈ അഭിപ്രായം ചട്ടമ്പി നാണുഗുരുവിനോടു പലപ്പോഴും പറഞ്ഞിരുന്നു. എന്നാൽ അതു് അനുസരിക്കുക ഉണ്ടായിട്ടില്ല. അവരുടെ ഗുരുശിഷ്യബന്ധം ഇത്ര ശിഥിലമോ എന്നാണു് ഞാൻ സംശയിക്കുന്നതു്. മൂത്തകുന്നം, ചെറായി മുതലായ സ്ഥലങ്ങളിൽ സ്ഥാപിച്ച ക്ഷേത്രങ്ങളിൽ നാണു ഗുരുവിന്റെ കാലത്തുതന്നെ ജാതിമൂലമുള്ള ഭയങ്കരവഴക്കുകളും

കലാപങ്ങളും ഉണ്ടാകയും അവരിൽ ചിലർ സമാധാനത്തിനുവേണ്ടി കോടതിയെ അഭയം പ്രാപിക്കുകയും ചെയ്ത കഥ ആക്കും വിസ്തരിക്കാൻ കാലമായിട്ടില്ല. ക്ഷേത്രംവക വസ്തുവഹകൾതന്നെ നാണുഗുരു സ്വാമിയെ പരിപൂർണ്ണമായി ഏല്പിക്കുന്നതിനു മൂത്തകുന്നം ക്ഷേത്രാധികാരികൾ വളരെ വൈമനസ്യം പ്രദർശിപ്പിച്ചു എന്നും മൂത്തകുന്നം, ആലുവാ അദ്വൈതാശ്രമം മുതലായ സ്വത്തുക്കളെ അധികരിച്ച് ഇന്നും നിലവിലിരിക്കുന്ന നിയമവ്യവസ്ഥ ഒരു ഉത്തമ ദൃഷ്ടാന്തമാണ്. ഈഴവരുടെ ക്ഷേത്രങ്ങളിൽ എല്ലാവക്കും പ്രവേശം അനുവദിക്കണമെന്നുള്ള നാണുഗുരു സ്വാമികളുടെ സന്ദേശത്തെ എല്ലാ ക്ഷേത്രങ്ങളുടേയും ഉടമസ്ഥന്മാർ നടപ്പിൽ വരുത്തിയിട്ടില്ല. സഹോദരന്മാരും, മിതവാദികക്ഷിയും ക്ഷേത്രംതന്നെ അനാവശ്യമെന്നു പറയുകയും അവർ ഹിന്ദുമതം തീരെ ഉപേക്ഷിക്കയും ചെയ്തതു സ്വാമിയുടെ കാലത്തുതന്നെ. എസ്. എൻ. ഡി. പി. യോഗത്തോടും, സന്യാസാശ്രമങ്ങളോടും പിൽകാലങ്ങളിൽ ഈഴവർ സ്വാമികളുടെ നിർദ്ദേശങ്ങളെ അവഗണിച്ചു പ്രവർത്തിച്ചു.

ക്ഷേത്രപ്രതിഷ്ഠാപനം കേവലം "ഭജനമഠം" കെട്ടിയുണ്ടാക്കുന്ന മാതിരിയിൽ ഉള്ളതല്ല. ആത്മപ്രതിഷ്ഠയാണ് ക്ഷേത്രപ്രതിഷ്ഠയുടെ ആന്തരം. കേരളത്തിൽ ഇന്നു നിലവിൽ നില്ക്കുന്ന കേളികേട്ട ക്ഷേത്രങ്ങൾ അപ്രകാരം ആത്മപ്രതിഷ്ഠ നിർവ്വഹിക്കുവാൻ ശക്തന്മാരായ യോഗീശ്വരന്മാരാൽ സ്ഥാപിതങ്ങളാണ്. ഇടക്കാലത്ത് നശിച്ചു കാടുകേറിയ ചില ക്ഷേത്രങ്ങൾ അവയെ പ്രതിഷ്ഠിച്ചവരുടെ ആത്മശക്തിയുടെ അപകൃഷ്ടാവസ്ഥയെ ദ്യോതിപ്പിക്കുന്നതാണ്. ഈ അഭിപ്രായങ്ങളെ ഭംഗ്യന്തരേണ പൂരിപ്പിച്ചതായിരിക്കാം നാണുഗുരുവിനെ സംബന്ധിച്ചു ചട്ടമ്പിസ്വാമി എഴുതിയ താഴേകാണിക്കുന്ന ശ്ലോകം.

> "പെണ്ണുമണ്ണിവയിലില്ലകാമമകവും ചിദഭ്രനിലയിൽകടം
> ഒന്നാനുരണ്ടുശിവമന്ദിരങ്ങളു മിരുത്തിനാനമിതകൌതുകം
> എന്നുമുററിയൊരഹന്തനിന്നിലറിയാതിരുന്നതിവിദഗ്ദ്ധനാം.
> നിന്നെയിങ്ങനെചുഴററുമെന്നറിക "പമ്പരഭ്രമണമെന്നപോൽ"

"പമ്പരഭ്രമണമെന്നപോൽ" എന്ന സമസ്യയെ പൂരിപ്പിക്കുവാൻ സ്വാമികൾ ചെയ്ത ശ്രമം രണ്ടുപ്രകാരത്തിൽ തന്റെ ആശയത്തെ ദ്യോതിപ്പിച്ചു. ഈ ശ്ലോകം ഉണ്ടാക്കിയതു മൂത്തകുന്നം ക്ഷേത്രപ്രതിഷ്ഠ

കഴിഞ്ഞു നാണുഗുരു അന്നു പറവൂരിൽ ഒരു ഗൃഹസ്ഥൻെറ അതിഥിയായി താമസിക്കുന്ന സമയം അവിടെ വന്നുകണ്ടപ്പോൾ ഉണ്ടാക്കിയതാണു്.

കുമാരനാശാൻ ചട്ടമ്പിസ്വാമികളെ അഭിമുഖീകരിച്ചു ചില വിപ്രതിപത്തി ഉണ്ടായിരുന്നു എന്നു പറയുന്നതു ശരിയല്ല. ചട്ടമ്പിസ്വാമികളായിരുന്നു നാണുഗുരുവിൻെറ കാരണഗുരു എന്നു സമ്മതിക്കുവാൻ സമ്മതമില്ലാത്ത ഒരാളായിരുന്നുവത്രെ കുമാരനാശാൻ. കുമാരനാശാൻ തുടങ്ങിയ അപൂർവ്വം ചിലക്കും, നാണുഗുരുസ്വാമികളെക്കൊണ്ടു് അദ്ദേഹത്തെ പിടിച്ചിരുത്തി തങ്ങളുടെ അഭിമതംപോലെ പല പല സന്ദേശങ്ങൾ എഴുതിച്ച കൂട്ടക്കും കുഞ്ഞൻപിള്ള ചട്ടമ്പി ഒരു യാഥാസ്ഥിതികനും ബ്രാഹ്മണപക്ഷപാതിയും ആണെന്നു് അഭിപ്രായമുണ്ടായിരുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ ചിലർ തന്നെ തെററിധരിച്ചിട്ടുണ്ടെന്നു ചട്ടമ്പിസ്വാമിക്കും, ഈഴവരിൽ ചിലർ ചട്ടമ്പിസ്വാമിയെ തെററിധരിച്ചിട്ടുണ്ടെന്നു നാണുഗുരുവിനും അറിയാമായിരുന്നു. ഇതിനെക്കുറിച്ചു പത്രത്തിൽ വാദപ്രതിവാദങ്ങളും പലതും നടന്നു.

"ഇങ്ങിനെയിരിക്കുന്ന കാലത്തു് ഒരു നായർഗൃഹസ്ഥൻെറ അതിഥിയായി താമസിക്കുന്ന ചട്ടമ്പിസ്വാമികളെ സന്ദശിപ്പാൻ നാണുഗുരുസ്വാമികൾ ചെന്നു. എല്ലാ സ്വാമിയാന്മാരുടേയും പിന്നാലെ എന്നതുപോലെ ഒരു "കുപ്പിണി" ഉദരംഭരണാനന്ദന്മാരും സന്യാസി വേഷത്തിൽ നാണുഗുരുസ്വാമികളുടെ പിന്നാലെയുണ്ടായിരുന്നു. നാണുവിനെ ദൂരത്തുകണ്ടപ്പോൾ ഗൃഹത്തിൻെറ വരാന്തയിൽ ഉലാത്തികൊണ്ടിരുന്ന ചട്ടമ്പി "നാണു ഇവിടെവരാം" എന്നു് ആ നായർ ഗൃഹത്തിലേക്കു ക്ഷണിച്ചു. തീണ്ടൽ തൊടീൽ നിർബ്ബന്ധമായി അനുഷ്ഠിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അതു്. വിശിഷ്യ ഗൃഹനാഥൻ ഒരു മഹാബ്രാഹ്മണൻ കൂടെ ആയിരുന്നു. (പറവൂർ വെച്ചാണു് ഈ സംഭവം നടന്നതു്) നാണുഗുരു പതുങ്ങി. കൂടെ ഭൂതഗണങ്ങളോടുകൂടി ആ ഗൃഹത്തിൻെറ അന്തർഭാഗത്തിലേക്കു കയറിച്ചെല്ലുന്നതെങ്ങിനെ? വിളിച്ചിടത്തു പോകാതിരിക്കുന്നതെങ്ങിനെ? ഒടുവിൽ നാണുഗുരു തിരിഞ്ഞുനിന്നു "ഭൂതഗണ"ങ്ങളോടായി ഇങ്ങിനെ പറഞ്ഞു:— "നിങ്ങളെല്ലാം ഇവിടെ നില്പിൻ! ഞാൻ ഇവിടെ പോയിവരട്ടേ." ചട്ടമ്പി നാണുഗുരുവിനെ ആ സവർണ്ണഗൃഹത്തിൽ

ജാതിമര്യാദകൾ നോക്കാതെ ഒരു സന്യാസിയെപ്പോലെ സ്വീകരിച്ചു. പല സംഭാഷണങ്ങളും നടന്നു. പിരിയാറായപ്പോൾ സ്വാമികൾ നാണുഗുരുവിനോടായിട്ട് ഇങ്ങനെ പറകയുണ്ടായി:—"നാണു ഇങ്ങു പോന്നു ഇല്ലേ? അനുചരന്മാർ അവിടെനിന്നു ഇളംവെയിൽ കൊള്ളുകയാണല്ലോ. കൊള്ളാം. അതു ശരിയാണ്. നീ അങ്ങു പോകും. അനുചരർ ഇവിടെ കിടക്കുകയും ചെയ്യും. ആത്മസംസ്കാരം വന്നിട്ടില്ലാത്ത ഇവരെ ആത്മസംസ്കാരം വന്ന നിന്നെ പൂജിക്കുന്നതുപോലെ ആരും പൂജിക്കുവാനുണ്ടാകയില്ല." ഈ സംഭാഷണത്തിൽ ഭാഗഭാക്കായിരുന്ന പലരും ഇപ്പോൾ ജീവിച്ചിരുപ്പുണ്ട്.

"ക്രിയാകേവലമുത്തരം" എന്നു പറഞ്ഞതുപോലെ, ചട്ടമ്പിസ്വാമികളെ പിന്നൊരിക്കൽ നാണുഗുരു, ഗുരുവിനെ ശിഷ്യൻ സാധാരണ അഭിവാദ്യം ചെയ്യുന്ന രീതിയിൽ പരസ്യമായി നമസ്കരിക്കുന്നതു കണ്ടിട്ടുള്ള ചിലർ ഇന്നും ഉണ്ട്. ഒരു ദൃക്സാക്ഷി എന്നോട് ഇപ്രകാരം പറഞ്ഞിട്ടുണ്ട്.

തിരുവനന്തപുരത്തു ഒരു ഡാക്ടരുടെ വീട്ടിൽ ഒരിക്കൽ കുഞ്ഞൻപിള്ള ചട്ടമ്പി വിശ്രമിക്കുകയായിരുന്നു. മേടമാസം കാലമാണ്. മദ്ധ്യാഹ്നമായപ്പോൾ നാണുഗുരുവും ഏതാനും സന്യാസിമാരും ഇതരപരിവാരങ്ങളോടൊരുമിച്ചു പുത്തൻചന്ത റോഡിൽകൂടി നേരെ തെക്കോട്ടു യാത്ര തുടങ്ങി. നാണുഗുരുവിന്റെ യാത്ര ഏകദേശം പുത്തൻചന്തയിൽ മുൻപറഞ്ഞ ഡാക്ടരുടെ പടിവാതുക്കലോളമായി. അപ്പോൾ ഡാക്ടരുടെ വീട്ടിൽനിന്നും കുഞ്ഞൻപിള്ള ചട്ടമ്പി യാത്രപറഞ്ഞു റോട്ടിലേക്കു ഇറങ്ങുകയായിരുന്നു. ചട്ടമ്പിസ്വാമികൾ നേരെ വടക്കോട്ടേക്കാണ്. അല്പസമയംകൊണ്ടു ഇവരുടെ രണ്ടു പേരുടേയും യാത്ര തമ്മിൽ സംബന്ധിച്ചു. ചട്ടമ്പിസ്വാമിയെ കണ്ടയുടൻ നാണുഗുരു അടുത്തുചെന്നു പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്യുകയും, ആ റോഡിൽ തന്റെ പാദങ്ങളിൽ വീണിരിക്കുന്ന നാണുഗുരുസ്വാമിയെ ചട്ടമ്പിസ്വാമികൾ സ്വഹസ്തങ്ങളെക്കൊണ്ടു അനുഗ്രഹിച്ച് എഴുന്നേല്പിച്ചുനിർത്തി കുശലപ്രശ്നം ചെയ്തു പിരിയുകയും ചെയ്തുവത്രേ. ഏതാണ്ടീകാലത്തിനു കുറച്ചുമുമ്പു തന്നെയായിരുന്നു വിവേകോദയം മാസിക മുഖാന്തിരം നാണുഗുരുവിന്റെ ഗുരു ആരാണെന്നുള്ളതിനെക്കുറിച്ച് ഒരു ചെറിയ വാദം നടന്നതു്. അപ്രകാരം വാദകോലാഹലങ്ങളിൽ ഭാഗഭാക്കായിട്ടുള്ള ചിലർ ഗുരു

സ്വാമിയുടെക്കൂടെ അന്ന് ഉണ്ടായിരുന്നു എന്നും അവക്ക് ഈ കാൎയ്യ സംശയനിവാരണത്തിനു വേണ്ടുവോളം ദൃഷ്ടാന്തമായി തീൎന്നുവെന്നും വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

അവസാനമായി ചട്ടമ്പിസ്വാമികളുടെ സമാധിക്കു കുറെദിവസം മുമ്പു നടന്നിട്ടുള്ള ചില സംഗതികൾ ഇവിടെ ചേൎക്കുന്നതു യുക്തമെന്നു തോന്നുന്നു. നാണുഗുരു സ്വാമികൾ സ്വാമികളുടെ ചരമശ്ലോകം എഴുതീട്ടുള്ളതിൽ "സദ്ഗുരു സ്ഥാനം" അദ്ദേഹിനു കല്പിച്ചും കാണുന്നു.

സൎവ്വജ്ഞഋഷിരുൽക്രാന്തഃ
സദ്ഗുരുഃ ശുകവൎത്മനി
ആഭാതി പരമവ്യോമ്നി
പരിപൂൎണ്ണകലാനിധിഃ

ലീലയാകാലമധികം
നീത്വാന്തേ സമഹാപ്രഭുഃ
നിസ്വംവപും സമുത്സൃജ്യ
സ്വംബ്രഹ്മവപുരാസ്ഥിതഃ

ഇതിനെക്കുറിച്ചു സംഗീതസ്വാമി എന്നു അപരാഭിധാനത്താൽ പ്രസിദ്ധനായ സുഗുണാനന്ദഗിരി എന്ന നാണുഗുരു സ്വാമികളുടെ ശിഷ്യോത്തമൻ എഴുതീട്ടുള്ളതും ഈ ഗ്രന്ഥത്തിൽ അവസാനം ചേൎത്തിട്ടുള്ളതും ആയ സ്മരണ വായിച്ചുനോക്കുവാൻ വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

---

## അദ്ധ്യായം ൩.

"രണ്ടാമത്തെ ശിഷ്യൻ നീലകണ്ഠതീൎത്ഥപാദസ്വാമികളായിരുന്നു. തൃതീയശിഷ്യൻ തീൎത്ഥപാദപരമഹംസസ്വാമികളാണ്. ഇദ്ദേഹത്തെ തിരുവിതാംകൂറിലെന്നല്ല കൊച്ചിയിലുള്ള മിക്ക ആളുകളും അറിഞ്ഞിരിക്കാൻ ഇടയുണ്ട്. ഇദ്ദേഹം പതിനേഴാം വയസ്സിൽ സന്യാസാശ്രമം സ്വീകരിച്ച ഒരു ഭുവനഭൂഷണമാണ്. ഈ യുവസന്യാസി ഒരു വാഗ്മിയായ ഹിന്തുമതപ്രാസംഗികനും വിദ്വൽക്കവിയും ഉത്സാഹം മൂൎത്തീകരിച്ച ശാന്തഹൃദയനുമാണ്. പരമഗുരുപാദരുടെ ബാഹ്യാത്മാവെന്നു ജനങ്ങൾ വിചാരിച്ചുപോരുന്ന "പത്മ



ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ.

„ആനീലകണ്ഠയതി, സൽക്കവിമുഖ്യരൊക്കെ
മാനിച്ചമാനിജനസിംഹകുലാവതംസം
ജ്ഞാനോപദേശമടിയന്നരുളേണമെന്നായ്
ദീനാന്തഭാവചരണങ്ങളിൽവീണിരന്നു"

(ശ്രീഭട്ടാരശതകം.)

നാഭദേശികൻ” ഒരു ആശ്രിതനും പരിചാരകനും ആയിരുന്നു. ശ
ങ്കരാചാൎയ്യസ്വാമികൾക്കു “തോടകൻ” എന്നപോലെ ഗുരുശുശ്രൂഷ
കൊണ്ട് ഇദ്ദേഹം മററെല്ലാവരിലും ഗുരുപ്രീതിക്കു പാത്രമായി തീ
ന്നിരിക്കുന്നു. രാമൻപിള്ളയെന്ന ഒരു പ്രിയ ശിഷ്യനെക്കൂടി ഈ അ
വസരത്തിൽ സ്മരിക്കേണ്ടിയിരിക്കുന്നു. ഇദ്ദേഹം ഉയൎന്നനിലയിലു
ള്ള ഉദ്യോഗംകൊണ്ടു പ്രസിദ്ധനും നല്ല വേദാന്തിയുമാണ്. സ്വദേ
ശം പുത്തൻകുരിശിനു അടുത്താകുന്നു. തിരുവനന്തപുരം രാജകീയകോ
ളേജിൽ സംസ്കൃതാദ്ധ്യാപകനായ നന്ത്യാരുവീട്ടിൽ കെ. പരമേശ്വ
രൻപിള്ള എം. ഏ. അവർകൾ പരമഗുരുപാദരുടെ പ്രിയ ശിഷ്യര
ത്നമാണ്. ഇദ്ദേഹം ഗംഭീരാശയനും ആംഗലസംസ്കൃതഭാഷാപ
ണ്ഡിതനും ഗുണജ്ഞമൌലിയുമാകുന്നു. സുബ്ബരായശ്ശാസ്ത്രി എന്ന
മജിസ്ട്രേട്ടും പ്രധാന ശിഷ്യവൎഗ്ഗത്തിൽപെട്ട ആളാണ്. സാധുജന
സപൎയ്യാപരനും സജ്ജനാഗ്രണിയും ശ്രീകണ്ഠേശ്വരം ഭജനമഠാധി
പതിയും ആയ ശിവരാമബ്രഹ്മനിഷ്ഠനും പരമഗുരുപാദരുടെ ഒരു മു
ഖ്യശിഷ്യൻതന്നെ. ഗുരുവിനു ഇദ്ദേഹത്തെക്കുറിച്ച് അന്യസാധാര
ണമല്ലാത്ത കരുണ ഉള്ളതായി അറിയാം. കൊററിനാട്ട് മിസ്റ്റർ കെ.
നാരായണപിള്ളയും ശിഷ്യഗണത്തിലുൾപ്പെട്ടും.”

ചട്ടമ്പിസ്വാമികളുടെ ശിഷ്യവൎഗ്ഗത്തിൽപെട്ട ചിലരെ മാത്ര
മേ “സ്ഥാലീപുലാകന്യായേന” ഇവിടെ എടുത്തുകാണിച്ചിട്ടുള്ളു എ
ന്നുള്ള അഭിപ്രായത്തോടുകൂടിയാണ് ശിഷ്യസമ്പത്തിനെ അധികരി
ച്ച് നീലകണ്ഠതീൎത്ഥപാദസ്വാമികളുടെ ജീവചരിത്രത്തിൽ അന്തൎഗ
തമായ പരമഗുരുപാദരുടെ ജീവചരിത്രം മേലുദ്ധരിച്ചപ്രകാരം സ
മാപിച്ചുകാണുന്നതു്. നീലകണ്ഠതീൎത്ഥപാദരുടെ ജീവചരിത്രത്തിൽ
അദ്ദേഹത്തിൻെറ യോഗ്യതകൾ തികച്ചും മനസ്സിലാക്കാവുന്നവിധം
അതിനെ രചിച്ചിട്ടുള്ളതിനാൽ വായനക്കാരുടെ ജിജ്ഞാസയെ അ
ങ്ങോട്ടു തിരിച്ചുവിടുവാൻ മാത്രമല്ലാതെ ഇവിടെ വിശേഷിച്ചൊ
ന്നും പറവാൻ വിചാരിക്കുന്നില്ല. അദ്ദേഹത്തെപ്പററി വല്ലതും പ
റയാൻ തുടങ്ങിയാൽ പ്രകൃതഗ്രന്ഥവും ബൃഹൽക്കായമായേക്കുമോ
എന്നു ഞാൻ സംശയിക്കുന്നു. ഗുരുപാദരുടെ വിജയം ശിഷ്യൻെറ
ഗുണധോരണികൊണ്ട് ഏതാണ്ട് ഗണിക്കാമെങ്കിൽ ചട്ടമ്പിസ്വാമി
കൾ ആ ഒരു ഒററസ്സംഗതിയിൽതന്നെ വേണ്ടുവോളം വിജയമടഞ്ഞു
വെന്നു പറയാം.

താതനു നല്ല വിജയം ഗുണവാസ്സിലാത്മ-
ജാതങ്കൽനിന്നൊരു പരാജയമേല്പതല്ലോ'

എന്ന കവിവാക്യത്തിൽ താതൻ—ആത്മജാതൻ എന്നതിനു പകരം ഗുരുശിഷ്യൻ എന്ന് മാററിപ്രയോഗിച്ചാൽ പ്രകൃതത്തിലേക്കു വളരെ യോജിക്കും. അഥവാ പിതൃപുത്രബന്ധംതന്നെയോ അതിൽ കവിഞ്ഞതോ ആയ ഒരു പടിയാണല്ലോ ഗുരുശിഷ്യബന്ധവും.

സൽഗുരുസർവ്വസ്വത്തിൽ നാരായണകവിദീപൻ ഈ ശിഷ്യനെ അവസാനമായി ഒരു ശ്ലോകംകൊണ്ടു വർണ്ണിച്ചിട്ടുണ്ട്. അതു് താഴെ ഉദ്ധരിക്കാം:—

"ആരാധയാമ്യസിത കന്ധരതീർത്ഥപാദ-
യോഗീന്ദ്രമുന്മിഷിത ഹൃന്മയപത്മകോശാം
ക്ലേശാപഹാം മമമനോമുകരാന്തരാള-
പ്രോദ്ഭാതി ചാരുചരണാരുണപാണ്ഡരീകം"

നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രത്തിന്റെ പ്രസ്താവനയിൽ പി. കെ. നാരായണപിള്ള അവർകൾ ബി. ഏ. ബി. എൽ. ഇപ്രകാരം പറയുന്നു. (൹—൭—൧)

"ജയതി യതിനുതഃ ശ്രീനീലകണ്ഠഃ സ്വമൂർദ്ധോ-
ല്ലസിതശിശുകലേശ സ്വപ്നപാദപ്രസാദഃ
ത്രിഗുണപടലഹീന സ്വീകൃതാഷ്ടാംഗയോഗ-
ശ്ചിദമൃതരസസാരം സുഷ്ഠുസാസ്വാദ്യതയഃ"

ഈ പ്രബന്ധത്തിൽ വർണ്ണിതനായ മഹാനുഭാവനെക്കുറിച്ച് ഇതു വായിച്ചുതീർന്നതോടുകൂടിപ്പെരുകിയ വികാരപൂരത്തിനെ മേൽപ്രകാരം ശ്ലോകരൂപമായ ഒരു പരീവാഹംകൊണ്ടു ക്രമപ്പെടുത്തി ഉപക്രമിക്കേണ്ടിയിരിക്കുന്നു. ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ അഭിമുഖദർശനം ഇതേവരെ എനിക്കു ലഭിച്ചിട്ടില്ല കരുണാശീതളസ്വാന്തനും എന്നെക്കുറിച്ചു സവിശേഷം വത്സലനും യോഗവേദാന്തകുഞ്ജകുഞ്ജരനും ആയ കുഞ്ഞൻചട്ടമ്പിസ്വാമികൾ ശിഷ്യരത്നമായ കഥാനായകനെപ്പററി ഒന്നുരണ്ടു തവണ സംഭാഷണമദ്ധ്യേ എന്നോടു സംസാരിച്ചിട്ടുള്ളതായി ഇപ്പോളോർക്കുന്നു. കൂടാതെ പ്രസ്തുതസ്വാമികൾ സ്വകൃതികളായ സ്വാരാജ്യസർവ്വസ്വപ്രഭൃതികൾ സദയം എനിക്ക് അയച്ചുതരികയും അവ വായിച്ചുനോക്കിയതിൽ സമഷ്ടി

യായി തോന്നിയ ആശയം ഞാൻ അദ്ദേഹത്തെ അറിയിക്കുകയും ചെയ്തിട്ടുണ്ട്. ഞങ്ങളുടെ പരിചയപദവി ഇവിടെ അവസാനിക്കുന്നു.

ഇങ്ങിനെ ഇരിക്കെ ഈ ഗ്രന്ഥത്തിൻെറ രചയിതാക്കളും ഞാനുമായി കഴിഞ്ഞ കൊല്ലം എഴുത്തുകുത്തുകൾ തുടങ്ങി. ഗ്രീഷ്മവേള സംബന്ധിച്ച കച്ചേരി ഒഴിവിന് ഇവർ രണ്ടാളും ഈ പ്രബന്ധഭാണ്ഡവുമായി ജന്മദേശത്ത് എൻെറ ഗൃഹത്തിൽവന്ന് എന്നെ വളഞ്ഞു. അപക്രമം അസാദ്ധ്യമായിരുന്നു. ഈ ഗ്രന്ഥം മുഴുവനും ഞാനൊരു പരിവൃത്തിയെങ്കിലും വായിച്ചുനോക്കുകയും അനന്തരം അഭിപ്രായപ്രകാശനപൂർവ്വം ഒരു അവതരണിക എഴുതിക്കൊടുക്കുകയും ചെയ്യേ തീരു എന്നവർ ആവശ്യപ്പെട്ടു. എനിക്കു വളരെ പരുങ്ങൽതോന്നി. ലോകവ്യവഹാരംതന്നെ ഒരു മഹാനാടകം. കോടതിവ്യവഹാരം അതിലൊരന്തർനാടകം. മേൽപടി അന്തർനാടകവിഷയകമായി അവശ്യം വേണ്ടിവന്ന നിഷ്ഠയാൽ പ്രിയതരമായ സാഹിത്യാസ്വാദനത്തെക്കൂടി അധരീകരിച്ചിരിക്കുന്ന ഞാൻ, അതിവർണ്ണാശ്രമനായി ജീവന്മുക്തനായിരിക്കുന്ന ഒരപരിചിതപ്രായൻെറ ജീവചരിത്രം പരിശോധിക്കണമെന്നു കേട്ടപ്പോൾ ഗ്രന്ഥകാരന്മാരുടെ ഔചിത്യവൈചിത്ര്യം വളരെ പ്രകാശിച്ചുവെങ്കിലും, ആതിഥ്യമര്യാദകളെ അതിവർത്തിക്കുന്നതിനോ ഇവരുടെ പിടിയിൽനിന്നു രക്ഷപ്പെടുവാൻ മററുപായങ്ങൾ ആലോചിക്കുന്നതിനോ തരമില്ലാതിരുന്നതുകൊണ്ട് എല്ലാത്തിനും തഥൈവാസ്തു എന്ന് ഭാവിക്കേണ്ടിവന്നു.

തക്കഢക്കാധ്വനികളും, സൂത്രശംഖഘോഷങ്ങളും, കാഷായവൈജയന്തികളും മററു സാമഗ്രികളും ചേർത്ത് ഒരു വേദാന്തിസൈന്യം സ്ഥാപിക്കുന്നപക്ഷം അതിൽ സേനാജഘന്യസ്ഥാനംകൂടി എനിക്കു കിട്ടുമെന്നു തോന്നുന്നില്ല. ശാസ്ത്രംകൊണ്ടു നോക്കുന്നപക്ഷം എനിക്ക് അസാരം പ്രതിപത്തിയുള്ള വ്യാകരണം ഇവിടെ മിക്കവാറും അജാഗളസ്തനംതന്നെ. വെറും വൈയ്യാകരണന്മാൎക്കു സാക്ഷാൽ ശങ്കരാചാൎയ്യസ്വാമികൾ "നഹിനഹിരക്ഷതിഡുകൃഞ്കരണേ" എന്നു സ്പഷ്ടമായി നോട്ടീസ് കൊടുത്തിട്ടുണ്ടല്ലൊ. ഇതിനെല്ലാം പുറമെ, ഈ ഗ്രന്ഥം വായിക്കുന്നതിനുവേണ്ട സമയവും സൌകൎയ്യവും എങ്ങിനെ സമ്പാദിക്കേണ്ടു എന്ന കുണ്ഠിതവും കുറെ ഉണ്ടായി. ആ

കപ്പാടെ ഈ പ്രബന്ധം വാങ്ങി കുറെ നാൾ വെറുതെ വെച്ചുകൊണ്ടിരുന്നാൽ "ക്രിയാകേവലമുത്തരം" അഥവാ "അക്രിയാകേവലമുത്തരം" എന്നുകണ്ട യുക്തിപടുക്കളായ ഗ്രന്ഥകാരന്മാർ ഗ്രന്ഥം തിരിച്ചുകിട്ടിയാൽ മാത്രം മതിയെന്നു പറഞ്ഞു ഞെരുക്കുമ്പോൾ യഥാസ്ഥിതിയിൽ മടക്കി ഏല്പിച്ചു മംഗളമായി ഈ ഏർപ്പാടു തീർക്കാമെന്ന് ഞാൻ പ്രതീക്ഷിച്ചിരുന്നു. പക്ഷേ പ്രതീക്ഷകൾ ഒന്നും ലക്ഷ്യത്തിൽ പതിക്കയും ഫലിക്കുകയും ചെയ്തില്ല. ഗ്രന്ഥം ഞാൻ കൈയേററു കുറെ കഴിഞ്ഞപ്പോൾ തുടങ്ങി അതിന്റെ പ്രണേതാക്കൾ പ്രണയമസൃണമായ ലേഖനപരമ്പരകളെക്കൊണ്ടു ഹാർദ്ദമായ മർദ്ദം ചുമത്തി അവരുടെ അഭിലാഷത്തിനു എന്നെ വശംവദനാക്കി. ക്രമേണ വർദ്ധമാനമായ സന്തോഷത്തോടുകൂടി ഇതു മുഴുവൻ വായിച്ചുനോക്കി. എനിക്കു കഥാനായകനെപ്പററി അസാധാരണമായ ആദരവും സാന്ദ്രമായ സന്തോഷവും ഹൃദയത്തിൽ ഉദിച്ചതുകൊണ്ട് ആ വികാരങ്ങളെ ഗുളികയാക്കി മംഗളാചരണം കലത്തി നിർമ്മിച്ചതാകുന്നു ആദ്യമുപനിബന്ധനം ചെയ്ത ശ്ലോകം.

സ്വാമികളെപ്പററി എനിക്കുള്ള അറിവ് മിക്കവാറും ഈ ഗ്രന്ഥത്തിൽനിന്നും സമ്പാദിതമാകയാൽ പ്രസ്തുതവികാരങ്ങളുടെ ഉൽഗമം ഭദ്രമായ ആധാരത്തിനേ ആശ്രയിച്ചാണോ എന്നൊരു ചോദ്യത്തിന് ഇവിടെ അവകാശമുണ്ട്. ഗുരുവിന്റെ ചരിതം രചിച്ചിരിക്കുന്നത് ശിഷ്യന്മാരാണ്. ഗുരുശിഷ്യബന്ധം വിശിഷ്യ, ഭാരതീയരുടെ ഇടയ്ക്കു, പിതാപുത്രന്മാരുടെ ബന്ധത്തെക്കാൾ ഒരു പക്ഷേ തുലോം അടുപ്പമുള്ളതാണ്. അവരുടെ ബന്ധദാർഢ്യംകൊണ്ടു ഗുരുശിഷ്യന്മാർ തമ്മിൽ വ്യവഹാരത്തിന് അവകാശമില്ലെന്നു സ്മൃതിവ്യാഖ്യാതാക്കൾ പറയുന്നു.

"സ്മൃത്യാചാരവ്യപേതേന
മാർഗ്ഗേണാധർഷിതഃപരൈഃ"

എന്നുതുടങ്ങുന്ന യാജ്ഞവൽക്യശ്ലോകവ്യാഖ്യാനം നോക്കുക. ഗുരുനിന്ദ ശിഷ്യൻ ചെയ്തുകൂടാത്തതാകുന്നു. ആ നിലയിൽ ഈ കൃതിയിൽ പ്രതിപാദിതന്റെ ദോഷഭാഗം വല്ലതുമുണ്ടെങ്കിൽ അതിനെക്കുറിച്ചു പ്രബന്ധകാരന്മാർ കേവലം വാചംയമന്മാരായല്ലാതിരിക്കുമോ എന്നാണ് ഉത്ഥാപ്യമായ ശങ്ക. ഈ ശങ്കയെ നിരസിക്കുന്ന

തിന്നു മുൻപായി, പ്രസ്തുതശിഷ്യന്മാരുടെ നിലയെക്കൂടി പരിശോധിക്കേണ്ടിയിരിക്കുന്നു. സ്വാമികളെപ്പററി ചരിത്രകാരന്മാരായ ശിഷ്യന്മാരുടെ ഭക്തി സർവ്വോപരിസ്പഷ്ടമാകുന്നുണ്ട്. ഇതിലെ ഓരോ വരിയും ശിഷ്യഭക്തി നിഷ്യന്ദരസംകൊണ്ടു സാർദ്രമായിരിക്കുന്നു. ആധിക്യംകൊണ്ടു് അതു ചിലടത്തു് അശാന്തമായിച്ചമഞ്ഞു കർക്കശമായ കശാപ്രയോഗത്തിനുകൂടി ശിഷ്യന്മാർ സന്നദ്ധന്മാരായി നിൽക്കുന്നതുപോലെ തോന്നുന്നു. "കാരാടൻ" എന്നും "ബ്രഹ്മാനന്ദൻ" എന്നും സംജ്ഞിതനായ ഒരു പ്രതിയോഗി യോഗിയോടു് ഇവർ കയർത്തിരിക്കുന്ന ഭാഗം ഇതിനൊരു നല്ല ദൃഷ്ടാന്തമാണ്. കാരാടൻെറ നാഡികൾ തളരത്തക്കവണ്ണം വാദഖണ്ഡനം കഴിച്ചതും ഇനിയും കഴിക്കാൻ നിശ്ചയിച്ചിരിക്കുന്നതും ഒന്നുകൊണ്ടും മതിയാകാതെ "കാരാട"നാമധേയംപോലും ഗുണമല്ലെന്നു കാണിക്കുവാൻ നാണുവാശാൻെറ വക"വെള്ളാടന"നെന്നുള്ള വിപരീതവർണ്ണനംകൂടി ഇവർ ഉദ്ധരിച്ചിരിക്കുന്നു. നാണു ആശാൻെറ ഗുരു നിർണ്ണയത്തിൽ കുമാരനാശാനു വന്നുപോയതായി പറയുന്ന ദുരഭിമാനത്തെക്കുറിച്ചു് ഇവർ മുറുമുറുക്കുന്നത് വേറെ ഒരുദൃഷ്ടാന്തം എന്നു വേണ്ട, സ്വാമികളുടെ പുസ്തകങ്ങൾ അച്ചടിക്കാൻ കൂട്ടാക്കില്ലെന്നു പറഞ്ഞ അച്ചുകൂടക്കാർ, സ്വാമികൃതികൾ അഭിപ്രായത്തിനയച്ചുകൊടുത്തിട്ടു മൗനം ദീക്ഷിച്ചിരുന്നിട്ടുള്ളവർ ഇങ്ങിനെ ഉള്ളവരുടെ നേരേകൂടി ഈ ശിഷ്യാഗ്രേസരന്മാർ ഉഗ്രംപശ്യന്മാരായി കാണപ്പെടുന്നു.

ഇണയെപിടിക്കുവാൻ കൂട്ടിൽ കാട്ടാളൻ കൈകടത്തിയാൽ പരമശാന്തയായ കപോതികൂടി ആക്രമിക്കുന്ന കൈയ്ക്കിട്ടു കൊത്തുന്നതിൽ പ്രദർശിപ്പിക്കുന്ന ലളിതശൌര്യംപോലെ ഗുരുവിനെക്കുറിച്ചു അനാദരചരായവപോലും അസഹിഷ്ണുക്കളായ ഈ ശിഷ്യരെ ബാധിച്ച ഭക്തികോപക്രമം ഒരു സങ്കരജാതിവികാരമാകുന്നു.

ഇപ്രകാരം കനത്ത ഗുരുപക്ഷപാതം നൈസർഗ്ഗികമായ ഗുണപക്ഷപാതംകൊണ്ടല്ലാതെ ഉണ്ടാകുന്നതല്ല. ഗുണത്തെക്കാൾ ദോഷം ഗുരുവിൽ കലർന്നിരുന്നുവെങ്കിൽ ഇവരെ ഇത്രകലശലായി ഗുരുവിലേക്കു് ആകർഷിക്കുന്നതു് എന്തെന്നു മനസ്സിലാകുന്നില്ല. സാമാന്യം വിദ്യാസമ്പന്നന്മാരായ ഈ ഗ്രന്ഥകാരന്മാർക്കു് അന്യദേശീയനായ ഒരാളിൻെറ ദോഷങ്ങളെ നിഗ്രഹനം ചെയ്യുന്നതിനാൽ എന്തു സാധിക്കേണ്ടതായുണ്ട്? പിന്നേയും, ഈ പ്രബന്ധത്തിൽ പ്രകാ

ശിക്കുന്ന നായകഗുണപ്രചുരിമ വിചാരിക്കുമ്പോൾ അതിനോട് ഏകാധിഷ്ഠാനമായി ദോഷത്തിനു സ്ഥിതി അലഭ്യമാകുന്നു. സതതസാഹചര്യംകൊണ്ടു ഗുരുവിനെപ്പററി ശിഷ്യനുണ്ടാകുന്ന സൂക്ഷ്മജ്ഞാനം അന്യനുണ്ടാകുന്നതല്ല. ആകയാൽ ഈ ഗ്രന്ഥനിർമ്മിതിക്കധികാരികൾ സർവ്വഥാ പ്രസ്തുതന്മാർതന്നെയെന്നും അവരാൽ പ്രതിപാദിതമായ സംഗതികൾ ഭദ്രമായി ഗണനീയങ്ങളാണെന്നും സിദ്ധിക്കുന്നു.

അടിസ്ഥാനമാക്ഷേപരഹിതമെന്നു പരീക്ഷയിൽ സ്പഷ്ടമായിരിക്കെ അതിൽ പ്രതിഷ്ഠിതനായ നായകനെക്കുറിച്ചു നമ്മുടെ ദൃഷ്ടി പ്രസരിപ്പിക്കേണ്ടിയിരിക്കുന്നു. ഇതു് ഒരു ജീവന്മുക്തൻെറ ജീവഭാഗചരിത്രമാണെന്നു ഗ്രന്ഥകാരന്മാർ പ്രസ്താവിക്കയും അഭിമാനിക്കയും ചെയ്യുന്നു. എന്നാൽ ഇതുകൊണ്ടുള്ള പ്രയോജനമെന്ത്? എന്നൊരു ശങ്ക ഇവിടെ അങ്കുരിച്ചേക്കാവുന്നതാണ്. സംസാരത്തിൽനിന്നും നിവർത്തിച്ചിരിക്കുന്ന സച്ചിദാനന്ദാനുഭൂതിമാത്രപരായണന്മാരെക്കൊണ്ടു കേവലം ലൌകികന്മാർക്കെന്തു കാര്യം? എന്നാണ് വിചാരിക്കേണ്ടിവരുന്നതു്. സംസാരരൂപമായ സംകുലയുദ്ധത്തിൽനിന്നു ഒരാൾ പിൻവലിഞ്ഞാൽ അത്രക്കു മററുള്ളവർക്കും ആശ്വാസമുണ്ടല്ലോ എന്നു ജ്ഞാനികളെക്കുറിച്ചു ശ്ലാഘിക്കുന്നതായാൽ അവിടെ ആത്മഹത്യചെയ്യുന്നവനും അവകാശിയാണെന്നുവരും. അങ്ങനെ ഒരു കോണമാശ്രയിച്ചല്ല നിരൂപണം കരണീയമായിരിക്കുന്നതു്. ആസ്തംബമനുഷ്യപര്യന്തമുള്ള സൃഷ്ടിമണ്ഡലം നമുക്ക് അനുഭവഗോചരമാകുന്നു. സൃഷ്ടിമാലയിൽ മനുഷ്യൻ നടുനായകംതന്നെ. ശൈശവയൌവന വാർദ്ധക്യാദി ദശാവിശേഷങ്ങളും ജാഗ്രൽസ്വപ്നസുഷുപ്തിരൂപമായ അവസ്ഥാത്രയവും ആഹാരവിഹാരാദ്യാശ്രയവും മററും സാധാരണസ്ഥിതിയിൽ മനുഷ്യന് അവർജ്ജ്യമായും കാണുന്നു. ഈ ക്ഷണത്തിലെ സ്ഥിതി ഉത്തരക്ഷണത്തിൽ ഭിന്നമാകുന്നു പലവിധത്തിലുള്ള സന്താപങ്ങളും മനുഷ്യരെ ബാധിക്കുന്നു. "ഏതസ്മാൽ കിമിഹേന്ദ്രജാലമപരം" എന്നു മനുഷ്യശരീരോല്പത്തിയും സ്ഥിതികളും പ്രവൃത്തികളും കണ്ടു് ഒരു ആചാര്യൻ ഉൽഘോഷിക്കുന്നു. ഇതരസൃഷ്ടികളെ അപേക്ഷിച്ചു മനുഷ്യർക്കുള്ള മാഹാത്മ്യം സുവ്യക്തമാകയാൽ കേവലം ജന്തുധർമ്മങ്ങളെ അതിവർത്തിച്ചുള്ള പ്രവൃത്തികൾ മനുഷ്യർക്കുണ്ടായിരിക്കേണ്ടതാകുന്നു. അങ്ങനെ നോക്കുമ്പോൾ ഈ പ്ര

പഞ്ചത്തേയും അതിൽ മനുഷ്യരുടെ ബന്ധത്തേയും താപബാധകൾ ഒരു കാലത്തും ഉണ്ടാകാതിരിക്കുന്നതിനു വേണ്ട ഉപായസമ്പാദത്തേയും മററും പററി നാം ആലോചിക്കേണ്ടതായും വരുന്നു. പാരമാൎത്ഥികമായ ജ്ഞാനം ഇതിനു് അവശ്യം വേണ്ടതാകുന്നു. തത്വജ്ഞാനശാഖകൾ എല്ലാം ഇതിന്റെ സിദ്ധിയെ ലക്ഷ്യമാക്കി പ്രവൎത്തിക്കുന്നു. "ദുഃഖത്രയാഭിഘാതാജ്ജിജ്ഞാസാ തദപഘാതകെഹേതൗ" എന്ന സാംഖ്യകാരികാശ്ലോകം നോക്കുക. വാതപിത്തകഫങ്ങളുടെ വൈഷമ്യംകൊണ്ടു് കായികമായും, കാമക്രോധമോഹഭയവിഷാദാദിവികാരംകൊണ്ടു് മാനസികമായും നേരിടുന്ന ആദ്ധ്യാത്മികതാപങ്ങളും, യക്ഷരാക്ഷസഗ്രഹാദിനിമിത്തങ്ങളായ ആധി ദൈവികതാപങ്ങളും മനുഷ്യരെ പീഡിപ്പിക്കുന്ന സ്ഥിതിക്കു് അവയുടെ നിവൃത്തിഹേതു അറിവാനുള്ള ഇച്ഛ അവശ്യം വേണ്ടതായിരിക്കുന്നു. വാസ്തവജ്ഞാനമാൎഗ്ഗേണ ദുഃഖശമനവും ശാശ്വതാനന്ദവും പ്രാപിക്കുന്ന കൌശലം ലഭിക്കുവാൻ ഉപദേശിക്കുന്ന ശാസ്ത്രമാകുന്നു വേദാന്തം.

> "പ്രജ്ഞാനേനേത്രോലോകഃ പ്രജ്ഞാപ്രതിഷ്ഠാ,—
> പ്രജ്ഞാനം ബ്രഹ്മ.........................."

എന്നു് ഐതരേയോപനിഷത്തും,

> "ആത്മാവാ അരേദ്രഷ്ടവ്യഃ ശ്രോതവ്യോമന്തവ്യോ
> നിദിദ്ധ്യാസിതവ്യഃ"

എന്നു് ബൃഹദാരണ്യകോപനിഷത്തും പറയുന്നതു് സവിശേഷം ശ്രദ്ധാൎഹമാകുന്നു. വേദാന്തം വിശദീകരിക്കുന്ന പദവി പരമാനന്ദമയമായ സന്നിവേശത്തിലേക്കു് നമ്മെ നയിക്കുന്നു. ആ സ്ഥാനം പലക്കും ദുഷ്പ്രാപമായി തോന്നുമായിരിക്കും. എന്നിരുന്നാലും പ്രപഞ്ചപഞ്ജരത്തിൽ മനുഷ്യന്റെ സ്ഥിതിക്കു് ചുരുങ്ങിയപക്ഷം ഒരു വ്യാഖ്യാനമെങ്കിലും വേദാന്തത്തിൽനിന്നും സന്ധാനം ചെയ്യാമെന്നുള്ള അഭിമാനം ഒരിക്കലും അസ്ഥാനത്താകയില്ല.

ഭാരതവൎഷത്തിൽ വേദാന്തത്തിനുള്ള മഹിമ അവൎണ്ണനീയമാകുന്നു. ഷാജഹാൻ ചക്രവൎത്തിയുടെ പുത്രനും ജഗന്നാഥപണ്ഡിതക്കു് പ്രിയംകരനും ആയിരുന്ന "ദാരാശാഹ" രാജകുമാരൻ ഏതാനും ഉപനിഷത്തുകളെ പേൎഷ്യൻ ഭാഷകളിലേക്കു ഭാഷപ്പെടുത്തുകയും, "ആൻകചീററൽഡ്യൂപ്പറാൺ" എന്ന ഫ്രഞ്ചുപണ്ഡിതൻ അതു ലത്തീൻ

ഭാഷകളിലാക്കുകയും ചെയ്ത വഴിക്കാണത്രെ യൂറോപ്പ് ഖണ്ഡത്തിൽ വേദാന്തത്തിനു ആദ്യമായി പ്രവേശം ലഭിച്ചതു്. "ഷോപ്പൺഹയർ" എന്ന പ്രസിദ്ധജർമ്മൻ തത്വജ്ഞാനിയുടെ ആശയം മിക്കവാറും മേൽപടി ലത്തീൻ തർജ്ജമയാകുന്ന മൂശയിൽ വാർത്തിട്ടുള്ളതായിക്കാണുന്നു. അതിനുശേഷം ഇദാനീന്തനനായ "പാൾഡ്യൂസൻ" പര്യന്തം വേദാന്തശ്ലാഘികളായി വളരെ പാശ്ചാത്യപണ്ഡിതന്മാർ ഉണ്ടായിട്ടുണ്ടെന്നുള്ള സംഗതിയും പ്രസ്താവയോഗ്യമാകുന്നു.

ഇപ്രകാരം സാർവ്വലൌകികപ്രശസ്തിപാത്രമായ വേദാന്തത്തിലും അതിലേക്കു അധിരോഹണത്തിനു് വളരെ ഉപയോഗമുള്ള യോഗത്തിലും ഗാഢമായ പാണ്ഡിത്യവും സ്വാനുഭൂതിയും സമ്പാദിച്ചിരിക്കുന്നതായി പറയുന്ന പ്രസ്തുത സ്വാമികളെക്കുറിച്ച് ആർക്കുതന്നെ ആദരവുണ്ടാകയില്ല. ഇവിടെ വിപ്രതിപത്തി വല്ലവർക്കും ഉണ്ടെങ്കിൽ വിസ്മയത്തിനവകാശമില്ല. ജഗദ്ഗുരു ശ്രീശങ്കരാചാര്യർ സ്വജനക്ലിശിതനായി വിദേശഗമനം ചെയ്കയും കരികാലചോളൻെറ അവതാളങ്ങൾ ഭയന്നു് രാമാനുജാചാര്യർ പലായനം ചെയ്കയും തത്വചിന്തയെന്ന പന്ഥാവിലും ശാന്തത ലോകർ സമ്മതിക്കയില്ലെന്നുള്ളതിനുള്ള അനേകം ഉദാഹരണങ്ങളിൽ ഉൾപ്പെട്ടതാകുന്നു. അതുകൊണ്ടു് ആ ഭാഗം ഗൌനിക്കത്തക്കതല്ല. ഇങ്ങനെയുള്ള മഹാന്മാരുടെ സ്ഥിതി മുഴുവനും മററുള്ളവർക്കു കരസ്ഥമാകുമെന്നുള്ള മോഹമല്ല ഇവിടെ പ്രശംസക്കു ഹേതു. ചുരുങ്ങിയപക്ഷം ലോകരുടെ ചര്യാമര്യാദകളെ ക്രമപ്പെടുത്തുന്നതിനും അഭിവൃദ്ധമാക്കുന്നതിനും സന്മാർഗ്ഗനിഷ്ഠയെ സ്ഥേഷ്ഠമാക്കുന്നതിനും മഹാനുഭാവന്മാരുടെ സന്നിധാനശക്തി പ്രയോജനകരമാണല്ലോ. പൂർണ്ണചന്ദ്രൻെറ അന്തരാത്മാവിലുള്ള അനുഭവരസമെങ്ങിനെയെല്ലാമെന്നു നമുക്കു നിശ്ചയമില്ല. പക്ഷേ പ്രസന്നമായ ജ്യോൽസ്നാപ്രസരം ലോകത്തെ എങ്ങിനെ അഭിസ്പൃശിക്കുന്നു എന്നു നിർണ്ണയിക്കുവാൻ തീരെ പ്രയാസമില്ല. ജ്ഞാനികളുടെ കാര്യവും ഏതാണ്ടൊക്കെ ഇങ്ങിനെയാകുന്നു.

മേൽപറഞ്ഞതിൽനിന്നു നീലകണ്ഠതീർത്ഥപാദർ ലോകരംഗം വെടിഞ്ഞു വേദാന്തസുരംഗവഴി മോക്ഷഭംഗി മാത്രം നോക്കി രസിച്ചിരിക്കയാണെന്നു അർത്ഥമാകയില്ലല്ലോ. സംസ്കൃതഭാഷയിൽ അഗാധമായ വിജ്ഞാനവും വ്യാകരണാദിശാസ്ത്രങ്ങളിൽ ദൃഢമായ വൈദുഷ്യവും സാഹിത്യവിഷയത്തിൽ സമൃദ്ധമായ വാസനയും അ

ദ്ദേഹത്തിൽ വികസിച്ചുകാണുന്നു. ഇതിലേക്ക് യൂറോപ്പ് അമേരിക്കാ മുതലായ പാശ്ചാത്യദേശങ്ങളിലും ഭാരതവർഷത്തിലുമുള്ള അനേകവിദ്വന്മണികൾ അദ്ദേഹത്തിന്റെ സംസ്കൃതകൃതികൾ വായിച്ചുനോക്കീട്ട് അയച്ചുകൊടുത്തിട്ടുള്ള പ്രശംസാപത്രങ്ങളേക്കാൾ വിശദമായ തെളിവ് ആരുമാവശ്യപ്പെടുമെന്നു തോന്നുന്നില്ല. ഉദരംഭരിത്വപരമായ മുദ്രയാണ് വിദ്യാഭ്യാസത്തിന്റെ മുഖ്യമായ ഭൂഷണം എന്നുള്ള തത്വം ഘോഷിക്കപ്പെടുന്ന ഇക്കാലത്തു കേവലം മനോബുദ്ധിവികാസമാത്രഫലങ്ങളായ വിദ്യാവിഷയങ്ങളിൽ ജനങ്ങൾ അലസന്മാരായിരിക്കാനെ തരമുള്ളു. നവീനസിദ്ധാന്തങ്ങൾ കൂലങ്കഷമായി വ്യാപിച്ചുതുടങ്ങിയതോടുകൂടി ഹിന്ദുക്കളുടെ ഇടയിൽ പൂർവ്വരീതിയിൽ ഉണ്ടായിരുന്ന വിദ്യായത്നം വളരെ ലോപിച്ചുപോയിരിക്കുന്നു. ഉദരനിരപേക്ഷമായ വിദ്യാശാഖകൾ പരക്കെ ആസ്വാദ്യമായല്ല കാണുന്നതു്. അഥവാ അങ്ങിനെയുള്ള വിഷയങ്ങളിൽ വല്ലവരും പ്രവേശിക്കുന്നതായാൽ അവർ പ്രായേണ പുറമെ ഗിൽട്ടിട്ട് മോടി തേടുവാനല്ലാതെ മാംസളമായ വൈദുഷ്യം സമ്പാദിക്കുവാൻ ശ്രമം ചെയ്യുന്നതായി പറവാനില്ല. ഈ സ്ഥിതിയിൽ ശ്ലേഷ്ഠമായ ശാസ്ത്രനിഷ്ഠയും സാഹിത്യനൈപുണ്യവും സമ്പാദിച്ചിട്ടുള്ള നമ്മുടെ സ്വാമികൾ സവിശേഷം പ്രശംസാപാത്രമാകുന്നു

സ്വാമികളുടെ സംസ്കൃതകൃതികളേയും മററും പററി എന്റെ അഭിപ്രായം ഒന്നുരണ്ടു ദിക്കിൽ ഉദ്ധരിച്ചിട്ടുള്ളതായിക്കണ്ടു. ആ അഭിപ്രായം ഈ കൃതി വായിച്ചുനോക്കിയശേഷം യാഥാർത്ഥ്യത്തെ വളരെ കൃശമായി മാത്രമേ പ്രകാശിപ്പിച്ചിട്ടുള്ളുവെന്നു തോന്നി. ആദ്യമാദ്യമുള്ള കൃതികളിലെ പ്രയോഗകാഠിന്യജന്യമായ വൈഷമ്യം പിന്നീടുള്ള കൃതികളിൽ ക്രമേണ കുറഞ്ഞു, അവ ലാളിത്യസുന്ദരങ്ങളായി പരിണമിച്ചിരിക്കുന്നു എന്നു ഗ്രന്ഥകാരന്മാർ പറയുന്നു. ഇവിടെ ഉത്തരകൃതികളെപ്പററി പ്രശംസ സ്പഷ്ടമായിരിക്കുന്നതുപോലെ പൂർവ്വകൃതികളിൽ അസാരം പാകപ്പിഴയുണ്ടെന്നുള്ള ധ്വനി അസ്പഷ്ടമായി സ്ഫുരിക്കുന്നു. മേൽപടി പ്രാരംഭകൃതികളെപ്പററി അതുകൊണ്ടു് ഒന്നുരണ്ടു വാക്കു പറയേണ്ടതായിട്ടുണ്ട്. ആദ്യഗർഭവിഷയകമായ പ്രസവവേദന അത്രതന്നെ ഊർജ്ജിതമായി പിന്നീടുള്ള ഗർഭമോചനം സംബന്ധിച്ചു സ്ത്രീജനങ്ങൾക്കുണ്ടാകുന്നുണ്ടെന്നു തോന്നുന്നില്ല. അതുപോലെ കവിതയിലും ആദ്യകൃതികളുടെ നിർമ്മിതി കുറെ

ശ്രമാവഹമായിരിക്കാം. പക്ഷെ പൂർവ്വാപരക്രമമനുസരിച്ചുള്ള ശ്രമതാരതമ്യം വളരെ സാരമുള്ളതല്ല. പ്രസ്തുത സംഗതിയിൽ കൃതികളുടെ ആന്തരികമായ സ്വഭാവംതന്നെ പ്രബലമായ കാരണമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. കവിതാസ്വാദനത്തെ രണ്ടുമൂന്നു ഘട്ടങ്ങളായി വിഭജിക്കാവുന്നതാണ്. പ്രഥമഘട്ടത്തിൽ കവിവാക്യങ്ങളുടെ അർത്ഥത്തെ ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഇതു ബുദ്ധികൊണ്ടു നിവർത്തിക്കേണ്ടതും അവനവന്റെ അറിവിനെ അപേക്ഷിച്ച് അർത്ഥസിദ്ധിസുകരമെന്നോ ദുഷ്കരമെന്നോ തോന്നുന്നതും ആകുന്നു. അർത്ഥഗ്രഹണബുദ്ധിവ്യാപാരംതന്നെ ചിലപ്പോൾ രസകരമായി തോന്നാം. "ശ്വേതോഗച്ഛതി" എന്ന വാക്യത്തിൽ ശ്വേതൻ=വെള്ളക്കാരൻ പോകുന്നു എന്നും "ശ്വാ ഇതഃഗച്ഛതി" പട്ടി ഇവിടന്നു പോകുന്നു എന്നും രണ്ടർത്ഥം അടങ്ങിയിരിക്കുന്നു എന്നു നാം കണ്ടുപിടിക്കുമ്പോൾ ഒരു രസം നമുക്കു തോന്നുന്നതു ഇതിനു ഉദാഹരണം. കവിവാക്യപിണ്ഡത്തിന്റെ സത്തായ അർത്ഥം ബുദ്ധിയാൽ ഗ്രഹീതമായ ശേഷം ഹൃദയത്തെ അഭിമുഖീകരിച്ചു ചലിക്കുകയും ഹൃദയത്തെ സ്പർശിക്കയും ചെയ്യുന്നു. ഇതു ദ്വിതീയഘട്ടം. തന്നിമിത്തം ജനിക്കുന്നതു വികാരമാകുന്നു. ആ വികാരമാകട്ടെ രസരൂപമായി അന്തരാത്മാവിന്റെ അനുഭവത്തിനു പാത്രമാകുന്നു. ഇതു തൃതീയഘട്ടം. തൃതീയഘട്ടംവരെ ചെന്നുപററണമെന്നുണ്ടെങ്കിൽ കവിവാക്യത്തിൽ സംഭരിച്ചിരിക്കുന്ന അർത്ഥത്തിനു അത്രമാത്രം ഉൽക്കർഷമുണ്ടായിരിക്കണമെന്നും ഇതിനാൽ വന്നുകൂടുന്നു. തൈലകുണ്ഡത്തിൽ "പെട്രോൾ" ക്ഷയിക്കുമ്പോൾ മോട്ടോർ വണ്ടിയുടെ ചലനം ശമിച്ചു വഴിമേൽ ഇരുന്നു പോകുന്നതുപോലെ കവിവാക്യവും അർത്ഥക്ഷയത്തോടുകൂടി പ്രസ്തുതഘട്ടപരമ്പരയിൽ വല്ലേടവും ചെന്നുചേർന്നു കലാശിച്ചുപോകുന്നതാകുന്നു. അർത്ഥഗ്രഹണത്തിൽ അതായതു പ്രഥമഘട്ടത്തിൽ ഉള്ള ലഘുവായ രസത്തോടുകൂടി ചില വാക്യങ്ങൾ അസ്തംഗതമാകുന്നതും ഉണ്ട്. "ശ്വേതോഗച്ഛതി" എന്ന വാക്യത്തിൽ ഹൃദയത്തെ സ്പർശിക്കുവാൻവേണ്ട അർത്ഥത്തിന്റെ ഒരു കണികപോലും ഇല്ല. അർത്ഥത്തിന്റെ ഗൌരവം പ്രായേണ പ്രതിപാദ്യവിഷയത്തെ അനുസരിച്ചു നില്ക്കുന്നു. വികാരസ്ഫുരണമുണ്ടാകുവാൻ പര്യാപ്തമല്ലാത്ത വിഷയം വെച്ചുകൊണ്ടു രസം ജനിപ്പിക്കുവാൻ ശ്രമം ചെയ്യുന്നതു മടലുവാളും പാളപ്പരിശയുംകൊണ്ടു യുദ്ധത്തിനു പുറപ്പെടുന്നതുപോലെ

പരിഹാസകരമാവാനേ തരമുള്ളൂ. വിഷയകാഠിന്യമനുസരിച്ചു ചിലപ്പോൾ വർണ്ണനക്കു കാഠിന്യം വന്നു എന്നുംവരാം. എല്ലാ ലോഹങ്ങളും ഒരേ ഡിഗ്രിയിലുള്ള ഉഷ്മാവുകൊണ്ടു ഉരുക്കുന്നതിനു സാധിക്കയില്ലല്ലോ. അങ്ങിനെ വരുമ്പോൾ അർത്ഥഗ്രഹണക്ലേശംകൊണ്ടു നിർത്തിക്കളയാമെന്നു വെക്കുന്നതു ബുദ്ധിമാന്ദ്യലക്ഷണമാകുന്നു.

മേൽപറഞ്ഞ സംഗതികൾ വിസ്മരിക്കാതെ നോക്കുമ്പോൾ സ്വാമികളുടെ കൃതികൾ അർത്ഥഗ്രഹണഘട്ടത്തിൽതന്നെ അല്പരസം സ്ഫുരിപ്പിച്ചു വിലയംഗമിക്കുന്നവ എന്നു പറയാവുന്നതല്ല. എന്നാൽ ഗ്രന്ഥകാരന്മാർ പറയുന്നതുപോലെ അവയുടെ താല്പര്യം ഗ്രഹിക്കുന്നതിൽ സ്വല്പം ശ്രമമുണ്ടെന്നു പറയത്തക്കതുമാകുന്നു. ഇതിനുള്ള പ്രധാന ഹേതു വിഷയങ്ങളുടെ ഗാംഭീര്യംതന്നെ ആയിരിക്കണം. കഠിനങ്ങളായ വിഷയങ്ങൾ മനോധർമ്മമൂഷയിൽവെച്ചു വൈദഗ്ദ്ധ്യമയമായ ഉഷ്മാതിശയത്താൽ ദ്രവീകരിക്കയും അവ പദ്യരൂപങ്ങളായി ഘനീഭവിച്ചപ്പോൾ ഉരുക്കുവാൻ പ്രയോഗിച്ച വൈദഗ്ദ്ധ്യത്തിന്റെ സാരം കൂടിചേർന്നു കട്ടിപിടിച്ചു പരിണമിക്കുകയും ചെയ്തതുപോലെ തോന്നുന്നു. അതുകൊണ്ടവയിൽ ലീനമായിരിക്കുന്ന രസപ്രസരം ത്യാജ്യമെന്നുവെച്ചു തള്ളിക്കളയാവുന്നതല്ല. പല ശ്ലോകങ്ങളിലും വളരെ ഭാവങ്ങളും പ്രതിബിംബങ്ങളും സമ്മിശ്രണം ചെയ്തു വൈചിത്ര്യസമൃദ്ധി വരുത്തിയിരിക്കുന്നു:—

"ഹൃദന്തഃപൂർവ്വാദ്രിം തിലകയതു ചിൽഭാനുരുദയൽ
സഭർഗ്ഗാഖ്യം തേജോവിദിതമിഹയസ്മിൽ ഭഗവതി
യദംശുസ്രുക്സമൃഗ്ല്യ ദയദരജം ധൂനയതി ത—
ന്തമസ്സുസ്സാന്നിത്യം നിരുപമകൃപം തം പ്രണവതി."

എന്ന ശ്ലോകം നോക്കുക. ചൈതന്യത്തിന്റെ പ്രസരം അജ്ഞാനത്തെ ഉന്മൂലനം ചെയ്യുന്നു എന്നു ആകക്കൂടി അർത്ഥം. അതിന്റെ വർണ്ണനയിൽ ചൈതന്യം പരമശിവൻതന്നെ എന്നുള്ള ഭാവനയാളുടങ്ങി ശിവനും സൂര്യനും തമ്മിൽ രൂപകം ചെയ്തു സൂര്യോദയത്തിനു വേണ്ട പൂർവ്വാചലം അന്ധകാരനിരാസം മുതലായതു കലർത്തി ഇടക്കു ഗായത്രീവരായ ഉൾപ്പെടുത്തി ഔജ്ജ്വല്യം ജനിപ്പിച്ചിരിക്കുന്നു. പോകുന്ന പോക്കിൽ വ്യാകരണത്തിന്റെ ദുർഘടകോടികളിൽ വായനക്കാരെ ഒന്നുരണ്ടു മുട്ടിക്കാതെ വിടുകയുമില്ല. പ്രയോഗങ്ങളുടെ സാധുതാസാധുതാവിചാരം അത്ര സുകരമല്ല.

"ജഗൽസ്രോതഃ പുത്രീയതികരുണാ" എന്നു ശ്രീകണ്ഠാമൃതലഹരിയിലും "വിളുപദമിതോഖത്തിനും മാരസോതഃ" എന്നു യോഗാമൃതതരംഗണിയിലും പ്രയോഗങ്ങളും മാരസോതഃ എന്നതിനു മാരജനക എന്നാണ് അൎത്ഥമെന്നും "ഷൂ— പ്രസവൈശ്വൎയ്യയോഃ" എന്നു ധാതുവിൽ "തൃച്" പ്രത്യയത്താൽ സോതൃശബ്ദം സിദ്ധമെന്നും ഒരു ടിപ്പണിയും കാണുന്നു. തൃജന്തം ചേൎത്തു സമാസിച്ചതു "തൃജകാഭ്യാംകൎത്തരി" എന്നതിനു വിരുദ്ധമല്ലേ എന്നൊരു സംശയം ആദ്യമേ ജനിക്കും. എന്നാൽ ഷഷ്ഠീസമാസനിഷേധങ്ങൾ പ്രായികങ്ങളാണെന്നു ലഘുപാണിനീയ പ്രഭൃതിമതവും "ത്രിഭുവനവിധതുഃ" എന്നും മററുമുള്ള പ്രയോഗങ്ങളും അതിനുശേഷഷഷ്ഠികൈയടാദികളുടെ വ്യാഖ്യാനവും സമാധാനമുള്ളതുകൊണ്ടു് അസാധുത്വമാരോപിക്കുവാൻ തരമില്ല. പിന്നെ ഒരു ശങ്കകൂടി ഇവിടെത്തന്നെ ഉണ്ടാകാം. "ഷൂ— പ്രസവൈശ്വൎയ്യയോഃ" എന്നിടത്തു പ്രസവം എന്നാൽ അഭ്യനുജ്ഞാദി എന്നൎത്ഥമാകുന്നു. അല്ലാതെ ഗൎഭമോചനമെന്നല്ല. പക്ഷേ ജഗൽസോതഃ മാരസോതഃ ഇത്യാദിയിൽ ഉൽപാദനാൎത്ഥത്തിലാണ് "ഷൂ" ധാതു പ്രയുക്തമായിരിക്കുന്നതു് എന്നു സ്പഷ്ടമാകുന്നു. പക്ഷേ "യാപിദ്ധ്രുവസാപി സൗതിമഹതീമൗൽസുക്യദുഃഖാസികാം" എന്നു് "ഷൂ" ധാതുവിനെ ഉൽപാദനാൎത്ഥത്തിൽ ഉപയോഗിച്ചിട്ടുള്ളതായി കവിവാക്യം കാണുന്നുണ്ടു്. ധാതുകാവ്യവ്യാഖ്യാനം നോക്കുക. ഇങ്ങനെ ശബ്ദശാസ്ത്രത്തിൻെറ ഇടവഴികളിൽ കടന്നുകൂടുന്നതു് സ്വാമികൾക്കു് ഒരു കൌതുകംകൂടിയല്ലയോ എന്നു സംശയിക്കത്തക്കവിധം മേൽകാണിച്ച തരത്തിലുള്ള പ്രയോഗങ്ങളുടെ പ്രാചുൎയ്യം വ്യാപിച്ചു കാണുന്നു. ഇടുക്കുവഴിയെ സഞ്ചരിച്ചു് ചിലപ്പോൾ മാൎഗ്ഗഭ്രമം പററിയതുപോലെയും തോന്നിപ്പോകും. ശ്രീഹരിനവകത്തിൽ "സ്വൎഗ്ഗംഗാഖൎവ്വഗൎവ്വാകഷം" എന്നൊരു പ്രയോഗം കാണുന്നു. "സൎവ്വകുലാഭ്രകരീഷേഷുകഷഃ" എന്ന സൂത്രത്താൽ സൎവ്വംകഷം അഭ്രംകഷം ഇത്യാദികളുടെ സിദ്ധിക്കു വകയുണ്ടു്. ഗൎവ്വശബ്ദയോഗത്തിൽ കഷ് ധാതുവിനു "ഖച്ചോ" "ഖശ്ശോം"ചേൎത്തു ഗൎവ്വംകഷം എന്നും രൂപം ചമച്ചിരിക്കുന്നു. "ദിവാവിഭാനിശേ"തി സൂത്രത്താൽ "ട" പ്രത്യയോഗത്തിൽ ലിപികരശബ്ദം സ്പഷ്ടമേ സിദ്ധിക്കുന്നു. "ലലാടം തപലിപിം — കരാൎണ്ണക്രീതാ" എന്നു ശ്രീകണ്ഠാമൃതലഹരിയിലെ ലിപിംകാരശബ്ദമോ? "ലിപിംകാരരാക്ഷരചണോക്ഷരചുഞ്ചുശ്ചലേഖകേ"

എന്നു അമരകോശത്തിന്റെ ചില പാഠങ്ങളിൽ ഇല്ലെന്നില്ല. പക്ഷേ ക്ഷീരസ്വാമി "ലിപികരോക്ഷരചണഃ" എന്നു പഠിക്കുകയും "ദിവാവിഭേ"തിസൂത്രം ഉദ്ധരിച്ചു "ട" പ്രത്യയാന്തമെന്നു് വ്യുൽപാദിക്കയും ചെയ്യുന്നു. ഇതിനൊക്കെ സമാധാനം "കൃത്യല്യുടോബഹുലം" എന്ന സൂത്രത്തെ യോഗവിഭാഗം ചെയ്തു ചിലർ കൃൽ പ്രത്യയങ്ങൾക്കു പൊതുവിൽ ബാഹുലകത്വമുണ്ടെന്നു ചെയ്യുന്ന വ്യാഖ്യാനമാണെങ്കിൽ സ്വാമികൾ ശബ്ദശാസ്ത്രവിഷയകമായി പ്രദർശിപ്പിച്ചിട്ടുള്ള സ്വാതന്ത്ര്യം ചില്ലറയല്ലെന്നു മാത്രമേ ഞാൻ പറയുന്നുള്ളു. അഥവാ "ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടിഃ" എന്ന തത്വം ശബ്ദശാസ്ത്രത്തിലും സ്വാമികൾ ആദരിക്കുന്നതായി തോന്നുന്നു.

ഈ കൃതികളിൽ പൊതുവിൽ മുഴങ്ങുന്ന പാണ്ഡിത്യഡിണ്ഡിമധ്വനി സാഹിത്യതാണ്ഡവത്തിന്റെ ആഡംബരത്തിനു അനുഗുണമായിരിക്കുന്നു. മൃദുലമായ ലാസ്യരസം മാത്രം കാംക്ഷിക്കുന്നവർ ഇവയിലേക്കു കടക്കേണ്ടകാര്യമില്ല.

"മയാകൃതാഹന്ത മനീഷിശേമുഷീ-
പ്രചോദനേ കാചനകർക്കശാകശ"

എന്നു സംഗതിവശാൽ എനിക്കു പറയേണ്ടിവന്നതുപോലെ സ്വകൃതികളെക്കുറിച്ചു സ്വാമികൾ പറഞ്ഞാൽ ഒരപാകവുമില്ല. ശബ്ദങ്ങളുടേയും അൎത്ഥത്തിന്റേയും ഗാംഭീൎയ്യം പ്രധാനലക്ഷ്യം. സൗഗമ്യം, ശ്രവണസൗഖ്യം മുതലായവയിൽ ഔദാസീന്യം, പാമരപ്രീതിയെക്കുറിച്ചു വൈമുഖ്യം ഇങ്ങിനെ പല ഭാഗങ്ങളും ഈ കൃതിയിൽ വ്യാപിച്ചിട്ടുള്ളതായികാണാം. കവിത, കവിയുടെ ആനന്ദാനുഭവത്തെ പുരസ്കരിച്ചു നിൎമ്മിച്ചിട്ടുള്ളതായും പല ദൃഷ്ടാന്തങ്ങൾ ലോകത്തിൽ കാണുന്നുണ്ടു്. പ്രസ്തുതകൃതികൾ മിക്കവാറും ആ വൎഗ്ഗത്തിൽ പെടുന്നവയാണു്. യശഃപ്രാൎത്ഥനയില്ലാതെ മേൽപ്രകാരം കവനം ചെയ്തിട്ടുള്ളവരുടെ കൃതികളും ആയി സ്വാമികളുടെ കൃതികൾക്കുള്ള സാദൃശ്യം നോക്കുക:—

ഭ്രയാൽസന്നിഭജ്ജ്വസ്താരകകരധൃതസൽ പാഞ്ചജന്യോത്ഥപഞ്ചാ-
സ്യാരാവോൽപാദിഷ്ടപുഷ്ടാരതതഭയമഭോഭഗ്നദന്താവളോജഃ

എന്ന ശ്രീഹരിനവകശ്ലോകം, ശ്രീശങ്കരാചാൎയ്യരചിതവിഷ്ണുപാദാദികേശസ്തോത്രത്തിലെ.

"പായാന്നഃപാഞ്ചജന്യഃസസകലദിതിജത്രാസമന്ദ്രൈഃ പൂരയൻമന്ദ്രസ്വ-
ന്നിദ്ധ്വാനൈന്നിരദൃഷ്ടധ്വനി പരിഭവമമ്ദൈരംബരംകംബുരാജഃ"

എന്ന ശ്ലോകഭാഗത്തെ അനുസ്മരിപ്പിക്കുന്നു. ഉദാഹരണങ്ങളെ കൂട്ടിയോ മററു വിധേനയോ ഇതിൽ കൂടുതലായി ഈ ഭാഗത്തെ നീട്ടണമെന്നു വിചാരിക്കുന്നില്ല.

ആചാരപദ്ധതി, ദേവാർച്ചാപദ്ധതി, ബ്രഹ്മാഞ്ജലി പ്രഭൃതികളാകുന്നു സ്വാമികളുടെ അനന്തരകൃതികൾ. ഇവയുടെ രചനയിൽ നിന്നു വെറും സാഹിത്യകൃത്യത്തിലുള്ള രസനിവൃത്തിയുടേയും, സാമുദായികസരണിയിലുള്ള അഭിരുചിയുടേയും സൂചന സുഗ്രഹമാകുന്നു. സമുദായചക്രനാഭിപോലെ നിന്നു വളരെ കാലം അനുകൂലപ്രതികൂലശക്തികളെ സമീകരിച്ച്, സ്വസമുദായാഭ്യുദയത്തിന്നു നിരന്തരം ശ്രമംചെയ്തു പോന്നിരുന്ന ഒരു മഹാനുഭാവനായിരുന്നു ശ്രീമാൻ സി. കൃഷ്ണപിള്ള അവർകൾ. യാതൊരുവൻെറ നാമധേയം ഇന്നും സമുദായസ്നേഹികളുടെ നയനപുടങ്ങളിൽ നനവു ജനിപ്പിക്കത്തക്കവണ്ണം ആദരാഭവശമന്ത്രമായിതന്നെ ഇരിക്കുന്നു, ആ സുഗൃഹീതനാമാവായ ആ മഹാത്മാവിൻെറ വ്യക്തമായ പ്രശംസക്ക് സാമുദായിക വിഷയമായി സ്വാമികൾ പാത്രീഭവിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ പ്രസ്തുതസരണിയിൽ സ്വാമികളുടെ പ്രവൃത്തി എത്ര സാരവത്തരമെന്നു പിന്നെ പ്രസ്താവിക്കേണ്ടതില്ലല്ലോ. നായർസമുദായശ്രേയോമാർഗ്ഗങ്ങൾ പറഞ്ഞുകൊടുക്കുന്നവരുടെ സംഖ്യ കൂടിയും കേട്ടുനടക്കുന്നവരുടെ സംഖ്യ കുറഞ്ഞും ആണ് കണ്ടിട്ടുള്ളത്. ക്ഷേത്രഗണിതത്തിലെ ഒരു പ്രമേയത്തെപ്പററിയെന്നതുപോലെ അത്ര വ്യക്തമായി സമുദായകാര്യങ്ങളിൽ ഒരു സംഗതി ശരിയെന്നോ തെററെന്നോ സ്ഥാപിക്കുവാൻ പ്രയാസമുണ്ട്. അതുകൊണ്ടാക്കും മററാരുടേയും അഭിപ്രായങ്ങളെ നിരസിക്കാം.; യാതൊന്നും ഗ്രഹിക്കാതെ വാദപ്രതിവാദങ്ങൾ നടത്താം. ലുണ്ടാകനും, ജല്പാകനും സമുദായനേതാവെന്നു നടിക്കാം. ഇങ്ങനെ പല സൌകര്യങ്ങളും ഉണ്ട്. "തത്വം വിചാരിക്കിലീശ്വരൻെറ കളി" എന്നല്ലാതെ എന്തു പറയേണ്ടു. ഇങ്ങനെ അവ്യാകൃതസ്വരൂപമായ ഒരു വിഷയത്തിൽ ഗാഢമായ ആലോചന ചെയ്തു മൂലതത്വങ്ങൾ ഭദ്രമാക്കി പരിഷ്കരണസരണികളെ നിർദ്ദേശിച്ചു സ്വാമികൾ രചിച്ചിരിക്കുന്ന പുസ്തകങ്ങൾ പാശ്ചാത്യ "വാണ്ടീഷി"നെക്കുറിച്ചു മാത്രം സ്പൃഹയാലുതാലുക്കളായി നടക്കു

ന്നവർ എത്ര "ഹീ ഹീ" കരിച്ചാലും അന്യതയേയും ആദരവിനേയും അ
ർഹിക്കുന്നു എന്നു് നിസ്സംശയം പറയേണ്ടിയിരിക്കുന്നു. സാമുദായിക
മായി നമ്മുടെ ഇടയിലുള്ള വിപ്ലവത്തിന്റെ കഠോരത എത്രതന്നെ
ആയിരുന്നാലും നായന്മാർ ഹിന്ദുക്കളാണെന്നുള്ള സംഗതി ആരും
ധരിക്കുന്നതായി അറിയുന്നില്ല. ആ തത്വത്തെ അധിഷ്ഠാനമായി
ട്ടംഗീകരിച്ചുകൊണ്ടാണ സ്വാമികൾ പരിഷ്കാരപ്രവർത്തനം തുടങ്ങി
ക്കാണുന്നതു്. മതനിഷ്ഠയും തദ്വാരാ സന്മാർഗ്ഗനിഷ്ഠയും വേണ്ടതാണെ
ന്നുള്ളതിനു തക്കമില്ലല്ലോ. ഇതരസമുദായങ്ങളും നമ്മുടെ സമുദായ
വും തമ്മിൽ ചില ഘട്ടനങ്ങൾ ഇല്ലെന്നു പറഞ്ഞാൽ ശരിയാക
യില്ല. അതിന്നു ഹേതു സമുദായങ്ങൾ തമ്മിൽ മുമ്പു വിചാരിച്ചു
പോന്നിരുന്ന അധരോത്തരഭാവത്തിൽ നേരിടുന്ന ഭേദഗതികൾ ആ
ണെന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. അഭിവൃദ്ധിമാർഗ്ഗത്തിൽ ച
രിക്കുന്ന സമുദായങ്ങളുടെ ഗതിയിലുള്ള ശീഘ്രതയും മന്ദതയും അഥ
വാ ഒരു സമുദായത്തിന്റെ നിശ്ചലത്വവും മററുള്ളവയുടെ ചരി
ഷ്ണുത്വവും നിമിത്തം പരസ്പരഘട്ടനം നേരിടാതെ തരമില്ല. ഓരോ
സമുദായവും പ്രാപിക്കുന്ന സ്ഥാനത്തിനു് അനുരൂപമായും അവിട
ന്നുൽഗതിക്കു് ആവശ്യമായുമുള്ള ആചാരപരിഷ്കാരങ്ങൾ അവർജ്ജ്യ
ങ്ങളായി വരുന്നതാകുന്നു. അതും കഴിയുന്നത്ര ഹിന്ദുമതം അവലം
ബിച്ചു നിർവ്വഹിക്കേണമെന്നു സ്വാമികൾക്കുള്ള താല്പൎയ്യം സ്ഥാന
ത്തിൽതന്നെ.

ഇങ്ങിനെ വിവിധമുഖമായി നോക്കുമ്പോൾ ലോകരംഗത്തിനു്
ഉപരിസ്ഥിതനെങ്കിലും ടി രംഗത്തിൽ അവതരിച്ചാൽ ജംഗമമായ
ഗ്രന്ഥശാലയെന്നോ സ്ഥാവരനായ സമുദായസാരഥിയെന്നോ വ
ർണ്ണിക്കപ്പെടാവുന്ന ഇദ്ദേഹം "മലയാളത്തിലെ മാനുഷനൊരുവൻ"
ആണല്ലോ എന്നുള്ളതാണു് നിരന്ധ്രമായ സന്തോഷത്തിനു കാരണം.
വൈദുഷ്യകൃഷ്യാശ്രയവും പ്രചുരമായ ദേശാടനവും പണ്ഡിതമൈ
ത്രിയുംകൊണ്ടു് ഗ്രാമീണസഹജമായ ഏസങ്കുചിതദൃഷ്ടിയെ പരിഹരിച്ചു്
ബുദ്ധിവികാസസിദ്ധമായ വിമലിമയെ സമുദായത്തിൽ പ്രസരിപ്പി
ക്കുന്ന ഏതാദൃശന്മാരായ നായന്മാർ അക്ഷയ്യമായ അഭിമാനത്തിനും,
ആനന്ദരസത്തിനും കാരണമെന്നാകുന്നു അസ്മദീയമതം. അന്തർ
ലീനമായ ഈ ഔൽസുക്യം പ്രസ്തുത പ്രബന്ധം വായിച്ചപ്പോൾ എ
ന്റെ വാചംയമവ്രതത്തെ ഭഞ്ജിക്കുവാൻ എത്രമാത്രം പ്രബലീഭവി

ച്ചിട്ടുണ്ടെന്ന് നിർണ്ണയിക്കുവാൻ ഞാനശക്തനാകുന്നു. ക്ഷീണപുണ്യമെന്നു ചിലപ്പോൾ തോന്നിപ്പോകുന്ന നമ്മുടെ സമുദായത്തിൽ അവശേഷിച്ചിട്ടുള്ള പുണ്യകണികകൾ ഉൽകൃഷ്ടരായ സമുദായാംഗങ്ങളുടെ ആവിർഭാവരൂപത്തിൽ പ്രകാശിക്കുവാൻ ജഗദീശ്വരൻ പ്രസാദിക്കട്ടെ."

ഈ ഉദ്ധാരണം വളരെ നീണ്ടുപോയിരിക്കുന്നു എന്ന് ഇതു രണ്ടാമതു വായിച്ചപ്പോൾ മാത്രമാണ് എനിക്കു മനസ്സിലായതു്. ഏതുഭാഗമാണ് വെട്ടിക്കുറക്കുവാൻ ഉള്ളതെന്നു പരിശോധിച്ചപ്പോൾ അതിൽനിന്നും ഒരു ഒററ അക്ഷരംപോലും വെട്ടുവാൻ എൻെറ തൂലികക്കു കഴിവുണ്ടായില്ല. ഹിമാലയപർവ്വതംപോലെ ഉന്നതവും അപ്രധൃഷ്യവും ആയ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ മസ്തിഷ്കത്തിൽനിന്നും നിർഗ്ഗളിച്ചിട്ടുള്ള വിജ്ഞാനഗംഗയെ പ്രസ്താവനയെന്ന ഭഗീരഥപ്രയത്നംകൊണ്ടു സാധിച്ച ആ പണ്ഡിതമണ്ഡലചണ്ഡഭാനുവിൻെറ കിരണകന്ദളങ്ങളാകുന്ന വാക്പ്രസരത്തെ അങ്ങിനെതന്നെ പകർത്തുക മാത്രമേ കിഞ്ചിജ്ഞനായ എനിക്കു കരണീയമായിത്തോന്നിയുള്ളു.

അത്രമാത്രം ഉയർന്ന ഒരു പന്ഥാവിൽ ചരിച്ച ഒരു യതിവര്യൻെറ ജീവിതഗാനസുധാത്ധരിയെ ആസ്വദിക്കുവാൻ നിയമശാസ്ത്രപടുവും സംസ്കൃതഭാഷാഹിമഗിരിയെ ദശാസ്യൻ കൈലാസത്തെയെന്നപോലെ എടുത്തു അമ്മാനമാടി തൃപ്തിഅടഞ്ഞിരിക്കുന്ന തീക്ഷ്ണബുദ്ധിയും ആയ ഒരാൾക്കല്ലാതെ അറിയാവുന്നതല്ലെന്നും, അദ്ദേഹത്തിൻെറ അഭിപ്രായങ്ങളെ ശരണീകരിക്കുന്നതല്ലാതെ പുതിയ ഒരു അഭിപ്രായം പുറപ്പെടുവിക്കുന്നതു് ദുസ്സാദ്ധ്യമാണെന്നും തോന്നുകയാൽ ഉദ്ധാരണത്തിൽ ഞാൻ പിശുനഭാവം ആചരിക്കാതെ അതിനെ വായനക്കാരുടെ മുൻപിൽ സമർപ്പിച്ചതാകുന്നു. അതിനെ കരുണാപുരസ്സരം ക്ഷമിക്കണമെന്നു വായനക്കാരോടു് അപേക്ഷിച്ചുകൊള്ളുന്നു.

ശ്രീചട്ടമ്പിസ്വാമികൾ എഴുതിയ "വേദാധികാരനിരൂപണം" എന്ന ഗ്രന്ഥത്തിൽ പ്രിയ ശിഷ്യനായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ഒരു ഭൂമിക കാണുന്നുണ്ടു്. സ്വാമികളുടെ ഗദ്യരീതി കാണിപ്പാൻ ആ ഭാഗവുംകൂടി ഇവിടെ ഉദ്ധരിച്ചിട്ട് ഇവിടം കടന്നുപോകാം.

"വേദാധികാരനിരൂപണം എന്ന ഈ ഗ്രന്ഥം രണ്ടുമൂന്നു വാല്യ

ങ്ങളായി പ്രസിദ്ധം ചെയ്യത്തക്ക ഒരു ബൃഹൽക്കായനിബന്ധമാണെന്നു രചനാവസ്ഥമായിരുന്നകാലത്തു എനിക്കു തോന്നീട്ടുണ്ട്. സ്വാമി തിരുവടികളുടെ അനേകസംവത്സരങ്ങളിലെ പ്രയത്നത്തിന്റെ പരിണാമമാണ് അതെന്നും ഞാൻ കണ്ടിരുന്നു. അക്കാലത്തു (1070_ൽ) അവിടന്നെന്റെ ജന്മഭൂഭാഗമായ മൂവാററുപുഴ പ്രദേശത്തെ ശ്രീചരണപാംസുക്കളാൽ പവിത്രമാക്കിയിരുന്നരുളുകയായിരുന്നതിനാൽ അതിലെ മിക്കഭാഗങ്ങളും അവിടത്തെ ആശ്രിതനും, ക്രൈസ്തവമതഭേദാന്തർഭൂതകനും ഹിന്ദുമതപ്രാസംഗികനുമായിരുന്ന "കാളിയാങ്കൻ" മുഖമായി എനിക്കു കേൾപ്പാൻ ഇടവന്നിട്ടുണ്ട്. വേദം ദ്വിത്രസൂത്രധാരമാത്രാധികാരമെന്നുണ്ടായിരുന്ന ഭ്രമം തന്മൂലമാണ് നിർമൂലമായതെന്നു എടുത്തുപറയാതെ തരമില്ല. വർണ്ണവിഭാഗത്തിലുള്ള വില നിർണ്ണയിക്കുന്നതിലേക്കു സ്ഥാവരജംഗമങ്ങളിൽ അവിശേഷേണ കല്പിച്ചിരിക്കുന്ന ജാതിഭേദം തത്തദ്വസ്തുസ്വരൂപനിർണ്ണായകശാസ്ത്രാഗമങ്ങളിൽനിന്നും പ്രമാണകോടികൾ ഉദ്ധരിച്ച് അതിൽ വിശദീകരിച്ചിരുന്നു. അവിടത്തെ അതിദുർല്ലഭാനുഗ്രഹമഹിമയാൽ ആത്മകാര്യപ്രസക്തനായിതീർന്ന എനിക്കു ഒരു പന്ത്രണ്ട് വർഷത്തേക്കു അതിനെപററി ഒന്നും ആലോചിക്കുവാൻ സൌകര്യമുണ്ടായില്ല. പിന്നീടു അതിന്റെ മുദ്രാപണകാര്യം സംബന്ധിച്ചു പലപ്പോഴും സ്വാമിപാദങ്ങളിൽ ഉണർത്തിയതിൽ യാതൊരു ഫലവും ഉണ്ടായില്ല. അവിടുന്നു എനിക്കുവേണ്ടി അരുളുന്നതു കേൾക്കമാത്രമാണ് എന്റെ കൃത്യമെന്നു അന്നും ഇന്നും കരുതലുള്ള എനിക്കു ആ നിലയിൽ ഒന്നും സാദ്ധ്യമായില്ല. അവിടത്തെ പരിചയം എനിക്കു സിദ്ധിച്ചതായ കാലം മുതൽ മുപ്പത്തിനാലു സംവത്സരത്തിനിടയിൽ ഞാൻ തൃപ്പാദം ദർശിക്കുമ്പോൾ ഒക്കെ അവിടന്നു ഏതാദൃശമഹാനിബന്ധരചനയിൽ സമയം വ്യയം ചെയ്യുന്നതായിത്തന്നെ കണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ഗ്രന്ഥരത്നങ്ങളുടെ പ്രസിദ്ധീകരണം ഉദ്യാപേക്ഷവും തദ്വാരാ അന്യാപേക്ഷവും ആകയാലായിരിക്കാം രചനയിൽ എന്നപോലെ പ്രകടീകരണത്തിൽ അവർക്കു നിർബ്ബന്ധമില്ലാത്തത്. ബ്രഹ്മവിദ്വരീയനായ അവിടേക്കു ഈ കാര്യങ്ങളിൽ വന്ന "ഉദാസീനവദാസീനത്വം" എങ്ങിനെ നോക്കിയാലും സമാധാനമുള്ളതാണ്. പെൻസിൽകാപ്പിയായി എഴുതി സംഗ്രഹിച്ചിരുന്ന അവിടത്തെ കൃതിതല്ലജങ്ങളിൽ മിക്കതും ഈ ദീർഘകാലത്തിനുള്ളിൽ തേഞ്ഞു മാ

ഞ്ഞുപോയിട്ടും അവലോകനോൽസുകന്മാരുടെ കൈവശം പെടാതെ നഷ്ടമായതു ജനതയുടെ ഭാഗ്യവിപര്യയം.

സാമാന്യനായ ഒരു തന്ത്രി പ്രാണപ്രതിഷ്ഠ കഴിച്ചു സ്ഥാപിക്കുന്ന ഒരു ദേവപ്രതിമയിൽ ഏതു ഹിന്ദുവിനും (അദ്വൈനാശികന്മാരായ സ്വാമികാരാഭപ്രവൃത്തികളെ ഗണിക്കേണ്ട) ഈശ്വരത്വവും അതിന്റെ ഫലദാതൃത്വവും സുസമ്മതമാകുന്ന നിലക്കു മലയാളത്തിലെ പ്രഭുസമിതി, മഹാരാജാക്കന്മാർ, നൃപജ്ജഷിമാർ, തന്ത്രിമാർ, വൈദികന്മാർ തുടങ്ങി സർവ്വോൽകൃഷ്ടരായ തമ്പ്രാക്കൾ അടക്കം ചേർന്നു പ്രത്യക്ഷദേവപദത്തിൽ അഭിഷേകം ചെയ്തിരിക്കുന്ന ദേവാത്മചിത്തിന്റെ പ്രഭാവാനുഗ്രഹാദികൾക്കു സ്ഥാനപ്പിഴയില്ലായ്കയാൽ മേൽപറഞ്ഞ സ്ഥിതിയിൽ പോയ വേദാധികാരനിരൂപണത്തിന്റെ സാരാഭാരമായ പ്രകൃതകൃതിയുടെ സങ്കലനവിഷയത്തിൽ "കൂടൽമാണിക്കൻ കേരളൻ തിരുനാമാങ്കനും" ബ്രഹ്മനിഷ്ഠനുമായ ആ മകയിരം തിരുനാൾ മഹാമഹിമശ്രീ തച്ചുടയതമ്പുരാൻ അവർകളുടെ വിഭവാതിശയം സമുല്ലസിച്ചതു് ഭാഗ്യതാരോദയം. ഇത്രയും മാത്രമാണ് ഗ്രന്ഥചരിത്രം.

വേദവേദാധികാരങ്ങൾ അടങ്ങിയത് എന്നർത്ഥമായ ഇതിന്റെ നാമത്താൽ വിഷയപ്രയോജനാദികൾ ഉന്നയിക്കാവുന്നതാണ്. അഭാഹസ്വാമിചരണാഭരണാദിഗ്രന്ഥപരമ്പരാദ്വാരാ ലോകമൊട്ടുക്കു അറിയപ്പെട്ടിട്ടുള്ള ചട്ടമ്പിസ്വാമി അഥവാ വിദ്യാധിരാജപരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തൃപ്പാദങ്ങളേക്കുറിച്ച് കേരളത്തിൽ ആഗോപാലപണ്ഡിതം ആരോടും ഒന്നു പറയേണ്ട ആവശ്യമില്ല. അതിനാൽ,

"മസോജ്ഞാസീശ്ശംവതീവ്വിദ്യാം
സ്ഥാസാം നമോപിനിശ്ചിതം
വക്തും നാസ്മേപ്രവസാമത്ഥ്യം
വ്യക്തം വചസ്സുതേ രപി"

എന്നു പറഞ്ഞതുപോലെ സകലകലാകോവിദനായ സ്വാമികളേയും അങ്ങിനെയുള്ള മഹാത്മാവിന്റെ കൃതിയേയും കുറിച്ചു ഇവിടെ ഒന്നും പറയുന്നില്ല.

ജോലിത്തിരക്കുകളെ വകവെക്കാതെ എന്റെ താല്പര്യത്തെ മുൻനിർത്തി ആംഗലഭൂമിക എഴുതിത്തന്ന സുജനാവതംസവും പൊതുജനപ്രീതിപാത്രവും ആയ ജീ. രാമമേനോൻ എം. എ. ബി. എൽ. അ

വർകൾക്കു ധന്യവാദം പ്രദാനം ചെയ്തുകൊണ്ടു ഈ വിഷയം ഉപസംഹരിക്കുന്നു."

തിരുവിതാംകൂർ രാജ്യത്തിൽപ്പെട്ട മൂവാററുപുഴ താലൂക്കിൽ തിരുമാറാടി എന്ന ദേശത്തു ഇന്നും പ്രസിദ്ധമായിരിക്കുന്ന "വാളാനിക്കാട്ട്" എന്ന ഉൽകൃഷ്ടനായർകുടുംബത്തിൽ അവതീൎണ്ണനും, പണ്ഡിതാത്യാശ്രമിയും ആയ ബ്രഹ്മശ്രീ നീലകണ്ഠതീൎത്ഥപാദസ്വാമികൾ ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ രണ്ടാമത്തെ പരിവ്രാജകശിഷ്യനാകുന്നു. ഇദ്ദേഹം സ്വാമിതിരുവടികളുടെ അന്തേവാസിത്വം ലഭിക്കുന്നതിനു മുമ്പു ഇംഗ്ലീഷ് ഭാഷ നവീനബോധനാതത്വങ്ങളാൽ അനുബന്ധിതമായ ഗവൎമ്മേണ്ടു വിദ്യാലയങ്ങളിൽനിന്നു അഭ്യസിക്കുകയും, വിഷവൈദ്യത്തിലും മാന്ത്രികവിദ്യയിലും വലിയ നൈപുണ്യം സമ്പാദിക്കുകയും ചെയ്തിരുന്നു. ശ്രീനീലകണ്ഠതീൎത്ഥപാദസ്വാമികളെ ആദ്യമായി ദൎശിച്ചപ്പോൾ അവരുടെ സംഭാഷണവിഷയം വിഷവൈദ്യമായിരുന്നു എന്നും ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി തിരുവടികളിൽ വിഷവൈദ്യസംബന്ധമായുണ്ടായിരുന്ന ജ്ഞാനപ്രകാശം കണ്ടു് ശിഷ്യൻ അന്നുതന്നെ മുകുളിതാഞ്ജലിയായിതീൎന്നു എന്നും മററുമുള്ളതു മൂവാററുപുഴ പ്രദേശങ്ങളിൽ ആൎക്കും അറിയാവുന്ന പരമാൎത്ഥമാണു്.

ശ്രീസ്വാമിതിരുവടികളുടെ അനുഗ്രഹം ലഭിച്ചതിനുശേഷം, അവിടത്തെ ആജ്ഞ അനുസരിച്ച് യഥാവിധി സംസ്കൃതഭാഷയേയും, അതിലുള്ള വേദവേദാംഗാദി സംസ്കൃതപ്രമാണഗ്രന്ഥങ്ങളേയും പഠിച്ച് പണ്ഡിതമണ്ഡലമണ്ഡിതനായി ഭവിക്കുകയും അവിടത്തെ ഉപദേശപ്രകാരം കായസിദ്ധികല്പങ്ങൾ സേവിച്ചും ഹഠയോഗാദിയോഗസംപ്രദായങ്ങൾ അഭ്യസിച്ചും കായസിദ്ധി സമ്പാദിക്കുകയും പിന്നീടു രാജയോഗസാധനകളേയും ജ്ഞാനയോഗസാധനകളേയും യഥാക്രമം പരിശീലിച്ചു ജീവന്മുക്തനും ബ്രഹ്മവിദ്വത്തമനുമായിത്തീരുകയും ചെയ്തു. അനന്തരം സംസ്കൃതത്തിലും മലയാളത്തിലുമായി ഗദ്യപദ്യസംകലിതങ്ങളായ അനവധി ഗ്രന്ഥങ്ങൾ എഴുതി മതത്തിനും സ്വസമുദായത്തിനും വലുതായ അനുഗ്രഹം ചെയ്കയും ചെയ്തു. ശ്രീസ്വാമികളുടെ സമാധിക്കു നാലുകൊല്ലം മുൻപു പരംപദം പ്രാപിക്കുകയും ചെയ്തു. ഈ മഹായോഗിയുടെ ഗ്രന്ഥങ്ങളുടെ ഒരു പരിപൂൎണ്ണപട്ടിക അദ്ദേഹത്തിന്റെ ബൃഹദ്ചരിത്രഗ്രന്ഥ

ത്തിൽ കൊടുത്തുകാണാത്തതിനാൽ ജിജ്ഞാസുക്കളുടെ ആവശ്യാർത്ഥം അവ താഴെ ചേക്കുന്നു.

സംസ്കൃതഗ്രന്ഥങ്ങൾ.

1. അദ്വൈതപാരിജാതം
2. ശ്രീ സൌഭാഗ്യലഹരി.
3. ശ്രീസ്തവരത്നാഹാരം.
4. സങ്കല്പകല്പലതികാ.
5. സ്വാരാജ്യസർവ്വസ്വം.
6. ശ്രീകണ്ഠാമൃതലഹരി.
7. യോഗാമൃതതരംഗിണി.
8. കണ്ഠാമൃതാർണ്ണവം.
9. കൈവല്യകന്ദളി.
10 ശിശുഭഗവൽപഞ്ചിക.
11. വിധുനവസുധാന്ധരി.
12. വിധുസ്തവമധുദ്രവഃ.
13. സ്വാത്മസുധാകരം
14. ഹരിഭക്തിമരന്ദം.
15. ആത്മാദർശം.
16. ലക്ഷ്മീകടാക്ഷമാല.
17. അച്യുതാനന്ദലഹരി.
18. അംബാകൃപാംബുവാഹം.
19. പ്രശ്നോത്തരമഞ്ജരി.

മലയാളഗ്രന്ഥങ്ങൾ.

1. ആചാരപദ്ധതി. (സപിണ്ഡീക്രിയാദിവിഷയം)
2. ദേവാർച്ചാപദ്ധതി (ദേവപ്രതിഷ്ഠാപൂജാദിവിഷയം)
3. അദ്വൈതസ്തവകം.
4. കണ്ഠാമൃതം. (ബ്രഹ്മസൂത്രം ഭാഷാപദ്യം)
5. ഹഠയോഗപ്രദീപിക (കിളിപ്പാട്ട്)
6. വേദാന്തമണിവിളക്ക്.
7. വേദാന്തമാലിക.
8. ബ്രഹ്മാഞ്ജലി (മൂന്നുഭാഗം) (വേദാന്തവിഷയമായ കവിതകൾ)

ഇവ കൂടാതെ ഒട്ടനവധി പ്രബന്ധങ്ങളും ഇദ്ദേഹം രചിച്ചിട്ടുണ്ട്.

പ്രസ്തുത സ്വാമികൾക്ക പരിവ്രാജകന്മാരായും അല്ലാതേയും അനവധി ശിഷ്യന്മാർ ഉണ്ട്. ശ്രീയുത പന്നിശ്ശേരിൽ നാണുപിള്ള മുതലായ സുപ്രസിദ്ധ വിദ്വാന്മാരും, മകയിരം തിരുനാൾ ബ്രഹ്മശ്രീ തച്ചുടയ തമ്പുരാൻ മുതലായി സ്ഥാനമാഹാത്മ്യമുള്ളവരും സ്വാമികളുടെ ശിഷ്യന്മാരിൽ പ്രധാനന്മാരാകുന്നു. കൂടാതെ സ്വാമികളുടെ ഹിമവൽസേതുപര്യന്തമുള്ള പര്യടനവേളയിലും പല സ്ഥലങ്ങളിലായി മഹാനുഭാവന്മാരായ വളരെ ശിഷ്യന്മാർ ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തിൻെറ സമഗ്രമായ ഒരു ജീവചരിത്രം ശ്രീനീലകണ്ഠതീർത്ഥ

പാദസ്വാമിചരിത്രസമുച്ചയം എന്നു പേരുള്ള ബൃഹന്നിബന്ധത്തിൽ മനോഹരമായ ഭാഷയിൽ പ്രതിപാദിച്ചിരിക്കുന്നു. അതിനാൽ ജിജ്ഞാസുക്കളുടെ ശ്രദ്ധയെ അങ്ങോട്ടു തിരിച്ചുവിടുകമാത്രമാണ് ഇവിടെ കർത്തവ്യമായിട്ടുള്ളതു്. സ്വാമികളുടെ മഹാസമാധി ശ്രീസ്വാമിഗുരുദേവന്റെ മഹാസമാധിക്കു നാലുവർഷം മുൻപായിരുന്നു. സമാധികാലത്തു സ്വാമിക്കു നാല്പത്തൊൻപതു വയസ്സ് പ്രായംവരും. അവിടത്തെ സമാധിപീഠം കരുനാഗപ്പള്ളിയിൽ പുന്നക്കുളം എന്ന സ്ഥലത്തു സ്ഥാപിതമായിരിക്കുന്നു. അവിടെനിന്നും നാലുമയിൽ കിഴക്കു പന്മന എന്ന സ്ഥലത്താണ് ശ്രീസ്വാമി ഗുരുദേവരുടെ സമാധിപീഠം സ്ഥിതിചെയ്യുന്നതു്. സ്വാമികൾ ഗുരുദേവനെപ്പോലെ നിത്യബ്രഹ്മചാരിയായിരുന്നു. പുന്നക്കുളത്തുള്ള സ്വാമികളുടെ മഹാസമാധിപീഠത്തിലെ സപര്യാദി കാര്യങ്ങൾ നടത്തിക്കൊണ്ടുപോകുന്നതിന്, അതിന്റെ പ്രതിഷ്ഠാപകനും, സ്വാമികളുടെ ശിഷ്യോത്തമനും, അടുത്തകാലത്തു പരേതനുമായ ശ്രീമാൻ താഴത്തോട്ടത്തു വേലുപ്പിള്ള അവർകൾ ആറുപറ നിലവും ആറേഴുമുറി പുരയിടങ്ങളും രജിസ്റ്റർ ഉടമ്പടിമൂലം ട്രസ്റ്റി സംഘം വ്യവസ്ഥകളോടുകൂടി ഇതിലേക്കു ദാനംചെയ്തിട്ടുണ്ട്. കൂടാതെ ടി സ്ഥാപനത്തിലെ ആവശ്യങ്ങളായ കെട്ടിടങ്ങളും അദ്ദേഹം ഉണ്ടാക്കിയിട്ടുണ്ട്. ഈ ട്രസ്റ്റിസ്വത്തിന്റെ ആദായംകൊണ്ടാണ് അവിടത്തെ സകല കാര്യങ്ങളും നടത്തിപ്പോരുന്നതു.

ഈ ഗ്രന്ഥകാരൻ സ്വാമികളെ ആദ്യമായി ദർശിച്ചതു്, ഇപ്പോൾ ഇരിങ്ങാലക്കുട കൂടൽമാണിക്യം ക്ഷേത്രസങ്കേതത്തിലെ സർവ്വപ്രാമാണികനായി അവരോധം ചെയ്യപ്പെട്ടിരിക്കുന്ന മകയിരം തിരുനാൾ തച്ചുടയ തമ്പുരാൻ അവർകളുടെ അവരോധമഹാമഹം കഴിഞ്ഞു് ഏതാനും മാസങ്ങൾ ചെന്നപ്പോൾ ഒരുദിവസം കൊട്ടിളാസ്കൂൽ വെച്ചായിരുന്നു. അന്നു ലൌകികവിഷയങ്ങളിലെന്നപോലെ ആത്മീയവിഷയത്തിലും എനിക്കുണ്ടായിരുന്ന ലാഘിമ, ശങ്കരശൈലസങ്കാശനും, യോഗസാധനകളാൽ തേജോമയനും, വിശാലഫാലനും, ദീർഘശ്മശ്രുവും, വിഭക്താഘനഗാത്രനും, കരുണാവരുണാലയനും, അദ്വൈതബ്രഹ്മനിഷ്ഠനും ആയിരുന്ന ആ മഹാനുഭാവന്റെ ഗരിമയോടു സമീപിക്കാനോ സംസാരിപ്പാനോ അദ്ദേഹത്തെ ഉൽപക്ഷമായി സന്ദർശിപ്പാനോ ഞാൻ ശക്തനായി ഭവിച്ചില്ല. വൈ

ളിയിൽനിന്നുംകൊണ്ട് നിഗ്രഹാനുഗ്രഹശക്തിയുണ്ടെന്നു സങ്കല്പിക്കപ്പെട്ടുപോരുന്ന ദേവപ്രതിമകളെ ദർശിച്ചു കൈകൂപ്പിപ്പോകുന്നതുപോലെ ഞാനും അദ്ദേഹത്തിന്റെ മുൻപിൽ ആചരിച്ചു. പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള മഹാപ്രഭാവനും രാജർഷിയും ആയ വിശ്വാമിത്രമുനിയുടെ ഒരു ശരി പകർപ്പായിട്ടാണ് അദ്ദേഹത്തെ പററി എനിക്കന്നു തോന്നിയതു്. ആ മഹോജ്വലമഹാപ്രഭാപൂരപരിലസിതഗാത്രം എന്റെ മനോമുകുരത്തിൽ ഇന്നും പ്രതിബിംബിച്ചു നില്ക്കുന്നു.

അദ്ദേഹത്തിന്റെ ദിവ്യചരിത്രമാകുന്ന ക്ഷീരോദധി മലയാളരാജ്യത്തിൽ മലയാളഭാഷയിൽ ഒരു നൂതനഭഗീരഥപ്രയത്നംകൊണ്ടു ആവിർഭവിച്ചപ്പോൾ അതിൽ ആഹ്ളാദചിത്തനായി കുതിച്ചുചാടി നീന്തിക്കളിച്ചു കയ്യും കാലും കുഴഞ്ഞു ഒരുവിധം മറുകര പററിയ ശേഷം, അദ്ദേഹത്തിന്റെ പ്രഭാവം വിശ്വാമിത്രാതീതമെന്നും ശ്രീമൽ ശങ്കരഭഗവൽപാദാചാര്യർക്കുശേഷം ഭാരതത്തിൽ ധർമ്മസംസ്ഥാപനാർത്ഥം അവതരിച്ച ഒരു അപ്രധർഷ്യമഹാവിശിഷ്ടനാണ് അദ്ദേഹമെന്നുംകൂടി ഇപ്പോൾ ഞാൻ വിശ്വസിച്ചുപോയിരിക്കുന്നു. തദ്വിധനായ ഒരു വിശിഷ്ടനെ നിർമ്മിക്കുവാൻ കഴിവുണ്ടായ നമ്മുടെ ശ്രീസ്വാമി ഗുരുദേവർ വിശ്വകർമ്മാവിനു തുല്യനായി കീർത്തിക്കപ്പെടുന്നതിൽ യാതൊരു അസാംഗത്യവും ഇല്ലെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ പ്രഥമസന്ദർശനത്തിൽ എന്നിൽ സമുൽഭൂതമായ ഭക്തിബഹുമാനാത്ഭുതങ്ങൾ ഇന്നും യാതൊരു വാട്ടവും തട്ടാതെ അപ്രകാരംതന്നെ സ്ഥിതിചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെ ദിവ്യമായ അനുഗ്രഹപ്രവാഹം സംസാരതാപസങ്കുലമായ നമ്മുടെ ചിത്തവൃത്തിസരണികളിൽ കരുണാമൃതവർഷംകൊണ്ടു പൂതശീതമാക്കി ചെയ്യുമാറാകട്ടെ.

മൂന്നാമത്തെ പരിവ്രാജകശിഷ്യൻ ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമികളാകുന്നു. തീർത്ഥപാദീയ പരമ്പരയിലെ ഇന്നത്തെ മൂലപതി (മഠാധിപതി) ഇദ്ദേഹം ആണ്. ഇദ്ദേഹം സ്ഥിരമായി വിശ്രമിക്കുന്നതു് വാഴൂർ തീർത്ഥപാദാശ്രമത്തിലാകുന്നു. ഈ ആശ്രമം കോട്ടയത്തുനിന്നു പതിനാറുമൈൽ കിഴക്കാണ് അതു സ്ഥാപിച്ചിട്ട് ഇപ്പോൾ ഇരുപത്തിമൂന്നു വർഷമായിട്ടുണ്ട്. ഇതു കൂടാതെ എഴുമറ്റൂർ ശ്രീമത് വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം, ഐ

രൂർ ഗുരുകുലാശ്രമം, എന്ന രണ്ടാശ്രമങ്ങൾകൂടി ഇദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. അവയിൽ പരമഭട്ടാരാശ്രമം ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ തിരുനാമസ്മാരകമായി അവിടത്തെ ഷഷ്ടിപൂർത്തിമഹാമഹദിനം അവിടത്തെ തൃക്കരംകൊണ്ടുതന്നെ ഉൽഘാടിതമായിട്ടുള്ളതാണ്. കരുനാഗപ്പള്ളിയിൽ പുന്നക്കുളത്തുള്ള ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിമഹാസമാധിപീഠസ്ഥാപനത്തിലെ ട്രസ്റ്റിസംഘത്തിൻെറ സ്ഥിരാദ്ധ്യക്ഷനും വൈദികാധിപതിയും പീഠാധിനാഥനും തീർത്ഥപാദപരമഹംസസ്വാമികൾ തന്നെയാകുന്നു.

വാഴൂർ തീർത്ഥപാദാശ്രമം അദ്ദേഹത്തിൻെറ ജീവിതസ്മാരകമായിട്ടുള്ളതാണ്. സ്വാമികളുടെ സർവ്വസ്വവും ആ ആശ്രമത്തിൻെറ സ്ഥിരമായ മൂലധനമായിരിക്കത്തക്കവണ്ണം റജിസ്റ്റർ ഉടമ്പടി മൂലം വ്യവസ്ഥചെയ്തുവെച്ചിട്ട് ഇപ്പോൾ പതിനെട്ടു വർഷമായിട്ടുണ്ട്. ടി ആശ്രമം ശിഷ്യപരമ്പരയുടെ ഭരണാധികാരത്തിലും, ഉപയോഗത്തിലും ആയിരിക്കത്തക്കവണ്ണമാണ് വ്യവസ്ഥാപിതമായിരിക്കുന്നതു. സ്വാമികൾ ടി ആശ്രമത്തിലെ അധിപതിയെന്ന നിലയിൽ മതത്തിനും സമുദായത്തിനും രാജ്യത്തിനും വേണ്ടി നിരന്തരം ജീവിതസമർപ്പണംചെയ്തു് അഭിപ്രായസ്വാതന്ത്ര്യത്തോടുകൂടി ധൈര്യപൂർവ്വം പലതും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു

സ്വാമികൾ പതിനാറാമത്തെ വയസ്സിലാണ് ശ്രീസ്വാമിഗുരുദേവരെ ആദ്യമായി ദർശിച്ചതും അന്തേവാസിയായിത്തീർന്നതും. അവിടത്തെ ദിവ്യമായ മുഖകമലത്തിൽനിന്നുതന്നെ ആദ്ധ്യാത്മികങ്ങളായ സകല ശാസ്ത്രസിദ്ധാന്തങ്ങളേയും ഉൾക്കൊള്ളുവാൻ സ്വാമികൾക്ക് ഭാഗ്യമുണ്ടായി. അവിടത്തെ അവന്ധ്യമായ അനുഗ്രഹത്തോടുകൂടിയ അനുശാസനത്തിൽ യോഗവേദാന്തവിഷയകമായ ഉത്തമസാധനകളെ സ്വാമി അവർകൾ യഥാകാലം സിദ്ധവൽകരിച്ചു്, അമോഘമായ ജീവന്മുക്താവസ്ഥയിൽ സമരസഭാവേന വർത്തിക്കുകയും പ്രാരബ്ധാനുരൂപമായി ലോകാനുഗ്രഹാർത്ഥം മുൻപ്രസ്താവിച്ചിട്ടുള്ളപോലെ ജീവിക്കയും ചെയ്യുന്നു.

സ്വാമികൾക്ക സംസ്കൃതഭാഷയിൽ സർവ്വതോമുഖവും അഗാധവും ആയ ജ്ഞാനമുണ്ട്. ഇംഗ്ലീഷ് ഭാഷയിലെ അക്ഷരാവലികൾപോലും സ്വാമികൾ ഏതൽക്കാലപര്യന്തം പഠിച്ചിട്ടില്ല. ഈ കാര്യം അദ്ദേഹം പലപ്പോഴും തനിക്കൊരു അനുഗ്രഹമായിരുന്നു

10 *

എന്നു പ്രസ്താവിക്കാറുണ്ട്. ദ്രാവിഡഭാഷയിൽ സ്വാമികൾക്കു ശാസ്ത്രഗ്രന്ഥങ്ങൾ വായിച്ചറിയാൻ തക്കവണ്ണമുള്ള പരിചയം സിദ്ധിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ സംസ്കൃതമധുരങ്ങളും യുക്തിപ്രധാനങ്ങളും വികസിതകുസുമമെന്നതുപോലെ ആമോദസംദായകങ്ങളുമായ സംഭാഷണങ്ങൾ ഒരിക്കൽ കേൾപ്പാൻ ഇടവന്നിട്ടുള്ളവക്കു അദ്ദേഹത്തെ മറക്കുവാൻ ഒരിക്കലും സാധിക്കുന്നതല്ല. മതപ്രസംഗമണ്ഡപങ്ങളിൽ അദ്ദേഹം അർഹിക്കുന്നതും, ഏറിയോരു കാലമായി അദ്ദേഹത്തിനു ലഭിച്ചിട്ടുള്ളതുമായ സ്ഥാനം അത്യുന്നതവും അനന്യസുലഭവും ആകുന്നു. ദുർജ്ഞേയങ്ങളും, ദുർഗ്രാഹ്യങ്ങളും ആയ വേദാന്തവിഷയങ്ങളേയും, സിദ്ധാന്തയുക്തികളേയും സുജ്ഞേയവും സുഗ്രാഹ്യവും ആക്കി പ്രതിപാദിക്കുവാൻ സ്വാമിക്കുള്ളപാടവം സൎവ്വസുജനഹൃദയാവൎജ്ജകങ്ങളാകുന്നു. അദ്ദേഹവുമായി മതസംവാദം ചെയ്തിട്ടുള്ള യാതൊരാളും സംശയാവിഷ്ടനായി പിരിഞ്ഞുപോകയൊ, വികല്പമതിയായി ഭ്രമിച്ചുപോകയൊ ചെയ്തിട്ടില്ല. സ്വാമികൾക്കു പാശ്ചാത്യഭാഷാജ്ഞാനമില്ലെങ്കിലും അദ്ദേഹത്തിൻെറ ആദൎശങ്ങളും, ആശയങ്ങളും, യുക്തിവാദങ്ങളും, പ്രതിപാദനാസമ്പ്രദായങ്ങളും പാശ്ചാത്യവിദ്യാസമ്പന്നന്മാരെപ്പോലും ശിരഃകമ്പനം ചെയ്യിപ്പിക്കത്തക്കവയാകുന്നു.

അവരിൽ വലിയ വലിയ സ്ഥാനങ്ങളിൽ ഇരിക്കുന്ന അഭിജ്ഞതമന്മാരായ അനവധി ആളുകൾ സ്വാമികളുടെ ശിഷ്യന്മാരായി ഭവിച്ചിട്ടുണ്ട്. കൂടാതെ സ്വാമികൾക്കു പല വൎഗ്ഗക്കാരിലായി വേറേയും അനവധി ശിഷ്യന്മാരുണ്ട്. അദ്ദേഹം ശിഷ്യന്മാരെ അടിമകളായി പരിഗണിക്കയോ നിസ്സാരബുദ്ധ്യാ ചവുട്ടിത്തേയ്ക്കുകയോ ചെയ്യാറില്ല. ചില ഗുരുക്കന്മാരുടെ ഇതിനു വിപരീതമായ സമ്പ്രദായം അദ്ദേഹത്തിനു വളരെ വെറുപ്പുമാണ്. അദ്ദേഹത്തിൻെറ പ്രസംഗഭാഷയും ലേഖനഭാഷയും ഉജ്ജ്വലങ്ങളാണ്. സംസ്കൃതത്തിലും, മണിപ്രവാളത്തിലും, ചിലപ്പോൾ പച്ചമലയാളത്തിലും ചെറുപ്പകാലത്തു ധാരാളം കവിതകൾ എഴുതാറുണ്ടായിരുന്നു. പിന്നീട് അതു ശ്രീസ്വാമിഗുരുദേവരുടെ നിർദ്ദേശമനുസരിച്ചു നിൎത്തിക്കളയുകയാണ് ചെയ്തിട്ടുള്ളത്. ഇപ്പോഴും ശിഷ്യജനങ്ങൾ നിൎബ്ബന്ധിച്ചാൽ പദ്യങ്ങൾ എഴുതികൊടുക്കുവാൻ അദ്ദേഹത്തിന് ഒരു പ്രയാസവും ഇല്ല. അദ്ദേഹത്തിൻെറ പൂൎവ്വകവിതകളിൽ പ്രധാനങ്ങളായിട്ടുള്ളവ താഴെ കുറിക്കുന്നു.

പദ്യം.

(1) ചൂഡാലാശിഖിധ്വജം നാടകം. — മലയാളം
(2) വേദാന്തചിന്താശതകം — ടി
(3) വിഷ്ണുസ്തോത്രശതകം. — സംസ്കൃതം
(4) ശ്രീനവാലയേശ്വരീസ്തോത്രം — ടി
(5) അമൃതാനന്ദലഹരി-ഗുരുസ്തോത്രം — ടി
(6) ശ്രീകുമാരാഭരണം (ശതകം) — മലയാളം
(7) സർവ്വേശ്വരാഷ്ടകം — പച്ചമലയാളം

ഗദ്യം.

(1) ഹിന്ദുമതഗ്രന്ഥങ്ങൾ
(2) ലേഖനമാലിക (രണ്ട് ഭാഗം)

മുൻപറഞ്ഞ കൃതികളിൽ നിന്നു സംപ്രദായം കാണ്മവാനുള്ളവരുടെ ഉൽകണ്ഠാനിവാരണത്തിനായി ഏതാനും വരികൾ താഴെ ഉദ്ധരിക്കുന്നു.

ചൂഡാലാശിഖിധ്വജം നാടകത്തിൽനിന്ന്:—

നാന്ദി:—ശ്രീമച്ചൂഡാലസത്താമമൃതകരകലാമണ്ഡലത്തിങ്കൽനിന്നി-
ട്ടാമോദാല്പൂറിടുന്നോരമൃതകണഗണാസ്വാദനെൽസുകൃമോട്ടം
ഭീമാകാരം വളഞ്ഞെങ്ങിനെമരുവിടുമക്കണ്ഡലീശപ്രചണ്ഡ-
വ്യാമോത്ഥാനാഭയോടും തിറവിയ ശിവനാട്യങ്ങളിഷ്ടംതരട്ടെ.
സംജ്ഞാഭേദം നിമിത്തം വ്യവഹൃതിദശയിൽ ഭേദവാദം കലർന്നും
മിഥ്യാ/വിദ്യാവികാരപ്രകൃതി വികൃതിയാൽ ആറുകോടിപ്രകാരം
വർത്തിക്കും വൃത്തിയെല്ലാം അറിവിനെവിഷയം ചെയ്യുചെയ്യുങ്ങ് സത്തായ്
ചിത്തായാനന്ദമായിത്തെളിയുമമൃതാനേകിട്ടും ഭാവുകത്തെ.

ഉപവനവർണ്ണനയിൽനിന്ന്:—

ചൊൽക്കൊണ്ടീടുന്ന ഷഡ്ജസ്വരമതുസരസം പാടപാടുന്നനേര-
ത്തുൾക്കൊണ്ടീടും മദത്താൽ പുതുമലർകലരും പൂങ്കടമ്പിൻെറകൊമ്പിൽ
പിൽക്കൊണ്ടീടുന്ന പീലിപ്രകരമതു രസത്തിൽ തരത്തിൽ പരത്തി-
ട്ടിക്കണ്ടീടും മയൂരപ്രവരതരുണരും മോടിയോടാടിടുന്നു.

മദ്ധ്യാഹ്നവർണ്ണനയിൽനിന്ന്:—

കൂടുന്നു വെയിലിൻെറചൂടു നളിനീപത്രങ്ങളെ ഛത്രമായ്
ചൂടുന്നു കളഹംസജാലമഴകിൽ കേഴുന്നുവേഴാമ്പലും
വാടുന്നു തളിരൊക്കയും മൃഗകുലം ഛായാവിശാലസ്ഥലം
തേടുന്നു "വൃഷദംശനം"ധൃതിവന്നീടുന്നു ചൂടാന്നഹോ.

വേദാന്തചിന്താശതകത്തിൽനിന്നും രണ്ടു ശ്ലോകം:—

കണ്ടീടുന്നില്ലുണരുമളവിൽ സ്വപ്നവും സ്വപ്നകാലെ

കണ്ടീടുന്നില്ലുണരുമളവിൽ കണ്ടതും കൊണ്ടതും താൻ
കണ്ടീടുന്നില്ലവനുമതിനെ സത്യമെന്നന്നുമൊന്നുൾ-
ക്കൊണ്ടീടുന്നില്ലിവിടമവിടം കണ്ടുപോൽ കള്ളമെന്നായ്.
ചിത്തം താനിപ്രകൃതിവികൃതിച്ചിത്രമാമിത്രിലോകം
സത്യം താനീയറിവിലറിവായ് നിന്നുമിന്നുന്നതൊന്ന്
വ്യർത്ഥം താനിഭ്രമണഗണമെന്നുൾത്തടത്തിങ്കലോരും
മർത്ത്യൻ താനിത്തെളിവുവെളിവായ് കണ്ടുകൊണ്ടാടിടുന്നു.

സർവ്വേശ്വരാഷ്ടകത്തിൽനിന്നും നാലു ശ്ലോകം—

അടിയനടിമയാണു നിന്തിരുപ്പൂ-
വടിയണിയും പൊടിതന്നിലൊന്നുതന്നെ
കൊടിയവിനകളൊക്കെ നീക്കിമായ-
പ്പൊടിയണയാതഖിലേശ കാത്തിടേണം.
അടിമുടിനടുവെന്നതൊന്നുമില്ലാ-
തടിമുടിയുള്ളവയൊക്കെയുള്ളിലാക്കി
വടിവൊടുവെളിവായ് വിളങ്ങിവിണ്ണിൻ
പടിയവിടന്നഖിലേശ നിന്നിടുന്നു.
പകലിരവൊരുപോലുടൽക്കുവേണ്ടി-
പ്പുകപലതും പതിവായ് പൊരുത്തുചെയ്യുൻ
വകതിരിവകതാരിലറിയില്ലീ.
വകയഖിലേശ പൊറുത്തുകാത്തിടേണം.
ഉടലിതു പൊടിതന്റെ കൂട്ടുകെട്ടാ-
ണടയുകിലപ്പൊടിയായ് പിരിഞ്ഞുപോകും
ഉടനുയിരുയരുന്നതിന്നരുൾപ്പാ-
ടടിയവനെ ജഗദീശ നൽകിടേണം

ശ്രീവിഷ്ണുസ്തോത്രത്തിൽനിന്ന്:—

തുഹിനദീധിതിദീധിതികോമളാ-
മണിഗണാഞ്ചിതഭാന്തിയതസ്തവ
വിമല ഹേ! കമലാധവഭാവയേ
മകുടമഞ്ചിത പിഞ്ഛരസമാവൃതം.

അമൃതാനന്ദലഹരി:—

അമർത്ത്യശ്രേണീശ്രീമകുടതടമാണിക്യമണിഷു
പ്രവാസം കുർവ്വന്തോരഹസിരജസാം യസ്യനികരാഃ
സപാദഃ പ്രദ്യോതാരുണകിരണസാരൂപ്യസരണിം
ഗതാഭിഃ സ്വാഭാഭിർദൃഢഹൃദയമോഹം ഹരതു മേ.

വേറൊരുകൃതിയിൽനിന്ന്:—

യാവാനവാവരണഭേദനവപ്രപഞ്ച
നിർമ്മാണകർമ്മണിഗുണത്രയമാദധാനാ
സാഭാതുസംസൃതിമയീപരിശുദ്ധസത്വ-
ചിദ്രൂപിണീഹൃദിവിസൃഷ്ടചലസ്വഭാവാ.

വേറൊരു കൃതിയിൽനിന്നു്:—

രാഗദ്വേഷാദിദോഷപ്രകരകലുഷിതപ്രേംഖദുന്മത്തചിത്ത-
ത്രാണശ്രേണീകൃതാസ്സൽഗുരുമൃദുളകടാക്ഷോരുധാവൃത്തിപ്രബോധഃ
പ്രാണാപാനാന്തരാളവ്യതികരപരിതാപാപനോദപ്രവീണഃ
സ്വാപാധിസ്ഥാനഭിന്നഃ പരിലസതു സദാത്മസ്ഥവർത്തീ നിവൃത്തഃ

തിരുവനന്തപുരം മഹിളാമന്ദിരക്കാർക്കുവേണ്ടി എഴുതിയ മഹാറാണി റീജൻറിൻെറ തിരുനാൾമംഗളപദ്യം:—

മഹാലക്ഷ്മീലാസാ വചനകലയാ വാഗ്ഭഗവതീ-
പ്രതാപൈ ശർവാണീ വിതരണവിധൗ കാമസുരഭിഃ
കലാ കാചിദ്വഞ്ചീശപുരി മിഹിരസിംഹാസനഗതാ
മഹാരാജ്ഞീരൂപാ പ്രഭവതി ഭവാംഭോപൃഷതികാ.

ശ്രീവഞ്ചിഭൂമീശപുരാതനാനാം
പ്രജാചയാനാമധുനാതനാനാം
പുണ്യപ്രകർഷോ വിലസത്യഹോ ശ്രീ-
വഞ്ചീശപത്നീവിഗ്രഹകൈതവേന.

പതിനാറാംവയസ്സിൽ തീർത്ഥപാദസ്വാമികൾ ഗുരുപാദരെ ആദ്യമായി കാണുമ്പോൾ ചൊല്ലിയ നിമിഷകവിത:—

ശ്രീമൽ ഷൺമുഖദാസാഖ്യ ശരച്ചന്ദ്രസുചന്ദ്രികാ
ഹൃത്കൈരവവികാസായ സദാ ഭവതു നഃ പ്രിയാ

ഒരു ശ്ലോകംകൂടിച്ചൊല്ലുവാൻ ഗുരുപാദർ നിർബന്ധിക്കയാൽ ഉടൻ ചൊല്ലിയതു്:—

ശ്രീമദദ്വൈതമന്ദാര മകരന്ദമധുവ്രതം
നമാമി കോമളാംഭോജ പദമദ്ഭുതനാമകം.

ഒരു പത്രത്തിനു് എഴുതിയ മംഗളാശംസാപദ്യം:

ഉദ്യൽപീയൂഷഭാനുപ്രഭയൊടുകിടയായന്ധകാരപ്രചാരം
സദ്യോ നിശ്ശേഷമാക്കിക്കവലയബുധഹൃൽകൈരവോൽബോധമേകി
ഹൃദ്യത്വം പൂണ്ടുകൊണ്ടിദ്ധരണിതലമശേഷം നശിക്കവൊരല്ലും
വിദ്യോതിച്ചീടവേണം ഭവതി വിമലയായ് മംഗളാംഗങ്ങളോടും.

ഇപ്രകാരം ഹൃദയാവർജ്ജകങ്ങളായ പദ്യതല്ലജങ്ങളാണു് സ്വാമികളുടെ കവിതകളിൽ പ്രായേണ കാണപ്പെടുന്നതു്. ഇവയിൽ മിക്കതും പതിനാറു പതിനേഴു വയസ്സു് പ്രായമുള്ളപ്പോൾ രചിച്ചിട്ടുള്ളതുമാകുന്നു. ഗദ്യമാതൃക കാണിപ്പാൻ ലേഖനമാലയിൽനിന്നും ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം.

## "മതവും മനുഷ്യസമുദായവും"

അളവററഴിവററ പററുമററുൾ-
ക്കളവററാശകളററിളക്കമററ്
വെളിവുററിരുളററുചുററുമൊററു-
ള്ളൊളിവററുള്ളൊളിയുററുമുററിടട്ടേ.

മതമെന്നതു മനുഷ്യരുടെ അന്തഃകരണവൃത്തികളെ ഈശ്വരാഭിമുഖമാക്കിത്തീക്കുന്ന വിചാരക്രമമാകുന്നു. ഇതു ലോകത്തിൽ ആവിർഭവിച്ചിട്ടുള്ളതു് എന്നാണെന്നും എങ്ങിനെയാണെന്നും അനുമിക്കുന്നതു് ദുശ്ശകമായിട്ടുള്ളതാകുന്നു. സൃഷ്ടിയുടെ അഥവാ മനുഷ്യസൃഷ്ടിയുടെ ആരംഭം മുതൽതന്നെ മതവും ഈ ലോകത്തിൽ ആവിർഭവിച്ചിരിക്കണമെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ വിചാരഗതികൾ എങ്ങിനെയെങ്കിലും ഈശ്വരാഭിമുഖമായിത്തീരുമ്പോൾ നാം സ്വയം മതമുള്ളവരായിത്തീരുന്നു അങ്ങനെയുള്ള ആഭിമുഖ്യം വിചാരപരമ്പരകളിൽ അങ്കുരിക്കാത്തവർ മതമില്ലാത്തവരാകുന്നു. വിചാരഗതികൾ ഈശ്വരനിഷ്ഠയിൽ അനുഷക്തകളായിരിക്കുമ്പോൾ മതമെന്ന പദത്തിന്റെ ശരിയായ അർത്ഥം പരിസ്ഫുരിക്കുന്നു. അങ്ങനെയല്ലാത്ത നിലയിൽ മതത്തിന്റെ അർത്ഥം വിലക്ഷണമായിത്തീരുന്നു. മതമില്ലാത്തവർ മനുഷ്യരായിരിക്കുവാൻ അർഹരല്ല. അവരുടെ വിചാരങ്ങൾ മനുഷ്യധർമ്മങ്ങളെ പരിഷ്കരിക്കുന്നില്ല. അവക്കു മഹത്വപ്പെടുവാൻ നിവൃത്തിയുമില്ല. ഇതിനാൽ മനുഷ്യധർമ്മത്തിന്റെ ശാസ്ത്രീയമായ ഗതിയിൽ മതത്തിന്റെ സ്വീകാര്യത അനിവാര്യയായിത്തീരുന്നു. മതം അതിന്റെ പരിശുദ്ധമായ അർത്ഥത്തിൽ ചേതോവൃത്തികൾക്കു സലക്ഷണമായ ഈശ്വരബോധത്തിന്റെ അഖണ്ഡാകാരതയെ സ്ഥിരീകരിക്കുന്നു. എന്നാൽ അതു മനുഷ്യഭാവത്തിന്റെ ബാഹ്യാർത്ഥത്തിൽ പ്രകാശിക്കുമ്പോൾ ജഡവൃത്തികളെ ക്രമപ്പെടുത്തുകയും വിഷയവിമർശനംകൊണ്ടു ശുദ്ധീകരിക്കുകയും ചെയ്യുന്നു. ഇങ്ങനെ മതം മനുഷ്യനെ വെളിയിൽ ധർമ്മനിഷ്ഠനും അകമേ ഈശ്വരനിഷ്ഠനുമാക്കിത്തീക്കുന്നതിനാൽ അതു് അവന്റെ ജീവിതഗതികളിൽ ശോഭയേറിയ ദീപമായിത്തീന്നിരിക്കുന്നു. ലോകചരിത്രത്തിൽ ഏതൊരു കാലത്തും മനുഷ്യസമുദായം മതനിഷ്ഠയെ കൈവിട്ടതായിട്ടു് അറിയപ്പെടുന്നില്ല. എന്നാൽ അ

തിൻെറ ശരിയായ അത്ഥത്തെ തെററായി മനസ്സിലാക്കി വഴി തെ
ററിപ്പോകുന്ന വികൃതചരിതന്മാർ എവിടേയും ഉണ്ടായിട്ടുണ്ടു താനും.
അതുകൊണ്ടാണ് മനുഷ്യരുടെ അന്ധവിശ്വാസങ്ങൾക്കും ദുരാചാര
ക്രമങ്ങൾക്കും മതസങ്കേതങ്ങളിൽ പ്രവേശനം സിദ്ധിച്ചിട്ടുള്ളത്.
വാസ്തവമായ മതത്തിൻെറ പ്രകാശമേറിയ രശ്മികളിൽ പല സ്ഥല
ത്തും അവർ വൈവർണ്ണ്യം ഉണ്ടാക്കിത്തീത്തിട്ടുണ്ടു. അങ്ങനെയുള്ള
നിറപ്പകച്ചയിൽകൂടി നോക്കിക്കാണുമ്പോഴാണ് മതസിദ്ധാന്തങ്ങളു
ടെ മരമാത്ഥസ്വരൂപത്തിൽകൂടി മാലിന്യം കല്പിക്കപ്പെട്ടുപോകുന്ന
ത്. ഇപ്പോഴത്തെ ലോകഗതിയിൽ നാസ്തികസിദ്ധാന്തങ്ങൾക്കു ബല
മേറിയ തെളിവുകൾ ശേഖരിക്കപ്പെട്ടവരുന്നുണ്ട്. എങ്കിലും ഭാഗ്യ
വശ്യാൽ മനുഷ്യവഗ്ഗത്തിൻെറ സാമ്രാജ്യപീഠങ്ങളിൽ ഒരിടത്തും
തന്നെ അവയ്ക്കു പ്രവേശനം സിദ്ധിച്ചിട്ടില്ല. ഭാവിചരിത്രങ്ങളിൽ
മാനവസന്താനങ്ങൾ പാദന്യാസം ചെയ്യുന്നതു നാസ്തികസിദ്ധാന്ത
ങ്ങളുടെ കോട്ട പിളക്കുന്നതിനുള്ള ശ്രേഷ്ഠതരമായ ശീഘ്രവെടിത്തോ
ക്കുകളോട് കൂടിയായിരിക്കുമെന്നും ഊഹിക്കാവുന്നതാണ്. എന്തെ
ന്നാൽ ആസ്തികസിദ്ധാന്തങ്ങളെ തീക്ഷ്ണതയോടെ വാദിക്കുന്നതി
ന് ആവശ്യമായ തെളിവുകൾ ശേഖരിച്ചുകൊണ്ടു പല മഹാസമൂഹ
ങ്ങളും ഇപ്പോൾ ഇളകി വശായിട്ടുണ്ട്. ആ മഹാസമൂഹങ്ങളുടെ
ഉഷ്ട്രാന്തപൂവ്വകമായ എതിരാക്രമണംകൊണ്ടു നാസ്തികസിദ്ധാന്ത
ങ്ങൾ എല്ലാം കേവലം സമൂൽപാടിതങ്ങളായിത്തീരുന്നതാണ്. എ
ന്നാൽ അതു് ആസ്തികസിദ്ധാന്തങ്ങളുടെ വാസ്തവമഹിമയെ ദോഷ
ലേശംകൂടാതെ പ്രത്യക്ഷീകരിക്കുന്നതുകൊണ്ടല്ലാതെ സാധിക്കയില്ലെ
ന്നുള്ളതും തീച്ചയായിട്ടുള്ളതാണ്. അതിലേയ്ക്കു് മതസിദ്ധാന്തങ്ങ
ളിൽ ആഷങ്ങളും അനാഷങ്ങളുമായിട്ടുള്ളവയെ പ്രത്യേകം വേർ
പിരിച്ചു വയ്ക്കേണ്ടതായിരിക്കുന്നു. ഋഷികൾ മനുഷ്യവഗ്ഗത്തിൽ
വെച്ചു പരിശുദ്ധിയേറിയ മഹാപുരുഷന്മാരാകുന്നു. അവർ എപ്പോ
ഴും വാസ്തവകഥനംകൊണ്ടു മാത്രമാണ് ശാശ്വതതത്വങ്ങളെ പ്രകാ
ശിപ്പിച്ചിട്ടുള്ളതു്. കൃത്രിമങ്ങളും ചമൽകൃതങ്ങളുമായിട്ടുള്ള കഥാഗ്ര
ഥനങ്ങൾക്കായിട്ടും മററും അവരുടെ പരിശുദ്ധങ്ങളായ നിമേഷങ്ങ
ളെ അവർ ഒരിക്കലും വിനിയോഗിച്ചിട്ടില്ല. അവർ അത്യാവശ്യക
ങ്ങളായ അക്ഷരങ്ങളേമാത്രം ശരിയായ വിധത്തിൽ ഉപയോഗിച്ചു
വിസ്തൃതങ്ങളായ അത്ഥങ്ങളെ സംക്ഷിപ്തമായ രീതിയിൽ ഉപദേ

ശിക്കുകയാണ് ചെയ്തിട്ടുള്ളത്. ഉപദേശിക്കുവാനുണ്ടായിരുന്ന വസ്തുതകളെ എല്ലാം അവയുടെ സാക്ഷാൽ സ്വഭാവത്തിൽ ജിജ്ഞാസുക്കളെ മനസ്സിലാക്കുന്നതിന് യോഗ്യങ്ങളായ സുകുമാരസൂക്തങ്ങളെ യാതൊരു കൃത്രിമവും പ്രയോഗിക്കാതെ മഹാമതികളായ അവർ നിമ്മിച്ചുവച്ചിട്ടുണ്ട്. എന്നാൽ അത്തരീതിയിലുള്ള കൃത്രിമസൂക്തങ്ങളുടെ സാങ്കയ്യത്തിൽനിന്നും അവയെ പ്രത്യേകം വേർതിരിച്ചെടുക്കുന്നത് ഇപ്പോൾ കേവലം ദുസ്സാധമായിട്ടാണിരിക്കുന്നത്. എങ്കിലും അനഘങ്ങളായ ആഷസിദ്ധാന്തങ്ങളെ അനാഷങ്ങളിൽനിന്നു തിരിച്ചെടുക്കേണ്ടതു് അത്യാവശ്യകവുമാണ്. അതിലേക്കു ഋഷികളേയും ഋഷികളല്ലാത്തവരേയും വേർതിരിച്ചറിയുകയാണ് ആദ്യമായി വേണ്ടത്. ഋഷികൾ എന്നു പറയുന്നത് തപസ്സമാധികൾകൊണ്ട് വസ്തുസ്വഭാവത്തെ സാക്ഷാൽകരിച്ചറിഞ്ഞിട്ടുള്ളവരേയാകുന്നു. അവർ ദൃശ്യങ്ങളും അദൃശ്യങ്ങളും ആയ വസ്തുതത്വങ്ങളെ കായ്യകാരണസംബന്ധക്രമമനുസരിച്ച് അവരുടെ തപോനിഷ്ഠയുടെ ദിവ്യപ്രകാശത്തിൽ നിരീക്ഷിച്ചറിയുകയും ആ പരമാത്ഥങ്ങളെ എല്ലാം അവർ മററുള്ളവരോടു വിളിച്ചുപറകയും ചെയ്തിട്ടുണ്ട്. അവരുടെ അപ്രകാരമുള്ള ദിവ്യജ്ഞാനങ്ങളിൽ വെറും ഊഹങ്ങളുടേയോ അവാസ്തവസ്ഥിതികളുടേയോ ലേശസ്പശംപോലുമുണ്ടായിട്ടില്ലെന്നു പുരാതനകാലങ്ങളിൽ അവയ്ക്കുണ്ടായിരുന്ന നിവ്വിവാദമായ സവ്വസമ്മതം കൊണ്ടുതന്നെ തെളിയുന്നതാണ്. അതുകൊണ്ടാണ് മനുഷ്യരുടെ അതിപുരാതനചരിതങ്ങളിൽ ഋഷികളുടെ സ്ഥാനം അതിപാവനമായി ഗണിക്കപ്പെട്ടിരിക്കുന്നതും അവരുടെ വചനങ്ങൾ വാസ്തവങ്ങളായ പ്രമാണങ്ങളായിട്ടും ശാശ്വതങ്ങളായ നിയമങ്ങളായിട്ടും അംഗീകരിക്കപ്പെട്ടിട്ടുള്ളതും. എന്നാൽ ഋഷികൾ അവരുടെ ദിവ്യജ്ഞാനപ്രകാശത്തിന്റെ അതിവികസിതമായ വെളിവിൽ അഥവാ തെളിവിൽനിന്നും ബ്രഹ്മസാക്ഷാൽകാരത്തെ പ്രാപിച്ചപ്പോൾ പാരമാത്ഥികമായ ആ ബോധത്തിങ്കൽ പ്രപഞ്ചം അസ്ഥിരവും സ്വപ്നസമ്മിതവുമാണെന്ന് അവക്കു ബോധപ്പെടുകയും അതിനെ അവർ പരസ്യമായി നിവ്വചിക്കുകയും ചെയ്തു. അതോടുകൂടി ജഗത്തത്വങ്ങൾ പരമാത്ഥവസ്തുവിൽ ഭ്രാന്തികല്പിതങ്ങളാണെന്നും പ്രപഞ്ചത്തിന്റെ മൂലോപാദാനം അജ്ഞാനമാണെന്നും അതു വാസ്തവമായ സ്വരൂപബോധത്തിന്റെ അഭാവം മാത്രമാണെന്നും അതി

ന്റെ നിവൃത്തിസ്വരൂപബോധംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും സിദ്ധിക്കുന്നതല്ലെന്നും മഹർഷിമണ്ഡലം സ്വാനുഭൂതിയാൽ അറിഞ്ഞുണരുകയും അത് അവരുടെ ശ്രുത്യന്തസിദ്ധാന്തമായി പരിണമിക്കുകയും ചെയ്തു. ഈ ബോധം അനുഭൂതമായപ്പോളാണ് ഋഷികളുടെ അതീന്ദ്രിയവൃത്തികൾക്കു സാമരസ്യവും മതസിദ്ധാന്തങ്ങൾക്കു പൂർണ്ണതയും സിദ്ധിച്ചതു്. അതിനാൽ ഈ ബോധത്തിന് അദ്വൈതബോധമെന്നും വേദാന്തജ്ഞാനമെന്നും പേരുകൾ സിദ്ധിച്ചു. അവരുടെ അതീന്ദ്രിയഗോചരങ്ങളായ മററു വിജ്ഞാനങ്ങൾക്കു ദ്വൈതവസ്തുജ്ഞാനങ്ങൾ എന്നാണ് നാമകരണം ചെയ്തിരിക്കുന്നതു്. ഇവയിൽ അദ്വൈതവിജ്ഞാനത്തെ പ്രതിപാദിക്കുന്ന സിദ്ധാന്തസൂക്തങ്ങൾക്ക് അദ്വൈതസൂക്തങ്ങൾ എന്നും ദ്വൈതവിജ്ഞാനങ്ങളെ പ്രതിപാദിക്കുന്ന സൂക്തങ്ങൾക്കു ദ്വൈതവിജ്ഞാനസൂക്തങ്ങൾ എന്നും അപ്രകാരം സംജ്ഞകൾ കൊടുത്തിരിക്കുന്നു. അദ്വൈതസൂക്തങ്ങൾ എപ്പോഴും വിവർത്തവാദത്തെ പുരസ്കരിച്ചു പ്രപഞ്ചത്തിന്റെ മിഥ്യാത്വം ബോധപ്പെടുത്തി സച്ചിദാനന്ദബ്രഹ്മത്തിന്റെ അഖണ്ഡജ്ഞാനപ്രകാശത്തെ വെളിപ്പെടുത്തുന്നതിൽതന്നെ താല്പര്യത്തോടും അനുഗ്രഹത്തോടുംകൂടിയിരിക്കുന്നു. അവ നിത്യാനന്ദലക്ഷണമായ നിർവ്വാണജ്ഞാനത്തിന്റെ നൈശ്ചല്യസിദ്ധിയിൽ ലബ്ധപ്രതിഷ്ഠങ്ങളുമാകുന്നു. എന്നാൽ ദ്വൈതവിജ്ഞാനസൂക്തങ്ങൾ ഈ അർത്ഥത്തെ ബോധിപ്പിക്കുന്നതു മററുപ്രകാരത്തിലാകുന്നു. അവ സൃഷ്ടിയിലുള്ള വ്യക്തിഭേദങ്ങളെ എല്ലാം കാര്യകാരണസംബന്ധക്രമമനുസരിച്ച് താരതമ്യവിവേചനം ചെയ്തു വസ്തുസ്വഭാവസ്ഥിതികളെ ക്രമപ്പെടുത്തി ജീവരാശികളുടെ ജന്മകർമ്മധർമ്മങ്ങളേയും ലോകാന്തരഗതികളേയും മോക്ഷത്തേയും തന്നെ നിർവ്വചിച്ച് സമസ്തവസ്തുക്കൾക്കും സ്വരൂപലക്ഷണം കല്പിച്ചു പ്രാപഞ്ചികസത്യത്തിൽ പ്രായേണ ലബ്ധപ്രതിഷ്ഠങ്ങളായിരിക്കുന്നു. എന്നാൽ ധർമ്മാനുഷ്ഠാനദ്വാരാ ദേവതാപ്രീതിയുണ്ടാക്കി ഉൽകൃഷ്ടലോകങ്ങളിൽകൂടി വിഹിതകർമ്മാനുരൂപമായി ക്രമോചിതമായ കൈവല്യത്തേയും അവ അനുഗ്രഹിക്കുന്നു. അതിനാൽ ആർഷങ്ങളായ ഈ രണ്ടിനം സൂക്തങ്ങളും രൂപഭേദത്തോടുകൂടിയാണെങ്കിലും മനുഷ്യരുടെ അന്തഃകരണവൃത്തികളെ ഈശ്വരാഭിമുഖമാക്കിത്തീർക്കുകയാണ് ചെയ്യുന്നതെന്നു ആർക്കും മനസ്സിലാക്കാവുന്നതാണ്. ഇവയിൽ ദ്വൈതസൂക്തങ്ങളാൽ പ്രതി

പാദിക്കപ്പെടുന്ന അർത്ഥങ്ങൾ മഹർഷിമാരുടെ അതീന്ദ്രിയഗതികളുടെ ആദിമക്രമങ്ങളിൽ ആവിർഭൂതങ്ങളായിട്ടുള്ളവയും അവ പ്രാപഞ്ചികസത്യത്തിൽ കെട്ടുറച്ചു കിടക്കുന്ന ലോകമോഹിതന്മാരുടെ ചേതോവൃത്തികളെ ഈശ്വരാഭിമുഖമാക്കിത്തീർക്കുന്നതിനു പരമകാരുണികനായ ജഗദീശ്വരനാൽതന്നെ യോഗ്യതയാ അനുഗ്രഹിക്കപ്പെട്ടിട്ടുള്ളവയുമാണെന്ന് അവർ സോദാഹരണം തെളിയിച്ചിട്ടുണ്ട്. അപ്രകാരംതന്നെ വിവേകവൈരാഗ്യങ്ങൾ സിദ്ധിച്ചിട്ടുള്ള മഹാമതികൾക്ക് ഉചിതോപദേശ്യമായവിധത്തിൽ ഋഷികൾക്ക് അവരുടെ അതീന്ദ്രിയഗതികളുടെ അന്തിമോപരമക്രമത്തിൽ അഖണ്ഡാനന്ദജ്ഞാനപ്രകാശാത്മകമായ അനാദ്യനന്തനിത്യസ്വരൂപത്തേയും അനുഭൂതിഗതമാക്കിത്തീർക്കുവാൻ ചേതോവൃത്തികൾക്ക് അനുഗൃഹീതമായ സാമരസ്യം സിദ്ധിച്ചിട്ടുണ്ടെന്ന് അവർ സലക്ഷണം ലക്ഷീഭവിപ്പിച്ചിട്ടുള്ളവയാകുന്നു. അദ്വൈതസൂക്തങ്ങൾ, ദ്വൈതസൂക്തങ്ങളുടെ സിദ്ധാന്തകോടികളാൽ പ്രസ്പൃഷ്ടമാകുന്നതു് ജീവന്റെ ഔപാധികങ്ങളായ അവസ്ഥാന്തരങ്ങളേയും അനുഭൂതി ഭേദങ്ങളേയും സ്ഥിതിഗതികളേയും മററുമാണ്. അദ്വൈതസൂക്തങ്ങൾ ജീവന്റെ നിരുപാധികസൽഭാവത്തെ (ബ്രഹ്മഭാവത്തെ)യാണ് സ്പൃഷ്ടീകരിക്കുന്നതു്. ഈ വ്യത്യാസം മനസ്സിലായാൽ മാത്രമെ ദ്വൈതസിദ്ധാന്തങ്ങളേയും അദ്വൈതസിദ്ധാന്തങ്ങളേയും ശരിയായി ധരിക്കുവാൻ കഴികയുള്ളൂ. ഈ തത്വം മനസ്സിലായാൽ ദ്വൈതസിദ്ധാന്തങ്ങളും അദ്വൈതസിദ്ധാന്തങ്ങളും ഒരേ വസ്തുവിന്റെ രണ്ടു് സൽഭാവങ്ങളെ വിശദീകരിക്കുകയാണ് ചെയ്യുന്നതെന്ന് എളുപ്പത്തിൽ ധരിക്കാവുന്നതാണ്. അപ്പോൾ ഈ രണ്ടു സിദ്ധാന്തങ്ങളും ത്യാജ്യകോടിയിൽ പരിഗണിക്കപ്പെടേണ്ടവയല്ലെന്നും പ്രതിപാദ്യവിഷയങ്ങളുടെ രീതിഭേദത്താൽ അവ രണ്ടും സ്വസ്ഥാനങ്ങളിൽ മഹത്വസിദ്ധിയും തുല്യപ്രാബല്യവുമുള്ളവയാണെന്നും ബോധം വരുന്നതാണ്. ഈ രണ്ടു സമ്പ്രദായങ്ങളും കൂടിയാണ് മതം പരിപൂർണ്ണമായിത്തീരുന്നതു്. അവയിൽ ദ്വൈതം മതത്തിന്റെ ബഹിരംഗവും അദ്വൈതം അന്തരംഗവുമാകുന്നു. രണ്ടും മനുഷ്യഹൃദയത്തിൽ ഈശ്വരബോധത്തെ വളർത്തിക്കൊണ്ടുവരുവാൻതന്നെ സജ്ജീകൃതങ്ങളായിരിക്കുന്നു. അതിനാൽ ഈ രണ്ടുതരം സിദ്ധാന്തങ്ങളിൽ ഏതിലെങ്കിലും ഒന്നിൽ അന്തർഭവിച്ചിരിക്കുന്ന സകല മതസിദ്ധാന്തങ്ങളും ആർഷങ്ങൾതന്നെ സംശയമില്ല.

എന്നാൽ അതിന്റെ രീതിയിൽ മതോചിതമല്ലാത്ത (ഈശ്വരാനുഗ്രഹത്തിന് അനുകൂലമല്ലാത്ത)വല്ല മാലിന്യവും വരുത്തിക്കൂട്ടിയിട്ടുണ്ടെങ്കിൽ അവയ്ക്ക് ആർഷങ്ങൾ എന്ന അഭിധാനം പിന്നീട് ചേരുന്നതല്ല. എന്തെന്നാൽ "സമസ്തലോകാസ്സുഖിനോ ഭവന്തു" എന്നാണ് ഋഷിമതം. അതിനാൽ സകല ജീവികൾക്കും സമാധാനത്തെ സംവദിക്കാത്ത യാതൊന്നും ആർഷമായിരിക്കുന്നതല്ല. സ്നേഹവിശ്വാസങ്ങൾക്ക് യോഗ്യമായ ജീവിതക്രമം ഈശ്വരബോധത്തിൽ വേരൂന്നിയതാണെങ്കിൽ അത് ആർഷമായ മതാചാരമാകുന്നു. അങ്ങിനെയല്ലാത്ത ജീവിതസമ്പ്രദായം പക്ഷേ മതാനുവാദം, സിദ്ധിച്ചിട്ടുള്ളതെന്നു സങ്കല്പിക്കപ്പെട്ടിരുന്നാൽ തന്നേയും വാസ്തവത്തിൽ അനാർഷമാകുന്നു. മനുഷ്യനിൽ ലയിച്ചുകിടക്കുന്ന അസംസ്കൃതങ്ങളായ മൃഗധർമ്മങ്ങൾ അവന്റെ മതനിഷ്ഠയുടെ ഉൽകൃഷ്ടതയിലല്ലാതെ തീരെ വിട്ടുമാറിപ്പോയി എന്നു വരുന്നതല്ല. ഐഹികങ്ങളായ ആശാബന്ധങ്ങൾക്ക് എത്രമാത്രം സംതൃപ്തികരമായ സൌഭാഗ്യം സിദ്ധിച്ചാലും ആന്തരമായ പരമാർത്ഥത്തിൽ യഥാർത്ഥബോധം സിദ്ധിക്കാത്ത നിലയിൽ മനുഷ്യൻ മൃഗത്വത്തിൽനിന്നും അത്ര അധികം വിട്ടുമാറി എന്നു പറയുവാൻ പാടില്ല. നമ്മുടെ ചിന്താമണ്ഡലത്തിൽ പരിശുദ്ധങ്ങളായ ഈശ്വരബോധത്തിന്റെ രശ്മികൾ പ്രബുദ്ധങ്ങളായിരുന്നില്ലെങ്കിൽ നാം എത്രതന്നെ ശ്രീലന്മാരായിരുന്നാലും അത് വർദ്ധമാനമായ മനുഷ്യത്വത്തിന്റെ ദൃഷ്ടാന്തമായിരിക്കുന്നതല്ല. മനുഷ്യസമുദായത്തിന്റെ തീരെ അസംസ്കൃതമായ ജീവിതക്രമത്തിൽപോലും പ്രാകൃതമായിട്ടുള്ള ഈശ്വരബോധത്തിന്റെ എങ്കിലും അനിവാര്യമായ ഒരു വികാസംകൊണ്ടേ ഇരിക്കുന്നുള്ളൂ. അതു മനുഷ്യവർഗ്ഗത്തിന്നു പ്രത്യേകമായിട്ടുള്ള ഒരു സ്വത്താണെന്നും ചിലർ നിരൂപണം ചെയ്തിട്ടുണ്ട്. അതുപോലെതന്നെ ഭൂലോകത്തിൽ മനുഷ്യവാസമുണ്ടായിട്ടുള്ളതും ഉള്ളതും ആയ എവിടേയുംതന്നെ മഹർഷിമാരും മതോപദേശങ്ങളും ഉണ്ടാവാതിരുന്നിട്ടില്ല. എന്നാൽ ഈ പ്രക്രമത്തിന് എല്ലായിടത്തും ഒരുപോലെ അഭിവൃദ്ധിസിദ്ധിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഇൻഡ്യയിലും അതിന്റെ പ്രാന്തോപാന്തങ്ങളിലും ഈ ഉപക്രമം അനുക്രമമായിട്ടുതന്നെ അഭിവൃദ്ധിപ്പെട്ടിട്ടുണ്ടായിരുന്നു എന്നുള്ളതിന്നു വിശ്വാസയോഗ്യങ്ങളായ പല ലക്ഷ്യങ്ങളും ഉണ്ടായിട്ടുണ്ട്. അതിന് അനുകൂലങ്ങളായ ദേശകാലാദികളുടെ തികഞ്ഞ

സൌകര്യം ഈ ദേശവിശേഷങ്ങളിൽ ഉണ്ടായിരുന്നതാനും. ഇതരഭൂഭാഗങ്ങളിൽ പല സ്ഥലത്തും ഇപ്രകാരമുള്ള പ്രക്രമങ്ങൾ ഉണ്ടായിട്ടുണ്ടെന്നുള്ളതിനും സംശയമില്ല. എന്നാൽ അവയിൽ പലതും വർത്തമാനകാലത്തിലാണ് വർദ്ധമാനാവസ്ഥയെ പ്രാപിച്ചിട്ടുള്ളത്. നാം മഹർഷിമാർ എന്നു സംജ്ഞാപനം ചെയ്തിട്ടുള്ള പുണ്യശ്ലോകന്മാരെപ്പോലെ ഇതരദേശങ്ങളിൽ അവതരിച്ചിട്ടുള്ള മഹാപുരുഷന്മാരെ ഭാഷാഭേദത്താൽ വേറെ വിധത്തിലായിരിക്കും സംജ്ഞാപനം ചെയ്തിരിക്കുന്നത്. എങ്കിലും നമ്മുടെ ഭാഷയിൽ പറയുമ്പോൾ അവരെ മഹർഷിമാരെന്നാണ് സംജ്ഞാപിക്കേണ്ടതു്. അവരിലും അതീന്ദ്രിയജ്ഞാനത്തിന്റെ പരിസ്ഫൂർത്തിവന്നിട്ടുള്ള പലരും ഉണ്ടായിരുന്നിരിക്കാം. എന്നാൽ അതിന്റെ ശരിയായ നിർവ്വചനം ഭാരതീയരുടെ ഇടയിൽ മാത്രമേ അഭിവൃദ്ധിയിൽ വന്നിട്ടുള്ളൂ. മററു ദേശങ്ങളിലെ അതീന്ദ്രിയജ്ഞാനസമ്പന്നന്മാരുടെ നിർവ്വചനങ്ങൾ കേവലം ദ്വൈതവിജ്ഞാനങ്ങളുടെ ശൃംഖലാബന്ധത്തിൽ ഉൾപ്പെട്ടുകിടക്കുന്നതായിട്ടാണ് കാണപ്പെടുന്നതു്. ഇൻഡ്യയിൽതന്നേയും ദ്വൈതവിജ്ഞാനങ്ങളുടെ അവാന്തരഗത്തിൽപെട്ട് അദ്വൈതജ്ഞാനങ്ങൾ പലപ്പോഴും വട്ടംകറങ്ങിയിട്ടുണ്ട്. എന്നാൽ അതിന്റെ അജയ്യമായ സ്ഥിരസ്ഥാപനം ഒരു കേരളീയമഹാപുരുഷനാൽ അനന്യസാധാരണമായ പാടവത്തോടുകൂടി നിർവ്വഹിക്കപ്പെട്ടുകഴിഞ്ഞപ്പോൾ ഭാരതീയരുടെ ശ്രേയഃപ്രകാശം വീണ്ടും പരിവേഷരഹിതമായി സമുജ്ജ്വലിച്ചു. അതിൽ കേരളീയർക്ക് മററുള്ളവരേക്കാൾ കൂടുതൽ അഭിമാനത്തിന്നവകാശമുണ്ട്. ഇനി അനാർഷങ്ങളുടെ ആഗമത്തെക്കുറിച്ചുകൂടി സ്വല്പം വിവരിച്ചവസാനിപ്പിക്കാം. മതതത്വങ്ങൾ മനുഷ്യരുടെ പൊതുസ്വത്തായിട്ടാണ വിവരിക്കപ്പെട്ടിരിക്കുന്നതെങ്കിലും അവയുടെ പ്രക്രിയാവകാശം മിക്കവാറും പ്രത്യേകം ചില വർഗ്ഗക്കാർക്കോ ആളുകൾക്കോ ഉള്ളതാണെന്നു പൊതുവേ പരിഗണനം ചെയ്യപ്പെട്ടിരിക്കുന്നതു് ആശ്ചര്യകരമായിരിക്കുന്നു. ഈ ദുർഗതിയുടെ നാരായവേരിന്മേൽനിന്നാണ് അനാർഷങ്ങളായ സൂക്തസമൂഹങ്ങൾ പൊട്ടിപ്പുറപ്പെട്ടു വന്നിട്ടുള്ളതു്. പ്രപഞ്ചരഹസ്യങ്ങളുടെ സ്ഥിരാവകാശികളായിട്ട് മനുഷ്യസമുദായത്തിൽ കുറെ ആളുകൾ മാത്രം പ്രത്യേകം തിരിഞ്ഞുനിൽക്കുവാൻ അഭിയുക്തന്മാരായപ്പോളാണ് മതതത്വങ്ങളുടെ സാക്ഷാൽ ഫലങ്ങൾ കേവലം അപ

ഏതങ്ങളായതു്. അവയുടെ അവകാശസ്ഥാപനത്തിൽതെളിവുകൊടു ക്കുന്നതിനു നിൎമ്മിക്കപ്പെട്ട കൃത്രിമസൂക്തങ്ങളാണ് ആൎഷങ്ങളെ ആവരണം ചെയ്തുകൊണ്ടിരിക്കുന്ന അനാൎഷസൂക്തങ്ങൾ. അവയുടെ അൎത്ഥവൈചിത്ര്യങ്ങൾ മനുഷ്യസമുദായത്തിൽ ഭിന്നതയേയും പക യേയും ഉണ്ടാക്കുന്നതും അവരിൽ ഒരു വൎഗ്ഗക്കാരേയോ അഥവാ രണ്ടു വൎഗ്ഗക്കാരേയോ ഒഴിച്ചു ബാക്കി സകല വൎഗ്ഗക്കാരേയും അധഃപതി പ്പിക്കുന്നതുമാകുന്നു. സ്നേഹത്തേയും കരുണയേയും പുരസ്കരിക്കാ തെ സ്വാൎത്ഥത്തേയും ഹിംസയേയും ബലപ്പെടുത്തിയുള്ള ആ "കൃത്രിമ സൂക്തങ്ങൾ;" ഋഷികളുടെ ആപൽക്കരമായ ശാപപ്രവാഹത്തിൽ അവയുടെ നിൎമ്മാതാക്കളോടുകൂടിയ ജനസമുദായത്തെ മുഴുവൻ മുക്കി ക്കളഞ്ഞിരിക്കുന്നു. മതോപദേഷ്ടാക്കളുടെ കൂട്ടത്തിൽ പലതരക്കാരു ണ്ടു്. അവരിൽ പ്രമുഖ്യന്മാർ ഋഷികളാണു്. രണ്ടാംതരക്കാർ ആ ചാൎയ്യന്മാരാകുന്നു. മൂന്നാമത്തേക്കൂട്ടർ കവികളാണു്. നാലാംതര ക്കാർ വ്യാഖ്യാതാക്കളാകുന്നു. ഇവരെക്കൂടാതേ അവതാരപുരുഷന്മാ രേയുംകൂടി മതോപദേഷ്ടാക്കളായി ഗണിച്ചിട്ടുണ്ടു്. അവർ സൎവ്വോ ത്തമന്മാരായിട്ടാണ് സങ്കല്പിക്കപ്പെട്ടിരിക്കുന്നതു്. ത്രിമൂൎത്തികൾ ക്കും അവതാരപുരുഷന്മാൎക്കും (ഇവയിൽ സ്ത്രീരൂപമായിട്ടും മററുമുള്ള അവതാരങ്ങളുമുൾപ്പെടും) തുല്യതയാണ് കല്പിച്ചിരിക്കുന്നതു്. ഇ വരിൽ അവതാരപുരുഷന്മാരും ഋഷികളും അതീന്ദ്രിയജ്ഞാനമുള്ള വരാകുന്നു. ആചാൎയ്യന്മാരിലും അതീന്ദ്രിയജ്ഞാനസമ്പന്നന്മാർ ഉ ണ്ടെന്നാണു വിശ്വസിക്കപ്പെട്ടിരിക്കുന്നതു്. അങ്ങിനെയുള്ളവരെ അവതാരപുരുഷന്മാരുടേയോ ഋഷികളുടേയോ കൂട്ടത്തിലാണു പരിഗ ണിക്കേണ്ടതു്. ആൎഷങ്ങളായ സൂക്തസമൂഹങ്ങൾക്കു പ്രക്രിയകൾ ഏൎപ്പെടുത്തി യുക്തിപൂൎവ്വം അൎത്ഥങ്ങളെ നിൎവ്വചിച്ചു് സിദ്ധാന്തങ്ങളെ സ്ഥാപിക്കുന്നവരാകുന്നു ആചാൎയ്യന്മാർ. ഈ വിധത്തിലുള്ള ആ ചാൎയ്യന്മാർ യുക്തിവാദത്തിൽ ഭിന്നാഭിപ്രായക്കാരായിത്തീൎന്നിട്ടു് അ വരവരുടെ അഭിപ്രായങ്ങളെ സിദ്ധാന്തങ്ങളാക്കുന്നതിനു ആൎഷങ്ങ ൾക്കു വെവ്വേറെ നിൎവ്വചനം ചെയ്തുകൊണ്ടാണു മതവിഷയത്തിൽ പല കുഴപ്പങ്ങളും നേരിട്ടിട്ടുള്ളതു്. ഈ രീതിയനുസരിച്ചു മതസി ദ്ധാന്തങ്ങളുടെ ഓരോ പിരിവിലും പരസ്പരം ഖണ്ഡനമണ്ഡനരൂപ ങ്ങളായിട്ട് എത്രയോ ഗ്രന്ഥപരമ്പരകൾ ഉണ്ടായിട്ടുണ്ടു്. അവയെ എല്ലാം ശരിയായ വിധത്തിൽ ധരിപ്പിക്കുന്നതിനു ഒരു പുരുഷായു

ഷം തീരെ പോരാതെയാണിരിക്കുന്നതു്. എന്നാൽ ഈ സമ്പ്രദായത്തിൽനിന്നു ഉണ്ടായിട്ടുള്ള യുക്തിവാദങ്ങളുടെ ഔദ്ധത്യം എത്ര മഹത്തരമായിട്ടുള്ളതാണെന്നു വർണ്ണിക്കുവാൻ കഴിയുന്നതല്ല. എങ്കിലും ഈ പ്രസ്ഥാനത്തിൻെറ സർവ്വതോമുഖമായ പ്രവാഹബാഹുല്യത്താൽ അഭിഷിക്തമായതു മുതല്ക്കാണു ആപ്തോപദേശങ്ങളെല്ലാം യുക്തിവാദങ്ങളുടെ നിബിഡാവരണത്തിൽ ഉൾപ്പെട്ടു വട്ടം കറങ്ങുവാൻ തുടങ്ങിയതു്. ഇനി കവികളായിട്ടുള്ള മതോപദേഷ്ടാക്കളെ പററിയാണു സ്വല്പം വിവരിക്കുവാനുള്ളതു്. ഇവരുടെ കൂട്ടത്തിൽ മേൽവിവരിച്ച ആചാര്യന്മാരിൽ പലരുംകൂടി ഉൾപ്പെട്ടിട്ടുണ്ടു്. ഇവർ പ്രായേണ രണ്ടു തരക്കാരായിട്ടാണു തിരിഞ്ഞിരിക്കുന്നതു്. അവരിൽ ഒരു കൂട്ടർ ഛാന്ദസവിധിയനുസരിച്ചു കൃത്രിമങ്ങളായിട്ടും അല്ലാതേയുമുള്ള അചമൽകൃതവിഷയങ്ങളെ വിവരിക്കുന്ന കവിതകൾ അഥവാ പദ്യങ്ങൾ ഉണ്ടാക്കി ആപ്തോപദേശങ്ങളെ ജനങ്ങളെ ധരിപ്പിക്കുന്നവരാണു്. അവരെയാണു സ്മൃതികർത്താക്കളായിട്ടും നീതിശാസ്ത്രപ്രവർത്തകന്മാരായിട്ടും ബഹുമാനിച്ചുവരുന്നതു്. ഇവരിൽ അധികംപേരും ആചാര്യന്മാരേക്കാൾ പുരാതനന്മാരും ഓരോ രാജാക്കന്മാരുടെ കാര്യാലോചനക്കാരുമായിരുന്നു. ജനസമുദായത്തെ ഭരണാധികാരത്തിൽ ഉൾപ്പെടുത്തി ക്രമമായി നയിക്കുന്നതിനു ഉചിതമായി തോന്നിയ മാററങ്ങളെ എല്ലാം പ്രമാണീകരിക്കുകയും അതിനെ രാജസദസ്സിൽ പാസ്സാക്കി നടപ്പാക്കിത്തീർക്കുകയും ചെയ്യുന്നതിനു അവർ നിയുക്തന്മാരായിരുന്നു. ഇങ്ങിനെ നടപ്പാക്കുന്ന പുതിയ രീതികൾക്കു ആഷാനുവാദമുണ്ടെന്നു വരുത്തുന്നതിനു സൂക്തങ്ങളിൽ, ഉള്ളവയെ ഉപയോഗിച്ചും ഇല്ലാത്തവയെ നിർമ്മിച്ചും അവർ കാര്യനിവൃത്തി വരുത്തിക്കൊണ്ടിരുന്നു. ഇപ്രകാരം അനുകൂലങ്ങളായ സൂക്തങ്ങളെ നിർമ്മിച്ചും പ്രതികൂലങ്ങളായ സൂക്തങ്ങളെ മറച്ചും അവർ സ്വാർത്ഥപൂരണത്തിനായി വരുത്തിക്കൂട്ടിയിട്ടുള്ള നാസ്തികോചിതങ്ങളായ വൈഷമ്യങ്ങൾ ജനസമുദായത്തിൽ എത്രമാത്രം ദൌർബ്ബല്യത്തേയും ഹാനിയേയും ഉണ്ടാക്കിയിട്ടുണ്ടെന്നു ചിന്തിക്കുന്നതുതന്നെ ദുസ്സഹമായിട്ടുള്ളതാകുന്നു. ഈ പുതിയ കവിതാരീതിയുടേയും പ്രമാണഗ്രന്ഥങ്ങളുടേയും വ്യാപ്തിയോടുകൂടി ആർഷസിദ്ധാന്തങ്ങളിൽ പരിശുദ്ധങ്ങളായ പല സൂക്തങ്ങളും നിരസ്തങ്ങളും വിസ്മൃതങ്ങളുമായിത്തീർന്നിട്ടുണ്ടു്. മററുള്ളവ കൃത്രിമങ്ങളായ അശുദ്ധസൂക്തങ്ങളു

ടെ സാങ്കൎയ്യത്താൽ വിരളങ്ങളും സ്തബ്ധപ്രചാരങ്ങളുമായിത്തീൎന്നു. ഈ ദോഷം ബ്രാഹ്മണക്ഷത്രിയപദങ്ങളാൽ സംജ്ഞാപിതന്മാരായിരുന്ന ഒരു കാലഘട്ടത്തിലെ കുബുദ്ധികളുടെ കുസൃഷ്ടിയാണ്. ഗതാനുഗതികന്യായേന അതു പിന്നീടും തുടൎച്ചയായി ഇതുവരെ നിലനിന്നു വരുന്നു. കവികളിൽ ഇനി ഒരു കൂട്ടരുണ്ടെന്നു പറഞ്ഞിരിക്കുന്നതു ചമൽകൃതന്മാരെ കുറിച്ചാണ്. അവർ ഏതു കാൎയ്യത്തേയും ചമൽകൃതമാക്കിയേ ഉപപാദിക്കു. അവരിൽ ആദിമന്മാർ പൌരാണികന്മാരാണ്. അവർ പുരാചരിത്രങ്ങളെ ശബ്ദാൎത്ഥാലങ്കാരമധുരമാക്കി പ്രായേണ പദ്യരീതിയിൽതന്നെ പുരാണങ്ങൾ, ഇതിഹാസങ്ങൾ എന്നുപേരുള്ള കാവ്യങ്ങളാക്കിതീൎത്തു തദ്വാരാ, ആൎഷങ്ങളും, അനാൎഷങ്ങളുമായ സുകൃതസിദ്ധാന്തങ്ങളേയും അവയുടെ സമ്പ്രദായഭേദങ്ങളേയും എല്ലാം കൂട്ടിക്കുഴച്ചു സകല ജനങ്ങൾക്കും രുചിക്കത്തക്കവണ്ണം ഗഹനമനോഹരമാക്കി ഉപദേശിച്ചിരിക്കുന്നു. ഈ രീതിയിൽ വൎണ്ണാശ്രമധൎമ്മങ്ങൾക്കു സ്ഥിരപ്രതിഷ്ഠസിദ്ധിക്കുന്നതിനുള്ള പൂൎണ്ണമായ പരിശ്രമം നിൎവ്വഹിക്കപ്പെട്ടിരിക്കുന്നു. സ്മൃതികളെപ്പോലെതന്നെ ഇവയ്ക്കും ആൎഷത്വം കല്പിക്കുവാൻ കൃത്രിമങ്ങളായ ഉപോൽഘാതങ്ങളെ വിശദമായെഴുതിചേൎത്തിട്ടുണ്ട്. സാഹിത്യലോകത്തിലേയ്ക്കു കൂടസ്ഥസാക്ഷിയായിരിക്കുന്ന പുരാണകഥകളിലെ രസാലങ്കാരചമൽക്കാരം ആ കവികുഞ്ജരന്മാരെ പ്രകൃതിവിലാസവിലോകനത്താൽ ഋഷികല്പന്മാരാണെന്നു തെളിയിച്ചിരിക്കുന്നു. ഇവരുടെ ഇളമുറക്കാരാണ് കാവ്യനാടകാദിരൂപകോൽപ്പാദകന്മാരായിരിക്കുന്ന കാളിദാസാദി മഹാകവികൾ. അവരും മിക്കവാറും മതതത്വങ്ങളേതന്നെയാണ് അവരുടെ കാവ്യേന്ദ്രജാലത്തിൽകൂടി കാട്ടിക്കൊടുക്കുന്നതു്. എന്നാൽ പുരാണങ്ങളുടേയും സ്മൃതികളുടേയും മറവും നിഴലിൽ കൂടിയല്ലാതെ അവരുടെ ആശയങ്ങൾക്ക് വെളിയിൽ സഞ്ചരിക്കുവാൻ പാടില്ലായിരുന്നു എന്നു തദീയങ്ങളായ കവിതാസമ്പ്രദായങ്ങൾകൊണ്ടു കാണാവുന്നതാണ്. ഇക്കൂട്ടർ പ്രകൃതിയിലുള്ള സകല പദാൎത്ഥങ്ങളേയും ചമൽ തങ്ങളാക്കിത്തീൎക്കുന്നതുകൊണ്ടു അവരുടെ ധൎമ്മോപദേശങ്ങൾ സുകുമാരബുദ്ധികൾക്കു പോലും സുഗമങ്ങളായിത്തീരുന്നു. എന്നാൽ അവ മിക്കവാറും സാഹിത്യാമൃതതരംഗിണിയിലെ നവരസാവൎത്തഗൎത്തങ്ങളിൽ ജനഹൃദയത്തെ കറക്കിത്താഴ്ത്തുന്നതിനാൽ ധൎമ്മോപദേശത്തിന്നു അവിടെ ശരിയായ സാംഗത്യം

സംഭവിക്കുന്നില്ല. ഇനി ആചാൎയ്യന്മാരായ കവികളേക്കൂടി അന്വേഷിച്ചേക്കാം. ഇക്കൂട്ടരാണ് പദ്യഗദ്യമയങ്ങളായ പ്രശസ്തപ്രമാണങ്ങളെ നിൎമ്മിച്ചിട്ടുള്ളവർ. ഇവരിൽ ഉത്തമന്മാരായവർ പ്രായോഗികങ്ങളായ ഉത്തമഗ്രന്ഥങ്ങളെ കഴിയുന്നത്ര പരിശ്രമിച്ചു രചിച്ചുവെച്ചിട്ടുണ്ട്. അതുകളാണ വൈദ്യശാസ്ത്രങ്ങളായിട്ടും ജ്യോതിശ്ശാസ്ത്രങ്ങളായിട്ടും മററും ഇപ്പോഴും ജനതയ്ക്കുപയോഗത്തിൽ ഇരിക്കുന്നതു്. അവയ്ക്കും ആൎഷങ്ങളുടെ അലഭ്യതകൊണ്ടു പല പോരായ്മകളും നേരിട്ടിട്ടുണ്ട്. എങ്കിലും അവരുടെ നിൎദ്ദോഷമായ മനസ്സാക്ഷിക്കു ലക്ഷീഭവിച്ചതിനെ മാത്രമെ അവർ കൈക്കൊള്ളുകയും ഉപദേശിക്കുകയും ചെയ്തിട്ടുള്ളു. അവരുടേയും പിൻതുടൎച്ചകൾ പല അവലക്ഷണഗ്രന്ഥങ്ങളേയും നിൎമ്മിച്ചുവെച്ചിട്ടുണ്ടെന്നു പറയാതെ കഴികയില്ല. ഇവയും മതസിദ്ധാന്തങ്ങളെ പല വിധത്തിൽ ഉപദേശിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. അവയെ എല്ലാം വിവരിക്കുന്നതു ലേഖദീൎഘതയെ വൎദ്ധിപ്പിക്കുന്നതാകയാൽ ചുരുക്കുന്നു. ഇനി വ്യാഖ്യാതാക്കന്മാരെ പററിക്കൂടി രണ്ടുവാക്കു പറഞ്ഞേക്കാം. ഇവരിൽ ഗ്രന്ഥകൎത്താവിന്റെ ആശയത്തെ വിശദീകരിക്കുന്നവരും സ്വാശയത്തെ വിശദമാക്കുന്നവരുമുണ്ട്. ഈ രണ്ടു കൂട്ടരിൽനിന്നും മതതത്വങ്ങൾക്കു ഗുണവും ദോഷവും ഒരുപോലെ ഉണ്ടായിട്ടുണ്ട്. ഈ എല്ലാ തരക്കാരും യോഗ്യന്മാരും ശ്രേഷ്ഠന്മാരുംതന്നെ. എന്നാൽ സകല മനുഷ്യരേയും പൊതുവെ സംബന്ധിക്കുന്നതും അവരുടെ എല്ലാ സമാധാനക്ഷേമങ്ങളെ ഒരുപോലെ അന്വേഷിക്കുന്നതും ഹിംസാത്മകമായ യാതൊരു വിചാരത്തേയും അനുകൂലിക്കാത്തതും ഹൃദയത്തെ പരിശുദ്ധമായ ദ്വൈതമാൎഗ്ഗത്തിൽകൂടിയും അദ്വൈതമാൎഗ്ഗത്തിൽ കൂടിയും ഈശ്വരാഭിമുഖമാക്കിത്തീൎക്കുന്നതും ഐഹികമായും പാരത്രികമായും വൎദ്ധമാനമായ ഭാവിയെ എപ്പോഴും അനുഗ്രഹിക്കുന്നതും ശാരീരങ്ങളും മാനസികങ്ങളും ആയ ദുഃഖനിവൃത്തിയുടെ അഭ്യാസങ്ങളെ താല്പൎയ്യമായുപദേശിക്കുന്നതും മനുഷ്യരുടെ മൈത്രീബന്ധത്തെ ദൃഢപ്പെടുത്തുന്നതും അവരെ ലോകമോഹിതന്മാരാക്കിത്തീൎക്കാതിരിക്കുന്നതും ദുൎവ്വാസനകളെ വൎദ്ധിപ്പിക്കുന്നതുമായ എല്ലാത്തരം ആൎഷസിദ്ധാന്തങ്ങൾക്കും അനുകൂലികളായിരുന്നിട്ടുള്ളവരാണ്, പരിശുദ്ധമനസ്സാക്ഷിയുള്ള പരമാൎത്ഥമതോപദേഷ്ടാക്കൾ. അവരാണ് മതതത്വങ്ങളെ വ

ദ്ധമാനാവസ്ഥയിൽ കൊണ്ടുവരുന്നതു്. അവരാൽ ഉപദേശിക്കപ്പെടുന്ന പരിശുദ്ധസാക്ഷാൽകൃതങ്ങളായ മതതത്വങ്ങളെ മനുഷ്യസമുദായം എന്നും ഭക്തിപൂർവ്വം കൈക്കൊണ്ടിരിക്കേണ്ടതാണ്. മതതത്വങ്ങൾ എന്നു പേരുപറഞ്ഞുവരുന്നതെല്ലാം മതതത്വങ്ങളായിരിക്കയില്ലെന്നു മനസ്സിലാക്കുക. അനാർഷങ്ങളും ആർഷങ്ങളുമായിട്ടുള്ളവയെ തിരിച്ചറിയുവാൻ പരിശ്രമിക്കുക! മനുഷ്യസമുദായത്തിനു മതത്തിൽകൂടിയല്ലാതെ ഉയർച്ചയില്ലെന്നു ധരിച്ചുറപ്പിക്കുക! നാസ്തികവാദങ്ങളെ എതൃക്കുക! ആസ്തികവാദങ്ങളെ ബലപ്പെടുത്തുക! സർവ്വശക്തനും സർവ്വജ്ഞനുമായ ജഗദീശ്വരൻെറ അഖണ്ഡസാക്ഷാൽക്കാരത്തെ അനുഭവത്തിൽ വരുത്തുക! മനുഷ്യജന്മത്തിൻെറ സർവ്വോത്തമമായ മാഹാത്മ്യത്തെ സ്വാനുഭവത്താൽ സാക്ഷീകരിക്കുക!

**ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാന്നിബോധത! ശുഭം ഭൂയാൽ.**

---

സ്വാമികളുടെ പ്രധാന കാര്യാചാര്യനായിരുന്നതു് നൈഷ്ഠികബ്രഹ്മചാരിയും, സുപ്രസിദ്ധവിദ്വാനും പാലിയംവക മഠത്തിലെ സംസ്കൃതാചാര്യരും ആയിരുന്ന പുതുക്കുടി ഇല്ലത്തു മഹർഷികല്പനായ ബ്രഹ്മശ്രീ നാരായണൻ ഇളയതവർകൾ ആയിരുന്നു. ഇദ്ദേഹത്തെ സാധാരണമായി വിദ്വാൻ രാവുണ്ണി എളയതു് എന്ന നാമത്തിലാണ് അറിയപ്പെടുന്നതു്. ശ്രീസ്വാമികളുടെ അനുഗ്രഹം ലഭിച്ചതു മുതൽ അവിടത്തെ അനുശാസനത്തിലും നിർദ്ദേശത്തിലുമാണ് തീർത്ഥപാദക്കമതപ്രധാനമായ ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളതു്. സ്വാമികളുടെ ജന്മഭൂമി ഈ ഗ്രന്ഥകാരൻെറ സ്വദേശമായ പറവൂർ വടക്കേക്കരപ്പകുതിയിൽതന്നെയാണ്. അവിടെയുള്ള ഒരു ഉൽകൃഷ്ടനായർ ഭവനത്തിൽ ൧൦൩൭ തുലാമാസം ആദിയിലാണ് അദ്ദേഹം ജനിച്ചതു്. അവിടെയുള്ള നായർഭവനങ്ങളിൽ ആഭിജാത്യംകൊണ്ടും, പുരാതനത്വം, ദേശാധിപത്യം മുതലായവകൊണ്ടും സുപ്രസിദ്ധമായിരുന്ന മഠത്തിൽഭവനം സ്വാമികളുടെ ജന്മഹേതുവായിട്ട് പൂർവ്വാധികം പ്രസിദ്ധമായി. ഈ ഭവനത്തോടു ചാർച്ചയുള്ള പല കുഡുംബങ്ങളും പറവൂർ വടക്കേക്കര ഉണ്ട്. പ്രസ്തുത ഭവനത്തിൽ ഇന്നത്തെ പ്രധാനാംഗവും, ഈ ജീവചരിത്രഗ്രന്ഥത്തിൽ പല

സ്ഥലങ്ങളിലും പേർ പറഞ്ഞിട്ടുള്ളയാളും ആയ ശ്രീമാൻ ടി. ആർ. അനന്തക്കുറുപ്പ് അവർകൾ സ്വാമി അവർകളുടെ ഒരു വിസോദര്യ സഹോദരനാകുന്നു.

തീർത്ഥപാദസംപ്രദായ പ്രവർത്തകന്മാരായ മൂന്നു പരിവ്രാജക ശിഷ്യമണികളെക്കുറിച്ചാണ് നാം ഇതുവരെ ചിന്തിച്ചതു്. ഇതിൽ നാണുഗുരു, സ്വാമികളുടെ ഒന്നാമത്തെ ശിഷ്യനാകുന്നു. ഈഴവരിൽ ചിലർ എന്തുകൊണ്ടോ നാണുഗുരുസ്വാമികളുടെ ഗുരുനാഥത്വം സ്വാമിയിൽനിന്നും മാററി അതു് "തയ്ക്കാട്ട് അയ്യാവിന്റെ" മേൽ ചുമത്തുവാൻ ഉദ്യോഗിച്ചുകാണുന്നു. ഇതിന്റെ യാഥാർത്ഥ്യം വെളിവാക്കുന്ന പല സംഗതികളും പ്രസംഗാനുപ്രസംഗരീത്യാ ഈ ഗ്രന്ഥത്തിൽ അവിടവിടെ നിബന്ധിച്ചിട്ടുണ്ട്. മററു രണ്ടു ശിഷ്യന്മാരുടെ സംഗതിയിൽ പക്ഷാന്തരമില്ല. ഇതരശിഷ്യസമ്പത്തിനെക്കുറിച്ചു സൽഗുരു സർവ്വസ്വത്തിൽ താഴെ വരുംപ്രകാരം പ്രതിപാദിച്ചുകാണുന്നു.

**സംഗീതേ സകലജനാനുമോദനീയേ**
**സാഹിത്യേ നിഗമശിരഃപ്രപഞ്ചസാരേ**
**പ്രാവീണ്യം കിലദധതീ വിഭാതി ലക്ഷ്മീ**
**ദേവ്യാഖ്യാ പരമഗുരോരമുഷ്യശിഷ്യാ**

**ഈശാനാംഘ്ര്യമലസരോജസേവനേന**
**പ്രധ്വസ്തവൃജിനഭരോസ്തി സദ്ഗുണാഢ്യാ**
**യോഗജ്ഞാം സദസികൃതാസനഃസഗോവിന്ദാ-**
**ഭിഖ്യപരമഗുരോരമുഷ്യശിഷ്യഃ**

**ആമ്നായപ്രകരസമർത്ഥിതാർത്ഥവിത്സു-**
**ബ്രഹ്മണ്യോപരിശിവ ഇത്യുദീതനാമാ**
**പുണ്യാത്മാശിവചരണാരവിന്ദഭക്തോ**
**യുക്താത്മാ ശ്രുതിനിരതശ്ചയസ്യശിഷ്യഃ**

**സർവ്വജ്ഞഃ സനകസനൽകുമാരമുഖ്യൈ-**
**ർവ്വിഖ്യാതൈർമ്മുനിനിവഹൈഃ സമർച്ചിതാംഘ്രിഃ**
**ദക്ഷാസ്യഃ ശിവ ഇവ പൂജിതഃ സ്വശിഷ്യൈ-**
**ർബ്ബാലാഹ്വഃപരമഗുരുർവ്വിരാജതേസൗ**

---

# അദ്ധ്യായം ൪.

സ്വാമികളുടെ മഹത്വത്തെ ദർശിക്കുന്നതിന് ആധാരമായ വസ്തുക്കളിൽ പ്രധാനങ്ങളായത് അദ്ദേഹം രചിച്ചിട്ടുള്ള ചില ഗ്രന്ഥങ്ങളാകുന്നു. എന്നാൽ വേദാധികാരത്തിൻെറ ഭൂമികയിൽ അതിൻെറ രചയിതാവ് പറയുന്നതുപോലെ എഴുതീട്ടുള്ളവയെല്ലാം അച്ചടിച്ചു പുറത്തുവിടണമെന്നോ അതുകൊണ്ട് പേരും ധനവും സമ്പാദിക്കണമെന്നോ ഉള്ള മോഹം അദ്ദേഹത്തിന് ഒട്ടും ഉണ്ടായിരുന്നില്ല. ഈ ഗ്രന്ഥസമൂഹത്തിൽ, പലതും കിട്ടിയ മററു ചിലതിൽ പല ഭാഗങ്ങളും നഷ്ടപ്പെട്ടുപോയി എന്നാണ് കേൾക്കുന്നത്. ചില ഗ്രന്ഥങ്ങൾ കുരങ്ങൻെറ കയ്യിൽകിട്ടിയ രത്നമെന്നതുപോലെ "മണപ്പിച്ചു ചപ്പിച്ചു നക്കിക്കടിച്ചിട്ടിന്നതാതെ ദൂരത്ത്" ചിലർ എറിഞ്ഞുകളയുകയും ചെയ്തു. ചില കയ്യെഴുത്തുപ്രതികളെവെച്ചുകൊണ്ടു ചിലർ സ്വകപോലകല്പിതഗ്രന്ഥങ്ങളായി മാററി. ഇതുകൊണ്ട് സംഭവിച്ച നഷ്ടം അദ്ദേഹത്തിനല്ല പ്രത്യുത മലയാളരാജ്യത്തിനാണ്. ഗ്രന്ഥങ്ങളെക്കുറിച്ചു പൂർണ്ണമായ വിവരണം പിന്നാലെ വരുന്നുണ്ട്. ഇപ്പോൾ ഗ്രന്ഥങ്ങളുടെ പേരും അതിൽ ക്രോഡീകരിച്ചിരിക്കുന്ന വിഷയങ്ങളെക്കുറിച്ചും അല്പം സ്പർശിച്ചുപോകാം.

(1) വേദാധികാരനിരൂപണം— ഇതിൽ നാനാജാതികൾക്കും വേദപഠനത്തിന് അധികാരമുണ്ടെന്നു ബഹു യുക്തിപ്രമാണങ്ങൾ ഉദാഹരിച്ചു സ്ഥാപിച്ചിരിക്കുന്നു. വ്യാസോപദിഷ്ടമായ അഷ്ടാദശപുരാണങ്ങളാൽ പരോപകാരം പുണ്യമെന്നും പരപീഡനം പാപമെന്നും മനസ്സിലാക്കാതെ ബ്രാഹ്മണമേധാവികൾ ശൂദ്രരുടെമേൽ പല ശിക്ഷകളും ആരോപിച്ചു. അവയിൽ ഒന്നു "ശൂദ്രമക്ഷരസംയുക്തം ദൂരതഃപരിവർജയേൽ" എന്നുള്ളതായിരുന്നു. ഈ ശ്ലോകപാദങ്ങളെ എടുത്തു മലയാളത്തിലെ ചില മഹാബ്രാഹ്മണർ നായന്മാരുടേയും തലയിൽ കെട്ടിവെച്ചു. എന്നാൽ നായന്മാർ ശൂദ്രന്മാരാണോ എന്നുള്ള ചിന്തപോലും അവർ ചെയ്തതുമില്ല. ആര്യന്മാരുടെ ഇടയിലുള്ള ചാതുർവർണ്യവും തജ്ജന്യമായ ജാതിവ്യത്യാസവും ദ്രാവിഡരായ നായന്മാരിൽ എങ്ങിനെ സംഭവിച്ചു എന്നാണ് ആദ്യം സന്ദേഹിച്ചത്. വേദാധികാരം ആർക്കെന്നു സ്വാമി നിരൂപണം ചെയ്തപ്പോൾ അതു ആർക്കും വിലക്കപ്പെട്ടിട്ടില്ലെന്നു തെളിയുകയും ചെയ്തു.

(2) പുനർജ്ജന്മനിരൂപണം—പത്തൊൻപതാം നൂററാണ്ടിൻെറ ആരംഭകാലത്തിൽ പാശ്ചാത്യരാജ്യങ്ങളിലും വിശേഷിച്ച് അമേരിക്കയിലും ഒരുതരം നിരീശ്വരവാദം വളരുകയും "ഇങ്കർസാൾ" മുതലായവർ ഇതിനെ ആസ്പദമായി ഒട്ടുവളരെ ഗ്രന്ഥങ്ങൾ എഴുതുകയും ചെയ്തു. ഈ പാശ്ചാത്യപണ്ഡിതന്മാരുടെ നാസ്തികവാദത്തെ തകർത്ത് ഒരുത്തൻ മരിക്കുന്നതോടുകൂടി എല്ലാം കഴിഞ്ഞു എന്നുള്ള വിശ്വാസം അടിസ്ഥാനരഹിതമെന്നു കാണിച്ച് പുനർജ്ജന്മത്തെ സ്ഥാപിച്ചിരിക്കുന്നത് എത്ര വിപുലവും പ്രൌഢവുമായ ന്യായങ്ങളെക്കൊണ്ടാണെന്നു ഈ ഗ്രന്ഥത്തിൽനിന്നും കാണാം.

(3) ചിദാകാശലയം—വേദാന്തരഹസ്യങ്ങൾ ഏതു ഗ്രാമീണനും അജ്ഞനും മനസ്സിലാകുന്ന ഭാഷയിൽ ഇതിൽ പ്രതിപാദിച്ചിരിക്കുന്നു.

(4) ക്രിസ്തുമതച്ഛേദനം—ഇതു് ഇദ്ദേഹത്തിൻെറ ആദ്യത്തെ കൃതിയാണ്. ഇതു് അവതരിക്കുന്നതിനു കാരണം എന്തെന്ന് ഇതിനു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇതു വാസ്തവത്തിൽ ക്രിസ്ത്യാനികൾക്കാണ് വളരെ പ്രയോജനകരമായതു്. എന്തുകൊണ്ടെന്നാൽ യഥാർത്ഥ ക്രിസ്തുമതമാകുന്ന വിളവുകളെ തിന്നുതീക്കുന്ന പല അയുക്തികളും അന്ധവിശ്വാസങ്ങളും അതിൽ പററിപ്പിടിച്ചു കിടക്കുന്നതു പരിശോധിച്ചുനോക്കുവാൻ ഒരു നല്ല അവസരം ഈ ഗ്രന്ഥംനിമിത്തം അവക്കു ലഭിച്ചു. ശാസ്ത്രീയമായ ഖണ്ഡനങ്ങളിൽ ഇത്രയും വിപുലവും, സകാരണവും, കൂലങ്കഷവും ആയിട്ടുള്ള ഒരു ഖണ്ഡനം വേറെ ഒരു ഭാഷയിലു ഉണ്ടായിട്ടില്ലെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. സ്വാമിദയാനന്ദസരസ്വതിയുടെ സത്യാർത്ഥപ്രകാശത്തേയും W. H. വില്യംസൺ എന്നയാളുടെ Thinker or Beleiver എന്ന പുസ്തകത്തേയും "ക്രിസ്തു ഒരു സാങ്കല്പിക പുരുഷനാകുന്നു" എന്നു ടാഗോർഖാൻ ചന്ദ്രവർമ്മ എഴുതീട്ടുള്ള പുസ്തകത്തേയും ഇങ്കർസാളിൻെറ Lectures and Essays എന്ന ഗ്രന്ഥത്തെയുംവെച്ചു ഈ ഗ്രന്ഥം വായിക്കുന്നതും നിരൂപിക്കുന്നതും രസകരമായിരിക്കും.

(5) പ്രാചീനമലയാളം—ഇതു ഇന്നുവരെ അറിയപ്പെട്ടിട്ടുള്ള ചരിത്രസംഭവങ്ങളേയും ലക്ഷ്യങ്ങളേയും മാററിമറിക്കുന്നതും, അതെല്ലാം അടിവലജടിലവും, തെററിധാരണ ഉണ്ടാക്കുവാനായി ചില സ്വാർത്ഥികൾ കെട്ടിയുണ്ടാക്കിയ കള്ളപ്രമാണമാണെന്നു തെളിയിക്കു

ന്നതുമായ ഒരു കേരളചരിത്രമാകുന്നു. നായന്മാരുടെ യഥാൎത്ഥ മഹത്വം അറിയണമെന്നുള്ളവർ ഒന്നാമതായി വായിക്കേണ്ട ഗ്രന്ഥം ഇതാണ്. ഇതിൻെറ ഒരു ഭാഗമേ ഇപ്പോൾ പ്രകടിതമായിട്ടുള്ളൂ.

ഇതുകൂടാതെ പല കാരണങ്ങളാലും പ്രസിദ്ധീകരിക്കാത്ത പല ഗ്രന്ഥങ്ങളും ഇദ്ദേഹത്തിൻെറ ശ്രമഫലമായി എഴുതീട്ടുള്ളവ പലയിടത്തും കാണ്മാൻ വഴിയുണ്ട്. കാരാടൻ എന്ന ഒരു സ്വാമികൾ എഴുതി ഉണ്ടാക്കിയതും "മോക്ഷപ്രദീപം" എന്നു പേരുള്ളതുമായ ഒരു ഗ്രന്ഥത്തിനു ഒരു ഖണ്ഡനം ഇദ്ദേഹം എഴുതിയെന്നും എന്നാൽ ചില സുഹൃത്തുകളുടേയും ശിഷ്യന്മാരുടേയും അപേക്ഷയുടെ ഫലമായി അതു ഇതുവരെ പ്രസിദ്ധപ്പെടുത്താൻ ശ്രമിച്ചിട്ടില്ലെന്നും കാണുന്നു. പ്രസംഗങ്ങളായും പ്രബന്ധങ്ങളായും പല നിബന്ധങ്ങളും ഇദ്ദേഹത്തിൻെറ വകയായി കൂട്ടിച്ചേൎക്കുവാൻ ഉണ്ടാകും. കേരളീയ യുവജനമിത്രത്തിൽ "മനോനാശം" എന്നു പേരുള്ള ഒരു മനോഹരപ്രബന്ധം കാണുന്നതു അനുബന്ധമായി ചേൎത്തിട്ടുണ്ട്.

സ്വാമികളുടെ ഗ്രന്ഥനിൎമ്മാണത്തെക്കുറിച്ചു നീലകണ്ഠതീൎത്ഥപാദസ്വാമിചരിതത്തിൽ പറയുന്നതും താഴെ ഉദ്ധരിക്കുന്നതുമായ സംഗതികളിൽ നമ്മളുടെ ശ്രദ്ധ പതിയേണ്ടതാണ്.

"ഇപ്രകാരം അനേകഗ്രന്ഥങ്ങൾ നവീനയുക്തികളെ ഘടിപ്പിച്ചു രചിച്ചിട്ടുണ്ട്. എന്നാൽ ഒരു സംഗതിയിലും നിൎബ്ബന്ധബുദ്ധി ഇല്ലാത്തതുകൊണ്ടു അച്ചടിക്കാൻ ഇടയാകാതെ ചിലതു കയ്യെഴുത്തുപുസ്തകമായും ചിലതു നിക്ഷിപ്തസ്ഥാനാപസ്മൃതിയിൽ വിലയിച്ചും ഇരിക്കുന്നു എന്നു പറയാതെ നിവൎത്തിയില്ല. പരമഗുരുസ്വാമികൾ ഉത്തരതിരുവിതാംകൂറിൽ അധിവസിച്ചിരുന്ന സംഗതിയേയും അക്കാലത്തു നിൎമ്മിച്ച ചില ഗ്രന്ഥങ്ങളേയും സംബന്ധിച്ചാകുന്നു മേലിൽ പ്രസ്താവിക്കാൻ പോകുന്നതു്. ഇദ്ദേഹം ഏററുമാനൂർ ക്ഷേത്രത്തിന്നു സമീപവും, പറവൂരും, വൈക്കത്തും, മൂവ്വാററുപുഴയും, ആലുവായിലും വളരെക്കാലം താമസിച്ചിരുന്നു. കല്പചര്യാദികാലങ്ങളിലെപോലെ അപ്പോഴും ഒരു അകന്ന ജ്യേഷ്ഠനായ പി. ഡബ്ള്യു. ഡി. ഓവർസീയർ മിസ്റ്റർ കേശവപിള്ളയുടെ സഹായമാണ സൎവ്വഥാ ഉണ്ടായിരുന്നതു്. എറണാകുളത്തു പാൎത്തിരുന്നപ്പോൾ കൊച്ചി വേലുപ്പിള്ള വക്കീൽ അവർകളും ദിവാൻ സിക്രട്ടറി രാമയ്യരവർകളും,

പോലീസ് സൂപ്രേണ്ട് ചന്ദ്രലാലാ അവർകളും ദ്രാവിഡപണ്ഡിതശി രോമണിയും വേദാന്തിയും ആയ പത്മനാഭാചാരിയും ഇദ്ദേഹത്തി നെ ശുശ്രൂഷിച്ചിരുന്നു. (൧൦൩൮ൽ) മാണ്ടിടക്ക രോഗാതുരനാ യി കല്ലൂർ അന്നുണ്ടായിരുന്ന നാട്ടാശുപത്രിയിൽ കിടക്കുകയായിരുന്നു. അന്നു മുൻപറഞ്ഞ ആളുകളും വിശേഷിച്ച് പത്മനാഭദേശികനെ ന്ന ശിഷ്യനും വേണ്ടസഹായങ്ങൾ ചെയ്തു. ഗദപീഡനിശ്ശേഷം നീ ങ്ങിയതിൽ പിന്നീടു ഗ്രന്ഥങ്ങൾ ചെയ്വാൻ തുടങ്ങി. ആദ്യമായ് ര ചിച്ചതു, സർവ്വമതസാമരസ്യം എന്നു പേരുള്ള നിബന്ധരത്നമാണ്.

"യദ്ഗോവിലാസോ ബഹിരന്തരാന്ധ്യം
വിമഥ്യചിദ്ദ്യോ മധുരം ദധാതി
ചതുർവ്വചോവൃത്തി മഹാഗമീഡ്യം
നമസ്കുമാചാര്യ്യ സുധാനിധാനം.".

ഈ പദ്യമാകുന്നു മേൽപറഞ്ഞ ഗ്രന്ഥത്തിലെ മംഗലാചരണം. സ കല ന്യായഗ്രന്ഥങ്ങളുടേയും സൂചി—രഹസ്യപ്രതിപാദകം—ആയി ട്ട് "തർക്കരഹസ്യരത്നം"എന്നൊരു ഗ്രന്ഥം വിവരണസഹിതം നിർമ്മി ച്ചിരുന്നു. അനന്തരം "ബ്രഹ്മതത്വനിർഭാസഃ" എന്ന നാമത്തിൽ ഒരു വേദാന്തഗ്രന്ഥം എഴുതി. അതിലെ മംഗളാചരണം.—

വിനമോവ്യഷ്ടിപദാത്മഷട്ക്കരായേവ മുകുരഖണ്ഡേഷു;
അജഹന്നിജസത്താം സംപ്രവിഷ്ടമിവവസ്തുബിംബമതംസഖ്"

എന്നാണ്. ടി ഗ്രന്ഥത്തിൽ ഉൾപ്പെട്ട വേറൊരു പദ്യംകൂടി ഇവി ടെ ഉദ്ധരിക്കുന്നു.

"മനഃപ്രവ്യഥിതം ബുദ്ധിശ്ചചലേത്യാദികേ പദേ
സ്വാന്യജ്ഞേയതാവഗതേന്ന്ജ്ഞാതൃമനആദികം"

പരമഗുരുപാദകൃത"സ്തവരത്നഹാരാവലി"യിൽനിന്നും ഒരു ശ്ലോകമു ദാഹരിക്കുന്നു:—

"പരാനരക്തിര്യ്യദിനാമകസ്യചി-
ച്ഛിവാങ്ക കേളീകുതുകേ മഹസ്യദൈത്
നവേ വയസ്യക്ഷയ പുണ്യസമ്പദാം
ഖനിഃസ ഏവേതി വചഃസമഞ്ജസം".

വേറൊരു കൃതിയായ"പരമശിവസ്തവ"ത്തിൽനിന്നു ഒരു ശ്ലോകം:—

"ആധാരചക്രചരിഘട്ടനതോ ഭുജംഗീ-
ക്ഷോഭാൽ കപാലകഹരെ രസനാനിവേശാൽ
നിർവ്യൂഢചാന്ദ്രസുധയാശുധിതേ മഭംഗേ
കാന്ത്യാശുചിതമതിരത്രിഭവാംസ്തു സാക്ഷീ".

ഒരു പദ്യം ഇദ്ദേഹത്തിന്റെ കൃതിയായ അദ്വൈതപഞ്ജരത്തിൽനിന്നുകൂടി ഉദ്ധരിക്കുന്നു:—

> ഏവം ചഘടാൽഭിന്നഃ പട ഇതിഭാതിന്നസാധയതിഭേദം
> ഘടപടതദ്ഭേദാനാം സദ്ഭേദേനൈകതാ സിദ്ധേഃ”.

ഈ ഉദാഹരണങ്ങൾ എല്ലാം പരമഗുരുപാദരുടെ അനന്യസാധാരണമായ കവനവൈചക്ഷണ്യത്തേയും അഗാധതത്വാവബോധത്തേയും പ്രസ്ഫുരിപ്പിക്കുന്നു.

ഈവക കൃതികൾകൂടാതെ ആദിമനുഷ്യരുടെ വാസസ്ഥലം, ആചാരം, വ്യാകരണങ്ങളുടെ ഉത്ഭവം, സംസ്കൃതതമിഴ് വ്യാകരണങ്ങളുടെ താരതമ്യം മുതലായി ഗൗരവമേറിയ വിഷയങ്ങൾ അടങ്ങിയ പ്രബന്ധപ്രകാണ്ഡങ്ങൾ, “ക്രിസ്തുമതഛേദനം”“പ്രാചീനമലയാളം” ഇത്യാദി ഖണ്ഡനമണ്ഡനാത്മകങ്ങളായ ഗ്രന്ഥങ്ങൾ ഇവയും ഇദ്ദേഹം നിൎമ്മിച്ചിട്ടുണ്ട്. ഈ ഒടുവിൽ പ്രസ്താവിച്ച കൃതികൾ അടുത്തകാലത്തു മിക്കപേൎക്കും അക്ഷിപരിചിതങ്ങളായി തീൎന്നിരിക്കുമെന്നു വിശ്വസിക്കുന്നു.

കേരളത്തിന്റേയും അധിവാസികളായ ചില വൎഗ്ഗക്കാരുടേയും യഥാൎത്ഥപൂൎവ്വചരിത്രത്തെ വിഷയീകരിച്ചു രചിച്ചിട്ടുള്ള ഗ്രന്ഥാവലിയുടെ പ്രഥമസഞ്ചികയാകുന്നു“പ്രാചീനമലയാളം” ഒന്നാം പുസ്തകം. ഇതിൽ കേരളത്തിന്റെ ഉടസ്ഥാവകാശവും അഗ്ര്യകുലജാതത്വവും മററും തങ്ങൾക്ക് അട്ടിപ്പേറാണെന്നു വാദിക്കുന്ന നമ്പൂരിബ്രാഹ്മണരുടെ അഭിപ്രായങ്ങളും അവയ്ക്കുടിസ്ഥാനമായി അവർ കൊണ്ടുവരുന്ന പ്രമാണങ്ങളുമെല്ലാം കൃത്രിമമാണെന്നു സയുക്തിപ്രമാണവിന്യാസം ലളിതരീതിയിൽ ഉപന്യസിച്ചിട്ടുണ്ട്. മലയാളത്തിലെ പൂൎവ്വനിവാസികളും ഭൂസ്വത്തുക്കളുടെ അവകാശികളും നായന്മാരായിരുന്നു എന്നും അവർ ആഭിജാത്യം വിദ്യ, ധനം, ബാഹുബലം, ഇവകൊണ്ട് ആൎയ്യന്മാരെ അതിശയിക്കുന്ന ഒരു വൎഗ്ഗക്കാരാണെന്നും വിവിധരേഖകൾമൂലം തെളിയിച്ചിരിക്കുന്നു. ശൂദ്രന്റെ വേദാധികാരിതയെ സംബന്ധിച്ചു നിരൂപിക്കുന്ന ഘട്ടത്തിൽ ശങ്കരാചാൎയ്യസ്വാമികൾ ചെയ്തിട്ടുള്ള അന്യോന്യവിരുദ്ധപ്രതിപാദനത്തെ ഭാഷ്യത്തിൽനിന്നും ഉദ്ധരിച്ചു യുക്തിപൂൎവ്വം ഖണ്ഡിച്ചെഴുതിയിരിക്കുന്നതു വായിച്ചാൽ— “മന്നിൽധീശക്തിയെത്രകണ്ടുയരുമതുവരെയ്ക്കേറുമാശക്തിമുററും” എന്ന് എം. ഏ. ബിരുദധാരിയായ ഒരു മഹാൻ ഇദ്ദേഹത്തെക്കുറിച്ചു സ്തുതിച്ചുപറഞ്ഞതു അത്യുക്തി അല്ലെന്നും ബോധപ്പെടും. ഈ ഗ്രന്ഥ

ത്തിന്റെ രണ്ടാംഭാഗം ഈയിടെ പ്രസിദ്ധപ്പെടുത്തുമെന്നറിയുന്നു. (ഇതേവരെ ആരും പ്രസിദ്ധപ്പെടുത്തിയിട്ടില്ല. കയ്യെഴുത്തുകാപ്പിതന്നെ അന്വേഷണത്തിൽ എവിടെയെന്നു അറിയുന്നില്ല. സ്വ.) ഇങ്ങനെ ആറുഭാഗങ്ങൾ എഴുതീട്ടുണ്ട് എന്നും ചിലർ പറയുന്നുണ്ട്.

"ക്രിസ്തുമതച്ഛേദനം"—ഇതിലെ പ്രതിപാദ്യവിഷയം പേരുകൊണ്ടുതന്നെ ഊഹ്യമാണ്. ഇതു വായിച്ചാൽ ക്രിസ്തുമതത്തിന്റെ നിസ്സാരത നല്ലതുപോലെ അറിയാറാവും. ഉപദേശികളും പ്രസംഗവും ദിക്കെങ്ങും വ്യാപിച്ചു സാധുക്കളായ പുലയർ മുതലായ വർഗ്ഗക്കാരെ വ്യാമോഹിപ്പിച്ചു മതപരിവർത്തനത്തിൽ ഉൽസുകരാക്കിത്തീർക്കുന്ന ഈ കാലത്തു ഈദൃശഗ്രന്ഥങ്ങളുടെ ആവിർഭാവം ഉപകാരപ്രദമാകുമെന്നു പറയേണ്ടതില്ലല്ലോ. ഇതിലെ യുക്തികൾക്കു കടുപ്പം കൂടുമെങ്കിലും അതു ഭാഷാരീതിയിൽ ഒട്ടും അതിവ്യാപിച്ചിട്ടില്ല. പരമഗുരുപാദരുടെ ഭാഷാകവനനിദർശനാർത്ഥം രണ്ടുമൂന്നു പദ്യങ്ങൾ ഉദാഹരിക്കുന്നു —

"ലോലക്കണ്ണുംസുമത്തിൽ ചെറുമുനയണവോളം ചുളിച്ചൊന്നുനോക്കും
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനൊടിയിൽ തോന്നിനിന്നങ്ങുമായും;
കൂലംവിട്ടോരുശക്തിക്കുടയവളുമവളെൻ ചിത്തരംഗത്തിലാടും
ബാലപ്പെൺകല്പകപ്പൂക്കൊടിതവമനമാം ദാരുവിൽ ചുററിടട്ടെ"
എല്ലാററിന്നുമതീതമെങ്കിലുമതാണെല്ലാററിനും സൂക്ഷ്മ-
മെങ്ങെല്ലാഭക്തജനാശയത്തിലുമമർന്നീടാത്തതല്ലാത്തതും
ചൊല്ലല്ലാത്തൊരു ചൊല്ലിനാലെതിരെയാണെല്ലാമഹാന്മാരുമ-
ത്യുല്ലാസത്തൊടു കണ്ടിടുന്നതതുതാൻ കല്യാണമെല്ലാംതരും.
"മേലേമേലേപയോധൌതിരനിരയതുപോൽ ഗദ്യപദ്യങ്ങളോർക്കും
കാലേകാലേഭവിപ്പാൻ ജഗമതിലൊളിവായ് ചിന്നിടുംതേൻകുഴമ്പേ!
ബാലേ! ബാലേ! മനോജ്ഞേ! പരിമൃദുലതനോ യോഗിമാർനിത്യമുണ്ണും
പാലേ! ലീലേ! വസിക്കെൻ മനസിസുകൃതസന്താനവല്ലീസ്വച്ചില്ലീ.

ഏകദേശം ൨൦ വർഷത്തിന്നു മുൻപാണ് ഈ കവനങ്ങൾ എന്നുള്ള സംഗതി പ്രത്യേകം പ്രസ്താവ്യമാണ്. ഇന്നത്തെ കവിതാരീതിയും, അന്നത്തെ കവിതാരീതിയും വെച്ചുകൊണ്ട് മേൽപറഞ്ഞ പദ്യങ്ങളെ നിരൂപിക്കുന്നതു രസാവഹമായിരിക്കും. സംസ്കൃതവൃത്തങ്ങളിലുള്ള പദ്യങ്ങൾകൂടാതെ സ്വാമികൾ തമിഴ്‌രീതിയിൽ കവിത ഉണ്ടാക്കുവാൻ വശമുണ്ട്. ഉദാഹരണത്തിനു കുറെ വരികൾ താഴെ ചേർക്കാം.

തിരുപ്പുകൾ

മലരണികൊണ്ടലച്ചുരുക്കിലും
കമല മുകുളകൊങ്കകളുക്കിലും
മധുവിലുചരിയൻ പുറമരപ്പിലും
മനമിളകാതെ ................
അതിസുകൃതത്തൊണ്ടെടുത്ത യോഗിക-
ളകതളിരിൽക്കണ്ടുറച്ചമാനസ-
തരസുഖനൃത്തം കളിയുമംഘ്രിക-
ളതളേണം .......... സ്വ.

ഈ പദ്യങ്ങളുടെ ആസ്വാദ്യത സഹൃദയന്മാർ അറിയുമല്ലൊ. ഈ അടുത്തകാലത്തെഴുതി പൂൎണ്ണമാക്കി വെച്ചിരിക്കുന്ന "മോക്ഷപ്രദീപഖണ്ഡന"ത്തിൽ കുറെ ഭാഗം ഇവിടെ ചേർക്കുന്നു.

കൎത്താവ് കാരണത്താൽ ഗുണവിഭാഗം ചെയ്യു എന്നല്ലാതെ ഇല്ലാത്ത വസ്തുവിനെ ഉണ്ടാക്കുക എന്നതു സാധ്യമല്ല. മണ്ണുകൊണ്ടുണ്ടാക്കിയ ഘടം പിന്നേയും മണ്ണായി തീൎന്നാൽ കുടം അസത്താകാതെ ഇരിക്കയില്ലെന്നുള്ളതു പറവുന്നതല്ല. കുടംപോലെ തോന്നിയ ആകൃതിമാത്രം ഇല്ലാതെപോയി എന്നല്ലാതെ കുടമെന്നൊരു വസ്തു ഉണ്ടായിരുന്നിട്ടും ഇല്ലാതെ ആയിപ്പോയതല്ല. ആകയാൽ ഇല്ലാത്തതു ഇല്ലാത്തതുതന്നെ. ഉള്ളതു ഉള്ളതുതന്നെ. പൂൎവ്വപക്ഷം. ഇല്ലാത്തതു ഉണ്ടാകയില്ല എന്നതു സത്യംതന്നെ. എങ്കിലും കാൎയ്യമായ ഘടം ഉണ്ടാകുന്നതിനുമുമ്പു കാരണവടിവായിരുന്ന് കാൎയ്യപ്പെടുന്ന സമയം വെളിപ്പെട്ടുവെന്നാണെങ്കിൽ?—സിദ്ധാന്തം: കാൎയ്യപ്പെട്ടപ്പോഴും മണ്ണല്ലാതെ കുടമെന്ന ശബ്ദത്തിനു അൎത്ഥമില്ലാത്തതിനാലും കാരണമായ മണ്ണിൽ ഘടമില്ലാത്തതിനാലും ഘടമെന്നൊരു വസ്തു ഇല്ലെന്നുതന്നെ നിസ്സംശയം പറയത്തക്കതാണല്ലോ. കുടമെന്നതുണ്ടെങ്കിലല്ലേ കാരണത്തിങ്കലിരിക്കുന്നതായിട്ടെങ്കിലും പറയാവൂ. കുടമെന്നൊരുവസ്തു വെളിയിൽ ഉള്ളതായി എപ്പോഴെങ്കിലും കണ്ടിരുന്നു എങ്കിൽ കാണാത്ത സമയം അതു കാരണമായ മണ്ണിൽ അടങ്ങിയിരിക്കുമെന്നനുമാനിക്കാമായിരുന്നു. അപ്രകാരം അല്പവും ഇല്ലാത്തതിനാൽ ഘടം ഇല്ലെന്നുതന്നെ പറയണം. ഇതിനാൽ കുടമാകട്ടെ മണ്ണിൽ അടങ്ങിയിരുന്നുമില്ല. വെളിപ്പെട്ടുമില്ല. ഇനി ആ വസ്തുക്കൾ ഒരിടത്തിരിക്കുകയെന്നതു് ഒക്കുന്നതല്ല. ഒന്നു മറ്റൊന്നിന്റെ മേലോ കീഴൊ പക്കത്തിലോ ഇരിക്കണം. മണ്ണുംകുടവും ഉണ്ടായിരുന്നുവെങ്കിൽ

കുടം മണ്ണിൻെറ എവിടെയിരിക്കുന്നു? എവിടെയെങ്കിലും ഉണ്ടായിരുന്നുവെങ്കിൽ മണ്ണിൽനിന്നും വേറിട്ടിരിക്കേണ്ടതാണ്. അങ്ങിനെ ഇല്ല. ഇനി, ഒന്നിൽ മറെറാന്നിരിക്കുന്നതായി കണ്ടാൽ അവയിൽ ഒന്ന് സത്യവും മറെറാന്നു വെറും ഭ്രാന്തിയുമായിരിക്കാനെ ഇടയുള്ളൂ. ഉദാഹരണം:—രജ്ജുവിൽ സപ്പ്വും കാനലിൽ ജലവും പോലെ മണ്ണിൽകുടം വെറും തോന്നലല്ലാതെ അത്ഥമുള്ളതല്ല. പൂവ്വപക്ഷം:—മണ്ണിൽ കംബുഗ്രീവാദി ഗുണങ്ങൾ ഉണ്ടല്ലോ. സിദ്ധാന്തം:—ഏതൊരു പദാത്ഥത്തെ നോക്കിയാലും ഒന്നിൻെറ കൂട്ടം, പലതിൻെറ കൂട്ടം എന്ന രണ്ടു വകയിൽ ഉൾപ്പെടുന്നതല്ലാതെ എങ്ങും ഒരു വസ്തുവുമില്ല. ഘടം ഒന്നിൻെറ കൂട്ടാണ്. മണ്ണിൻെറ സമൂഹമല്ലാതെ ഒരു കാലത്തും ഘടമെന്നൊന്നില്ല. ആ മണ്ണും ഒന്നിൻെറ സമൂഹമായ അണുവിനെ കൂടാതെ ഉണ്ടാകയില്ല. പലതിൻെറ കൂട്ടം ഇപ്രകാരം തന്നെ. ഓരോ പദാത്ഥത്തേയും ഇപ്രകാരം പരിശോധിക്കുന്നതായാൽ അസത്തായിട്ടു പരിണമിക്കും. ലോകം ഇപ്രകാരമുള്ള നോട്ടത്താൽ അസത്താണെന്നു സ്പഷ്ടമാകും. ഒന്നു, പലത് ഇവയുടെ കൂട്ടമാകട്ടെ കാരണമായി കൂടിനിന്നിട്ട് വെവ്വേറെയായി തോന്നുന്ന അവസരത്തിൽ കാൎയ്യമെന്നു പറയും. മുൻപ് അണുവിനെ പൂവ്വപക്ഷപ്പെടുത്തിപ്പറഞ്ഞതു നോക്കുക. ഒരു വസ്തു ഉണ്ടാകണമെങ്കിൽ അതു മുൻപില്ലാതെ ഇരിക്കണം. എന്നു വെച്ചാൽ മുൻപില്ലാതിരുന്നിട്ട് പിന്നീടുണ്ടാകണം. അതായത് മുൻപില്ലാതെ ഇരുന്നിട്ടേ ഉണ്ടാകയുള്ളൂ. ഇല്ലാതിരുന്നു എന്നതു ഭൂതകാലത്തിൽ. ഉണ്ടായതു എന്നത് വത്തമാനകാലത്തിൽ. ഭൂതകാലവും വത്തമാനകാലവും ഒന്നാകയില്ല. അങ്ങിനെ ആകുമ്പോൾ അഭാവമായുള്ള കാലവും ഭാവമായുള്ള കാലവും വേറെതന്നെ. ഒരു കാലത്തുതന്നെ അഭാവഭാവങ്ങൾ ആകയെന്നുള്ളത് ഘടിക്കയില്ല. ഘടോൽപത്തി ഉള്ളതുതന്നെയെങ്കിൽ ഉണ്ടായിരുന്ന ഘടം ഉല്പത്തിയായോ അതോ ഇല്ലാതിരുന്ന ഘടം ഉൽപത്തിയായോ? ഉണ്ടായിരുന്ന ഘടം ഉൽപത്തിയായി എന്നാണെങ്കിൽ ഉണ്ടായിരുന്നതു പിന്നെയും ഉണ്ടാകുവാൻ ഇടയില്ല. അതു അസംഗതമാണ്. ഇല്ലാതിരുന്ന (അസത്തായിരുന്ന) ഘടം ഉണ്ടായി എന്നാണെങ്കിൽ ഇല്ലായ്മയും ഉൽപത്തിയും വേറെ വേറെ കാലത്തോടു കൂടിയതാകയാൽ (ഭൂതമെന്നും വത്തമാനമെന്നും ഉള്ള കാലത്തോടുകൂടിയതാകയാൽ) അ

ു രണ്ടും ഒന്നിലിരിക്കയില്ല. ഒരേക്ഷണത്തിൽ ഇരിക്കയില്ലെന്നൎത്ഥം. അതുകൊണ്ടു ഘടം ഉൽപന്നമാകാനേ അവകാശമില്ല. ഇനി ഒരു വസ്തു നശിക്കണമെങ്കിൽ അതിൻെറ സ്ഥിതി ഒരു ക്ഷണത്തിലും നാശം മറെറാരു ക്ഷണത്തിലും ആയിരിക്കണം. സ്ഥിതിയും നാശവും ഒരേക്ഷണത്തിൽ ഇരിക്കയില്ല. നശിക്കുമ്പോൾ സ്ഥിതി ചെയ്യതു നശിച്ചോ അതോ ഇല്ലാതിരുന്നതു നശിച്ചോ? എന്ന ചോദ്യത്തിനു സ്ഥിതിചെയ്യതുതന്നെ നശിച്ചു എന്നുത്തരം പറയേണ്ടിവരും. സ്ഥിതിയും നാശവും ഒരേക്ഷണത്തിൽ ഇരിക്കായ്കകൊണ്ട്, സ്ഥിതിചെയ്യ പദാൎത്ഥം നശിപ്പിപ്പാൻ തരമില്ല. എന്തെന്നാൽ ഒരു ക്ഷണത്തിൽ സ്ഥിതിചെയ്യുന്ന (ഇരിക്കുന്ന) പദാൎത്ഥം മറെറാരു ക്ഷണത്തിൽ എങ്ങിനെ നശിക്കും. കാശിയിൽ സ്ഥിതിചെയ്യുന്ന കുടം തിരുവനന്തപുരത്തുവെച്ചെങ്ങിനെ നശിക്കും? അതുകൊണ്ട് ഘടത്തിൻെറ നാശത്തിനേ അവകാശമില്ല".

ഇതിനേക്കാൾ ഗഹനവും പ്രൌഢമനോഹരവുമായ ഭാഗങ്ങൾ "മോക്ഷപ്രദീപഖണ്ഡന"ത്തിൽ അടങ്ങിയിരിക്കുന്നു. തിരുവനന്തപുരത്തുവെച്ച് ഒരിക്കൽ പത്തുനാല്പതു വരത്തോളം വായിച്ചപ്പോൾ എനിക്കനുഭവപ്പെട്ടിട്ടുള്ള വസ്തുതയാണിതു്. ഒന്നിൻെറ കൂട്ടം എന്നിത്യാദി മലയാളപദങ്ങൾകൊണ്ടു് കഠിനമായ സാങ്കേതികശബ്ദങ്ങളെ സുഗ്രഹമാക്കുന്ന സംപ്രദായം ആ മഹാത്മാവിൻെറ വിചാരധാരയിൽ നിന്നല്ലാതെ വേറെ ലഭിക്കുവാൻ പ്രയാസം. ഈ ദിവ്യഗ്രന്ഥം അചിരേണ അച്ചടിക്കാൻ സംഗതിയായെങ്കിൽ സംസ്കൃതഗ്രന്ഥങ്ങളിൽ മാത്രം അടങ്ങിയിരിക്കുന്ന അനവധി ഗൂഢതത്വങ്ങൾ ഏവൎക്കും ഗ്രഹിക്കുന്നതിനും ചില ക്ഷുദ്രമതങ്ങൾ കാററിലെ പ്പഞ്ഞിപോലെ കാശി കടക്കുന്നതിനും ഇടയായേനെ. പ്രസ്തുതപുസ്തകം എഴുതാനാരംഭിച്ചപ്പോൾ ബ്രഹ്മാനന്ദൻെറ ചില ശിഷ്യപ്രധാനികൾ ഒരു യോഗംകൂടി ആലോചിച്ച് സംഘാദ്ധ്യക്ഷൻ മുതൽ പേരെക്കൊണ്ടു് പരമഗുരുപാദൎക്ക് ഒരു എഴുത്ത് അയപ്പിച്ചു. ഇതിനു സ്വാമികൾ കൊടുത്ത മറുപടി —

തിരുവനന്തപുരം.

സജ്ജനപരിപൂൎണ്ണകുശലശ്രീയുടെ നടനരംഗമായി പ്രകാശിക്കുന്ന ആ സദസ്സിനും അദ്ധ്യക്ഷസ്ഥാനം വഹിച്ചിരിക്കുന്ന അവിടേക്കും വന്ദനം.

സദയം അയച്ച എഴുത്തും, കാർഡും കിട്ടി വളരെ സന്തോഷമായി. എങ്കിലും മറുപടി അയക്കാൻ വളരെ താമസിച്ചുപോയല്ലോ, അതു വലുതായ തെററല്ലയോ? എന്നാൽ അതിലേക്ക് മുൻകൂട്ടി മാപ്പിനപേക്ഷിക്കുകയും താമസത്തിനുണ്ടായ കാരണത്തെ രണ്ടാമതായി ബോധിപ്പിക്കയും ചെയ്തുകൊള്ളുന്നു.

87-ാമാണ്ട് പറവൂർവെച്ച് കൃഷ്ണൻവൈദ്യനെന്നൊരാൾ ഒരു മോക്ഷപ്രദീപപുസ്തകം കൊണ്ടുവന്നു എങ്കിലും എനിക്കതിനെ വായിക്കാൻ സംഗതിയായില്ല. പിന്നേയും ചിലർ ഈ പുസ്തകത്തെപ്പററി പലപ്പോഴും പറഞ്ഞിട്ടുണ്ടായിരുന്നു. ആ സമയങ്ങളിലും കൈവശം പുസ്തകമില്ലാതിരുന്നതിനാൽ വായിക്കാനിടയായില്ല.

പിന്നെ 89-ാമാണ്ടിൽ എന്റെ സ്നേഹിതനായ ഒരാൾ ഒരു എഴുത്തും മോക്ഷപ്രദീപപുസ്തകവുംകൂടി എന്റെ പേക്ക് അയച്ചുതരികയുണ്ടായി. ഈ പുസ്തകത്തെക്കുറിച്ചു തോന്നുന്ന അഭിപ്രായത്തെ കഴിയുന്നതും വിസ്താരമായിട്ട് എഴുതി അയച്ചുതരേണമെന്നു അദ്ദേഹവും വേറെ അനേകം പേരുംചേർന്ന് പിന്നെയും പിന്നേയും എഴുതി അയച്ചു നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. എന്നിട്ടു പുസ്തകം മുഴുവനും ഒരാവർത്തി ഞാൻ വായിച്ചു നോക്കി. എന്നാൽ ഏതാനും കാലങ്ങൾക്കിപ്പുറം പുസ്തകവായനയിൽ എനിക്കുണ്ടായിരുന്ന മഹാമടി മോക്ഷപ്രദീപവായനസമയത്തെങ്ങും എന്നെ ലവലേശം ബാധിച്ചിരുന്നില്ല. താഴെ കാണിക്കുംപ്രകാരം ഞാനവൎക്കു അഭിപ്രായമെഴുതി അയച്ചു.

"മലയാളത്തിൽ ഇപ്രകാരം ഒരു പുസ്തകം ഉണ്ടായിട്ടുള്ളതായി അറിയുന്നില്ല. യാഗാദികൎമ്മങ്ങൾ ഹിംസ................ജാതിഭേദം എന്നിവകളെ സംബന്ധിച്ച് എന്റെ മനസ്സിൽ ചെറിയ ദീപംപോലെയിരുന്ന ഒരു മാതിരി അഭിപ്രായം ഈ പുസ്തകത്തിൽ കല്പാന്തചണ്ഡകിരണനെപ്പോലെ കാണപ്പെട്ടു. അഹിംസയെന്നതിന്റെ അങ്ങേ അററത്തെ (അവസാനത്തെ) നില (പരിപൂൎണ്ണാവസ്ഥ) യെ തന്നെയാണ് മോക്ഷമെന്നു പറയുന്നത്. അതിനാൽ അതിനിപ്പുറമുള്ള അഹിംസാഭാഗം മോക്ഷസാധനമാകുന്നു. അപ്പോൾ മോക്ഷസാധനമെന്നു പറയപ്പെടുന്ന മററുള്ളതെല്ലാം ഈ അഹിംസയിൽ അന്തർഭവിച്ചു പോയിരിക്കുന്നു. ഇപ്രകാരമുള്ള അഹിംസയെ വ്യവസ്ഥാപിച്ചിരിക്കകൊണ്ട് മോക്ഷപ്രദീപമെന്ന നാമം ഈ പുസ്തക

ത്തിന്റെ യഥാർത്ഥത്തിൽ ചേർന്നതായിതന്നെ ഇരിക്കുന്നു. തന്നിമിത്തം യോഗജ്ഞാനസംബന്ധമായി ഇതിൽ സിദ്ധാന്തിച്ചിരിക്കുന്ന ക്രമത്തെക്കുറിച്ച് പ്രത്യേകം എടുത്തുപറഞ്ഞിട്ടാവശ്യമുണ്ടെന്നു തോന്നുന്നില്ല." ഇപ്രകാരമാകുന്നു എഴുതി അയച്ചത്.

എന്നാൽ യോഗജ്ഞാനങ്ങളെ സംബന്ധിച്ച് ഗ്രന്ഥകർത്താവിനുള്ളതായി കാണിച്ചിരിക്കുന്ന സിദ്ധാന്തത്തോട് എനിക്കല്പം അഭിപ്രായഭേദമുണ്ട്. അതിനെ തുറന്നു പറയുന്നതായാൽ ഹിരണ്യകശിപുവിനെ നൃസിംഹമെന്നപോലെ പ്രതികൂലാഭിപ്രായങ്ങളെയെല്ലാം വലിച്ചു കീറിക്കൊണ്ടിരിക്കുന്ന ആ മൂർത്തിയുടെ എതിരെ വല്ല മാർഗ്ഗവും ചെന്നുചേർന്നെങ്കിലോ എന്നു ഭയന്ന് ഒളിച്ചു വെയ്ക്കുകയും അതു കൂടാതെ കഴിക്കാമെന്നു കരുതുകയും ചെയ്തുകൊണ്ടാണ് മേൽപ്രകാരം എഴുതി അയച്ചത്. എന്നിട്ടും അതുകൊണ്ട് തൃപ്തിപ്പെടാതെ ഞാൻ ഒളിച്ചുവച്ച ഭാഗങ്ങളെത്തന്നെ പിടിച്ചുകൊണ്ട് പിന്നേയും അവർ നിർബ്ബന്ധിച്ചു ചോദിച്ചു തുടങ്ങി. ഏതെങ്കിലും അല്പം വല്ലതും പറഞ്ഞ് ഇവരുടെ ഉപദ്രവത്തെ മാററണമെന്നു തീർച്ചയാക്കിക്കൊണ്ട് പുസ്തകത്തെ ഒന്നുകൂടി വായിച്ചുനോക്കി. അപ്പോൾ,

"ഈശ്വരനാലും മഹാന്മാരാലും പറയപ്പെട്ടതാണെന്നു ഗ്രന്ഥത്തിൽ കാണുന്നതുകൊണ്ട് ഭ്രമിച്ചു വിശ്വസിക്കേണ്ട. യുക്തിയില്ലെന്നു കണ്ടാൽ ആരോ ഒരുവൻ പറഞ്ഞതാണെന്നു തീർച്ചപ്പെടുത്തി തള്ളിക്കളയേണം. ഈശ്വരനും മഹാന്മാരും അയുക്തമായി പറകയില്ലെന്നാണ് ബുദ്ധിമാന്മാർ തീർച്ചപ്പെടുത്തേണ്ടത്. ഒരു കുട്ടിപറഞ്ഞാലും യുക്തിയുക്തമായ വചനത്തെ സ്വീകരിക്കണം. ബ്രഹ്മാവു പറഞ്ഞാലും യുക്തിയുക്തമല്ലാത്തവാക്കിനെ തൃണംപോലെ നിരാകരിക്കേണം. എന്നിങ്ങിനെ പ്രമാണസഹിതം ഉപദേശിച്ചിരിക്കുന്നതിനേയും യോഗജ്ഞാനങ്ങളെപ്പററി പലക്കും അഭിപ്രായഭേദം ഉണ്ടാകുമാറും എഴുതിയിരിക്കുന്നതിനേയും കണ്ടു. "തീക്കട്ടയിൽ എറുമ്പുചെല്ലുകയില്ല" എന്നതുപോലെ.......... ആ മഹാനിൽ അജ്ഞത്വം അടുക്കുകയില്ല. അതുകൊണ്ട് അറിയാതെ എഴുതിപ്പോയി എന്നു വരുന്നതല്ല. അതിനാൽ ശരിയെന്നു വിചാരിച്ച് എഴുതിയതായിട്ടിരിക്കാനും ഇടയില്ല.

ചില സമയം ഗുരുനാഥന്മാർ ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചു കുട്ടികൾക്കു ശരിയായ അറിവിനെ ഉണ്ടാക്കുന്നതിനു പറ

ഞ്ഞുകൊടുക്കുമ്പോൾ പില്ക്കാലത്ത് അവർക്കതിൽ ഒരു വിധത്തിലും സന്ദേഹവിപരീതങ്ങൾ ജനിക്കാതിരിക്കുവാൻ വേണ്ടി പരീക്ഷക്കായിട്ട് ആ വിഷയത്തെ വാസ്തവത്തിൽനിന്നും അല്പം ഭേദപ്പെടുത്തിപറകയും കുട്ടികൾ അവയെ സ്വയം പരിശോധിച്ച് തിരുത്തിശ്ശരിയാക്കി ബോധിപ്പിക്കയും ചെയ്യുന്ന സമ്പ്രദായംപോലെ അദ്ദേഹം ഇതിൽ പ്രയോഗിച്ചതായിരിക്കണമെന്നും, ആ സ്ഥിതിക്ക് എന്റെ അഭിപ്രായത്തെ വെളിപ്പെടുത്തിയാൽ അദ്ദേഹത്തിന്റെ സന്നിധിയിൽ ചെന്നെത്തുന്നപക്ഷം ആ സന്നിധിയിൽനിന്നുംതന്നെ ശരിയായ നിശ്ചയവും പ്രീതിയും........സമ്പാദിച്ചുകൊള്ളാമെന്നും ഒരു നിശ്ചയം എനിക്കുണ്ടായി. അതുകൊണ്ടാണ് എന്റെ അഭിപ്രായത്തെ ഒരുവിധം എഴുതി അയച്ചത്. അയച്ചു രണ്ടുമാസം കഴിഞ്ഞതിനു ശേഷമാണ എഴുത്തു കിട്ടിയത്. അതിനുമുമ്പു കിട്ടിയിരുന്നുവെങ്കിൽ നിശ്ചയമായും ഞാനതിനെ അയക്കുകയില്ലായിരുന്നു. ഞാൻ എഴുതി അയച്ചതിനെ അച്ചടിപ്പിക്കേണ്ട എന്നു അവിടത്തെ എഴുത്തു കിട്ടിയ പിറെറന്നുതന്നെ ഞാൻ അവൎക്കു എഴുതി അയച്ചു. പ്രസിദ്ധപ്പെടുത്തുമെന്നവരും, പാടില്ലെന്നു ഞാനും അനേകതവണ നിൎബ്ബന്ധമായി എഴുതി അയക്കുകയും പറയുകയും ഉണ്ടായി. എന്റെ പഴയസ്നേഹിതനായി ഒരാൾ ഒഴികെ മറെറല്ലാപേരും വേണ്ടെങ്കിൽവേണ്ട എന്നു സമ്മതിച്ചിട്ടുണ്ട്. അച്ചടിപ്പാൻ ഇതേവരെ കൊടുത്തിട്ടില്ല. ഈ തക്കം നിമിത്തവും തീൎച്ച കിട്ടീട്ടെഴുതാമെന്നു വിചാരിച്ചും മറുപടിക്കു താമസിച്ചുപോയതാണ്. ഇനിയെനിക്ക് ആ പഴയ സ്നേഹിതനോടു മല്ലടിക്കാൻ പ്രയാസമാണ്. അനുസരിക്കാതെ ഒരു പക്ഷേ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്കയും സ്വാമി...........കാണ്മാനിടവരികയും ചെയ്യുന്നുവെങ്കിൽ എന്നെ (ഞാനെഴുതിയതിനെ) അൎജ്ജുനനെ കിരാതമൂൎത്തിയെന്നതുപോലെ അദ്ദേഹം ആ മുഖ്യാംഗമായ കാലുകൊണ്ടു (വളരെ ചെറുതായ ഒരു വാക്കുചക്രംകൊണ്ട്) കോരിയെടുത്തു എറിഞ്ഞുകളയുമെന്നുള്ളതിനു സംശയമില്ല. ...........ഞാൻ എഴുതീട്ടു അതു മോക്ഷപ്രദീപത്തെ തീണ്ടുകപോലും ചെയ്യുന്നതിനോ നമ്മുടെ സഭയുടെ ഉദ്ദേശ്യങ്ങൾക്കു വിഘ്നം നേരിടുന്നതിനോ കാലതാമസത്തിനോ ഇടവരുത്തത്തക്ക ഹേതുവായി ഭവിക്കയില്ല.

പ്രാചീനമലയാളം രണ്ടാംഭാഗം ഈ വൃശ്ചികമാസത്തിൽ പുറ

പ്പെട്ടമെന്ന പ്രസാധകൻ പറയുന്നുണ്ട്. ജീവചരിത്രലക്ഷ്യങ്ങൾ തേടിപ്പിടിക്കുവാൻ 1109 ധനുമാസം ആദ്യം ഞാൻ തിരുവനന്തപുരം നഗരത്തിലും പരിസരങ്ങളിലും ചുററിത്തിരിഞ്ഞു അപ്പോൾ സ്വാമികളെക്കുറിച്ചു വല്ല വിവരവും ലഭിപ്പാൻ ഇടയുണ്ടെന്നു വിചാരിച്ചു നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള അവർകളെ സന്ദശിച്ചു. അദ്ദേഹത്തിനു ജീവചരിത്രം അത്ര അധികമൊന്നും അറിഞ്ഞുകൂടെന്നും അറിയാവുന്നവയും, ഓമ്മയിൽ ഉണ്ടായിരുന്നവയും വാദ്ധക്യത്തിൽപ്പെട്ടു ശകലിതമായിപ്പോയി എന്നും എന്നോടു പറഞ്ഞു. "സ്വാമികൾ എപ്പോഴും എന്നോടുകൂടെ ഉണ്ട്" എന്നാണ് അദ്ദേഹം സമാശ്വസിച്ചതു്. പിന്നീടു ഞാൻ പ്രാചീനമലയാളത്തിൻെറ പ്രസിദ്ധീകരണവിഷയമായി സംസാരിച്ചപ്പോൾ ആ വിവരങ്ങൾ എല്ലാം ആർട്ട്സ് കാളേജിൽ പ്രഫസർ എൻ. നീലകണ്ഠപ്പിള്ള അവർകളോടു ചോദിച്ചാൽ അറിയാമെന്നു പറഞ്ഞതുകേട്ടു ഞാൻ നെടുകെ അവിടെച്ചെന്നു അദ്ദേഹത്തെ ദശിച്ചു. ഒന്നാംഭാഗംതന്നെ പ്രസിദ്ധീകരിക്കാൻപെട്ട പാടു അദ്ദേഹം വണ്ണിച്ചതെല്ലാം ഞാൻ ഇവിടെ എഴുതുന്നില്ല. രണ്ടാംഭാഗം കുറെ കയ്യെഴുത്തു കടലാസ്സുകൾ കയ്യിലുണ്ടായിരുന്നതു സദ്ഗുരു മാസികാ പ്രവത്തകന്മാർ വാങ്ങിക്കൊണ്ടുപോയതായി പറയുകയും ചെയ്തു. പ്രാചീനമലയാളത്തിൻെറ രണ്ടാംഭാഗത്തിൽ ചേക്കുവാൻ സംഗ്രഹിച്ചിരുന്ന ചില ഖണ്ഡങ്ങൾ കായങ്കുളത്തുനിന്നും പുറപ്പെട്ട പൌരൻ പത്രത്തിൽ അതിൻെറ അധിപരും സ്വാമികളെ ആരാധിക്കുന്ന ഒരു ദേഹവും ആയ ജി. രാമമേനോൻ എം. ഏ. ബി. എൽ അവർകൾ പ്രസിദ്ധം ചെയ്തിരിക്കുന്നു എന്നു അറിവായി. ടി. ഒന്നാംഭാഗത്തെപ്പററി "ശങ്കരാചാര്യ"നിൽ ഒരു താക്കികൻ പറഞ്ഞിട്ടുള്ളതിനെക്കുറിച്ചു. പുസ്തകം വെളിപ്പെടുന്ന ൧൦-ാംദിവസം മുതല്ക്കുതന്നെ തൽഖണ്ഡനാദികളും തുടങ്ങുമെന്ന് കരുതിയിരുന്നു. ഇതെല്ലാം താമസിച്ചുപോയി എന്നേ ഉള്ളൂ. ഞാനെഴുതുന്ന പുസ്തകത്തെക്കുറിച്ചു ആരെങ്കിലും എന്തെങ്കിലും പറഞ്ഞാൽ അതിൽ അസഭ്യമായി വല്ലതും ഉണ്ടായിരുന്നാൽ അതിലേക്കു വന്ദനംപറഞ്ഞുകൊള്ളുകയും സഭ്യങ്ങളായുള്ളവയെ നമസ്കാരപൂവ്വം സ്വീകരിച്ചുകൊള്ളുകയും മാത്രമേ ചെയ്യുകയുള്ളൂ എന്നുള്ള നിശ്ചയത്തേയും, നശിച്ചു നാമാവശേഷമായിപ്പോയതും ശരിയായി ഉത്സാഹിച്ചു പ്രവത്തിക്കുന്നപക്ഷം പൂവ്വസ്ഥിതിയിൽ വരുന്നതിനു പാടി

ല്ലാത്തതുമായ ഒരു വർഗ്ഗത്തെസംബന്ധിച്ചല്ലല്ലോ ഞാനെഴുതിയതു എന്നൊരു സമാധാനത്തേയും ഞാൻ മുൻകൂട്ടി സൂക്ഷിച്ചുവെച്ചിട്ടുണ്ട്.

1 ഞാനും മുൻപു യോഗജ്ഞാനവിഷയങ്ങളിൽ എന്റെ ശിഷ്യനായിരുന്നതുകൊണ്ട് നാണുഗുരുസ്വാമി എന്ന ആളും, ഈഴവരിൽ ചിലരും തങ്ങളിൽ പഴയ പരിചയക്കാരാണ്.

2. അവർ സ്വജനക്ഷേമാർത്ഥം ക്ഷേത്രപ്രതിഷ്ഠ മുതലായവ നടത്തുന്നതായി കേൾവിയുണ്ട്.

3. ടി ആളിന്നു മതവാദത്തിനിറങ്ങണമെന്നു തോന്നുന്ന കാലത്തു് അതിലേക്കായി മററൊരുത്തരുടെ സഹായമോ ഉപദേശമോ വേണ്ടതായി വരുമെന്നു തോന്നുന്നില്ല. ഇത്രമാത്രമല്ലാതെ എഴുത്തിൽ പറഞ്ഞിട്ടുള്ള പ്രകാരമൊന്നും...........അവരെപ്പററി അറികയോ നിരൂപിക്കയോ ചെയ്തിട്ടില്ല. ചെയ്യുന്നുമില്ല.

ആദ്യം പറഞ്ഞ മൂന്നു സംഗതികളൊഴിച്ച് എന്നേയും ടി ആളിനേയും ഈഴവരേയും ചേർത്തു പറയപ്പെട്ടവയും അവിടെനിന്നും ലേഖനമാർഗ്ഗം എന്നിൽ ആരോപിക്കപ്പെട്ടവയും ആയ ശേഷംസംഗതികളെല്ലാം—അളവററ സ്നേഹമുള്ളവരും മഹാന്മാരും സ്വജനങ്ങളുമായ നിങ്ങളിൽനിന്നും വന്നവയാകകൊണ്ട്—ഗുരുപിതൃമാതൃസഹോദരപുത്രാദികളിൽനിന്ന് വിസർജ്ജിക്കപ്പെട്ട് ശരീരത്തിൽ വീണ് പുരണ്ട മലജലാദികളോട് തുല്യങ്ങൾതന്നെയാണ്. വിവേകാനന്ദസ്വാമിയും ഞാനും തമ്മിൽ ഗരുഡനും കൊതുകും തമ്മിലുള്ള ഭേദംപോലെ മാത്രമെ ഭേദമുള്ളു എന്നു ഞാൻ സംശയിക്കുന്നു.

സ്വജനക്ഷേമത്തിന് പ്രയത്നിക്കുന്ന നിങ്ങളെല്ലാവരും സർവ്വോല്കർഷേണ ജയം പ്രാപിച്ചുകൊണ്ടിരിക്കമാറു് ഈശ്വരൻ കൃപചെയ്യട്ടെ. ഈ അങ്ങേ അററമായിക്കിടക്കുന്ന ഞാനെന്താ ചെയ്യേണ്ടതു്. വല്ലതും കഴിയുമെങ്കിൽ തയാറാണ്."

ചട്ടമ്പി.

## അദ്ധ്യായം ൭.

ചട്ടമ്പി സ്വാമികൾക്ക് ഏതു വിഷയത്തിലാണ് കൂടുതൽ ജ്ഞാനം ഉണ്ടായിരുന്നതെന്നു തിട്ടമായി പറവാൻ പ്രയാസം. ഓരോ ശാസ്ത്രങ്ങളിൽ തികഞ്ഞ പാണ്ഡിത്യം സമ്പാദിച്ചവരെന്നു സ്വ

യം അഭിമാനിക്കുന്നവർ അദ്ദേഹത്തിന്റെ മുമ്പിൽ എത്തുമ്പോൾ ആണ് അദ്ദേഹത്തിന്റെ പാണ്ഡിത്യവിജൃംഭണം പ്രവൃദ്ധവീര്യമായി പ്രകാശിക്കുന്നത്. ശമധനരായ മാമുനികളിൽ നിഗൂഢമായി സ്ഥിതിചെയ്യുന്ന ജ്ഞാനസർവ്വസ്വം "കാട്ടുംപെട്ടന്ന വരുത്തുപരൻ തന്റെ തേജസ്സിനോടായ് മുട്ടുന്നേരം കുളുർമകലരുംസൂര്യകാന്തംകണക്കെ" എന്നുള്ള കാളിദാസവചനത്തെ അനുസ്മരിപ്പിക്കുന്നു.

സംഗീതത്തിൽ പരമഗുരുപാദർ അതുല്യമായ വൈദഗ്ദ്ധ്യം സമ്പാദിച്ചിരുന്നു. ഏതു കഠിനഹൃദയന്റെയും ഹൃദയം ഭേദിപ്പിക്കുമാറു സംഗീതം ആലാപിക്കുന്നതിന്നും മലയാളത്തിൽ പ്രചാരമുള്ള നാനാതരം സംഗീതയന്ത്രങ്ങളേയും വാദിത്രങ്ങളേയും സമർത്ഥമായി പ്രയോഗിക്കുന്നതിനും അദ്ദേഹത്തിന്നു കഴിവുണ്ടായിരുന്നു. ഈ സംഗീതിതന്നെ സൽഗുരുസർവ്വസ്വത്തിൽ പറയുന്നതു നോക്കുക.—

"വാഗ്ദേവീസ്തനയുഗ ശീധുസിന്ധുപാനാ-
ന്മത്തവാപിച പരമസ്യ ദേശികസ്യ
ധീവൃത്തീരമത ഇദംതയാവിമുക്താ
സ്വാഭിന്നാമല പരസംവിദാത്മനൈവ.
അർത്ഥിഭ്യഃ കഥയതി ശുദ്ധവാഗ്വിലാസൈ-
ർവേദാർത്ഥാൻകചി ദ്ഗായതിപ്രസന്നഃ
സംസത്സുപ്രഥയതിനിത്യമേഷസാധ്യം
നിർവ്വാണം മഹതി മനുഷ്യജന്മനീതി."

ആകൃതിയിലും പ്രകൃതിയിലും മഹാസത്വനായി പാരമ്പര്യമായ മാന്ത്രികവിദ്യയിൽ അദ്വിതീയനായി "സ്വാമികളുടെ" ശിഷ്യനും അദ്വൈതജ്ഞാനിയും ആയി അറിയപ്പെട്ടന്ന പറവൂർ ഇടത്തിൽ കേശവൻനായരുടെ വസതിയിൽ സ്വാമികൾ കുറെക്കാലം വിശ്രമിച്ചിരുന്നു. അക്കാലത്തു അവിടെനിന്നു ലഭിച്ചതും, മാന്ത്രികവിദ്യയിൽ പല രഹസ്യങ്ങൾ അടങ്ങീട്ടുള്ളതും ആയ പല മന്ത്രവാദഗ്രന്ഥങ്ങളും പരിശോധിച്ച് അജ്ഞേയങ്ങളും ദുരവഗാഹങ്ങളും ആയ അതിന്റെ പ്രയോഗങ്ങളെക്കുറിച്ച് സ്വാമി നിർദ്ദേശം ചെയ്തിരുന്നു. മാന്ത്രികസംബന്ധമായ കാര്യങ്ങൾ ചെയ്യുകയും പരിശീലിക്കുകയും ചെയ്യുന്നതു ഉദരംഭരണത്തിനെന്നുള്ള തെററിധാരണയെ അദ്ദേഹം നിർമ്മൂലനം ചെയ്യത്തക്കവിധം സമർത്ഥിച്ചു. മനസ്സിനെ ഏകാഗ്രതയിൽ വെച്ചുകൊണ്ടിരിക്കുന്നതിനും ഒരുത്തന്റെ ശക്തി മററൊരുത്തനിൽ പ്രവേശിപ്പിച്ചു ദുശ്ചികിത്സ്യങ്ങളായ രോഗങ്ങളെ മാററുന്ന

തിനും സർവ്വോപരിസിദ്ധികൾക്കും, തന്മൂലം നിർവ്വാണത്തിനും ഉപ
യോഗപ്പെടുത്താവുന്ന മന്ത്രവാദം നവീനരുടെ ഹിപ്നാട്ടിസം,
മെസ്മറിസം മുതലായ മനോമന്ത്രശാസ്ത്രങ്ങളുടെ വ്യക്തവും പൂ
ൎത്തിയും ആയ ശാസ്ത്രതത്വങ്ങളാണെന്നും അദ്ദേഹം സമൎത്ഥിച്ചിരു
ന്നു. ദുൎമ്മന്ത്രവാദംകൊണ്ട് അധഃപതനവും ശാസ്ത്രീയമായി അതി
നെ ഗ്രഹിച്ചു പരാൎത്ഥമായി വിനിയോഗിച്ചാൽ ഉൽഗതിയും ലഭി
ക്കുമെന്നും "ശ്രീചക്രപൂജ" മുതലായവയിൽ അന്തൎഭൂതങ്ങളായ ത
ത്വങ്ങൾ ശങ്കരാചാൎയ്യർ സൌന്ദൎയ്യലഹരിയിൽ പറയുന്ന

"സുധാസിന്ധോൎമ്മദ്ധ്യേ സുരവിടപിവാടി പരിവൃതേ
മണിദ്വീപേ നീപോപവനവതി ചിന്താമണിഗൃഹേ
ശിവാകാരേ മഞ്ചേ പരമശിവ പൎയ്യങ്കനിലയാം
ഭജന്തി ത്വാം ധന്യാഃ കതിചന ചിദാനന്ദലഹരീം"

എന്ന ശ്ലോകത്തിന്റെ മറെറാരു വിവരണം മാത്രമാണെന്നും അതി
ന്റെ വ്യാഖ്യാനമായി താഴെപറയുന്ന ഭാഗങ്ങളിൽ അവ വ്യക്തമാ
യിട്ടുണ്ടെന്നും അദ്ദേഹം നിൎദ്ദേശിച്ചിരുന്നു.

"ബിന്ദുസ്ഥാനം സുധാസിന്ധുഃ പഞ്ചയോന്യഃ സുരദ്രുമാഃ
തത്രൈവ നീപശ്രേണീ ച തന്മദ്ധ്യേ മണിമണ്ഡപം
തത്ര ചിന്താമണികൃതം ദേവ്യാഃ മന്ദിരമുത്തമം
ശിവാത്മകേ മഹാമഞ്ചേ മഹേശാനോപബൎഹണേ
അതിരമ്യതരേ തത്ര കശിപുശ്ച സദാശിവഃ
ഭൂതകാശ്ച ചതുഷ്പാദാ മഹേന്ദ്രശ്ചാപതദ്ഗ്രഹഃ
തത്രാസ്തേ പരമേശാനി മഹാത്രിപുരസുന്ദരി
ശിവാൎക്കമണ്ഡലം ഭിത്വാ ദ്രാവയന്തീന്ദുമണ്ഡലം
തദുൽഭൂതാമൃതസ്യന്ദി പരമാനന്ദനന്ദിതാ.
കുലയോഷിൽകുലം ത്യക്ത്വാ പരംപുരുഷമേത്യസഃ"

വാമകേശ്വരമഹാതന്ത്രം.

"സുധാബ്ധൌ നന്ദനോദ്യാനേ രത്നമണ്ഡപമദ്ധ്യഗാം
ബാലാൎക്കമണ്ഡലാഭാസാം ചതുൎബ്ബാഹും ത്രിലോചനാം
പാശാങ്കുശശരാംശ്ചാപം ധാരയന്തീം ശിവാം ശ്രിയം
ധ്യാത്വാ മഹൽഗതം ചക്രം പ്രജസ്ഥഃ പരമേശ്വരീം".

ഈ കാലത്താണ് ലേഖകന് സ്വാമികളെ ആദ്യമായി കാണ്മാനും
സംസാരിക്കാനും ഭാഗ്യം ലഭിച്ചത്. കേവലം ജ്ഞാനവൃദ്ധനായ
ആ സൂൎയ്യസന്നിഭന്റെ അടുക്കൽ വിദ്യാൎത്ഥികളായ ഞങ്ങൾ അടുത്തു
കൂടി പല പ്രകാരത്തിൽ ഉപദ്രവിക്കാറുണ്ടായിരുന്നു. പലപ്പോഴും അ
ദ്ദേഹം ഞങ്ങളോടൊപ്പം ശിശുസഹജമായ ചാപല്യങ്ങൾ കാട്ടിയി

രുന്നതോ ഇപ്പോൾ അത്ഭുതമായും തോന്നുന്നു. മധുമക്ഷികളെപ്പോലെ ആർത്തുകൂടുന്ന ഞങ്ങളുടെ മദ്ധ്യത്തിൽ ചിലപ്പോൾ അദ്ദേഹത്തിൻെറ വിജ്ഞാനഭണ്ഡാഗാരതുല്യമായ ഹൃൽകുസുമം വികസിക്കുന്നതു കാണാം. അമൃതനിഷ്യന്ദിയായ ആ പാരിജാതകുസുമത്തിൽനിന്നും പുറപ്പെടുന്ന അധ്യാത്മജ്ഞാനപരിമളം "പശ്ചന്തചരൽപതംഗങ്ങ"ളായ ഞങ്ങളുടെ തൃഷ്ണയെ നിതരാം പരിഹരിച്ചിരുന്നു എന്നതന്നെ പറയാം. ആ അതീതകാലങ്ങളെ സ്മരിക്കുവാൻപോലും ഇപ്പോൾ ഞാനാളല്ല. ഒരിക്കൽ ഞങ്ങളുടെ അപേക്ഷയെ അദ്ദേഹം താഴെപറയുന്ന ഒരു ഗാനംകൊണ്ടു അനുഗ്രഹിച്ചു:—

പന്തുവരാടീ—ആദി.

പല്ലവി.

സ്മരരേ! ശ്രീശങ്കരമഖിലസുരേശം— (സ്മരരേ)

അനുപല്ലവി.

മറകുരു മാകുരു മൂഢചാപല്യം
ത്യക്തപാശസംഗം തപാതീതം— (സ്മരരേ)

ചരണം.

യമിനാം മനഃ പത്മവിരാജിതഹംസം
ധൃതചന്ദ്രാങ്കം—മന്ത്ര്യാ—
ശോഭിതശുഭസർവ്വാംഗം
ഭവപാപവിഭംഗം—ഗിരിജാലോലം
സദാനന്ദമീശം—ചിൽപുരുഷഗഗനനടേശം— (സ്മരരേ)

"നവ്യകുസുമമധുപാസക്തഭൃംഗ"ങ്ങളെപ്പോലെ ഞങ്ങളുടെ മാനസം എങ്ങോ തെണ്ടിത്തിരിഞ്ഞിരുന്നു ഈ ഗാനം—അതിനെ അനുരഞ്ജിച്ചു പുറപ്പെട്ട അമൃതപ്രവാഹം—സംയമനശേഷിയെ ക്ഷണമാത്രം പ്രദാനംചെയ്തു. അന്നു ആ നിലയിൽതന്നെ ഒരേ പിടുത്തം പിടിച്ചിരുന്നു എങ്കിൽ ഇന്നു ഈ സംസാരകുടുക്കിൽ കിടന്നു പിടയുവാൻ വഴിവരികയില്ലായിരുന്നു എന്നു് എൻെറ ഹൃദയം പശ്ചാത്തപിക്കട്ടെ. അതിനും പൂർവ്വജന്മസുകൃതം വേണ്ടയോ?

ഒരു ദിവസം ഞങ്ങളിൽ ചിലർ അദ്ദേഹത്തിൻെറ പുണ്യകളേബരം ദർശിക്കുവാനായി ഉത്സാഹത്തോടുകൂടി വിശ്രമിക്കുന്ന ഭവനത്തെ ലക്ഷ്യമാക്കി നടക്കുകയായിരുന്നു. അദ്ദേഹം വിശ്രമിക്കുന്ന ഭവനത്തിൻെറ സമീപത്തു ഞങ്ങൾ എത്തിയപ്പോൾ അവിടേനിന്നും അഭ്യാസത്തിൻെറ പരമകാഷ്ഠയെ പ്രാപിച്ചതോ എന്നു തോന്നുമാറുള്ള ഒരു മൃദംഗവാദ്യം കേട്ടു. ഞങ്ങൾ ഉത്സാഹഭരിതരായി ആർത്തി

യോടെ അവിടെ ഓടിയെത്തി. അപ്പോൾ അവിടെക്കണ്ട കാഴ്ച ആരേയും വിസ്മയിപ്പിക്കുന്നതായിരുന്നു. മിക്കവാറും "ഉറികട്ടിൽ" എന്നു പറയാവുന്നവിധം കയറുകൾ അയഞ്ഞുതൂങ്ങിയ ഒരു കയററു കട്ടിലിൽ സ്വാമി മലൎന്നുകിടപ്പുണ്ട്. അദ്ദേഹത്തിൻെറ വയററത്തു മുഖമടക്കിപ്പിടിച്ചിരിക്കുന്ന ഒരു ചെമ്പുകുടത്തിൽ കൈവിരലുകളെ മൃദംഗത്തിലെന്നവണ്ണം വിന്യസിച്ചുകൊണ്ടിരിക്കുന്നു. ചില സമയത്തു വലത്തുകൈകൊണ്ട് വിത്തഭാഗത്തുതല്ലിയും, ചിലപ്പോൾ അതിൻെറ വായ് വയററിൽ ഇടുക്കിപ്പിടിച്ച് പാർശ്വഭാഗത്തു വിരലുകളെ പ്രസരിപ്പിച്ചും സാധിച്ചിരുന്ന ആ വിദ്യ "യക്ഷകിന്നരഗന്ധൎവ്വ"ന്മാൎക്കും അസാധ്യമായ ഒരു മൃദംഗപ്രയോഗംതന്നെയായിരുന്നു.

അദ്ദേഹത്തിൻെറ ശയനീയത്തിനു ചുററുമായി ചരടുപൊട്ടിയ ഒരു പഴയ ചെണ്ടയും, തന്ത്രി അയഞ്ഞ ഒരു വീണയും അതുപോലെ തൊഴിലാളികൾ ഉപയോഗശൂന്യങ്ങളെന്നു കണ്ട് തള്ളിക്കളഞ്ഞിട്ടുള്ള ഇതരസംഗീതോപകരണങ്ങളും വെച്ചിരിക്കുന്നതു ഞങ്ങൾ കണ്ടു. നേരംപോക്കു പറഞ്ഞും പാട്ടുപാടിയും ശാസ്ത്രഗൎഭവാദം ചെയ്തു വിഷമിച്ചും ഇരിക്കുമ്പോൾ സ്വാമി പെട്ടെന്ന് ഇവയിൽ ഒന്നു കരസ്ഥമാക്കും. അദ്ദേഹം ആവക ഉപകരണങ്ങളിൽ ചില ചില്ലറ വിദ്യകൾ ചെയ്യുമ്പോൾ അതെല്ലാം അദ്ദേഹത്തിന് പ്രയോഗസമൎത്ഥങ്ങളായി, എന്ന് ഞങ്ങൾക്കു തോന്നി. "സാധനദൃഷ്യമകൌശലലക്ഷണം" എന്നുള്ള പഴംചൊല്ലും അയഥാൎത്ഥമല്ലല്ലോ.

ഏതിൽ പ്രയോഗിച്ചാലും അതു് അദ്വിതീയമായ കലാകൌശല്യമെന്നുള്ള പ്രതീതിയാണ് ഞങ്ങളിൽ ഉളവാക്കിയതു്. പുലയരുടെ തുടികൊട്ടു മുതൽ അതിപ്രാചീനങ്ങളും അപ്രസിദ്ധങ്ങളും ഇപ്പോൾ നാമാവശേഷങ്ങളും ആയ "നന്തുണി" മുതലായ വാദ്യവിശേഷങ്ങളും അദ്ദേഹം ഒരു പൊട്ടച്ചെണ്ടയിലോ ഒരു ഒടിഞ്ഞ വീണയിലൊ പ്രയോഗിച്ചുകാണിക്കും. ഒരിക്കൽ, സംഗീതവിദ്യാധിരാജനായിരുന്ന ത്യാഗരാജനെപ്പോലും അത്ഭുതപരതന്ത്രനാക്കിയ പുതിയേടത്തു ഗോവിന്ദമാരാരു (പാണ്ടിയിൽ ഗോവിന്ദസ്വാമിയാർ) ടെ കഥ പറയുകയും അദ്ദേഹത്തിൻെറ ഗാനചാതുരിയെ വിശദപ്പെടുത്തുകയും ചെയ്തു. "അഷ്ടപദി" നിൎദ്ദിഷ്ടരാഗങ്ങളിൽ ചൊല്ലുന്നതിന് ഇദ്ദേഹത്തിനുള്ള മിടുക്ക് ഒന്നു പ്രത്യേകമായിരുന്നു. സംഗീതകലയിൽ മലയാളം എത്രമാത്രം ഉയൎന്നിരുന്നു എന്ന് അദ്ദേഹത്തിൻെറ

ചില പ്രതിപാദനങ്ങളിൽനിന്നും ഞങ്ങൾക്കു മനസ്സിലാക്കുവാൻ സാധിച്ചു. സാരംഗം, പുറനീർ, പാടി, പുന്നാഗവരാളി, സാരി, മുതലായി അന്യദേശങ്ങളിൽ പ്രചാരമില്ലാത്തതും എന്നാൽ സ്തോഭത്തെ ജനിപ്പിക്കുവാൻ ഏററവും ഉചിതങ്ങളുമായ അപൂർവ്വരാഗങ്ങളെ അദ്ദേഹം വിസ്തരിച്ചു പാടുന്നതു കേൾക്കുമ്പോൾ അദ്ദേഹം പരമേശപരന്ത്രത്തിൽ ഭാഗഭാക്കുകാരായ നാരദനോ, തുംബുരുവോ, എന്ന് ആക്കും സംശയം ജനിക്കും. സംഗീതം ഇങ്ങിനെ അതിന്റെ പരമകാഷ്ഠയെ പ്രാപിക്കുമ്പോൾ അദ്ദേഹം ചിലപ്പോൾ പതഞ്ജലിയെപ്പോലെ നൃത്തംവയ്ക്കുന്നതു കാണാം.

"സദഞ്ചിതമുദഞ്ചിതനികുഞ്ചിതപദം ഝലഝലംചലിതമഞ്ജുകടകം
പതഞ്ജലിദൃഗഞ്ജനമനഞ്ജനമചഞ്ചലപദം ജനനഭഞ്ജനകരം
കദംബരുചിമംബരവസം പരമമംബുദകദംബകവിഡംബകഗളം
ചിദംബുധിമണിം ബുധഹൃദംബുജരവിം പരചിദംബരനടം ഹൃദി ഭജേ"

എന്നിങ്ങനെ പതഞ്ജലികൃതതാണ്ഡവാഷ്ടകത്തെ പാടിക്കൊണ്ട് "തൌര്യത്രിക"ത്തിനൊത്തു ചിലപ്പോൾ അദ്ദേഹം കാണിക്കുന്ന വിദ്യകൾ ആരിലും ആനന്ദത്തെ ഉളവാക്കുന്നവയായിരുന്നു.

ചിലപ്പോൾ നാസാരന്ധ്രത്തിൽകൂടി ചില ശബ്ദം പുറപ്പെടുവിച്ചു, അതിനെ സംഗീതശാസ്ത്രരീത്യാ വിന്യസിച്ച് "ജലതരംഗം" എന്ന സംഗീതയന്ത്രത്തിന്റെ സുഖമായ പ്രയോഗം കാണിക്കും. വെറും പലകക്കഷണത്തിൽ സ്വന്തം വിരലുകൾ ഉപയോഗിച്ച് "പാണ്ടിമേളം" തകക്കും. ചിലപ്പോൾ ചുണ്ടുകൾകൊണ്ട് ഒരുതരം ശബ്ദമുണ്ടാക്കി "ഉടുക്ക്" കൊട്ടും. എന്നുവേണ്ട സംഗീതക്കയത്തിൽ പ്രവേശിച്ചാൽ അദ്ദേഹം തിമിംഗലസദൃശനായി നില്ക്കുന്നതു കാണാം. ചിലപ്പോൾ ദ്രുതകവിതകൊണ്ട് ആത്മജ്ഞാനോപദേശം ചെയ്യും. അപ്രകാരം അദ്ദേഹം ഒരിക്കൽ ചൊല്ലിയ ഒരു ദ്രുതകവിതയാണ് താഴെ ചേക്കുന്നത്.—

"ചാലേ നാലഞ്ചുലോലപ്രസവശരമെട്ടത്തംഗജബാധവട്ടത്താൽ
പാലഞ്ചും വാണിമാർ തൻമുലമലമുകളിൽ ചെന്നൊളിക്കാം കളിക്കാം
കാലൻ കാളുന്ന കാളായസമുസലവുമായാഞ്ഞടുക്കുന്ന താമ-
ക്കാലം സ്ത്രീതന്റെ കൊങ്കത്തടവുമധരവും കണ്ടിരിക്കാം മരിക്കാം"

തമിഴിൽ ഒരു വേദാന്തചിന്തകനായിരുന്ന "സുന്ദരസ്വാമി" യാരുടെ തിരുപ്പാടലുകളെ അദ്ദേഹം സംസ്കൃതഭാഷയിലേക്കു വിവത്തനം ചെയ്തുകൊണ്ടിരുന്നു. അതിലെ ആദ്യപദ്യം താഴെ ചേക്കുംവിധമാണ്.

"സുന്ദരജലധരഗളിതം
സുരപാദവാൽ സമസ്തമംഗളദം
സുജനാനന്ദവിലാസം
സലിലം തനുതേസുഖം മുമുക്ഷൂണാം"

സ്വാമിവിവേകാനന്ദൻ ഒരിക്കൽ മലയാളരാജ്യപര്യടനം ചെയ്തുവെന്നും, അദ്ദേഹം ഇവിടത്തെ ജാതിവ്യത്യാസം കണ്ട് "മലയാളം" ഭാരതത്തിലെ ഭ്രാന്തശാലയെന്ന് അരുളിച്ചെയ്തുവെന്നും ഉള്ള സംഗതികൾ കേവലം ഐതിഹ്യജടിലമായ കെട്ടുകഥകളാകുവാൻതക്കവണ്ണം അതീതകാലത്തു സംഭവിച്ചവയല്ലല്ലോ. അദ്ദേഹം എറണാകുളത്തു വിശ്രമിച്ചിരുന്നപ്പോൾ സ്വാമികളുമായി സംസാരിച്ചിട്ടുണ്ടത്രേ. ഒരു "മഹാദിവ്യൻ" എന്ന നിലയിലാണ് സ്വാമികളെക്കുറിച്ചു വിവേകാനന്ദൻ രേഖപ്പെടുത്തിയിട്ടുള്ളതു്. ഇവരുടെ ഈ സമാഗമത്തെക്കുറിച്ചു നീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയത്തിൽ കാണുന്ന ഭാഗം ഇവിടെ ഉദ്ധരിക്കാം:—

"വിവേകാനന്ദസ്വാമികൾ കുളമ്പിലേക്കു പോകുംവഴി എറണാകുളത്തു വിശ്രമിച്ചവസരത്തിലായിരുന്നു പരമഗുരുപാദർ ചെന്നുകണ്ടതു്. പരമഗുരുപാദരോടുകൂടി ശ്രീമന്ത്രിത്രയും സച്ഛാസ്ത്രകുശലനും പ്രാസംഗികനുമായിരുന്ന "പത്മനാഭാചാരിയു"മുണ്ടായിരുന്നു. ആചാരിക്കു ഇംഗ്ലീഷ്ഭാഷ പരിചിതമായിരുന്നതിനാൽ ആ ഭാഷയിൽ സംസാരിച്ചു. പരമഗുരുപാദർ ഗീർവ്വാണവാണിയിലായിരുന്നു സ്വാമികളോടു സംഭാഷണം ചെയ്തതു്. ഇവർ രണ്ടുപേരും തത്വവിചാരത്തിലും യോഗനിഷ്ഠയിലും സമകക്ഷ്യന്മാരാകയാൽ സംസാരം ശങ്കാസമാധാനരൂപമായിരുന്നില്ല. "സമകക്ഷ്യ"ന്മാർ എന്നു കേൾക്കുമ്പോൾ ആംഗലഭാഷാവിചക്ഷണന്മാരിൽ ചിലർക്കു അത്ര ശ്രവണസുഖമായിരിക്കയില്ല. എന്നാൽ വിചാരക്ഷമമല്ലെന്നോ പ്രതിപാദിപ്പാൻ പ്രയാസമെന്നോ വല്ല ഭാഗങ്ങളെക്കുറിച്ചു വിവേകാനന്ദസ്വാമികൾ പറഞ്ഞു വിട്ടിട്ടുണ്ടെങ്കിൽ പരമഗുരുസ്വാമികളുടെ മുഖകമലത്തിൽനിന്നു നിർഗ്ഗളിക്കുന്ന മധുളിമസ്യന്ദമായ വാഗ്വിലാസം അവയെ വിശദീകരിച്ചിട്ടുണ്ടെന്നറിയുമ്പോൾ ആക്കും അസ്വാരസ്യത്തിനു വകയില്ല. സംഭാഷണം കഴിഞ്ഞു പിരിഞ്ഞപ്പോൾ ദാക്ഷിണാത്യന്മാരിൽ ഈ വിധം ഒരു മഹാത്മാവിനെ കണ്ടിട്ടില്ലെന്നും മലയാളികളെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന തെററിധാര

ണ നിശ്ശേഷം നശിച്ചിരിക്കുന്നുവെന്നും ശ്രീമദ് വിവേകാനന്ദസ്വാമികൾ അഭിപ്രായപ്രകടനം ചെയ്തതായി അറിയുന്നു. അടുത്തദിവസം സ്വാമികളുടെ താല്പര്യപ്രകാരം പരമഗുരുപാദർ തനിച്ചുചെന്നു അദ്ദേഹത്തെ ദർശിക്കുകയുണ്ടായി. ഈ സന്ദർഭങ്ങളിലെല്ലാം പരമഗുരുപാദർ പ്രദർശിപ്പിച്ചതിൽ കൂടുതൽ വണക്കവും മര്യാദയും സ്വാമികൾ അവലംബിച്ചിരുന്നുവെന്നുള്ളത് സിക്രട്ടറി മിസ്റ്റർ രാമയ്യൻ മുതൽപേൎക്കു പ്രത്യക്ഷമായിരുന്നു." (വി. നാരായണമേനവൻ ഇടപ്പിള്ളി, എഴുതിയ സ്മരണകൾ നോക്കുക.)

ഈ സംഗതിയെ അധികരിച്ച് "ഒരു മഹൽസമ്മേളനം എന്ന പേരുവെച്ച് ടി. ആർ. അനന്തക്കുറുപ്പ് സദ്ഗുരുവിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മിസ്റ്റർ കുറുപ്പ് ചിരകാലം ചട്ടമ്പി സ്വാമികളുടെ അന്തേവാസിയും പരസ്പരം എഴുത്തുകുത്തുകൾ ചെയ്തിട്ടുള്ള ആളും തീൎത്ഥപാദപരമഹംസരുടെ ഒരു ഭാഗിനേയനും ആകയാൽ ഈ ലേഖനഭാഗം മുഴുവൻ ഇവിടെ ഉദ്ധരിക്കുന്നത് മുൻപറഞ്ഞ സംഗതികളുടെ വിശദീകരണത്തിന്ന് ഒന്നുകൂടി ഉപകരിക്കുമെന്നുതോന്നുന്നു— അദ്ദേഹം ഇങ്ങിനെ തുടരുന്നു.—

"ഒരു സുപ്രഭാതത്തിൽ കേവുവഞ്ചി എറണാകുളം വള്ളക്കടവിൽ അടുത്തു. അതിൽനിന്നും ഒരു യുവസന്ന്യാസി വെളിയിൽ ഇറങ്ങിനിന്നു. ദിവാൻ സിക്രട്ടറി രാമയ്യർ, പോലീസ് സൂപ്രണ്ട് ചന്തുലാലാ എന്നിവർ ഉഷസ്സിൽ ശീലിച്ചുവരാറുള്ള ലഘുവ്യായാമാൎത്ഥം സഞ്ചരിച്ചു ആ കടവിൽ എത്തി. സന്ന്യാസിമാരെപ്പററി പ്രത്യേക താല്പൎയ്യക്കാരായിരുന്ന ഇവർ ഈ വിദേശീയസന്ന്യാസിയുമായി സംഭാഷണം ചെയ്വാനൊരുങ്ങി. ആദ്യം മലയാളത്തിലും പിന്നെ രാമയ്യർ തമിഴിലും ചില ചോദ്യങ്ങൾ ചോദിച്ചിട്ടും, സന്ന്യാസി യാതൊരു മറുപടിയും പറയുന്നില്ല. അപ്പോൾ വള്ളക്കാരൻ പറയുകയാണ്: "യജമാനന്മാരെ ആ മനുഷ്യന്ന് ചെവിയും നാവുമൊന്നുമില്ല. ഇന്നലെ ഈ വള്ളത്തിലുള്ളവർ അനവധി ചോദ്യം ചോദിച്ചിട്ടും, ഇതേവരെ ഒന്നും മിണ്ടിയിട്ടില്ല". വള്ളക്കാരൻെറ ഈ അഭിപ്രായപ്രകടനാനന്തരം തൻെറ സ്വഭാഷയായ ഹിന്ദുസ്ഥാനിയിൽ ചന്തുലാലാ ചോദ്യം ആരംഭിച്ചു. സന്ന്യാസി മറുപടിയും പറഞ്ഞുതുടങ്ങി. പ്രഥമഗോഷ്ഠിയിൽതന്നെ സന്ന്യാസിയെ അവൎക്കു ബോധിച്ചു. തങ്ങളുടെ വസതിയിൽ അന്നത്തെ ഭിക്ഷകഴിക്കാമെന്ന് അ

വർ ക്ഷണിക്കുകയും ചെയ്തു. പിന്നീട് ഇവർ മൂവരുംകൂടി രാമയ്യരുടെ ഗൃഹത്തിൽ ചെന്നെത്തി. അവിടെ ഇരുന്നുകൊണ്ട് രാമയ്യരും ചന്തുലാലുംകൂടി "സന്യാസിമാരിൽതന്നെ ഉദരംഭരണത്തിനായി വേഷംകെട്ടുന്നവർ ധാരാളമുണ്ടെന്നും, ഇക്കൂട്ടത്തിൽ അപൂർവ്വം ചില വിശിഷ്ടന്മാരേയും കണ്ടുമുട്ടിയേക്കാമെന്നും സൂക്ഷ്മം അറിവാൻ പാടില്ലാത്തതിനാൽ എല്ലാവരേയും മാനിക്കുന്നതുതന്നെ യുക്തമെന്നും" ഇംഗ്ലീഷിൽ പറഞ്ഞു. ഇതു കേട്ടപ്പോൾ ആ സന്യാസിയുടെ മുഖത്തു് ചില ഭാവഭേദങ്ങൾ ഉണ്ടായത് ആ വക്താക്കൾക്ക് വ്യക്തമായി. "എന്താ! ഇംഗ്ലീഷ് അറിയാമോ?" എന്നായി പിന്നീട്ട് അവരുടെ ചോദ്യം. സ്വല്പമൊക്കെ അറിയാമെന്ന് ഇംഗ്ലീഷിൽതന്നെ സന്യാസി മറുപടി പറഞ്ഞു. അല്പനേരം ഇംഗ്ലീഷിൽ സംസാരിച്ചപ്പോഴേക്കും സിക്രട്ടറിക്കും സ്നേഹിതനും അത്ഭുതമായി. നല്ല ഇംഗ്ലീഷ് കേൾക്കണമെങ്കിൽ ഇവിടത്തോളം വരുവാൻ ആളുകളെ ക്ഷണിച്ചുകൊണ്ട് കാളേജിലേക്കും മററും ദൂതരെ അയച്ചു.

സമീപം ഒരു ഗൃഹത്തിൽ വിശ്രമിച്ചിരുന്ന ഒരു കേരളീയ സന്യാസി തൽഗൃഹനായകൻേറയും മററും പ്രചോദനം മൂലം നവീന സന്യാസിയെ സന്ദർശിപ്പാൻ അവിടെ വന്നു. ചന്തുലാലയും രാമയ്യനും ആഗതൻെറ മഹിമാതിശയത്തെ അതിഥി സന്യാസിയോടു പറഞ്ഞു മനസ്സിലാക്കി. അതിഥിസന്യാസി ആഷാചാരപുരസ്സരം ആഗതസന്യാസിയെ സ്വീകരിച്ചു സ്വാഗതം ചെയ്തു. പിന്നീട്ട് അവർ ഇരുപേരുംകൂടി ആ പുരയിടത്തിൽതന്നെ ഒരു വിജനസ്ഥലത്തേക്കായി നടന്നു. വഴിക്കു മരകൊമ്പിൽ ഒരു ശാഖാമൃഗം ഇരിക്കുന്നു. അതിഥിസന്യാസി അതുകണ്ട് സംസ്കൃതത്തിൽ പറയുകയാണ് "അതാ ആ മരത്തിൻെറ മുകളിൽ മാനുഷചിത്തം വിളയാടുന്നു".

അവർ അങ്ങിനെ ഒരു വിജനസ്ഥലത്തു എത്തി. അപ്പോൾ അതിഥിസന്യാസി ആഗതസന്യാസിയോടു ചിന്മുദ്രയെപ്പററി പറഞ്ഞുകേട്ടാൽ കൊള്ളാമെന്നു അപേക്ഷിച്ചു. ആദ്യം "ചിന്മുദ്ര" ഇങ്ങിനെയാണെന്നു പറഞ്ഞു ആഗതസന്യാസി പിടിച്ചു കാണിച്ചുകൊടുത്തു. "ഇതു എനിക്കുമറിയാം. ഇതു ആത്മജ്ഞാനത്തിനു എങ്ങിനെ ഉതകുമെന്നാണു എനിക്കറിയേണ്ടതു്." ആഗതസന്യാസിയുടെ മധുനിഷ്യന്ദിയായ നിരർഗ്ഗളവാക്പ്രവാഹം നിർഗ്ഗളിച്ചുതുടങ്ങി. "അങ്ങിനെ പിടിക്കുമ്പോൾ ഒരു ഞരമ്പിനു സ്പന്ദനം ഉണ്ടായി ഒരു

ശക്തി ഉൽഗമിച്ച ശിരസ്സിൽ തട്ടമെന്നും ബൃഹദാരണ്യോപനിഷത്തിൻെറ അപ്രസാധിതവും പ്രാചീനവുമായ ഒരു ഭാഷ്യഭാഗം ഉദ്ധരിച്ച് അതിഥിസന്യാസിയുടെ സന്ദേഹം സമൂലമൂലീകരിച്ചു. ഇതുകേട്ട സന്തോഷിച്ച് അതിഥിസന്യാസി ആഗതസന്യാസിയെ ഗാഢാശ്ലേഷം ചെയ്തു ഇങ്ങനെ പറഞ്ഞു:— "ഞാൻ ബങ്കാളത്തുനിന്നും വളരെ ദൂരം—തെക്കേ അററത്ത്—ഇവിടംവരെ എത്തി. പല സന്യാസിമാരേയും കണ്ടു. ഈ ചോദ്യംതന്നെ അവരോടെല്ലാം ഞാൻ ചോദിച്ചു. ഇത്ര തൃപ്തികരമായ ഒരു സമാധാനം പറവാൻ ഇന്നേവരെ ആക്കും സാധിച്ചിട്ടില്ല."

ഈ മഹൽസമ്മേളനം ഇങ്ങിനെ അവസാനിച്ച വിവേകാനന്ദസ്വാമികൾ (ദക്ഷിണദിക് പര്യടനം കഴിഞ്ഞു) തിരിയെ വടക്കോട്ടമടങ്ങി. ബങ്കാളിൽനിന്നും ആനന്ദജി എന്ന പേരായ ഒരു സന്യാസികൂടി ദേശസഞ്ചാരാത്ഥം പുറപ്പെട്ടിരുന്നു. പൂവ്വപരിചിതനായ അദ്ദേഹത്തെ വഴിക്കവെച്ച വിവേകാനന്ദസ്വാമികൾ കണ്ടുമുട്ടി. എറണാകുളത്തു ഒരു വിശിഷ്ടപുരുഷൻ അധിവസിക്കുന്നുണ്ടെന്നും, അദ്ദേഹത്തെ കണ്ടു വന്ദിച്ചേ മടങ്ങാവൂ എന്നും ആ സഞ്ചാരിസന്യാസിയോട് അദ്ദേഹം പറഞ്ഞേൽപ്പിച്ചു. ആനന്ദജി എറണാകുളത്ത് എത്തി റോഡിൽനിന്നുകൊണ്ട് "ചട്ടമ്പി, ചട്ടമ്പി" എന്ന് ഉരുക്കഴിച്ചു തുടങ്ങി. ചട്ടമ്പിസ്വാമി തിരുവടികൾ അക്കാലത്തു "ഇടപ്പള്ളി"യിലേക്ക മാറിത്താമസിച്ചിരുന്നു. ഒടുവിൽ ആരോ വിവരം പറഞ്ഞുകൊടുത്തു ഇടപ്പള്ളിയിൽ ചെന്നു അദ്ദേഹം സ്വാമികളുമായുള്ള സഹവാസസൗഭാഗ്യം ഏതാനും മാസകാലമനുഭവിച്ചു.

അവിടെവെച്ച് ഒരു സംഭവംകൂടി ഉണ്ടായി. നാഗരാക്ഷരത്തിലുള്ള ഒരു പുസ്തകം ആനന്ദജിയുടെ ശ്രദ്ധയെ ആകർഷിക്കുന്നു. അടുത്തുതന്നെ നീലകണ്ഠതീത്ഥപാദസ്വാമികൾ ഇരിക്കുന്നുണ്ട്. പുസ്തകത്തിൻെറ ആദ്യം ചേർത്തിരുന്ന ഒരു പടം ആനന്ദജി എടുത്തുനോക്കി. "ഒരു നല്ല ജ്ഞാനിയെപ്പോലെ ഇരിക്കുന്നല്ലോ. ഇതു് ആരുടെ പടമാണ്" എന്നു സ്വാമികളോടുചോദിച്ചു. "സൂക്ഷിച്ചു നോക്കു" എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. ആ ഗ്രന്ഥം അദ്ദേഹം രചിച്ചതും ആ പടം അദ്ദേഹത്തിൻേറതുമായിരുന്നു. ഒടുവിൽ ആനന്ദജിക്ക കായ്യം മനസ്സിലായി. അതേവരെ പ്രകടിപ്പിച്ചിരുന്ന വയസ്യഭാവം വെടിഞ്ഞു. പിന്നീടു ബ്രഹ്മരന്ധ്രത്തെപ്പററി

പറഞ്ഞുതന്നാൽ കൊള്ളാമെന്നു അപേക്ഷയായി. സ്വാമികൾ ഉത്തരമായി പറയാണ്. "ബ്രഹ്മരന്ധ്രം എന്നാൽ ബ്രഹ്മമാകുന്ന രന്ധ്രം എന്നോ ബ്രഹ്മമാർഗ്ഗത്തിലേക്കുള്ള രന്ധ്രമെന്നോ ഏതർത്ഥത്തിലാണ് ചോദിക്കുന്നത്" പ്രാശ്നികൻതന്നെ വിഷമിച്ചു. ഒടുവിൽ സ്വാമികൾ പൃഷ്ടാവിന്റെ സംശയപരിഛേദവും വരുത്തി. (ആനന്ദജി അവിടെവെച്ചു സ്വാമിയിൽനിന്നു ഖേചരി അഭ്യസിച്ചുശേഷമാണ് തിരിച്ചുപോയത്.) സ്വ.

ഇത്രയും വിവരം വളരെ മുമ്പുതന്നെ ഞാൻ കേട്ടിട്ടുണ്ട്. ശ്രീരാമകൃഷ്ണമിഷനോടു സംബന്ധപ്പെട്ട ചില ആളുകൾ ഈ കഥയുടെ വിശ്വാസ്യതയെപ്പററി ശങ്കാലുക്കളായി വിവരം എന്നോടു പറഞ്ഞുകൊണ്ടു അടുത്തൊരു കാലത്തു് സ്വാമികളെ സന്ദർശിപ്പാൻ സംഗതിയായപ്പോൾ പല സംഗതികളും പറഞ്ഞകൂട്ടത്തിൽ ഇതും ഒന്നു ചോദിക്കാൻ ഇടയായി. അദ്ദേഹത്തിന്റെ സ്വതസ്സിദ്ധമായ സ്വഭാവത്തെ പുരസ്കരിച്ച് ഈ മഹൽസമ്മേളനകഥ എന്നെ ധരിപ്പിച്ചു. ഞാൻ ഇങ്ങിനെ ഒന്നു എഴുതേണമെന്നും മററും അദ്ദേഹം ഉദ്ദേശിച്ചിട്ടില്ലാതിരുന്നതിനാൽ ചിന്മുദ്രയെക്കുറിച്ചു പറഞ്ഞ ഭാഷ്യഭാഗവും മററും കുറിച്ചുവെക്കുന്നതിനിടയാകാതെ വിസ്മൃതകോടിയിൽ ഉൾപ്പെട്ടുപോയി.

പിന്നീടു എനിക്കു ഈ കഥയുടെ വിശ്വാസ്യതക്കു പ്രത്യക്ഷമായ ഒരു തെളിവുകൂടി ലഭിച്ചു. എന്റെ ഗൃഹാന്തികത്തിൽ സ്വാമികൾ വിശ്രമിച്ചരുളിയ കാലത്തു ബംഗാളിൽനിന്നും അമൃതാനന്ദൻ എന്നു പേരായ ഒരു യുവസന്യാസി, സ്വാമി തിരുവടികളെ സന്ദർശിക്കാൻ വന്നിരുന്നു. അദ്ദേഹം ഗവ്യ ആവർത്തിച്ചു കാച്ചി എടുത്ത പഞ്ചഗവ്യം ഹിമാലയത്തിൽ ഋഷിവാസയോഗ്യമായ ഒരു വിജനപ്രദേശത്തിരുന്നു സേവിച്ചു പഞ്ചാക്ഷരം 108 ലക്ഷം ഉരു ജപിച്ചു സിദ്ധി സമ്പാദിച്ച ഒരാളായിരുന്നു. ശരീരശോഭയും വദനാഭംഗിയും ആരുടേയും ഹൃദയത്തെ ഹഠാദാകർഷിക്കുന്ന ഒന്നായിരുന്നു എന്നു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. അദ്ദേഹം വിവേകാനന്ദസ്വാമികളുടെ ശിഷ്യപരമ്പരയിൽപെട്ട ഒരാളാണെന്നും സ്വാമികളുടെ ഡയറിയിൽനിന്നും ചട്ടമ്പിസ്വാമി തിരുവടികളുടെ മാഹാത്മ്യം മനസ്സിലാക്കി കണ്ടൊന്നു വന്ദിപ്പാനാണു ഇങ്ങോട്ടു തിരിച്ചതെന്നും പറകയുണ്ടായി. ഏതാനും കാലം സഹവാസസൌഭാഗ്യം ലഭിച്ചു അദ്ദേഹ

വും മടങ്ങി. ഇതു എന്റെ ദൃഷ്ടിക്കു വിഷയീഭവിച്ച ഒരു സംഗതിയാകയാൽ മേൽപ്പറഞ്ഞ കഥയെപ്പററിയുള്ള വിശ്വാസം ഒന്നുകൂടി ദൃഢീഭവിച്ചു. ഇങ്ങിനെ ഭാരതം ഒട്ടുക്കെന്നു പറയത്തക്കവണ്ണം സ്വാമിതിരുവടികളുടെ വിഖ്യാതി പരന്നിട്ടുണ്ട്. കേരളവും പരിസരവും അദ്ദേഹത്തിന്റെ ദിവ്യപാദധൂളിയാൽ നിരന്തരം പരിപാവനമാക്കിയിരിക്കുന്നു. സ്വാമികളുമായി മുഖപരിചയം ഇല്ലാത്തവർതന്നെ വളരെ ചുരുങ്ങും. സ്വാമികളെ അതിഥിയായി ലഭിക്കത്തക്ക മഹാഭാഗ്യവും പല മാന്യന്മാക്കും ലഭിച്ചിട്ടുള്ളതാണ്. പക്ഷേ ആ മഹൽസഹവാസം ശരിയായ ഒരു പന്ഥാവിൽകൂടി ഉപയോഗയോഗ്യമാക്കിയിട്ടുള്ളവരുടെ സംഖ്യ വളരെ ചുരുമാണെന്നുകൂടി ഇവിടെ എടുത്തുപറയേണ്ടിവന്നതിൽ വ്യസനിക്കുന്നു.

സ്വാമികൾ ആഷമതത്തിന്റെ ഉച്ചാവചമായ ഒരു ആദർശമായിരുന്നു. ലൌകികമയങ്ങളും കൌതുകകരങ്ങളുമായ ആകാംക്ഷകളുടെ പൂരണത്തിനു മാത്രമേ അദ്ദേഹത്തിന്റെ സഹവാസം അന്തേവാസികൾ ഉപയോഗപ്പെടുത്തിയിരുന്നുള്ളു. അദ്ദേഹത്തിന്റെ യഥാർത്ഥമഹത്വവും ഭാവവും സൂക്ഷ്മമായി മനസ്സിലാക്കിയിട്ടുള്ളവർ വളരെ ചുരുക്കം എന്നാണു എനിക്കു തോന്നുന്നതു്. സാധാരണക്കാക്കെന്നല്ല നല്ല പഠിപ്പുണ്ടെന്നഭിമാനിക്കുന്നവക്കുകൂടി അദ്ദേഹം ദുരഭിഗമ്യനായിരുന്നു. കണ്ണുള്ളപ്പോൾ അതിന്റെ കാഴ്ച അറികയില്ലെന്നും, മുററത്തെ മുല്ലക്കു മണമില്ലെന്നും ഉള്ള പഴമൊഴികൾ എത്രയോ അത്ഥവത്താണ്. അദ്ദേഹത്തിൽനിന്നും ലഭിക്കാമായിരുന്ന അക്ഷയനിക്ഷേപം കരഗതമായിട്ടുകൂടിയും സപ്പഭ്രാന്ത്യാ കുരുടൻ ശിരോപ്പിതമാലയെന്നതുപോലെ നാം എറിഞ്ഞുകളഞ്ഞു. ഇന്നു തെക്കേ ഇൻഡ്യയിലെന്നല്ല, ഭാരതമൊട്ടുക്കു പറകയാണെങ്കിൽ ഇങ്ങനെ ഒരു അദ്വൈതപാരിജാതം കണ്ടുമുട്ടാൻ പ്രയാസമാണ്. ശ്രീരാമകൃഷ്ണപരമഹംസർ പറയുംപോലെ, വിളക്കിനു് അതിന്റെ നേരെ ചുവട്ടിലുള്ള ഇരുട്ടു പ്രമാജ്ജനംചെയ്വാൻ സാധിക്കുന്നില്ല എന്നു സമാധാനിക്കുക".

"പരമഗുരുസ്വാമികൾ പ്രസംഗം നടത്തുക പതിവില്ല. എന്നാൽ ഒരിക്കൽ പറവൂർവെച്ചു്, പല വലിയ ഉദ്യോഗസ്ഥന്മാരുടേയും നിർബ്ബന്ധം നിമിത്തം എം. എ. ബിരുദധാരിയും വിദ്വന്മണിയുമായ ഒരു തിയോസഫി മതപ്രാസംഗികൻ ചെയ്ത തമിഴിലുള്ള പ്ര

സംഗതിയെ അതിൻെറ ഭാഷ്യമോ എന്നു തോന്നുമാറ് വിസ്തരിച്ചു കേൾപ്പിക്കേണ്ടിവന്നു. പ്രതിപാദനം പകുതി ആയപ്പോൾ "തിയോസഫിസ്റ്റ്" മിസ്റ്റർ അയ്യർ സ്വാമിക്കഭിമുഖമായിനിന്ന് ഏതാനും ദുർഗ്രഹങ്ങളായ ഭാഗങ്ങളെ സവിസ്തരം കേൾക്കണമെന്ന അഭിനിവേശത്താൽ "അവിടം കൊഞ്ചംകൂടി വിരുത്ത്" എന്നിങ്ങനെ മുറയ്ക്കു അപേക്ഷിച്ചുതുടങ്ങിയതും പ്രസ്താവയോഗ്യമാണ്. ചോദിക്കുന്ന ഏതു കാര്യങ്ങളേയും പറഞ്ഞു മനസ്സിലാക്കുവാൻ അദ്ദേഹത്തിനുള്ള സാമർത്ഥ്യം അന്യത്ര ദുർല്ലഭമാകുന്നു.

പ്രപഞ്ചതത്വപ്രതിപാദകാർത്ഥ
സമർത്ഥകം സഞ്ചിത ധർമ്മസാരം
യതീശ്വരസ്യ സ്വയമേവ വക്ത്രാ-
ദ്ദഞ്ചതിപ്രശ്രയിയസ്യവാക്യം'

ഇത്യാദി പദ്യങ്ങൾ കൊണ്ട് മേൽപറഞ്ഞ അർത്ഥത്തെ "സദ്ഗുരുചരണാഭരണ"ക്കാരൻ വർണ്ണിച്ചിരിക്കുന്നതു യഥാർത്ഥംതന്നെ. വാദവിഷയത്തിൽ ഇത്ര കുശാഗ്രീയസ്വാന്തത ആർക്കും ലഭിച്ചിട്ടില്ലെന്നു തന്നെ പറയാം. മദ്രാസ മുതലായ പബ്ളിക് സ്ഥലങ്ങളിൽപോയി നോട്ടീസ് കൊടുത്തു നാനാമതക്കാരോടും വാദം നടത്തി വിരുതു നേടിയിട്ടുള്ള മുൻപറഞ്ഞ പത്മനാഭാചാരി ഒരിക്കൽ ഇദ്ദേഹത്തോട് പരമത മർദ്ദനം അത്യക്തമെന്ന് പൂർവ്വപക്ഷം ചെയ്യുതിനെത്തുടന്ന് ഒരുദിവസം മുഴുവൻ വാദംനടത്തുകയും ഒടുവിൽ ശ്രീമാൻ ആചാരി തോററ് പരപക്ഷം സമ്മതിക്കേണ്ടിവരുകയും ചെയ്തു. ഈ സംഗതി വാദവിഷയത്തിൽ ഇദ്ദേഹത്തിനുള്ള ചാതുര്യത്തെ വിശദീകരിക്കുന്നു. അന്നു മുതൽക്കായിരുന്നു പത്മനാഭാചാരി സ്വാമികളുടെ സ്നേഹിതനായിത്തീന്നത്'. ഈ ആചാര്യർ "പണ്ഡിതകേസരി" പദമണ്ഡിതനായിരുന്ന ശ്രീവാസദീക്ഷിതരോടും മററും വാദം നടത്തിയിട്ടുള്ള മാന്യനാണെന്നുള്ളതും വിസ്മരിക്കത്തക്കതല്ല".

നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയത്തിൽനിന്നും മേലുദ്ധരിച്ച വരികൾ സ്വാമികളുടെ വാദസാമർത്ഥ്യത്തെ സവിശേഷം തെളിയിക്കുന്നതാണല്ലോ. അദ്ദേഹത്തിൻെറ ഗ്രന്ഥനിർമ്മാണരീതി തന്നെ വാദവിഷയമായ സംഗതികളെ അവലംബിച്ചുള്ളവയും വാദിക്കുവാൻ താർക്കികപണ്ഡിതന്മാർ പോകുന്ന മാർഗ്ഗത്തെ അവലംബിച്ചുള്ള സമ്പ്രദായത്തിലും ആകുന്നു എന്ന് പ്രസിദ്ധീകൃതങ്ങളായ വേദാധികാരനിരൂപണം, ക്രിസ്തുമതഛേദനം മുതലായ ഗ്രന്ഥങ്ങൾ വാ

യിച്ചു നോക്കിയാൽ അറിയാം. പൂർവ്വപക്ഷങ്ങളെക്കൊണ്ട് അഴിയാത്തവിധം ശതകോടി പ്രവിസ്തരം ചെയ്തിട്ടേ അദ്ദേഹം സിദ്ധാന്തം സ്ഥാപിക്കമാറുള്ളൂ. "പ്രാചീനമലയാളത്തിലെ" പല ഭാഗങ്ങൾ ഇവയ്ക്കു ഉദാഹരണങ്ങളാണെങ്കിലും അതിന്റെ വിശദമായ നിരൂപണം അടുത്തുവരുന്ന ഒരു അദ്ധ്യായത്തിൽ ഉപന്യസിക്കാൻ വിചാരിക്കുന്നതുകൊണ്ട് ഇവിടെ ഉദ്ധരിക്കുന്നില്ല.

സന്ന്യാസിമാരെന്നു കേൾക്കുമ്പോൾ തല മുണ്ഡനം ചെയ്തു ത്രിപുണ്ഡ്രാങ്കിതമസ്തകന്മാരായി കാവിവസ്ത്രവും ധരിച്ചു കമണ്ഡലുവും യോഗദണ്ഡും ഭേസിനടക്കുന്ന ഒരു കൂട്ടരെയാണ് നാം സ്മരിക്കുന്നത്. അക്കാലത്ത് പറവൂരിൽ ഏതാണ്ടീവേഷത്തിൽ ഒരു കപടസന്ന്യാസി വന്നു താമസിച്ച് ആളുകളെ മിരട്ടി അവരിൽനിന്നും പണം തട്ടി ജീവിച്ചുവന്നിരുന്നു. സ്വർണ്ണം ഉണ്ടാക്കുന്ന വിദ്യകൾ ഉപദേശിച്ചു കൊടുക്കയാണത്രേ ആ "വിദ്വാന്റെ" ജോലി. ലൌകികസുഖാനുഭോഗങ്ങൾക്ക് പ്രധാന ഉപകരണമായ പണം നിഷ്പ്രയാസം സമ്പാദിക്കുവാൻ കഴിയുന്നപ്രകാരം ചെമ്പുകൊണ്ട് സ്വർണ്ണവും ഈയംകൊണ്ട് വെള്ളിയും ഉണ്ടാക്കുവാനുള്ള വിദ്യ പഠിക്കുവാൻ അനേകം പേർ ഗോപ്യമായി അയാളുടെ അടുക്കൽചെന്നു ദക്ഷിണചെയ്തു സമയം പാർത്തുനിന്നു. അന്യരുടെ പക്ഷത്തിൽ ഈ വിദ്യ പഠിയില്ലെങ്കിലും കേവലം ചെമ്പുകൊണ്ട് സ്വർണ്ണം (ധനം) സമ്പാദിക്കുന്ന വിദ്യ അയാൾക്കു പഠിയതായി. ചട്ടമ്പിസ്വാമികൾ ഈ "വേഷ"ക്കാരനെ ഒരു നോക്കു കണ്ടമാത്രയിൽ മനസ്സിലാക്കി. യോഗാഭ്യാസത്തിലും മററു പല ആത്മീകചിന്തയിലും ചട്ടമ്പിസ്വാമി വളരെ ഉയർന്നിട്ടുള്ള ആളായിരുന്നു എങ്കിലും ഇതരസന്ന്യാസികളുടെ മാതിരി കാവിവസ്ത്രം ധരിക്കുന്നതിനോ ജടാമകുടം കെട്ടുന്നതിനോ ഒന്നും ഒരുങ്ങിയിരുന്നില്ല. വേഷംകൊണ്ട് അദ്ദേഹം സാമാന്യജനങ്ങളിൽ ഒരാളെപ്പോലെ ഇരുന്നു. എന്നു മാത്രമല്ല,

> "ഭൂതിഗോപിമലഭാവ ക്ലിപ്തമുദ്രാദികാജനാഃ
> രുദ്രാക്ഷതുളസി പത്മമണിസംഭാരശേഖരാഃ
> ആത്മജ്ഞാനവിഹീനാശ്ച ദുഷ്കർമ്മകവചീകൃതാഃ
> വ്യാഘ്രചർമ്മാസനാമന്ത്രവേദശാസ്ത്രാംഗചാരകാഃ
> ഗർജ്ജന്തഃ പരബോധാർത്ഥമീശാനാമതിരാഗിണഃ
> ഭ്രാമയന്ത്യപി സർവ്വജ്ഞമീദൃശാൻ വർജ്ജയേൽ സദാ"

ഭസ്മം, ഗോപി, രുദ്രാക്ഷം, തുളസിമണി, താമരമണി മുതലായ മുദ്ര

കൾ ധരിച്ചു, ദുഷ്കർമ്മമാകുന്ന ഉടുപ്പുകൊണ്ടു മൂടി ആത്മജ്ഞാനമി ല്ലാതെ വ്യാഘ്രചർമ്മത്തിലിരുന്ന് വേദപാരായണവും ഈശ്വരനാമ ഗർജ്ജനവും കൊണ്ട് അന്യന്മാരെ കളിപ്പിക്കുന്ന കപടവേഷധാരിക ളെ ദൂരത്തു വെടിയണം എന്നുള്ള അഭിപ്രായം മുഖംനോക്കാതെ പ്ര ഖ്യാപനം ചെയ്യുന്ന സ്വഭാവവും അദ്ദേഹത്തിനുണ്ടായിരുന്നു. ചില ഉദ്യോഗസ്ഥമണ്ഡലാധിപന്മാരേയും പൌരപ്രമാണികളേയും മേൽ പറഞ്ഞ സന്ന്യാസവേഷധാരി മയക്കി ഇട്ടിരിക്കുന്ന കഥ സ്വാമി കൾ ക്ഷണേന ഗ്രഹിച്ചു. ഒരു ദിവസം ഇവരെല്ലാം ഒരുമിച്ചിരിക്കു മ്പോൾ അവിടെ പ്രസ്തുത സന്ന്യാസിയും വന്നുകയറി. എല്ലാവരും പൊടുന്നനവേ എഴുന്നേററ് ആ സന്ന്യാസവേഷധാരിയെ ഉപചരി ച്ചു. സ്വാമികൾ ഒന്നുകൂടി ആസനം ഉറപ്പിച്ചിരിക്കുകയാണ് ചെ യ്തുള്ളു. ആ സംഭവം വളരെ അമംഗളമായി പരിണമിച്ചു എന്നു പ റഞ്ഞാൽ മതിയല്ലോ. വാഗ്വാദമദ്ധ്യേ ചട്ടമ്പിസ്വാമികൾ താഴെ പറയുന്നവിധം അർത്ഥമുള്ള ഒരു സംസ്കൃതശ്ലോകം ചൊല്ലി.

> "ഭോഷ്ക്കാകുന്ന മഹീപതിക്കു രസവാദീനന്ദനൻ മൂത്തവൻ
> ഭാഗ്യാംഭോനിധി മന്ത്രവാദിയനുജൻ മൂന്നാംമകൻ ജ്യോതിഷി
> ധാർഷ്ട്യംകൊണ്ടഖിലം മയക്കിനവെളിച്ചപ്പാട് നാലാം മകൻ
> അഞ്ചാംനന്ദനനഞ്ജനാദികുശലൻ ഏതേജഗദ്വഞ്ചകാഃ"

സ്വാമികളുടെ ശ്ലോകോച്ചാരണം കൊള്ളേണ്ടിടിക്കിൽ ജൃംഭകാസ്ത്രം കണക്കെകൊണ്ടു. പിൽകാലങ്ങളിൽ ഇയാൾ ഒരു കൊലപാതകക്കേ സ്സിൽ ശിക്ഷിക്കപ്പെട്ടു എന്നു അറിവാനിടയായി. രസവാദം, മന്ത്ര വാദം, ജ്യോത്സ്യം, മുതലായവ അപഹാസ്യവൃത്തികളെന്നു സ്വാമി ക്ക് ഒരിക്കലും അഭിപ്രായമുണ്ടായിരുന്നില്ല. എന്നാൽ ഇവ കേവ ലം ഉദരംഭരണത്തിനായി അതിൻെറ ഉദ്ദേശശുദ്ധിയെ വ്യഭിചരി പ്പിക്കുമ്പോളാണ് അതു അതിൻെറ പ്രയോജകന്മാരും പരിഹാസ്യ ന്മാരുമാകുന്നത്. ലോകത്തിൻെറ ശ്രേയോമാർഗ്ഗങ്ങളെ ദർശിപ്പിപ്പാൻ ഉപയുക്തങ്ങളായ ശാസ്ത്രങ്ങളിൽ അദ്ദേഹത്തിനു ബഹുധാ ബഹുമാ നം തന്നെ ആയിരുന്നു. സന്ന്യാസവും ഇതുപോലെ വയററുപിഴപ്പി നുള്ള ഒരു തട്ടിപ്പാക്കിയതുകൊണ്ടാണല്ലോ ഹിന്ദുമതംതന്നെ ദൂഷി ക്കാൻ ഇടയായതും, അതിനെ അപലപിക്കാൻ അന്യമതക്കാർ മുതി ന്നതും.

മനുഷ്യരുടെ പ്രധാനഗുണം അവരുടെ വിവേചനാശീലമാകു

ന്നു. ഇതു വേണ്ടപോലെ ഉയൎത്തികൊണ്ടുവരേണ്ടത് എല്ലാവരുടേയും കൎത്തവ്യകൎമ്മത്തിൽപെട്ടതാണ്. ഒരുത്തൻെറ യോഗ്യതയുടെ ആകൎഷണശക്തികളെ മനസ്സിലാക്കുന്നതിനും ഇതു് അത്യാവശ്യമാകുന്നു. എന്നാൽ ഗുണദോഷവിചാരത്തിൽ ഒരു തരക്കാർ പക്ഷപാതികളായി കാണപ്പെടുന്നതു സാധാരണയാണ്. ഓരോരുത്തൎക്കു ഇഷ്ടമായി കാണുന്നതു് അവരവരുടെ വിചാരകോടിയിൽ ഉത്തമമായിക്കരുതുന്നു. അഹിതകരമായതു ദോഷമായി ഗണിച്ചു തള്ളിക്കളയുന്നു. ലോകം ഭിന്നരുചിയാവാനും ഒരുപക്ഷേ ഇതുതന്നെയായായിരിക്കും കാരണം. എന്നാൽ മനുഷ്യാതീതന്മാൎക്കു ഈ തെററു വരാൻ പാടില്ല. അവർ ലോകത്തിൻെറ മാൎഗ്ഗദൎശികളാകുന്നു. തീക്കണ്ഡത്തിൽ പതിക്കുവാൻ പോകുന്ന ബാലനെ നാം അവിടെനിന്നും പിന്തിരിക്കുന്നവിധം അവർ മനുഷ്യസമുദായത്തെ ദുൎമ്മാൎഗ്ഗങ്ങളിൽനിന്നും പിന്തിരിക്കുന്നു.

ഭിന്നരുചിയായ ഈ ലോകത്തിൽ എല്ലാവരും സമ്മതിച്ചിട്ടുള്ള പ്രസിദ്ധങ്ങളായ ചില സത്യങ്ങൾ—നന്മകൾ—ഉണ്ടു്. അവിടെ ജാതിനാമാദികളാകുന്ന മാനദണ്ഡം ആരും ഉപയോഗിച്ചു് അളക്കമാറില്ല. ജാതിനാമാദികളിൽനിന്നും അതീതന്മാരാകുന്ന യഥാൎത്ഥ മഹാത്മാക്കൾ, അവർ ഇന്നും അന്നും എന്നും നന്മയെ പ്രദാനം ചെയ്തുകൊണ്ടിരിക്കും.

നല്ല രത്നങ്ങളെ "ഇമിറേഷൻ" രത്നങ്ങളിൽനിന്നു തിരിച്ചറിയുന്നതിനു വിശേഷവിധിയായ പരിശീലനം സമ്പാദിക്കേണ്ടതുണ്ടു്. ഇതുപോലെ നമ്മുടെ ഇടയിൽ ജീവിക്കുന്ന സന്ന്യാസിമാരേയും നോക്കി നല്ലതിനേയും ഇമിറേഷനേയും വേൎതിരിക്കണം.

"സദ്ഗുരു സൎവ്വസ്വം" എന്നു പേർ പ്രസിദ്ധപ്പെട്ടതിയ ജീവചരിത്രഖണ്ഡകാവ്യത്തിൻെറ ഭൂമികയിൽ കുംഭകോണവിദ്വാനും വൈയ്യാകരണപണ്ഡിതകേസരിയും ആയ വി. കൃഷ്ണശ്ശാസ്ത്രികൾ (ഇദ്ദേഹം ഒരുകാലം കോൎട്ടുപണ്ഡിതനായിരുന്ന എലത്തൂർ രാമസ്വാമിശാസ്ത്രികളുടെ ഭാഗിനേയപുത്രൻ) സംസ്കൃതഭാഷയിൽ സ്വാമികളെക്കുറിച്ചു് അഭിപ്രായപ്പെട്ടിട്ടുണ്ടു്. അതിൻെറ തൎജ്ജമ ഏതാണ്ടു് താഴേ കാണിക്കാം:—

"ഇതിൽ കഥാനായകനായി അലങ്കരിക്കുന്ന ആൾ സാരസ്വത

(വിദ്യാ) സമുദ്രത്തിനു കുംഭസംഭവൻ ആണെന്നും, മഹാനുഭാവധൌരേയൻ ആണെന്നും ബ്രഹ്മവിദ്വരനാണെന്നും പ്രശംസിച്ചുകൊണ്ട് സകല ശാസ്ത്രപാരംഗതന്മാരായ പ്രസന്നഗംഭീരാശയന്മാരാലും ബ്രഹ്മസാക്ഷാൽകാരസമ്പന്നന്മാരാലും പ്രത്യേകം സൂക്ഷിക്കപ്പെട്ടിരിക്കുന്ന ഒരു മനീഷാരത്നം ആകുന്നു എന്നു പറഞ്ഞാൽ അതിശയോക്തിയാണെന്നുള്ള ശങ്ക ഗുണഗ്രാഹികളായ മാന്യന്മാർക്കുണ്ടാകയില്ല. സർവ്വശാസ്ത്രങ്ങൾക്കും ബ്രഹ്മത്തിൽതന്നെ പരമമായ താല്പര്യമെന്നും അഹിംസ പരമധർമ്മമാണെന്നും യുക്തിപൂർവ്വം സ്ഥാപിക്കുന്നതിനും ജീർണ്ണപ്രായങ്ങളായ മതങ്ങളെ ഖണ്ഡിക്കുന്നതിനും പുറപ്പെടുന്ന ഇദ്ദേഹത്തിന്റെ രേവാപ്രവാഹംപോലെ ഗംഭീരമായ വാക്ക് (വചഃപ്രസരം) ഗീഷ്പതിയെപ്പോലും ഭയപ്പെടുകയില്ലെന്നു ഇദ്ദേഹത്തിന്റെ കൃതികൾ നോക്കുന്നവർക്കു സ്പഷ്ടമായി അറിയാം. ഇദ്ദേഹം നവീനനാണെന്നുള്ള ഒരു ബാഹ്യദൃഷ്ടികൊണ്ടു മാന്യന്മാർക്കു അവജ്ഞ ഉണ്ടാകയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇദ്ദേഹത്തിന്റെ കൃതികൾ ലോകോത്തരങ്ങളും വിലതീരാത്തവയുമാണ്."

ദ്രാവിഡദേശീയന്മാരായ പണ്ഡിതഗർവ്വിഷ്ഠന്മാർ സാധാരണ മലയാളികൾക്കു ഒരു പ്രശംസ കൊടുക്കുകയില്ലെന്നുള്ളതിനു ഇന്നും പണ്ടും വളരെ ദൃഷ്ടാന്തങ്ങൾ പറയാനുണ്ട്. ഒരിക്കൽ ഉദ്ദണ്ഡശാസ്ത്രികൾ കേരളത്തിലേക്കു കടന്നപ്പോൾ താഴെ കാണുംപ്രകാരം തമുക്കടിച്ചുകൊണ്ടാണു സഞ്ചരിച്ചതത്രേ!

> "പലായധ്വം പലായധ്വം രേ! രേ! ദുഷ്കവി കുഞ്ജരാഃ
> വേദാന്തവനസഞ്ചാരീഹ്യായാത്യുദ്ദണ്ഡകേസരി"

കേരളകവികളെപ്പററി ആ മഹാപണ്ഡിതകവിക്ക് വളരെ നിന്ദയായിരുന്നു എന്ന്

> "ഭാഷാകവിനിവഹോയം ദോഷാകരവൻ വിഭാതിഭുവനതലേ
> പ്രായേണവൃത്തഹീനാഃ സൂര്യാലോകേ നിരസ്തശോപ്രസരാഃ"

എന്ന പദ്യംകൊണ്ടു കാണിച്ചിട്ടും ഉണ്ട്. എന്നാലും അദ്ദേഹം ഗുണഗ്രാഹിതയിൽ ലോപം കാണിച്ചില്ല. ഗുണം കണ്ടാലപ്പോൾ ആ ഗുണംകൊണ്ടു എതിരാളിയെ വീഴ്ത്തണം എന്നാൽ മാത്രമേ ഇപ്രകാരമുള്ളവർ വിലവെയ്ക്കൂ. "അന്തഹന്തയ്ക്കു ഇന്തപട്ട്" സമ്മാനിച്ചതും,

"അധികേരളമഗ്രഗിരഃ കവയഃ കവയന്തുവയന്തുനതാൻ വിനമഃ
പുളകോൽഗമകാരിവചഃ പ്ര ...രഃ പുനഃമവപുനഃ പുനരാസ്തുമഹോ.

എന്നു പുനത്തിൻെറ മുമ്പിൽ നമസ്കരിച്ചതും മററും പഴയ കഥകളാണ്. സംഗതികൾ ഇങ്ങിനെ ഇരിക്കെ ഒരു കംഭകോണം പണ്ഡിതനായ ടി. ശാസ്ത്രികൾ സ്വാമികളെക്കുറിച്ചു (ഇദ്ദേഹം സ്വാമികളുടെ ശിഷ്യനാണ്) ഇത്രയും പ്രശംസിച്ചു പറയണമെങ്കിൽ ഗുണഗണങ്ങളിൽ ചട്ടമ്പിസ്വാമി മേരുവിനു തുല്യനായിത്തന്നെ അവരുടെ ദൃഷ്ടിക്കു വിഷയീഭവിച്ചിരിക്കണമെന്നുള്ളതിൽ രണ്ടു പക്ഷമില്ല. പല മഹാത്മാക്കളും ഇദ്ദേഹത്തിൻെറ ഗുണഗണങ്ങളെ പദ്യരൂപേണ നിബന്ധിച്ചിട്ടുണ്ട്. എന്നാൽ അവയിൽ ചിലതു താഴെ ചേൎക്കുന്നതു് അവകൾ കേവലം നരസ്തുതിക്കായി ഉണ്ടാക്കിയ പദ്യങ്ങളിലെ ദോഷം ഇല്ലാത്തതുകൊണ്ടു മാത്രമാകുന്നു.

ശ്രീയുത് ചന്മിദാനന്ദബ്രഹ്മേന്ദ്രൻ ഇങ്ങിനെ കീൎത്തിക്കുന്നു:—

ആദൎശാന്തഃ പ്രതീത പ്രതികൃതി സദൃശം വിശ്വമാത്മന്യജസ്രം
പശ്യന്തഃ പാവയന്തഃ പദകമലരജോരാജിഭിഃ ഭൂതധാത്രീം
ആത്മാരാമാജയന്തി പ്രബലസകല വിദ്യാവിലാസൈകലോലാ
ബാലാഹാരാരാദ്ധ്യപാദ പ്രവരപരമഭട്ടാരക സ്വാമിപാദാഃ.

പരേതനായ മുടിയിച്ചേരിയിൽ പി. കിട്ടുപിള്ള എന്ന കവിമണി കഥാനായകനെ ഇങ്ങനെ പ്രശംസിക്കുന്നു:—

യദ്ഗോജാലപ്രചാരാദ് ഗഗനസുമഗതിം യാതിലോകത്ത്വമുഗ്രം
ദോസായസ്സൂര്യാദ്ഭുതോദ്യൽ പ്രചുരതരമഹാതേജസാ രാജമാനഃ
ബ്രഹ്മാനന്ദൈകധാരാസുമസ്സുഹൃദയാംഭോജസൌഗന്ധ്യസാന്ദ്രോ
ജീയാൽ ഭട്ടാരകാഖ്യാഹ്വയ പരമഗുരുഃ ശ്രീമദ്ബാലസംജ്ഞഃ

കെ. ജി. നാണു ആശാൻ എന്ന നാരായണദേശികൻ സ്വാമികളെക്കുറിച്ചു പദകുസുമാവലികൾ ചൊരിയുന്നതു നോക്കുക.

ശ്രീമൽശംകരദേശികാഖ്യവരസൂരേസ്സംഗതെപ്രാന്തരാ-
ജ്യോതിർഭൂതമന്യമതാന്ധകാരനികരമാക്രാന്തംതവിദം ഭാരതം
പ്രാചീനാചരിതത്തമാനമലയാളാദ്യം ശ്രുതിദ്വേഷ്യാതയൻ
മധ്യാഹ്നാൎക്കേളാവാനഹം പരഗുരുശ്ശ്രേണീവിദ്യാധിരാജഃ.

ചിദംബരശരണൻ— സ്വാമികളുടെ പ്രശിഷ്യൻ— സ്തോത്രം ചെയ്യാൻ രചിച്ച പദ്യം താഴെ കാണിക്കുന്നതാണ്.

ഖേദാസ്പംസാരമോൎത്തിട്ടധികതര മുഴന്നീടുമിമ്മൎത്ത്യലോകേ
മോദംസദ്യോമൃതാസ്വാദനവഴിയരുളിത്തബോധംകരുത്തി
സാനന്ദംലാലസിക്കും പരമഗുരുവരൻ സ്വാമിഭട്ടാരകാഖ്യൻ
വാഴട്ടാകല്പകാലം വിബുധജനസമാരാധ്യാരാദ്ധ്യപാദൻ

പരമാനന്ദനാഥപ്രണീതം മററൊരു കഥാനായകപ്രശംസാ:—

വിജ്ഞാനജ്ഞാനവിദ്യാമരുദ്ദ്വയമതിധൂതരുക്കല്മഷജാതോ -
പ്യജ്ഞാനധ്വാന്തവിധ്വംസനനിയതമതിഃസ്വാശ്രിതാനാം നിതാന്തം
പ്രജ്ഞാവൈശദ്യകൃഷ്ടാഖിലവചനകലാപ്രോല്ലസൽകണ്ഠതീർത്ഥാ -
ദ്യാജ്ഞാകൃത്ഭിർമ്മമിദ്ഭിർവ്വൃതഇഹപരഭട്ടാരനാമാഭ്യുദേതി.

ശ്രീമാൻ പണ്ഡിതശിവപ്രസാദ് വിദ്യാഭാരതി ഇങ്ങിനെ വർണ്ണിച്ചിരിക്കുന്നു.

ജീയാദ്വിദ്യാധിരാജോപധിമഹിമലസത്തീർത്ഥപാദാവക്ലൃപ്ത -
ശ്രീമദ്ഭട്ടാരകസ്വാമ്യഭിധവരഗുരുർദ്ധന്യപാദോനവദ്യഃ
യൽപാദാരണ്യചഞ്ജം ഖലുഭവതിനൃണാംശോധിതത്വം തദർത്ഥ -
ജ്ഞാനംദേഹാദി സർവ്വാവയവഭവകരാജ്ഞാനവിധ്വംസദക്ഷം.

കനകതാരാഖ്യപഞ്ചകത്തിൽ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി തിരുവടികൾ സ്മരിക്കുന്നതു്,

മംഗലാദിശുതീർത്ഥപാദപത്മാരുണോഖിലകലാവിലാസഭ -
സ്സന്ദദാസഇതിവിശ്രുതഃസ്വപാണിംധയാപരവരാഭയോ മുനിഃ

---

## അദ്ധ്യായം ൩.

സിദ്ധന്മാരുടെ സ്വഭാവങ്ങളെക്കുറിച്ചും പുരാണങ്ങളിൽനിന്നും മററും അറിഞ്ഞിട്ടുള്ള പല കഥകളെ അധികരിച്ചും പലക്കും തെററിധാരണ ഉള്ളവായിട്ടുണ്ടു്. ഇക്കാലങ്ങളിൽ ഭൌതികജഢവിജ്ഞാനത്തിന്റെ അനിയന്ത്രിതമായ ആഘാതംകൊണ്ടു് വളൎന്നിരിക്കുന്ന ഈ നിരീശ്വരവാദികളുടെ അജ്ഞാനത്തിനു ഹേതു ആദ്യമായി പറയേണ്ടിയിരിക്കുന്നു. അതിന്റെ ശേഷംവേണം സ്വാമികളുടെ സിദ്ധികളെക്കുറിച്ചു വല്ലതും പറവാൻ എന്നും വിചാരിക്കുന്നു. ആദ്യം യഥാശ്രുതം ഏതാനും ചില സിദ്ധികളെ എടുത്തു പറഞ്ഞ് ഈ ഭാഗം ചുരുക്കിക്കളയാമെന്നാണു വിചാരിച്ചിരുന്നതു്. പക്ഷേ അതു പോരാ. ഇപ്പോൾ, പറയുന്നതിനെല്ലാം "അത്താററി" കാണിക്കേണ്ടതായും അതിനുതന്നെ യൂറോപ്യന്മാരുടെ സമ്മതം ലഭിക്കേണ്ടതായിട്ടും ആണു് ഇരിക്കുന്നതു്. കാലത്തിന്റെ ഗതി അനുസരിച്ചു നാമും രുചിയെ ഭേദപ്പെടുത്തുന്നവിധം പാകപ്പെടുത്തിവേണം ഏതു സാഹിത്യ വിഭവങ്ങളും വിളമ്പിക്കൊടുക്കുവാൻ.

ഇൻഡ്യയിൽ ഏകദേശം മൂന്നു കോടിയിലധികം സന്യാസിമാ

രുണ്ടെന്നാണ് കാനേഷുമാരി കണക്കുകൊണ്ടു കാണുന്നതു്. എന്നാൽ ഇതിൽ സത്യവാന്മാരും യഥാൎത്ഥത്തിൽ സന്ന്യാസം സ്വീകരിച്ച ത്യാഗികളും എത്രകണ്ടുണ്ടെന്നു കാനേഷുമാരിക്കണക്കുകൾ തയ്യാറാക്കിയവർ മനസ്സിലാക്കിയിരിക്കാൻ ഇടയില്ല. ഉദരംഭരികൾ, യാചകർ തീൎത്ഥയാത്രക്കാർ, ഇന്ദ്രജാലവിദ്യക്കാർ, സഞ്ചാരികൾ, അവധൂതന്മാർ, നാഗികൾ, ഗോസ്സായികൾ, ഫക്കീർമാർ മുതലായി കണ്ണിൽക്കണ്ടവരെയെല്ലാം ഈ ഇനത്തിൽ ഉൾപ്പെടുത്തിയിരിക്കണം.

സന്ന്യാസികളെന്നു പറഞ്ഞു് ഈ വിധം പരപിണ്ഡോപജീവികളായി ഇത്രയധികം തൊഴിലില്ലാത്തവർ ഈ രാജ്യത്തു പെരുത്തു വരുന്നല്ലോ എന്നു ചില ഭാരതഭക്തന്മാർ പരിവേദനം ചെയ്യാറുണ്ടു്. "ബ്രഹ്മം സത്യം ജഗന്മിഥ്യാ" എന്നോ "നാഹം ദേഹോനേന്ദ്രിയാണ്യാന്തരംഗഃ" എന്നോ പറയുവാൻ പഠിച്ചാൽ കവാടനിരോധം കൂടാതെ ഏതു ഗൃഹാന്തർഭാഗത്തിൽ പ്രവേശിക്കുന്നതിനും, "ഭിക്ഷാംദേഹി കൃപാവലംബനകരി മാതാന്നപൂൎണ്ണേശ്വരി" എന്നിങ്ങനെ ഗൃഹനാഥയെ വിളിച്ചു നിലവിളിച്ചു വയററിനുള്ള വക പററിച്ചുകൊണ്ടു പോകുന്നതിനും സൌകൎയ്യമുള്ള ദിക്കിൽ ഇവർ പെരുകിവരുന്നതിൽ ഒരു അതിശയവുമില്ല. മൂന്നു കോടി ജനങ്ങൾ യാതൊരു പ്രവൃത്തിയും ചെയ്യാതെ മററുള്ളവരുടെ പ്രയത്നഫലംകൊണ്ടാണു് ജീവിക്കുന്നതെന്നു വരുമ്പോൾ ഇൻഡ്യയുടെ ദാരിദ്ര്യത്തിനു് അതൊരു പ്രധാന കാരണമാകുന്നില്ലേ? ഇതു് ഇൻഡ്യയെ സംബന്ധിച്ചു് മിസ് മേയോ പ്രഭൃതികൾക്കും, വിശേഷിച്ചു് ഇൻഡ്യയുടെ കടുകിൻമണിമാത്രമായ ദോഷങ്ങളെ പൎവ്വതസമമാക്കി വൎണ്ണിച്ചു കാണിപ്പാൻ ഉത്സാഹികളായ ഭാരതവൈരികൾക്കും ഒരു നല്ല തെളിവായിക്കാണിക്കുവാൻ ഈ പ്രമേയം കുത്തിപ്പൊക്കി എടുക്കാവുന്നതുമാണു്.

സന്ന്യാസവേഷം പുരാതനകാലത്തു അന്ത്യാശ്രമമായി കണക്കാക്കപ്പെട്ടതും ഏററവും പൂജ്യവുമായ ഒന്നായിരുന്നു. കാമ്യങ്ങളായ കൎമ്മങ്ങളെ എല്ലാം ന്യസിച്ചു് ബ്രഹ്മചൎയ്യാദി ആശ്രമങ്ങളിൽ വിധിപ്രകാരം ഇരുന്നു്,

> ശൈശവേഭ്യസ്തവിദ്യാനാം
> യൌവനേ വിഷയൈഷിണാം
> വാൎദ്ധക്യേ മുനിവൃത്തീനാം
> യോഗേനാന്തേതനുത്യജാം

എന്നു വർണ്ണിതമായവിധം ഊർദ്ധ്വലോകപ്രാപ്തിക്കു മാർഗ്ഗദർശകമായ പന്ഥാവുകൾ എല്ലാം ദുഷിച്ചുപോയ സ്ഥിതിക്ക്, ഈ സന്യാസവും ദുഷിച്ചുപോയതിൽ ആശ്ചര്യമില്ല. സന്യാസവേഷം ആത്മജ്ഞാനത്തിനുള്ളതുപോലെതന്നെ യാചിക്കുന്നതിനും പര്യാപ്തമായ ഒരു വേഷമായി രൂപാന്തരപ്പെട്ടു. "സന്യാസിമാർക്കു തടവില്ലൊരിടത്തുമിപ്പോൾ കന്യാഗൃഹത്തിലുമവർക്കിഹ ചെന്നുപോരാം" എന്നു യഥാർത്ഥ സന്യാസിമാരെപ്പോലും ആക്ഷേപിക്കാനും ആളുകൾ മുതിർന്നു. ഏതായാലും ഇവർക്കു എവിടേയും നിരങ്കുശമായ പ്രവേശനം ഉള്ള സ്ഥിതിക്ക് ഇവരിൽ ചിലർ ചാരന്മാരായും ഉപജാപകന്മാരായും ചോരന്മാരായും ആഭിചാരകന്മാരായും പ്രവേശിച്ചു രാജാക്കളെപ്പോലും കളിപ്പിച്ചു കടന്നുകളഞ്ഞതായി പല കഥകളും കേൾക്കുമ്പോൾ സാധാരണ ജനങ്ങളുടെ ഹൃദയം വ്യാകുലമായിത്തീരുന്നു. മഹാദിവ്യന്മാരായ ചില സന്യാസിമാരെ തന്മൂലം ചിലർ തിരസ്കരിക്കുന്നു. ഇവരെ തിരിച്ചറിവാനുള്ള ശക്തി സാധാരണന്മാർക്കില്ല. ഞങ്ങൾ ദിവ്യന്മാരാണ്, അതുകൊണ്ട് ഇതാ ഞങ്ങളെ ആദരിക്കിൻ! പൂജിക്കിൻ! എന്നവർ പരസ്യംചെയ്യാറുമില്ല. അതിനാൽ വേഷമാത്രന്മാരായ സന്യാസിമാരെ കണ്ടുപിടിച്ചു ശിക്ഷിക്കുവാനോ അഥവാ ശങ്കരാചാര്യർ ഇക്കൂട്ടരെ ആക്ഷേപിച്ചതുപോലെ— അതായതു "ജടിലോമുണ്ഡീലുഞ്ഛിതകേശഃകാഷായാംബരബഹുകൃതവേഷഃ ഉദരനിമിത്തം" എന്നാക്ഷേപിക്കുന്നതിനോ തരം ലഭിക്കാതെ പോകുന്നു.

സിദ്ധന്മാരുടെ സ്വഭാവത്തേയും സമ്പ്രദായത്തെയുംകുറിച്ച് അറിഞ്ഞിടത്തോളം വല്ലതും കുറെ ഇവിടെ പ്രസ്താവിക്കാമെന്നു വെച്ചതു മേൽപറഞ്ഞ മാതിരിയുള്ള സന്ദേഹങ്ങൾക്കു നിവാരണം ചെയ്യാനായിട്ടാകുന്നു. ചില ദൃഷ്ടാന്തങ്ങൾ കാണിക്കുമ്പോൾ അതു മനസ്സിൽ വെച്ചുകൊണ്ടു പരീക്ഷിച്ചു നിന്ദ്യന്മാരെ ദൂരതഃപരിത്യജിക്കുന്നതിനും വന്ദ്യന്മാരെ സ്വീകരിക്കുന്നതിനും സാധിക്കുമല്ലോ.

൧൦൬൦-ാമാണ്ടിൽ ആലുവാപരിസരങ്ങളിൽ ഒരു കാഷായവസ്ത്രധാരി കുറെക്കാലം ചുററിസ്സഞ്ചരിച്ചിരുന്നു. ഈ യുവസന്യാസിയുടെ വാക്ചാതുര്യം ഏതു കഠിനഹൃദയനേയും പണ്ഡിതനേയും സാഷ്ടാംഗപ്രണാമം ചെയ്യിക്കുവാൻ പോരുന്നതായിരുന്നു. മനോഹരമായ മുഖം, അംഗവിഭക്തതയോടുകൂടിയ ശരീരം, മധ്യപ്രായം, വിശ്വവിജയം ചെയ്യുന്ന ചിരി. "ജഗത്താസകലം കരതലാമലകംപോലെ കണ്ടവനാ

ണ് ഞാൻ"എന്നുള്ള നിസ്സാരഭാവം, ഇതെല്ലാം ഒരുത്തനിൽ കൂടി കൊള്ളുന്നവെങ്കിൽ അവനെങ്ങിനെ സാധാരണക്കാരുടെ ഇടയിൽ പ്രസിദ്ധനാകാതെ ഇരിക്കും? ഇയാൾ ആലുവായിൽ തീരെ പുതിയ മനുഷ്യനായിരുന്നില്ല. ഒരു വ്യാഴവട്ടത്തിനു മുൻപു് ഇയാൾ പറവൂരും ചുററുപാടുമുള്ള പ്രദേശങ്ങളിലും കുറെക്കാലം സ്ഥിരവാസംചെയ്തിരുന്നുവത്രെ. അന്നു ഷൊർണ്ണൂർ കൊച്ചി തീവണ്ടിപ്പാത നടപ്പായിട്ടു് അധികം കാലം ആയിരുന്നില്ല. തന്നെയല്ല അപൂർവ്വം ചില അന്തേവാസികൾ ഇദ്ദേഹത്തെ കൊടുങ്ങല്ലൂർ, ദേശം, കോട്ടപ്പുറം, പള്ളിപ്പുറം മുതലായ സ്ഥലങ്ങളിലേക്ക ചികിത്സാർത്ഥം ക്ഷണിക്കയും ചെയ്തിരുന്നു. വൈദ്യശാസ്ത്രത്തിലും, നീററുമുറകളിലും ഇയാൾ വളരെ വൈദഗ്ദ്ധ്യം സമ്പാദിച്ച ഒരാളെന്നായിരുന്നു സാധാരണ ജനങ്ങൾ വിശ്വസിച്ചിരുന്നതു്. പറവൂർ താമസിക്കുന്ന കാലത്തു് ഈ സന്യാസി ചട്ടമ്പിസ്വാമികളുമായി കൂട്ടിമുട്ടിയ കഥ കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിരുന്നല്ലോ.

ഇങ്ങിനെയിരിക്കെ ഒരുദിവസം ചട്ടമ്പിസ്വാമികളുടെ ആശ്രിതഗണങ്ങളിൽ ഒരു വൈദ്യനോടു് ഈ സന്യാസി അടുത്തുകൂടി ചില രഹസ്യസംഭാഷണങ്ങൾ നടത്തി. മററുള്ള ചിലക്കു് ഈയാളുടെ ഈ "രഹസ്യം" എന്താണെന്നറിവാൻ ആഗ്രഹം ജനിച്ചു. വല്ല ഉപദേശവും തങ്ങൾക്കു തരാതെ വൈദ്യനുമാത്രം ഉപദേശിച്ചുകൊടുക്കുന്നതു് അവക്കു് അസൂയാജനകമായിരുന്നു. പ്രകൃത്യാതന്നെ സാധുവും, ജ്ഞാനഗ്രഹണകാംക്ഷിയും, സത്യസന്ധനും ആയിരുന്നതിനാൽ ഈ വൈദ്യനെ ആളുകൾക്കു ബഹു പ്രീതിയായിരുന്നു. ഈ മാന്യദേഹത്തിനു് സന്യാസി തിരുവടികൾ കനിഞ്ഞു് എന്തെങ്കിലും ഒരു നല്ല വഴി കണക്കിനു് ഉപദേശിക്കുന്നുണ്ടാവാം എന്നു് അദ്ദേഹത്തിന്റെ സ്നേഹിതന്മാർ ധരിച്ചുവശായി. ഗൃഹസ്ഥന്മാരും സന്യാസികളും ആയ ചട്ടമ്പിസ്വാമികളുടെ ആശ്രിതന്മാരെ അത്രവേഗം ഒരു കപടസ്സന്യാസിക്കു പററിക്കുവാൻ കഴിയുമായിരുന്നില്ല. നമ്മുടെ പുതിയ പൂജ്യപാദരുടെ ഉപദേശം അഥവാ രഹസ്യവർത്തമാനം ഇടവിടാതെ നടന്നുകൊണ്ടിരുന്നു. "രസവാദത്തിൽചില വഴികൾ ഉപദേശിക്കയാണു്. വൈദ്യന്മാരല്ലാതെ നിങ്ങൾക്കു് ഇതിൽ ശ്രദ്ധിപ്പാൻ കാര്യമില്ല;" എന്നുള്ള സമാധാനംകൊണ്ടു് പുതിയ സ്വാമി ആകാംക്ഷികളുടെ അഭിനിവേശത്തെ അകലത്താക്കി.

ചട്ടമ്പിസ്വാമികൾ ഈ സമയം ആ സ്ഥലത്തു ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ താല്ക്കാലികമായ അഭാവം പുതിയപൂജ്യപാദർക്കു അവിടെ യഥേഷ്ടം വിഹരിക്കുവാൻ ഒരു നല്ല സന്ദർഭത്തെ സൃഷ്ടിക്കുകയും ചെയ്തു. വൈദ്യരോട് പുതിയ സ്വാമി ഇങ്ങിനെ പറഞ്ഞുതുടങ്ങി:— "നിങ്ങൾക്കു നീററുമുറ വല്ലതും അറിയാമോ? എന്തെല്ലാം വിദ്യകളാണ് ഇതുകൊണ്ടു സാധിക്കാവുന്നതു്. ആയുർവൈദ്യനായ ഒരാൾക്കു് ഭീമാകാരമായ ഒരു വൈദ്യശാല എപ്പോഴും സവിധത്തിൽ ഉണ്ടായിരിക്കണം. എന്നാൽ മാത്രമേ ചികിത്സിക്കാൻ തരമുള്ളു. ചിന്താർമണിക്കാരനു് അതൊന്നും വേണ്ടാ. രസമോ, ഗന്ധകമോ ഏതെങ്കിലുമൊന്നു നല്ലപോലെ കൈകാര്യം ചെയ്യാൻ ശീലിച്ചാൽ ഒരു ചെറിയ ഡപ്പിയിൽ അടങ്ങുന്ന മരുന്നുകൊണ്ടു കല്പാന്തകാലംവരെ ചികിത്സിക്കാം. അനുപാനങ്ങൾ മാററിക്കൊണ്ടിരുന്നാൽ മതി. ഇങ്ങിനെ ഒരു സൌകര്യം ഉണ്ടു്.

പിന്നെ ഭോഗരുടെ തിരുപ്പാടലുകൾ അനുസരിച്ചു നോക്കിയാൽ രസവാദപരമായ പല രഹസ്യങ്ങളും മനസ്സിലാക്കാം. ആദ്യത്തെ ഒരർത്ഥംകൊണ്ടു് പ്രതിപാദ്യവിഷയം വേദാന്തമോ എന്നു തോന്നിക്കും. അതേപാടലുകളെ മറെറാരു അർത്ഥത്തിൽ ചിന്തിച്ചുപോയാൽ അതെല്ലാം ഒന്നാംതരം രസവാദവിദ്യകളാണുതാനും. ഈയം ചെമ്പു മുതലായ ലോഹങ്ങളെക്കൊണ്ടു വെള്ളി, സ്വർണ്ണം മുതലായ ഉയർന്നതരം ലോഹങ്ങൾ ഉണ്ടാക്കാൻ നമുക്കു നിഷ്പ്രയാസം സാധിക്കും. ഭോഗരുടെ ദിവ്യോപദേശങ്ങൾ ഈതരത്തിൽ ഉള്ളവയാണ്. "ജയനീർ" എന്നും "പൂനീർ" എന്നും പേരുള്ള രണ്ടുവക സംസ്കൃത ഔഷധങ്ങളെ നമുക്കു് ഇവിടെ തയ്യാർചെയ്യണം. പണിയെല്ലാം ഞാൻ എടുത്തുകൊള്ളാം. തല്ക്കാലം കുറെ പണം ചെലവുചെയ്യേണ്ടിവരും എന്നു മാത്രമേയുള്ളു.

"കന്ദുകമടക്കരിയെ വശമായ് നടത്തലാം
കരടിവെൺപുലി വായയും കട്ടലാം"

എന്നെല്ലാം തമിഴ് കവികൾ പാടിയിട്ടുള്ളവിധം വെന്തനലിൽ "ഇരതം" വെച്ചു "തങ്ക"ത്തെ എടുക്കും പണിയല്ലേ പഠിക്കേണ്ടതു്. പക്ഷേ ഗോപ്യമായിരിക്കണം. അന്യർക്കു ഉപദേശിക്കരുതു്. അതു മാത്രം നോക്കിക്കൊണ്ടാൽ മതി. ഈ വകക്കു് കുറെ ദിവ്യമൂലികകൾ ആവശ്യമുണ്ടു്. ഹിമവൽപാർശ്വങ്ങളിൽ ഈ മാതിരി ഔഷ

ധങ്ങൾ ധാരാളമുണ്ട്. അവ തിരഞ്ഞുപിടിച്ചു ഇവിടെ അയച്ചുതരുവാൻ ആവശ്യപ്പെട്ടാൽ എന്റെ ശിഷ്യഗണങ്ങളിൽ ചിലർ—അവർ ഇപ്പോൾ ഹിമവൽപാർശ്വങ്ങളിൽ സഞ്ചരിക്കുകയാണു്—അയച്ചുതരും. കുറെ പണം മുൻപേറ് അയക്കണം. സ്വർണ്ണമുണ്ടാക്കിക്കഴിഞ്ഞാൽ പിന്നെ ഇവിടെ പണത്തിന്റെ "പിരളി"യല്ലേ?"

സ്വാമികളുടെ വാചാടോപത്തിൽ—അംഗവിക്ഷേപത്തിൽ—കറതീർന്ന പ്രമാണവചനങ്ങളിൽ—ഒരുമാതിരിക്കാർ ഇളകിപ്പോകുന്ന സ്ഥിതിക്ക് കേവലം ശുദ്ധഹൃദയനായ വൈദ്യൻ അവയിൽ മിരണ്ടുപോയതു അതിശയമല്ല. വൈദ്യരുടെ കയ്യിൽ ഒരു ഇംഗ്ലീഷ് മോതിരം കിടന്നിരുന്നു. അന്നത്തെ വിലക്കു അതിനൊരു മുപ്പതുറുപയോളം വിലവരും. പണം വിചാരിച്ചവണ്ണം ഒന്നും വൈദ്യരുടെ കയ്യിൽ ഇല്ലെന്നു യോഗി മനസ്സിലാക്കിയപ്പോൾ മോതിരം ഊരിവാങ്ങുവാൻ ഉള്ള പ്രേരണകൾ വന്നുതുടങ്ങി. ചെമ്പിനെ സ്വർണ്ണമാക്കാവുന്ന ആ വാടാമഞ്ഞളും നീലക്കൊടുവേലിയും, ആകാശകുസുമവും മററും കിട്ടിയാൽ എത്ര സ്വർണ്ണമോതിരങ്ങളാണു ഉരുളുരുന്നു പണിയിക്കാവുന്നതു്? എന്നായി സ്വാമിയുടെ വാദം. രണ്ടുപേരും ആത്മമിത്രങ്ങളെപ്പോലെ അതുവരെ പെരുമാറിയിരുന്നതിനാൽ ഈ കാൎയ്യം അത്യഗൗരവതരമായി രണ്ടുപേരും വിചാരിച്ചില്ല. കൊടുത്തുകളയാമെന്നു വൈദ്യരും, കിട്ടും കിട്ടിപ്പോയി എന്നു സ്വാമിയാരും വിചാരിച്ചു് അന്നു് അങ്ങിനെ പിരിഞ്ഞു.

രസവാദത്തിൽ അല്പം പ്രിയമുള്ള ഒരാളും ചട്ടമ്പിസ്വാമികളുടെ സന്യാസിശ്ശിഷ്യന്മാരിൽ ത്രിതീയനെന്നു മുൻപെ പറയപ്പെട്ട ആളും ഈ വൈദ്യരും മററും അന്നു ചട്ടമ്പിസ്വാമികളെ ശുശ്രൂഷിച്ചിരുന്നു. "വൈദ്യരിൽ" പുതിയ സ്വാമി പ്രീതനായിരിക്കുന്നുവെന്നും അദ്ദേഹം ഇവിടം വിടുന്നതിനു മുൻപായി ഏതെങ്കിലും ഒരു നല്ല "ഉപദേശം" അദ്ദേഹത്തിനു ലഭിക്കുമെന്നും മററുള്ളവർ വിചാരിച്ചു് അല്പം കുണ്ഠിതപ്പെട്ടും ഇരുന്നു. ഏതായാലും ഇവർ രണ്ടുപേരും കൂടി വൈദ്യരെ പിടിച്ചു് "രഹസ്യം" ചോർത്തിപ്പാൻ കഴുത്തിനു ഞെരുക്കിത്തുടങ്ങി. നേരംപോക്കായിട്ടാണു് ഈ ശ്രമം എല്ലാം നടന്നതു്. കളിയിലും ചില കാൎയ്യങ്ങൾ ഉണ്ടാകുമല്ലൊ. ആ സാധു—സതീൎത്ഥ്യന്മാരുടെ നിർബ്ബന്ധത്തിനു വിധേയനായി ഉള്ളകള്ളികൾ ഉറന്നു പറഞ്ഞു. "സ്വാമികളെ സൂക്ഷിക്കണം. മിരട്ടിൽ

നാം കൂടങ്ങരുതു്". ഇങ്ങനെ പറഞ്ഞു് അവർ ഇരുവരും വൈദ്യ രെ വൈഷമ്യപ്പെടുത്തി. സിദ്ധന്മാരെന്നു പറഞ്ഞു് നടക്കുന്ന "ഢി മാലഗ്ഗുണ്ഡന്മാർ" ചെയ്തുപോരുന്ന മനുഷ്യമാരണവിദ്യയെക്കുറിച്ച് അവർ പല കഥകളും പറഞ്ഞുകൊണ്ടിരുന്നു. ഇപ്രകാരമുള്ള ഒരു രംഗം അഭിനയിച്ചിട്ട് ഒരു വ്യാഴവട്ടം കഴിഞ്ഞ ശേഷമാണ് മുൻപ റഞ്ഞ സ്വാമികൾ ആലുവാപ്പരിസരങ്ങളിൽ വീണ്ടും പ്രത്യക്ഷനായ ത്. ഒരു പ്രമാണപ്പെട്ട ഗവൺമെണ്ടുദ്യോഗസ്ഥന്റെ പൂജകൊണ്ടു സ്വാമികൾ അവിടെ പ്രീതനായി, കൊടുംകാട്ടിലെ മൃഗരാജാവെ ന്നവണ്ണം നിർബാധമായി വിഹരിച്ചുപോന്നു.

ചികിത്സയിൽ ഇയാൾക്കുണ്ടായിരുന്ന അസാമാന്യപാടവം ഒട്ടനവധി ജനങ്ങളെ അയാളുടെ സന്നിധാനത്തിലേക്കു പ്രതിദിനം ആകർഷിച്ചുകൊണ്ടിരുന്നു. അപസ്മാരം, ഭ്രാന്തു് മുതലായ ഭയങ്കര രോഗങ്ങളിൽ ചിലതു ഈ സ്വാമികൾ നിശ്ശേഷം മാററിയിട്ടുള്ള തായി എനിക്കറിയാം. എടപ്പള്ളിക്കാരിയായ ഒരു സ്ത്രീക്കുണ്ടായിരു ന്ന ഭയങ്കരമായ ഒരു വയററിൽവേദന സ്വാമികളുടെ ഒരു ചെറിയ പ്രയോഗംകൊണ്ടു അത്ഭുതകരമാംവണ്ണം ഭേദപ്പെട്ടുവത്രെ. സ്വാമി കളുടെ ചില ഇന്ദ്രജാലങ്ങൾ, സിദ്ധികളെക്കുറിച്ച് ഒരു പിടിയും ഇ ല്ലാത്തവരെ അത്ഭുതപരതന്ത്രരാക്കി. സപ്പ്ക്കാവിന്റെ മുകളിൽ തൂങ്ങുന്ന വള്ളിക്കുടിലിൽ തല കീഴ്ക്കാംതൂക്കായി വാവൽ കിടക്കുന്ന തുപോലെ സ്വാമി ചിലപ്പോൾ കിടക്കുന്നതു കാണാം. ഏതെങ്കി ലും ഒരു മുറിയിൽ സ്വാമി ഇരിക്കവെ അതു ബന്ധിച്ചാൽ അദ്ദേ ഹം വെളിയിൽ വരുന്നതു കാണാം. ആററിൽ കുളിക്കുവാനായി മുങ്ങിയാൽ വേറെ ഒരു സ്ഥലത്തു വളരെ നേരം കഴിഞ്ഞിട്ടു മാത്ര മാണ് നീരുന്നതു്. വേദാന്തഭ്രാന്തന്മാരും, കാഷായവസ്ത്രഭക്തന്മാ രും ഈ ദിവ്യനെ ദശിപ്പാൻ കൂട്ടമിട്ടിളകി വന്നുതുടങ്ങി.

ഇങ്ങിനെ ദിവസങ്ങൾ കുറെ കഴിഞ്ഞു. ബ്രിട്ടീഷ് രഹസ്യ പോലീസ്സിലെ ചില ആളുകൾ ഈ സ്വാമികളെ ചിരകാലമായി അനുഗമിച്ചുകൊണ്ടിരിക്കയായിരുന്നു. കാവിവസ്ത്രം ധരിച്ചിട്ടുള്ള ഒരു ശിഷ്യൻ ഈ രഹസ്യപ്പോലീസിൽ ഒരുവനാണെന്നു ദിവ്യനായ സ്വാമി വളരെകാലത്തേക്കു അറിഞ്ഞതേ ഇല്ല. എന്തിന്നധികം? അവർ അറസ്റ്റ് ചെയ്തു സ്വാമികളെ കൊണ്ടുപോയി. വടക്കെ മല ബാറിൽവെച്ച് ഒരു നിധി എടുത്തുകൊടുക്കാമെന്നു പറഞ്ഞു ഒരു

ഗൃഹസ്ഥനെ കബളിപ്പിച്ച് ഒരു പാട്ട പണം അപഹരിക്കുകയും, ഈ ആവശ്യത്തിനായി ആ ഗൃഹസ്ഥൻെറ വീട്ടിൽനിന്നും ഒരു കന്യകയെ ബലികഴിക്കുകയും ചെയ്തതായിരുന്നുവത്രെ ഇയാളുടെ പേരിൽ ആരോപിക്കപ്പെട്ട കുററം! ഈ മാതിരിയുള്ള എത്രയെത്ര ഹരിപഞ്ചാനനന്മാരാണ് രാജാക്കന്മാരേപ്പോലും വശീകരിച്ച് അവരെ തങ്ങളുടെ ഇഷ്ടത്തിനു തുള്ളിക്കുന്നത്. "റാസ്പുട്ടിൻ" എന്ന സന്യാസിയുടെ വിക്രിയകൊണ്ടു റഷ്യാ ചക്രവത്തിക്കും ആ സാമ്രാജ്യത്തിനുംവന്ന ദുരിതങ്ങൾ ചരിത്രത്തിൽനിന്നും നാം വായിച്ചിട്ടില്ലേ?

ഈ വിവരങ്ങളെല്ലാം അ വിദ്വരണ ചട്ടമ്പിസ്വാമികളുടെ ചെവിയിൽപെട്ടു. അദ്ദേഹം കുറെ അധികം നേരം പൊട്ടിച്ചിരിച്ചിട്ട് അന്തേവാസികളോട് താൻ മുൻപു പറഞ്ഞ ശ്ലോകം ഓക്കുന്നുണ്ടോ എന്നു ചോദിച്ചു. വീണ്ടും അദ്ദേഹം പറഞ്ഞു:—"നല്ലകാലത്തെ ഗുണംവരു തമ്പുരാനെ! നല്ല കാലത്തെ ഗുണംവരു തമ്പുരാനെ" എന്നിങ്ങനെ പുലമ്പിയും, കൈനോക്കിയും, യാചിച്ചും ജീവിതം കഴിക്കുന്ന നാടൻകാക്കാലത്തിമാരെ നിങ്ങൾ കണ്ടിട്ടില്ലേ? ഇവർ ചിലപ്പോൾ ലോകമെന്തെന്നു ധരിക്കാതെ ഗൃഹാന്തർഭാഗത്തു മാത്രം വളരുന്ന വീട്ടുകാരെ മയക്കുന്ന പണി ബഹുരസമുള്ളതാണ്. "തമ്പുരാട്ടി കുറെ ചോറ് അടിയത്തിന് തരൂ. വിശക്കാതിരിക്കാനുള്ള മരുന്ന് അടിയൻ തമ്പുരാട്ടിക്കു തരാം." ചോറുചോദിച്ച ഈ കാക്കാലത്തിയോടുതന്നെ വിശക്കാതിരിക്കാനുള്ള മരുന്നു സാപ്പിട്ടുകൊൾവാൻ പറയാനോ, വിശക്കാതെയിരിപ്പാനുള്ള മരുന്നു കൈവശം ഉള്ളപ്പോൾ പിന്നെ എന്തിനാണ് ചോറിൻെറ ആവശ്യമെന്നു തിരിച്ചടിപ്പാനൊ കെല്പില്ലാത്ത ഗൃഹിണികളെപ്പോലെയാണ് ആളുകളെ തിരിച്ചറിവാനോ സത്യാസത്യങ്ങൾ വിവേചിപ്പാനോ വേണ്ട ലോകപരിചയം സിദ്ധിക്കാത്ത ജനങ്ങളുടെ അവസ്ഥ. അവരെപ്പോലെയുള്ളവരെ ഈ കാക്കാലത്തികളെപ്പോലെയുള്ള സ്വാമികൾ പററിക്കും. അതിൽ എന്തു് അതിശയം; ഈ യോഗഭ്രഷ്ടന് എന്തോ തകരാറുപററി മാഗ്ഗഭ്രംശം സംഭവിച്ചുപോയി. ഇതുപോലെ എത്രപേക്ക് പററികിറുക്കുപിടിച്ചു നടക്കുന്നു".

ഈശ്വരസാക്ഷാൽകാരം ലഭിക്കുന്നതിന് സിദ്ധികൾ ആവശ്യമായി വരാം. എന്നല്ലാതെ സിദ്ധിതന്നെയാണ് പരമലക്ഷ്യം എ

ന്നു വിചാരിക്കുന്നതു പരമാബദ്ധമാണ്. ഏതെങ്കിലും ഒരു സിദ്ധി ഒരുവനു ലഭിച്ചാൽ അതു് ആത്മഗുണത്തിനുവേണ്ടി വിനിയോഗിക്കാതെ അതുംകൊണ്ടു ലോകവഞ്ചനത്തിനു പുറപ്പെടുകയായി. യോഗഭ്രഷ്ടന്മാരായ ഇവർ വരുത്തിക്കൂട്ടുന്ന ഹിംസകൾക്കു കയ്യുംകണക്കുമില്ല. ഇവരുടെ ശിഷ്യന്മാരാകാൻ ഇടവരുന്ന നിർഭാഗ്യവാന്മാരുടെ കഥ പരിതാപകരംതന്നെ എന്നല്ലാതെ എന്താണ് പറയേണ്ടതു്.

ഇപ്രകാരമുള്ള ഉദാഹരണങ്ങൾ സ്വാനുഭവരൂപേണ ഒരുപടി എനിക്കു പറവാൻ കഴിയും. എന്നാൽ എത്രയും ദിവ്യനായ ഈ ചരിത്രനായകന്റെ ഗുണോൽക്കർഷങ്ങൾ വർണ്ണിക്കുന്നതിനുവേണ്ടി ബുദ്ധിമുട്ടേണ്ട കടമ എനിക്കുള്ളതിനാലും ഇപ്രകാരമുള്ള കപടസന്ന്യാസികളുടെ കഥകൾ ഇതിൽ വേണ്ടതിലധികം കൂട്ടിച്ചേർത്തു വായനക്കാരെ മുഷിപ്പിക്കണമെന്നുദ്ദേശം ഇല്ലാത്തതിനാലും, മുൻപ്രസ്താവിച്ച തരത്തിൽ ഉള്ള വിവരണങ്ങൾകൊണ്ടു് ഇത്തരം സന്ന്യാസികളുടെ വിദ്യകൾ അന്വേഷണശീലന്മാർക്ക് ഒരു മാതിരി വിവേചിക്കാമെന്നുള്ളതിനാലും ആ ഭാഗം ഇവിടെ വിട്ടുകളയുന്നു. സിദ്ധിയെക്കുറിച്ചു നാം പുരാണങ്ങളിൽ വായിച്ചിട്ടുണ്ട്. അവയിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണ് വിശ്വാമിത്രസൃഷ്ടമായ സ്വർഗ്ഗലോകം. ത്രിശങ്കുവിന്റെ യാഗത്തിൽ ഹോതാവായിരുന്ന വിശ്വാമിത്രൻ, ദേവകൾ പിണങ്ങിയിട്ടും തന്റെ സങ്കല്പശക്തിയാൽ ഒരു സ്വർഗ്ഗലോകം സൃഷ്ടിച്ചു. പുരാണത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള യോഗിമാരുടെ നിഗ്രഹാനുഗ്രഹശക്തികളെക്കുറിച്ചു സന്ദേഹിപ്പാൻ അവകാശമില്ല. സിദ്ധിയുള്ള സന്ന്യാസിമാരെ ഇന്നും നമ്മുടെ ഭാരതഭൂമിയിൽ സുലഭമായി കാണാം. വിശ്വസിക്കുന്നതിന് പര്യാപ്തമാകണമെങ്കിൽ അവകളെക്കുറിച്ചു ധ്വരമാർ എഴുതുകയും പത്രത്തിൽ പ്രസിദ്ധം ചെയ്യുകയും വേണമെന്നു മാത്രമെ വ്യത്യാസമുള്ളൂ.

കുറെക്കാലം മുൻപു പ്രസിദ്ധം ചെയ്ത ഒരു ഇംഗ്ലീഷു പത്രത്തിൽ "ഒരു ഇംഗ്ലീഷുസാധു" എന്നു പേരുള്ള ഒരു ലേഖനം ഞാൻ വായിക്കയുണ്ടായി. അതു് ഇവിടെ ഉദ്ധരിക്കുന്നതു ബഹുധാ യുക്തമെന്നു തോന്നുന്നു:—

"ജാർജ്ജ് ലീക്ക്" ഒരുമാതിരി പൊക്കമുള്ള ഒരു ഇംഗ്ലീഷ്കാരനാണ്. ഇദ്ദേഹത്തിന്റെ സ്വദേശം യാക്ക്ഷെയറിലാണ്. ടിബെ

ത്തിൽനിന്നു ഈ ഇംഗ്ലീഷ്‌യോഗി പാദചാരിയായി പൂനയിൽ എത്തി. പൂനയിൽനിന്നു ഏഴു മയിൽ അകലെ ഒരു ഗ്രാമത്തിലായിരുന്നു ഇദ്ദേഹം വിശ്രമിച്ചിരുന്നതു്. അവിടക്കു് ഞാൻ സൈക്കിളിൽ പോയി. ഞാൻ അവിടെച്ചെന്നപ്പോൾ സാധാരണ ദേശയാത്രക്കാരും തീർത്ഥയാത്രക്കാരും വിശ്രമിക്കാറുള്ള ഒരു സത്രത്തിൽ അദ്ദേഹം ഇരിക്കുന്നു. അദ്ദേഹം ഒരു കാഷായവസ്ത്രം ഉടുത്തിരുന്നു. അതിന്റെ മറെറാരു തലകൊണ്ടു് ദേഹം പുതച്ചിരുന്നു. അസാധാരണമായ ഒരു ആകർഷണശക്തി അഥവാ ആർഷശക്തി ഞാൻ അദ്ദേഹത്തിൽ ദർശിച്ചു. അദ്ദേഹം പാൽമാത്രം കുടിക്കും. വല്ലപ്പോഴുംമാത്രം സംസാരിക്കും. അദ്ദേഹം ഈ ലോകസുഖങ്ങളിൽ മനസ്സുവെച്ചിരുന്നില്ലെന്നു ആക്കും പ്രഥമദർശനത്തിൽ തോന്നാത്തക്കവണ്ണം ഇരുന്നിരുന്നു.

ഞാൻ അദ്ദേഹത്തെ നമസ്കരിച്ചു. അദ്ദേഹം അതു് സ്വീകരിച്ചു ധന്യവാദം ചെയ്തശേഷം എന്നെ ക്ഷണിച്ചു് ഒരു ആസനത്തിൽ ഇരുത്തി. ഞാൻ അദ്ദേഹത്തിനു് കുറെ സിഗററുകൾ സമ്മാനിച്ചു. അതിൽ ഒന്നെടുത്തു കൊളുത്തി വലിച്ചുകൊണ്ടിരിക്കുന്നതോടുകൂടി എന്റെ അഭിലാഷം അറിഞ്ഞതുപോലെ നടിച്ചുകൊണ്ടു അദ്ദേഹം ആത്മകഥാകഥനം തുടങ്ങി:—

"ഞാൻ മുപ്പതാമത്തെ വയസ്സിലാണു് യാക്‌ഷെയർ വിട്ടതു്. ആത്മവിദ്യാസംബന്ധമായി വല്ലതും ഗ്രഹിച്ചാൽ കൊള്ളാമെന്നുള്ള മുഴുത്ത ഉൽക്കണ്ഠയോടുകൂടി ഞാൻ നേരെ ജർമ്മനിയിലേക്കു തിരിച്ചു. ആത്മവിദ്യയിൽ കലശലായ ഭ്രമം എനിക്കു ചെറുപ്പത്തിലെ ഉണ്ടായിരുന്നു എങ്കിലും അതിൽ തീക്ഷ്ണമായ ഒരു അഭിനിവേശവും ജിജ്ഞാസയും ജനിച്ചതു് ഞാൻ ജർമ്മനിയിൽ ചെന്നശേഷമാണു്. അവിടെനിന്നും ഞാൻ കുറെക്കാലം കഴിഞ്ഞപ്പോൾ ഇംഗ്ലണ്ടിലേക്കു മടങ്ങി. യോഗവും, ആത്മശാസ്ത്രവും പഠിക്കുന്നതിനു കഴിയുംവേഗം ഒരു ഗുരുവിനെ സമ്പാദിക്കുവാനുള്ള തിരക്കിൽ ഞാൻ പ്രവേശിച്ചു. എന്റെ അന്വേഷണത്തിൽ ലഭിച്ചതു് ഇതിനു് ഇൻഡ്യയിൽചെല്ലാതെ മറെറാരു മാർഗ്ഗവുമില്ലന്നായിരുന്നു. പിന്നെ ഞാൻ "സാൽവേഷൻ ആർമി" വക ഒരു ചെറിയ കപ്പലിലെ കൂലിക്കാരനായി ചേർന്നു. ഈ കപ്പൽ ഇന്ത്യയിലേക്കുള്ളതായിരുന്നതിനാൽ ഇന്ത്യയിൽ വന്നുപററാൻ ഈ പരിപാടി നല്ലപോലെ എളു

ഷ്ടം ഫലിച്ചു. അതു 1924-ൽ ആയിരുന്നു. കുറെ കഴിഞ്ഞപ്പോൾ ഞാൻ കപ്പൽ വിട്ടുപോകുവാൻ നിർബ്ബന്ധിതനായി. യോഗികൾ ധാരാളമുള്ള ഇന്ത്യയിൽ ഞാൻ കടന്നുപററിയപ്പോൾ എനിക്ക് ആശ്വാസമായി. കണ്ണിൽകാണുന്ന സന്യാസിമാരുമൊരുമിച്ച് ഇന്നദിക്കിലേക്ക് എന്നു പ്രത്യേകമൊരു ലക്ഷ്യവും കൂടാതെ രാജ്യം സഞ്ചരിച്ചുകൊണ്ടിരുന്നു.

ഈ അവസരത്തിൽ "സാധുസുന്ദരസിംഗി"നെ കാണുവാൻ എനിക്കു ഭാഗ്യമുണ്ടായി. അദ്ദേഹവുമായി ഞാൻ പലതും സംസാരിച്ചു. മരിക്കുന്നതിനു മുൻപും മരിച്ചതിൽ പിന്നീടും ഞാൻ അദ്ദേഹവുമായി സംസാരിച്ചിട്ടുണ്ട്. (മരിച്ചതിനുശേഷം കണ്ടു എന്നും സംസാരിച്ചു എന്നും പറഞ്ഞതു് ഒരു നേരംപോക്കായിട്ടാണ്. സാധുസുന്ദരസിംഗ് തപസ്സിനായി ഹിമാലയത്തിൽപോയി. വളരെനാൾ കഴിഞ്ഞിട്ടും കാണാഞ്ഞതിനാൽ പത്രക്കാർ അദ്ദേഹം മരിച്ചുപോയി എന്നു പ്രസിദ്ധപ്പെടുത്തി. പരമാർത്ഥത്തിൽ അദ്ദേഹം മരിച്ചിട്ടില്ലായിരുന്നു.) ടിബത്തിൽകൂടി ഞാൻ യാത്രചെയ്തുകൊണ്ടിരിക്കുമ്പോൾ നീപ്പാളിനോടു സമീപിച്ചുകിടക്കുന്നതും മിക്കവാറുംകാലം ഹിമാനികളാൽ മറയ്ക്കപ്പെട്ടിരിക്കുന്നതുമായ ഹിമവൽപർവ്വതങ്ങളുടെ തുംഗങ്ങളായ ശൃംഗങ്ങളെ ഞാൻ ചെന്നുകണ്ടു. അവിടെ ഒരു സന്യാസിസംഘം താമസിക്കുന്നുണ്ട്. കുറെക്കാലം അവരോടുകൂടി സ്വർഗ്ഗത്തിൽ എന്നപോലെ കഴിഞ്ഞുകൂടി. അവിടെ ഒരു ഗുഹയിൽ ഒരു സന്യാസി യോഗനിഷ്ഠനായി ഇരിക്കുന്നു. ഇതു സാധുസുന്ദരസിംഗാണെന്നു അറിവാൻ എനിക്കു പ്രയാസമുണ്ടായിരുന്നില്ല. ഞാൻ അദ്ദേഹവുമായി മുമ്പുതന്നെ പരിചയമായിരുന്ന കഥ പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം എന്നെ അറിഞ്ഞോ ഇല്ലയോ എന്നു എനിക്കറിഞ്ഞുകൂടാ. ഞാൻ ഒരു നോട്ടുബുക്ക് നിങ്ങളെക്കാണിക്കാം. അതു ഇതാ. ഇതിൽ കാണുന്നതു് സാധുസുന്ദരസിംഗിനെക്കുറിച്ചു "ടൈംസ് ആഫ് ഇൻഡ്യാ" എന്ന പത്രത്തിൽ എഴുതീട്ടുള്ള വിവരങ്ങളുടെ പകർപ്പാണ്. സാധുസുന്ദരസിംഗിനെ ഞാൻ ഇതു കുറിച്ചു കാണിച്ചു. അദ്ദേഹം അതു വായിച്ചിട്ട് അതിൻെറ ചോടെ ഇങ്ങിനെ എഴുതി "ശാന്തതയെ മോഹിച്ചു് ഒരാൾ വിജനത്തിൽ ചെന്നിരുന്നാലും ലൌകികബദ്ധന്മാരായ ജനങ്ങൾ അതിന്നും സമ്മതിക്കയില്ല."

അദ്ദേഹം സെൻറ് ജോണിൻെറ നാലാമത്തെ അരുളപ്പാടിനു ഒരു വ്യാഖ്യാനം എഴുതുകയാണ്. അദ്ദേഹം കുറെക്കാലം കഴിഞ്ഞു ഈ ലോകത്തിലേക്കുവരും. ഇതു കേട്ട് ഞാൻ ആ സന്യാസിയോടു ചോദിച്ചു:—

മുൻപൊരിക്കൽ ഡെൽഹിയിൽ സന്യാസികളുടെ പരിഷത്തു കൂടിയിരുന്നു. അവിടെവച്ചു ഞാൻ ഒരു അസാധാരണ സന്യാസിയെ കണ്ടു. അദ്ദേഹം ഒരു റഷ്യനായിരിക്കും എന്നാണു ഞാൻ അന്നു ഊഹിച്ചതു്. അദ്ദേഹത്തിൻെറ താടി വളരെ നീട്ടിയിട്ടുണ്ട്. അനേകകൊല്ലം ലോകപര്യടനം ചെയ്താൽ മാത്രം ലഭ്യമാകുന്ന ശാന്തതയുടേയും സഹിഷ്ണുതയുടേയും ലക്ഷണം അദ്ദേഹത്തിൻെറ മുഖകമലത്തിൽ സ്ഫുരിക്കുന്നുണ്ടായിരുന്നു. സിംലാക്കുള്ള വഴി അദ്ദേഹം എന്നോടു ചോദിച്ചറിഞ്ഞു. അദ്ദേഹത്തിനു് ഇംഗ്ലീഷ്ഭാഷ അറിയാൻ പാടില്ല. എനിക്കാണെങ്കിൽ കൈകാര്യം ചെയ്യാവുന്ന ഭാഷ ഇംഗ്ലീഷായിരുന്നുതാനും. വളരെ പ്രയാസപ്പെട്ടു് ഫ്രഞ്ചുഭാഷയിലാണു ഞങ്ങൾ ആശയങ്ങൾ പരസ്പരം വിനിമയം ചെയ്തതു്. എൻെറ ഈ സംഭാഷണം കേട്ട് അസഹനായി ആ ഇംഗ്ലീഷ് സാധു ഇടക്കു കേറിപറഞ്ഞു.—അതു "ലീക്കാ"ണ്. അദ്ദേഹവുമായി എനിക്കു ചാർച്ചയുണ്ട്. ആ ചാർച്ച എങ്ങിനെ ഉള്ളതാണെന്നുള്ള വിവരം നിങ്ങൾക്കറിഞ്ഞിട്ട് വലിയ പ്രയോജനമൊന്നുമില്ല. "ലീക്ക" ഏഴുഭാഷസംസാരിക്കും. വളരെ കഷ്ടങ്ങൾ അനുഭവിച്ചശേഷം അദ്ദേഹം ദേഹം ഉപേക്ഷിച്ചു. വിവേകാനന്ദനാണ് അദ്ദേഹത്തിനു് ഭാരതം പരിചയപ്പെടുത്തിയതു്. വിവേകാനന്ദൻ യൂറോപ്പ്പര്യടനം ചെയ്തുകൊണ്ടിരിക്കവെതന്നെ അദ്ദേഹം "ലീക്കി"നെ ഇന്ത്യയിൽ അയച്ചിരുന്നു. ഇന്ത്യയിലെ ബ്രാഹ്മണർ വളരെക്കാലം അദ്ദേഹത്തെ ആശങ്കാകുലമായ ദൃഷ്ടിയോടുകൂടിയാണു വീക്ഷിച്ചതു്. കുറെക്കാലം കഴിഞ്ഞപ്പോൾ അദ്ദേഹം ഇന്ത്യ വിട്ടുപോയി.

ഇതു കേട്ടു ഞാൻ സാധുവിനോടു ചോദിച്ചു:— ഇത്തരം ഒരു ജീവിതം നയിക്കുന്നതിനു നിങ്ങളെ പ്രേരിപ്പിച്ച ചേതോവികാരം എന്തായിരിക്കും? മുൻപറഞ്ഞതല്ലാതെ മററുവല്ല പ്രചോദനവും കൂടി ഉണ്ടായിരുന്നോ? അപ്പോൾ അതിനുത്തരമായി സാധു പറഞ്ഞതു് "ആത്മനിർവൃതി" ഒന്നുമാത്രം എന്നായിരുന്നു. പഞ്ചേന്ദ്രിയസംഘടിതമായ ഈ ദേഹകാരാഗൃഹത്തിൽ ആത്മാവിനെ ഒരു അടിമ

യായി പിടിക്കപ്പെട്ടിരിക്കുകയാണ്. അതു മുക്തമാകണമെങ്കിൽ ഇന്ദ്രിയങ്ങളെ ജയിച്ച് കീഴടക്കണം. ഇന്ദ്രിയങ്ങൾ ആത്മാവിന്റെ ഊർദ്ധ്വഗതിക്ക് പ്രതിബന്ധമായി ഒരിക്കലും ഇരിക്കരുത്. വികാരങ്ങളേയും മോഹങ്ങളേയും ഒരിക്കൽ ജയിച്ചാൽ അപ്പോൾ മുതൽ അപാരമായ അതിന്റെ സ്വാദ് അനുഭവിക്കാൻ തുടങ്ങും. പിന്നെ യഥാകാലം ആത്മാവ് സ്വാതന്ത്ര്യം പ്രാപിക്കുകയും ചെയ്യും. ഇന്ദ്രിയങ്ങളെ ജയിക്കുന്നതുകൊണ്ട് മാത്രം ആയില്ല. ആ വഴിയിൽ പടിപടിയായി അനന്തമായ പല ശക്തികളും നമ്മളെ പ്രാപിച്ചുകൊണ്ടിരിക്കും.

ഞാൻ—ഈ ലോകത്തിൽ ലൌകികദൃഷ്ട്യാ സംജാതമാകുന്ന ഉൽകർഷങ്ങളേയും വിജയങ്ങളേയും അവഗണിച്ചു കാട്ടുകേറുന്നവർക്കെല്ലാം ഈ ആത്മനിർവൃതിക്കുള്ള വഴി ലഭ്യമാകുമെന്നാണോ അവിടന്നു പറയുന്നത്?

സാധു—എന്തിനാണ് കാട്ടുകേറുന്നത്? ചിലർ കാട്ട ഇതിനു പററിയ രംഗമായി കരുതുന്നു. ചിലർ കാട്ടിൽപോകയില്ല. കൃസ്തു, സൊറോസ്റ്റർ ഇവർ കാട്ട കേറിയവരല്ലല്ലൊ? നാട്ടിലിരുന്നും ലൌകികചര്യകൾക്കു ലോപംകൂടാതേയും അനന്തമായ ശക്തി സമ്പാദിക്കാം. മനുഷ്യസേവനം—ലോകസേവനം—ചെയ്യാൻ തക്കവണ്ണം ഒരുത്തന്റെ മനക്കായങ്ങളെ സജ്ജീകരിച്ചാൽ അതുമാത്രം മതി.

ഞാൻ—മഹാത്മാഗാന്ധിയെ കുറിച്ച് അവിടന്നു എന്തു വിചാരിക്കുന്നു?

സാധു—(ഒരു മിനിട്ടു ധ്യാനത്തിൽ ഇരുന്നശേഷം) മഹാത്മജി യോഗികളുടെ ഒരു യജമാനനാണ് (Master of Yogis) ടിബററിൽ ഇരിക്കുന്ന പരമഹംസന്മാർപോലും അദ്ദേഹത്തെ അത്ഭുതപരതന്ത്രരായിട്ടാണ് വീക്ഷിക്കുന്നത്. അദ്ദേഹം വൈററ് ലാഡ്ജിലെ യജമാനനാണ്.

ഞാൻ—"വൈററ് ലാഡ്ജ്" എന്നു വെച്ചാൽ എന്താണ്?

സാധു—അതു മനുഷ്യരെ നന്മയിലേക്കു നയിക്കുന്ന ഒരു സ്ഥാപനമാണ്. മനുഷ്യരുടെ തലയെഴുത്തു അവിടെ വെച്ചു പരിശോധിക്കപ്പെടും.

ഈ സമയം—ഗാന്ധി ജയിലിലായിരുന്നപ്പോൾ ഒരിക്കൽ കുറച്ചു സമയം അദ്ദേഹം ജയിലിൽനിന്നും അന്തർധാനം ചെയ്തു എന്നു

ള്ള പത്രപ്രസ്താവന ഞാൻ അദ്ദേഹത്തെ കാണിച്ചു. അദ്ദേഹം അ തു വായിച്ചു കുറെ നേരം ചിരിച്ചു.

സാധു - ഇതിൽ ഒരു അത്ഭുതവും ഇല്ല. മഹാത്മജി വിചാരി ക്കുന്നപക്ഷം ഒരു നിമിഷംകൊണ്ടു ലോകമെല്ലാം അദ്ദേഹത്തിൻെറ പാദങ്ങളിൽ!

ഞാ—ഇപ്പോൾ ലോകമാസകലം ഒരു വലിയ അസമാധാന ത്തിലാണല്ലോ കുടുങ്ങിയിരിക്കുന്നതു്. ഇതിൻെറ അന്തിമപരിണാ മം എന്തായിരിക്കും? ലോകത്തിനു എന്തോ ഒരു വലിയ അരിഷ്ടം നേരിടാൻ പോകുന്നതുപോലെ ഭാവം മാറിക്കാണുന്നു. എന്തൊരു ദുരന്തമോ? എന്തൊരു കലാപമോ?

സാധു ശരിയാണതു്. സാധുസുന്ദരസിംഗ് ഇതിനെക്കുറിച്ചു കൂടക്കൂടെ പറയാറുണ്ടു്. ഏതാനും കൊല്ലത്തിനകം ഇതുവരെ ഉ ണ്ടായിട്ടുള്ളതിലേയും ഭയങ്കരമായ ഒരു യുദ്ധം ഉണ്ടാകും. ചോരപ്പുഴ ഒഴുകും. അപ്പോൾ ഒരു അവതാരം ഉണ്ടാകും. നശിച്ചു തിനെ ഒക്കെയും അദ്ദേഹം വീണ്ടെടുക്കും.

ഞാൻ—താങ്കൾ ഇതെല്ലാം വിശ്വസിക്കുന്നുണ്ടു് ഇല്ലേ?

സാധു—എന്തു്? ഭാവിയെക്കുറിച്ചു നിങ്ങൾ ഒന്നും വിചാരിക്കേ ണ്ടാ. അവതാരം കൂടെക്കൂടെ ഉണ്ടാകും. നമ്മോടുകൂടെ ഇപ്പോൾ ഒരു അവതാരം ഇല്ലെന്നു നിങ്ങൾക്കെങ്ങിനെ അറിയാം?

ഞാൻ—അവതാരം ഒരു പ്രത്യേകസമുദായത്തെ സൃഷ്ടിക്കുന്ന തോ പ്രതിനിധീകരിക്കുന്നതോ ആണോ?

സാധു—അല്ല. അതു ഒരിക്കലും അങ്ങിനെ ആകയില്ല. ഒരു പുതിയ മതം ഉണ്ടാകാതെ തരമില്ല. അതു് ഇപ്പോൾ നിലവിൽ ഇരിക്കുന്ന മതത്തിൻെറ ഛായയോ ലക്ഷണമോ ഉള്ളതല്ല. അതു വിശ്വസാഹോദര്യത്തെ സാധിക്കുന്നതും ദൈവഹിതത്തോടുകൂടി യതും ആയ ഒരു ഐശ്വരമതമായിരിക്കും. ജാതിവ്യത്യാസംകൊ ണ്ടുള്ള ദുരിതങ്ങൾ ഒന്നും അതിൽ ഉണ്ടാകയില്ല. ഇപ്പോൾ ഭൂമുഖ ത്തുകാണുന്ന അസമത്വങ്ങൾ എല്ലാം നശിക്കും. പതിതന്മാർ ഉദ്ധ രിക്കപ്പെടും. ആ പുതിയയുഗത്തിൻെറ പ്രഭാതത്തിനു് പൂർവ്വശൈല ഭാഗങ്ങൾ ഇതാ ചുകന്നുതുടങ്ങിയിരിക്കുന്നു. സർവ്വജനീനമായ ആ മതംകൊണ്ടു നിത്യശാന്തത പ്രഖ്യാപനം ചെയ്യപ്പെടും.

ഞാ—ആ അവതാരപുരുഷൻ ആരാണു്?

സാധു — അതു പറവാൻ ആരും ആളാകുമെന്ന് തോന്നുന്നില്ല. ആക്കും അതിന്റെ സ്വഭാവത്തെക്കുറിച്ചു നിശ്ചയമില്ല. ആലങ്കാരികഭാഷയിൽ അമരസങ്കേതം എന്നു പറയുന്നിടത്തു (ഇതു ഹിമാലയത്തിലെ ഒരു താഴ്വരയാണ്) സന്യാസികളുടെ ഒരു ഉത്സവം ഉണ്ടാകാറുണ്ട്. ഈ ഉത്സവം കാണ്മാൻ എല്ലാവക്കും ഭാഗ്യമുണ്ടാകയില്ല. ആ പ്രദേശത്തേക്കുള്ള വഴിതന്നെ സാധാരണജനങ്ങൾക്ക് സഞ്ചരിക്കാൻ പാടില്ലാത്തതും മിക്കവാറും അജ്ഞാതവുമാണ്. പരമഭാഗവതന്മാരായിട്ടുള്ളവക്കു മാത്രം ഈ മാൎഗ്ഗം സ്വപ്നത്തിൽ ദശിപ്പിക്കുമത്രെ. ഈ അമരസങ്കേതത്തിനു ചുററും ഒരു മാതിരി കാട്ടുജാതിക്കാർ താമസിക്കുന്നുണ്ട്. ഈ ഉത്സവത്തെക്കുറിച്ച് അവർ ഒന്നും തന്നെ അറിയുന്നില്ല. സന്യാസിമാരിൽതന്നെ ഇതു് എല്ലാവക്കും കാണ്മാൻ ഭാഗ്യം ഉണ്ടാകയില്ല. ഒരു സ്ഥാനത്തിൽ അവർ എത്തേണ്ടിയിരിക്കുന്നു. കണ്ടവർപോലും ആ ഉത്സവത്തിലെ വിശേഷങ്ങളെക്കുറിച്ചു പറവാൻ ആളാകയില്ല. ഭൂമിയിലുള്ള മഹാപ്രഭാവന്മാരായ യോഗിമാർ എല്ലാം ഈ ഉത്സവത്തിൽ സംബന്ധിക്കും. അപ്പോൾ അവക്ക് അന്തരീക്ഷത്തിൽ സജീവമായ ബുദ്ധവിഗ്രഹം കാണ്മാൻ കഴിയും. ഈ വിഗ്രഹം ഇന്ത്യയിലെ ചില ഗുഹാക്ഷേത്രങ്ങളിലും വിഹാരങ്ങളിലും കൊത്തിവെച്ചിട്ടുള്ള ബുദ്ധവിഗ്രഹത്തോട് ഏററവും സാദൃശ്യമുള്ളതായിരിക്കും.

ഞാൻ — താങ്കൾ ഈ അമരസങ്കേതത്തിൽ പോകുക ഉണ്ടായോ? പോയെങ്കിൽ അങ്ങോട്ടുള്ള വഴി എങ്ങിനെ കണ്ടുപിടിച്ചു.

സാധു — ഒരു സ്വപ്നദശനം മൂലം ഞാൻ അതിന്റെ ഓൎമ്മവെച്ചുകൊണ്ട് അന്വേഷണം ചെയ്തു സഞ്ചരിച്ച് എത്തിച്ചേൎന്നു് അമരസങ്കേതത്തിൽ! ആദ്യം എനിക്ക് അതു അസാധാരണമെന്നു തോന്നിയില്ല. എനിക്കു ചിരപരിചിതമായ പലതിനേയും ഞാൻ അവിടെ ദശിച്ചു. ഉത്സവത്തിൽ ബന്ധിച്ച സന്യാസിമാരുടെ കൂട്ടത്തിൽ ഏററവും വൃദ്ധനായ ഒരാളെ ഞാൻ കണ്ടു. എല്ലാവരും അദ്ദേഹത്തെ മഹാപ്രഭോ! എന്നു സംബോധനം ചെയ്യുന്നു. അദ്ദേഹത്തിനു നാനൂറ് വയസ്സ് പ്രായം കാണും. ചില കാലം ഞാൻ അദ്ദേഹത്തെ നീലഗിരിമലകളിൽ വെച്ചു കണ്ടിട്ടുണ്ട്.

ഞാൻ — ആരാണു ഈ വൃദ്ധമഹാശയൻ?

സാധു — അവിടെ ഇത്തരത്തിൽ ഒരാളെ മാത്രമല്ല കണ്ടതു്.

ഒരാളെക്കുറിച്ചു പറഞ്ഞു എന്നുമാത്രം. ഏഴുപേർ ഉണ്ട്. അതിൽ നാലുപേർ യൂറോപ്യന്മാരാണ്. അവരിൽ രണ്ടുപേർ ഇംഗ്ലീഷ്കാരും ആണ്. അവരുടെ പേരു് ഒന്ന് Lord Morya മറെറാന്ന് Lord Kuthumi

ഞാൻ—അവരുടെ മതം എന്താണെന്ന് അവിടേക്കറിയാമോ?

സാധു—അവക്ക് പ്രത്യേകമതം ഒന്നും ഇല്ല. എന്നാൽ അവർ നാസ്തികന്മാരല്ലെന്നു എനിക്കറിയാം. ലോകത്തിൻെറ നേതൃത്വം വഹിക്കുന്ന ഒരു ശക്തിയെ അവർ വിശ്വസിക്കുന്നുണ്ടെന്നു ഞാൻ തീച്ചയായിപ്പറയുന്നു.

ഞാൻ—അവിടത്തെ സ്വദേശികളിൽനിന്നും അങ്ങേക്ക് വല്ല ഉപദേശവും കിട്ടുക ഉണ്ടായോ?

സാധു—ഇല്ല, അവിടെ കൂടിയിരുന്ന സന്യാസിമാരിൽ ഒരാറം എന്നെ ഒരു പഞ്ചാബിയുടെ അടുക്കൽ കൊണ്ടുചെന്നാക്കി. അവർ എന്നെ വെള്ളഫക്കീർ എന്നു വിളിച്ചു കളിയാക്കി. എന്നാൽ ഞാൻ ആരോടും പറയാതെ തന്നെ ചില ബൌദ്ധസന്യാസിമാർ(ലാമാമാർ) എന്നെ പരിപൂർണ്ണമായി മനസ്സിലാക്കിക്കഴിഞ്ഞു. ഞാൻ അവരോടു് സംസാരിച്ചതു് ഇംഗ്ലീഷിലാണ്. ആ ഭാഷ അവർക്ക് വളരെ പരിചയം എന്നു തോന്നി. അവിടെ ഒരു വിഹാരം ഉണ്ടായിരുന്നതിൽ ഞാൻ കൂടക്കൂടെച്ചെന്നു ദശിച്ചു. വിഹാരത്തിൻെറ അന്തർഭാഗം രത്നഖചിതമായി എനിക്കു തോന്നി. ടിബററിനു് ലോകത്തിൻെറ മേൽതട്ട് എന്നൊരു പേരുകൂടി ഉണ്ട്. സാഹിത്യപരമായി ചിന്തിക്കുന്നപക്ഷം ഇതിനൊരു അത്ഥമുണ്ട്. അവിടെ ഉള്ള പോലെ നിധികളും ഗ്രന്ഥപ്പുരകളും, വിജ്ഞാനസമൂഹങ്ങളും ലോകത്തിൽ വേറെ എങ്ങും ലഭ്യമല്ല. സൊറോസ്ട്രിയൻെറ വെളിപാടുകറം രേഖപ്പെടുത്തിയിട്ടുള്ള ഒരു വലിയ ഗ്രന്ഥം ഞാൻ അവിടെക്കണ്ടു. ക്രിസ്തുവിൻേറയും ബുദ്ധൻേറയും എല്ലാ ഉപദേശങ്ങളേയും അവിടെ പല പല ഗ്രന്ഥങ്ങളായി ശേഖരിച്ചിരിക്കുന്നു. നല്ല ഒരു അവസരം സമാഗതമാകുന്നുണ്ട്. അപ്പോറം മതങ്ങളുടെ ഐക്യം നമുക്കു കാണ്മാൻ കഴിയും. മുൻപറഞ്ഞ ഗ്രന്ഥങ്ങറം എല്ലാം ഒരു കാലത്തു് അവർ വെളിയിൽ കൊണ്ടുവന്നു ബഹുജനദൃഷ്ടിക്ക് വിഷയമാക്കുമായിരിക്കാം. സന്യാസിമാരുടെ പരിചയത്തിൽനിന്നും എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞ ചില സംഗതികറം കൂടെ

ഞാൻ പറയാം. ടിബറ്റിൽ ഹിമാവൃതമായ ഭയങ്കരസ്ഥലങ്ങളിൽ കൂടെ ഞാൻ നടന്നും ക്ഷീണിച്ചും ജലപാനംപോലും കഴിക്കാതെയും സഞ്ചരിക്കുകയായിരുന്നു. തിയ്യതി ഓർമ്മയില്ല. അവിടെ അതിനു സാധിക്കുകയും ഇല്ല. ശുദ്ധ പട്ടിണി! ഒടുവിൽ ഞാനൊരു സാധുവിനെക്കണ്ടെത്തി. ഞാൻ അദ്ദേഹത്തോട് അല്പം വല്ലതും ആഹാരം കിട്ടിയാൽ കൊള്ളാമെന്നു അപേക്ഷിച്ചു. ആംഗ്യം കാണിച്ച് അദ്ദേഹം എന്നോട് അടുത്ത് അവിടെ ഒരു ദിക്കിൽ ഇരിക്കാൻ പറഞ്ഞു. ഞാൻ അതനുസരിച്ചു. അപ്പോൾ അവരുടെ പർണ്ണശാലയിൽ നിന്നും മൂന്നു സന്ന്യാസിമാർകൂടി പുറത്തു ഇറങ്ങിവന്നു. ഞാൻ അവിടെ ചെല്ലുമെന്നുള്ളതിന് അവർക്കു പ്രത്യക്ഷമായ ഒരു മുന്നറിവും ഉണ്ടായിരുന്നില്ല. അവരും സാധുവിൻെറ സവിധംചെന്നു മിണ്ടാതിരുന്നു. കുറെക്കഴിഞ്ഞപ്പോൾ അവർ പർണ്ണശാലയിലേക്കു പോയി, വീണ്ടും മടങ്ങിവന്നു. വളരെ ആഹാരപദാർത്ഥങ്ങൾ വഹിച്ചുകൊണ്ടാണ് അവരുടെ പുറപ്പാട്. അപ്പോൾ ഞാൻ ആ സാധുവോട് ഈ വിശേഷങ്ങളുടെ രഹസ്യങ്ങളെക്കുറിച്ചു തിരക്കി. ഞങ്ങൾക്കു പരസ്പരം സംസാരിപ്പാൻ രണ്ടുപേരുടേയും ഭാഷ രണ്ടുപേൎക്കും അറിയാമായിരുന്നില്ല. എങ്കിലും എൻെറ ഹിതം ആ സാധുവിനു മനസ്സിലാക്കാൻ കഴിഞ്ഞു. മാനസികമായ ചില ബോധംകൊണ്ട് അവർ അറിഞ്ഞു. അതു ഒരിക്കലും തെററായിരുന്നുമില്ല. വെറുതെ സംഭാഷണം ചെയ്യുന്നതു യഥാർത്ഥത്തിൽ സംസാരശക്തിയെ ദുരുപയോഗപ്പെടുത്തുന്ന ഒരു ക്രിയയാകുന്നു. ഞാൻ ആ സാധുപരിസരം വിട്ടുപോന്നു. ഇംഗ്ലീഷിൽ Telophathy എന്നു പറയുന്ന ശക്തിയുടെ അർത്ഥം എന്താണെന്നു അപ്പോൾ എനിക്കു മനസ്സിലായി. വിചാരസഹസ്രങ്ങളാൽ ഉൽഭൂതമായ അത്ഭുതത്തോടുകൂടി കുറെക്കാലം ടിബററിൽ ഞാൻ ചുററിനടന്നു." ഇതാണ് ഇംഗ്ലീഷ് പത്രത്തിൽ കണ്ട സംഗതികളുടെ ഒരു ഏകദേശ പരിഭാഷ.

ഇത്രയും ഞാൻ ഇവിടെ ഉദ്ധരിച്ചതു ഭാരതത്തിലെ സന്ന്യാസിമാരുടേയും സിദ്ധന്മാരുടേയും ജീവിതത്തെക്കുറിച്ച് പരിഷ്കൃതാശയന്മാർപോലും ഗുണദോഷവിവേചനം കൂടാതെ തെററിധരിച്ചു വരുന്നു എന്ന് അറിയുന്നതുകൊണ്ടാണ്. ഇംഗ്ലീഷ്കാരനായ ഒരു സാധുവിൻെറ ദൃഷ്ടാന്തം അവിശ്വസിപ്പാൻ ഇടയില്ലല്ലോ. ലോകത്തിൻെറ നാനാഭാഗങ്ങളിൽ ഇപ്പോൾ പ്രചുരപ്രചാരത്തിൽ ഇരിക്കു

ന്ന "തിയോസഫി" എന്ന ആത്മവിദ്യാസംഘത്തിൻെറ ഒരു പ്രതിഫലനത്തെ രേഖപ്പെടുത്തുവാനാണ് ഈ ഇംഗ്ലീഷു സാധുവിൽ മേൽപ്രകാരം വർത്തമാനം ശേഖരിച്ച് "ടൈംസ് ആഫ് ഇൻഡ്യാ"എന്ന പത്രത്തിൽ ചേർത്തിട്ടുള്ളത്. ഇവരുടെ അഭിപ്രായങ്ങളോടും വിശേഷിച്ച് "തിയോസഫിയുടെ" ചില വശങ്ങളോടും ഈ ലേഖകന് നല്ല അഭിപ്രായമില്ല. ഈ ചരിത്രപുരുഷനും തിയോസഫിയുടെ ചില വശങ്ങളോട് അഭിപ്രായവ്യത്യാസം രേഖപ്പെടുത്തിയിട്ടുണ്ട്.

അതീന്ദ്രിയന്മാരും അണിമാദ്യൈഷ്ടൈശ്വര്യസിദ്ധി ലഭിച്ചവരുമായ സന്യാസിമാരുടെ സാഹചര്യംകൊണ്ടുതന്നെ ഒരു ദിക്കുമുഴുവനും മംഗലം വിളയുന്ന സ്ഥലങ്ങളായി മാറും. സ്വാമി വിവേകാനന്ദൻെറ ജീവചരിത്രത്തിൽനിന്നും ഒരു സംഗതികൂടിപ്പറഞ്ഞു് ഇവിടം നമുക്കു കടന്നുപോകാം. സ്വാമി വിവേകാനന്ദൻ മതമഹാസഭയിൽ പ്രസംഗങ്ങൾ ചെയ്തശേഷം അമേരിക്കാഖണ്ഡം ചുററിസ്സഞ്ചരിച്ചുകൊണ്ടിരുന്നു. അവിടെവച്ചു പുരുഷന്മാരും സ്ത്രീകളുമായി പലരും ഹിന്ദുമതം വിശ്വസിക്കുകയും ശിഷ്യന്മാരായി സ്വാമികളെ അനുഗമിക്കയും ചെയ്തിരുന്നു. അമേരിക്കയിലെ സെൻറ് ലാറൻസ് നദികളിലുള്ള ദ്വീപുകളിൽ ഒന്നിൽ അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരിക്കവേ ആ ദ്വീപിലുള്ള ഒരു വേശ്യാഗൃഹത്തിൽനിന്നും യൌവനയുക്തയും സൌന്ദര്യസമ്പന്നയും ആയ ഒരു കാമിനി സ്വാമികളുടെ തേജസ്സിലും സൌന്ദര്യത്തിലും ഭ്രമിച്ച് സാകൂതം നോക്കി ആഹ്വാനം ചെയ്തു. സ്വാമികൾ ഒട്ടും മടിക്കാതെ അവൾ ഇരിക്കുന്ന രമ്യഹർമ്മ്യത്തിലേക്കു കയറിച്ചെന്നു. ആ യുവതിയുടേയും സ്വാമികളുടേയും നേത്രങ്ങൾ തമ്മിൽ ഇടഞ്ഞു. ഇതിനുമുമ്പിൽ പരിചയമുണ്ടായിട്ടില്ലാത്ത ഏതോ ഒരു വലിയ ദിവ്യശക്തി സ്വാമികളിൽ പ്രസരിക്കുന്നതായി അവൾക്കു തോന്നി. പ്രേമത്തിൻെറ യഥാർത്ഥസ്വഭാവവും അതിൻെറ അത്ഭുതകരമായ വശീകരണശക്തിയുംകൊണ്ടു് അവൾ ആ ഹർമ്മ്യത്തിൽവച്ചുതന്നെ സ്വർഗ്ഗസുഖം അനുഭവിക്കുന്നുവോ എന്നു തോന്നി. സ്വാമിയിൽ യാതൊരു ചേഷ്ടയും കണ്ടില്ല. വിശ്വവിജയം ചെയ്യുന്ന ആ അനുഗൃഹീതപുരുഷൻെറ നേത്രങ്ങൾ അല്പസമയം നിർന്നിമേഷങ്ങളായിരുന്നു എന്നുമാത്രം വിശേഷം. യുവതിയുടെ കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു. ബാഷ്പപ്രവാഹം നയനങ്ങളുടെ വിഷയഗ്രഹണത്തിനു അപര്യാപ്തമായി. അഹോ! എന്തൊരത്ഭുതം! ആ വേ

ശ്യ ഇതാ സ്വാമികളുടെ പാദാരവിന്ദങ്ങളുടെ സമീപം ദൈവസന്നിധിയിൽ എന്നതുപോലെ ഇരുകാൽ മുട്ടുകളിൽ പരവശയായി നില്ക്കുന്നു. പണ്ടു യേശുദേവന്റെ സന്നിധാനത്തിൽവെച്ചു മറിയം മഗ്ദലന പരിശുദ്ധയായി രൂപാന്തരപ്പെട്ടതുപോലെ ഇതാ ഒരു സംഭവവുംകൂടി ഉണ്ടായി. പിന്നീട് ആ സ്ത്രീ തന്റെ ദുർവൃത്തികൾ ഉപേക്ഷിച്ചു ബഹുകാലം സ്വാമികളുടെ ശിഷ്യയായിരുന്നു എന്നാണു പറയപ്പെടുന്നത്. ദർശനമാത്രത്താൽതന്നെ പാപമോചനം ചെയ്യാനുള്ള ശക്തി അതിമാനുഷന്മാരായ ഇത്തരം സന്ന്യാസിമാർക്കുണ്ടെന്ന് അവരുമായി പരിചയിച്ചിട്ടുള്ളവർക്ക് അനുഭവപ്പെടുന്നതാണ്.

മറ്റൊരു സംഗതികൂടിപ്പറയാം. കുറെക്കാലങ്ങൾക്കുമുമ്പു, ബങ്കളൂരിൽവെച്ചാണെന്നു തോന്നുന്നു, ഉണ്ടായ ഒരുസംഭവം പത്രദ്വാരാ നാം അറിയുന്നു. അവിടെ പട്ടാളവകുപ്പിൽ ഉയന്നതരം ഉദ്യോഗം ഭരിക്കുന്ന ഒരു ധ്വരയുടെ ബങ്കളാവിൽ ഒരു ദിവസം ഒരു പ്രാകൃതനും മിക്കവാറും നഗ്നനും ആയ ഒരു മനുഷ്യൻ കടന്നുചെന്നു. ഇന്ത്യാക്കാരുടെ വസ്ത്രധാരണരീതിയെ "അദ്ധനഗ്നത" എന്നു ആക്ഷേപിക്കുന്ന ഈ വകക്കാരുടെ മുമ്പിൽ കൌപീനമാത്രധാരിയായ ഈ മനുഷ്യൻ കടന്നുചെന്നതു ആരുടേയും ദൃഷ്ടിയിൽ പെട്ടില്ല. ബങ്കളാവിന്റെ തുറന്നു കിടന്നിരുന്ന പ്രവേശനദ്വാരത്തുകൂടി നടന്നു നടന്നു ഇയാൾ ധ്വരയുടെ ഇരുപ്പുമുറിയിൽ പ്രവേശിച്ചു. കോപാവിഷ്ടനായ ധ്വര കടന്നു പുറത്തുപോവാൻ പറഞ്ഞിട്ടും ആ മനുഷ്യൻ മന്ദഹസിക്കുക മാത്രമാണു ചെയ്തതു്. ഒരുതരം പുതിയ ഭ്രാന്തെന്നു വിചാരിച്ചു ധ്വര തന്റെ വാളെടുത്തു ഇടത്തുഭുജത്തിൽ ആഞ്ഞുവെട്ടി. ആ മനുഷ്യൻ ആ അവസരത്തിലും ചിരിച്ചതുമാത്രം. വെട്ടേററ കൈ പകുതിയിൽ അധികം മുറിഞ്ഞുതൂങ്ങി. എങ്കിലും വേർപെട്ടില്ല. വെട്ടിയ ദിക്കിൽനിന്നും സാധാരണ ഉണ്ടാകാൻ ഇടയുള്ള രക്തപ്രവാഹവും കണ്ടില്ല. തനിക്കു ലഭിച്ച വെട്ടു മന്ദഹാസപൂവ്വം സ്വീകരിച്ചു് അടുത്തു എതിർഭാഗത്തു തുറന്നുകിടന്നിരുന്ന മറ്റൊരു കവാടദ്വാരത്തിൽകൂടെ വെളിയിലേക്കുപോയി.

വ്രണത്തിൽനിന്നും രക്തപ്രവാഹം ഉണ്ടാകാഞ്ഞതുകൊണ്ടും വേദനയോ ഭയമോ ദാരുണമായ ഇതരമനോഭാവങ്ങളൊ ആ മനുഷ്യനിൽ കാണാഞ്ഞതുകൊണ്ടും ധ്വരയുടെ ഹൃദയത്തിൽ അസാധാരണമായ ഒരു വ്യാകുലത ഉദിച്ചു. ഈ വ്യാകുലത വദ്ധിച്ചു വദ്ധിച്ചു

അദ്ദേഹത്തെ നാനാതരമായി പീഡിപ്പിച്ചുകൊണ്ടിരുന്നു. ഒടുവിൽ ഈ മനുഷ്യൻ ഇന്ത്യയിൽ ചിലേടങ്ങളിൽ നിവസിക്കുന്ന അവധൂതന്മാരിൽ ആരെങ്കിലുമായിരിക്കാം എന്നു വിചാരിച്ച് അദ്ദേഹത്തെ കണ്ടുപിടിക്കാൻ വളരെനാൾ പലദിക്കിലും സഞ്ചരിച്ച് അന്വേഷിച്ചു താൻ വെട്ടിയപാടിൽ പഴുപ്പോ രക്തപ്രവാഹമോ കൂടാതെയും അതുകൊണ്ടു വിശേഷാലായി ഒരു ഭാവഭേദവും പ്രദർശിപ്പിക്കാതേയും ബങ്കളൂരിലുള്ള ഒരു രാജപാതയിൽ തെണ്ടിത്തിരിഞ്ഞു നടക്കുന്ന ആ അവധൂതകനെ ധാരകണ്ടുമുട്ടി. അറിയാതെ ചെയ്തുപോയ അപരാധം പൊറുക്കണമെന്ന് വീണ്ടുകേണപേക്ഷിച്ചു. ഇതുകൊണ്ടും ആ അവധൂതനിൽ ഒരു ഭാവഭേദവും കണ്ടില്ല. ഒടുവിൽ ധാര ഈ അസാധാരണ മനുഷ്യൻെറ ദേശവും വീടും വളരെ പ്രയാസപ്പെട്ട് തിരക്കി അറിഞ്ഞുവെന്നും ആ വീട്ടുകാർക്കായി താൻ ആർജ്ജിച്ചിരുന്ന ധനത്തിൽ ഒരു വലിയതുക സംഭാവന ചെയ്തുവെന്നും രേഖപ്പെടുത്തിയിരിക്കുന്നു.

സിദ്ധികൊണ്ടു ലഭിക്കുന്ന ശക്തികൾ വാചാമഗോചരങ്ങളാണ് ഒരു സന്ന്യാസിയുടെ ദർശനമാത്രത്തിൽ നമ്മുടെ മനസ്സ് അവരിൽ രമിക്കണം. അവാച്യമായ ഒരു ആനന്ദം ആകെ ഉണ്ടാകണം. ഭർത്തൃലാഭത്തിനായി പ്രാർത്ഥിക്കുന്ന സ്ത്രീക്കു വരസമാഗമം ഉണ്ടായാലത്തെപ്പോലെയും, മാതാവിന്നു പുത്രദർശനം ഉണ്ടായാലത്തെപ്പോലെയും, അനന്തമായ നിധി ലഭിച്ചാലത്തെപ്പോലെയും, മഴകൊണ്ടു വിറച്ചവന് അഗ്നി ലഭിച്ചതുപോലെയും, വെള്ളം ദാഹിക്കുന്നവന് പരിശുദ്ധജലം ലഭിച്ചാലത്തെപ്പോലെയും ഉള്ള സുഖവും നിർവൃതിയും എല്ലാം ദർശനമാത്രത്തിൽ ഉണ്ടാകുകയും ക്രമേണ നാം നന്നാവുന്നതുപോലെയുള്ള ഒരു അനുഭവം തോന്നുകയും ആണ് ഉൽകൃഷ്ടയോഗികളുടെ സമാഗമത്തിൻെറ ഫലം. അവരുടെ സവിധം വിട്ടുപോരുവാൻ നാം ശക്തന്മാരാകുന്നില്ല. എന്തോ അവാച്യമായ ഒരു ആനന്ദം അനുഭൂതമാക്കി കൊണ്ടു നമ്മുടെ ഇന്ദ്രിയസമൂഹങ്ങളെ അവർ ആകർഷിക്കുന്നു. ഭൂമിയുടെ ഗരിമകേന്ദ്രത്തിലേക്ക് വസ്തുക്കൾ എപ്രകാരം ആകർഷിക്കപ്പെടുന്നുവൊ നാമും പരിശുദ്ധയോഗിയാൽ അതേപ്രകാരം ആകർഷിക്കപ്പെടുന്നു. ഇവർ ലോകാനുഗ്രഹാർത്ഥം മാത്രം ജീവിക്കുന്നവരാണ്. ലോകോദ്ധാരണം അവരുടെ ജീവിതോദ്ദേശ്യമാകുന്നു. അതു സാധിച്ചിട്ട് അവർ അന്തർധാനം ചെയ്യുന്നു. പേരുകേൾക്കുന്നതിനു യാതൊരു വ്യാമോഹവും അവർക്കില്ല.

"യസ്യാന്തർനാദിമദ്ധ്യംനഹികരചരണം നാമഗോത്രംനസൂത്രം
നോജാതിർനൈവവർണ്ണം നഭവതിപുരുഷോനാനപുംസം നചസ്ത്രീ
നാകാരം നോവികാരം നഹിജനിമരണം നാസ്തിപുണ്യംനപാപം
നോതത്വം തത്വമേകം സഹജസമരസം സദ്ഗുരും തംനമാമി"

പ്രകൃതഗ്രന്ഥത്തിനു വിഷയീഭൂതനായ മാഹാത്മാവ് ഇപ്രകാരമുള്ള ഒരു ദിവ്യനായിരുന്നു. ഇദ്ദേഹത്തിനുണ്ടായിരുന്ന ഏതാനും സിദ്ധികളെക്കുറിച്ച് അന്തേവാസികളിൽനിന്നും കേട്ടിട്ടുള്ളത് താഴെ കാണിക്കാം.

ചട്ടമ്പിസ്വാമി തിരുവടികളും അദ്ദേഹത്തിന്റെ ദ്വിതീയശിഷ്യനും ഒരുമിച്ച് മൂവാററുപുഴ പാർത്തുവരവെ ഒരു സായം സന്ധ്യയിൽ സ്വാമികൾ സന്ധ്യാവന്ദനത്തിനുള്ള പ്രാരംഭചടങ്ങുകൾക്കായി വെളിയിൽ പോയിരുന്നു. മൂവാററുപുഴ ആററിനരികെ പുഴയിലേക്ക് ഇറക്കികെട്ടിയിരുന്ന കടവിലേക്ക് ഇദ്ദേഹം ഇറങ്ങി. കൂടെ ശിഷ്യന്മാരും ഉണ്ടായിരുന്നു. കടവിൽ ഒന്നു രണ്ടു പടി കീഴ്പോട്ട് ഇറങ്ങവേ ഒരു ഭയങ്കരസർപ്പം അദ്ദേഹത്തെ ദംശിച്ചു. സർപ്പദംശനം ഏററഉടൻ അദ്ദേഹം ചെയ്തത് കാൽവലിച്ചു കുടയുകയായിരുന്നു. അതോടുകൂടി സർപ്പം അകലെ വെള്ളത്തിൽ വീണു. ശിഷ്യന്മാർ പരിഭ്രാന്തരായി. അപ്പോൾ സ്വാമി അവരെ നോക്കി മന്ദഹാസപൂർവ്വം ഇങ്ങിനെ പറഞ്ഞു. എനിക്ക് വിഷം ഏല്ക്കയില്ല. അമരീകല്പം സേവിച്ചു സിദ്ധിവന്നാൽ അവർക്ക് ഒരിക്കലും അഹിഭയം ഉണ്ടാകുകയില്ലെന്നല്ല, ദംശിച്ച സർപ്പം ഉടൻ ജീവിതം വിടുകയും ചെയ്യും. ഇതാ ഈ സർപ്പം ഇപ്പോൾ മൃതിപ്പെട്ടിരിക്കുന്നു. നോക്കുവിൻ! ശിഷ്യന്മാർ ഇറങ്ങി വെള്ളത്തിൽ നോക്കിയപ്പോൾ ആ സർപ്പം ചത്തു പൊങ്ങിയിരിക്കുന്നു. ഇതെല്ലാം നമുക്ക് കേൾക്കുമ്പോൾ അതിശയമായോ ഒരുപക്ഷേ നുണയായോ തോന്നാം. അത് അത്ഭുതമല്ല. യോഗികളുടെ സിദ്ധികളെക്കുറിച്ച് അനുഭവൈകവേദികൾ ഉണ്ട്. അവർക്കു ഇതിൽ വികല്പമോ അവിശ്വാസമോ ജനിക്കുന്നതല്ല.

"തച്ചഞ്ചാരായ മനോവിചാര പഥ പ്രചാരേണ വിനാമുനിഃ സഃ
അനല്പമാനന്ദ സുധാസമുദ്ര തരംഗസംക്രീഡനസംപ്രവൃത്തഃ
ക്രമാദനർഘാം ഹഠയോഗവിദ്യാ മവദ്യഹീനാമതിയത്നസാദ്ധ്യാം
അശീലയൻസോല്പദിനൈർമ്മനീഷി വശീചകാരാത്ര വശീച സിദ്ധിം.
ക്രിയാസുസർവ്വാസ്വപിസാധു"സമൃഗ്യോഗം"സമാലോക്യവിശേഷതോസൌ
സിദ്ധൌ ഭവേത് ധൌതികബന്ധവസ്തി മുഖ്യാസ്വവിഖ്യാതതമാസുയോഗീ

പൂർവിന്ദ്യഭിഖ്യാമല കുംഭകാദിയോഗാദി മഭ്യാസകലാസുനിത്യം
മുദ്രാസുഭദ്രാസ്വപി മൂലബന്ധ മുഖ്യാസുസംസിദ്ധിമവാപ സൈഷഃ
പ്രാണാനിലം ചാപി ഹഠാദപാനം സംയോജ്യസംധാര്യ്യ വിപശ്ചിദാര്യ്യഃ
ദധ്യൗ സ്വമാത്മാനമഖണ്ഡസംവിദ്രൂപം സ്വപാശ്ചാത്യഭവോപലഭ്യം
ചാന്ദ്രീംസുധാമേവ പിബന്ത്യജസ്രം തഥാപി പാദാശകലായ മുഖ്യം
സുധാദികിം പാകപദാന്തകല്പം ലേഭിസ്മ ചാഗത്യവിധാനതോസൗ"

ഇപ്രകാരം സദ്ഗുരു ചരണാഭരണത്തിൽ വർണ്ണിതമായ തപശ്ചര്യ്യകളും പ്രാണായാമവും ഖേചരി മുതലായ മുദ്രാബന്ധങ്ങളും കിംപാകഫലകല്പസേവയും മററുംകൊണ്ടു സ്വാമികൾ അത്ഭുതകരങ്ങളായ പലതും പ്രവൎത്തിച്ചിട്ടുണ്ടെങ്കിലും ഇതുകളിൽ അഭിമാനമോ യോഗ്യതയോ നടിക്കയോ പറകയോ ചെയ്തിരുന്നില്ല. മൎമ്മശാസ്ത്രത്തിൽ ഇദ്ദേഹത്തിന് അനല്പമായ പാണ്ഡിത്യം ഉണ്ടായിരുന്നു. ചില നേരംപോക്കുകൾക്കായിട്ടു മാത്രമാണ് ഇതു ചിലപ്പോൾ പ്രകാശിപ്പിക്കാറുണ്ടായിരുന്നതു്.

ഒരിക്കൽ സ്വാമികൾ തൃപ്പൂണിത്തുറനിന്നും പാലാരിവട്ടം വഴിയായി ഇടപ്പള്ളിക്കു പോകുകയായിരുന്നു. നേരവും കുറെ ഇരുട്ടി. കയ്യിൽ ഒരു നല്ല ചകലാസ്സും, കുറെ പണവും, തെക്ക് എവിടുന്നൊ ഒരു പ്രഭുകുടുംബത്തിൽനിന്നും ലഭിച്ച കുറെ അപ്രസാധിക ഗ്രന്ഥങ്ങളും കയ്യിലുണ്ടു്. പാലാരിവട്ടത്തു വന്നപ്പോൾ മദ്യപന്മാരായ ചില നസ്രാണിമാപ്പിളമാർ സ്വാമികളെ വളഞ്ഞു. നസ്രാണികളുടെ പുറപ്പാട്ട് നല്ല പന്തിയല്ല എന്നു ആദ്യമേതന്നെ അദ്ദേഹം നിശ്ചയിച്ചു. മദ്യപന്മാർ സ്വാമികളെ പിടികൂടി ഭേദ്യം ചെയ്വാനും കയ്യിലുള്ള വകകൾ തട്ടി എടുപ്പാനും വട്ടംകൂട്ടി. അദ്ദേഹം അവിടെ റോഡിന്റെ മദ്ധ്യഭാഗത്തായി ഇരുന്നു. "മക്കടസ്യസുരാപാനം മദ്ധ്യേ വൃശ്ചികദംശനം" എന്നു പറഞ്ഞതുപോലെ മാപ്പിളമാർ ക്ഷോഭിച്ചു് അദ്ദേഹത്തെ അടിക്കുവാനും ഇടിക്കുവാനും കൈ ഓങ്ങി. നോക്ക്മൎമ്മം പ്രയോഗിച്ചു് അവരെ അദ്ദേഹം സ്തംഭിപ്പിച്ചു. കൈ ഓങ്ങിയവരെല്ലാം ആ വിധത്തിലും മററുള്ളവർ എല്ലാം അവരവർ പ്രവൃത്തിച്ചുകൊണ്ടു നിന്ന വിധത്തിലും നിലകൊണ്ടു. അവൎക്ക് അവിടെനിന്നും ഒരു പ്രകാരത്തിലും അനങ്ങാൻ പാടില്ലാതെ ആയി. "നിങ്ങൾ ചെയ്യുന്ന അക്രമത്തിന്റെ ഫലമായി നാളെ പത്തു മണിയാകുന്നതുവരെ ഇവിടെനിന്നു വെയിൽ കൊള്ളുവിൻ! നിങ്ങൾക്ക് ഉള്ള ശിക്ഷ ഇതാണ്. മേലാലും വഴിക്കാൎക്ക് ഈ വഴി നിൎബ്ബാധമായി

യാത്രചെയ്യേണ്ടയോ" ഇങ്ങനെ പറഞ്ഞ് അദ്ദേഹം ആ പരിസരം വിട്ടു. അദ്ദേഹം കുറെ ദൂരംവടക്കോട്ടുചെന്ന് അവിടെ പരിചയമുള്ള ഒരു ഗൃഹസ്ഥന്റെ വീട്ടിൽ കയറി രാത്രികഴിച്ചുകൂട്ടി. നേരം പുലന്നു. മാപ്പിളമാർ നിന്ന നിലയിൽതന്നെ. കണ്ടവരും കേട്ടവരും ഈ അസാധാരണസംഭവം ഏതു മഹാപാപത്തിന്റെ ഫലമോ എന്നു പുലമ്പി. ചിലർ നിശ്ചേതനന്മാരായി റോഡിൽ തൂണുപോലെ നില്ക്കുന്നവരെ തള്ളിമാററാൻ ശ്രമിച്ചു. എന്തു ചെയ്യാം. പാവങ്ങളുടെ കാലുകൾ പറിയുന്നില്ല. ഏകദേശം മണി പത്തായി. വെയിൽകൊണ്ടു് അവരുടെ തലമണ്ടവിയത്തു. സ്വാമികൾ ഈ സമയം കൃത്യസ്ഥലത്തുവന്നുചേന്നു. ക്രിസ്ത്യാനികളെ അവരുടെ പൂവ്വനിലയിൽ മോചിപ്പിച്ചയച്ചു.

ജനനിബിഡമായ പട്ടണത്തിലെ വാസത്തേക്കാൾ സ്വാമികൾ അധികം ഇഷ്ടപ്പെട്ടിരുന്നതു,വിജനമായ ഗ്രാമപ്രദേശത്തോ അഥവാ മലംപ്രദേശത്തോ ഉള്ള വാസമാണ്. മലയാററൂരിനു സമീപം ഉള്ള കോടനാട്ട് മലംപ്രദേശങ്ങളിൽ ഇദ്ദേഹത്തിന്ന് ഒരു ധനാഢ്യൻ കാലടിയിലെ ആശ്രമംപോലെ ഒരു ആശ്രമം ഉണ്ടാക്കുന്നതിനായി സംഭാവനചെയ്തു പുതുവൽപ്രദേശത്തു ചിലകാലം സ്ഥിരവാസമാക്കിയിരുന്നു. അങ്ങിനെ താമസിക്കുമ്പോൾ നടന്ന ഒരു സംഭവം സ്വാമികളുടെ സിദ്ധി പ്രദശിപ്പിക്കുന്ന ഒന്നായിരുന്നു.

സ്വാമികൾ രാവിലെ എഴുന്നേററ് കാട്ടുകളിൽ കയറി, "നീഡത്തിൽനിന്നും ഉയന്നു ആകാശത്തിൽ പറന്ന് കാനനഭംഗി നോക്കുന്ന ഖഗയുവാവുപോലെ" അരണ്യഭൂഭാഗങ്ങളിലെ പ്രകൃതിയെ ആസ്വദിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇതേസമയം സ്വാമികളുടെ അന്തേവാസിയായ ഒരു ചെറുപ്പക്കാരനും ചില അനുചരന്മാരുംകൂടി കുറച്ചുദിവസങ്ങൾക്കുമുമ്പ് അവിടെനിന്നും കാണാതെപോയ ഒരു പശുവിനെ അന്വേഷിച്ചു കാട്ടുകളിൽകടന്നു. ആ ദിക്കുകളിൽ ഇടയ്ക്കിടയ്ക്കു കടുവായുടെ ശല്യം ഉണ്ടായിരുന്നതുകൊണ്ടു അവർ നിറയുള്ള തോക്കുകളോടുകൂടിയാണ് സഞ്ചരിച്ചതു്. ഒടുവിൽ അവർ ഒരു ചോലയൊഴുകുന്ന താഴ്വരയിൽ ചെന്നുചേന്നു. അവിടെ ചത്തുകിടന്നിരുന്ന അവരുടെ പശുവിനെക്കണ്ടു. അതു കാട്ടുകളിൽ സ്വൈരന്ദം വിഹരിക്കുന്ന കടുവായുടെ വിക്രിയകളാൽ മരണം പ്രാപിച്ചതായിരുന്നു എന്ന് ഊഹിക്കാവുന്നവിധം ദാരുണമായി വ്രണപ്പെട്ടി

 രുന്നു. വ്യാഘ്രം വീണ്ടും മാംസഭോജനത്തിനായി മൃതയായ പശുകിടക്കുന്ന സ്ഥലം തിരക്കിവരുമ്പോൾ വെടിവെയ്ക്കണമെന്നു കരുതി അടുത്തുണ്ടായിരുന്ന ഒരു വൃക്ഷത്തിന്റെ മുകളിൽ അവർ കയറി ലാക്കുനോക്കി ഇരുന്നു. വൃക്ഷത്തിന്റെ മുകളിൽ ഇരുന്നുകൊണ്ട് അവർ കാട്ടുകളുടെ ചുററും കണ്ണോടിച്ചുവരവേ അകലെ ഒരു പാറയുടെ അരികിലായി സ്വാമി ആരെയോ കാത്തുനില്ക്കുന്നതുപോലെ കാണപ്പെട്ടു. അധികം താമസിയാതെ ആ കാട്ടിൽനിന്നും ഒരു തെങ്ങാലവരിയൻ അതിന്റെ ദീർഘലാംഗൂലത്തെ നിലംമുട്ടെത്താഴ്ത്തി മന്ദം ചലിപ്പിച്ചും രസനാഗ്രങ്ങളെക്കൊണ്ടു ഭീകരമായ മുഖത്തിൽ ചിറികളെ നക്കിയും സ്വാമികളുടെ സമീപത്തിലേക്ക് അടുക്കുന്നു. പ്രേക്ഷകന്മാർ കടുവായുടെ ഈ പുറപ്പാടുകണ്ട് അമ്പരന്നുപോയി. കടുവായുടെ പ്രാതൽ കഷ്ടം! വിശിഷ്ടനായ ഒരു മനുഷ്യനെക്കൊണ്ടു ദൈവം നിറവേററുന്നുവോ? കടുവായുടെ ആക്രമണത്തിനു ഇതാ സ്വാമി വിധേയമാകുവാൻ പോകുന്നു. കടുവാ പിന്നോട്ടുമന്നു മുന്നോട്ടുചാടി ഒരു അടി; ഒരു കടി അത്രമാത്രം നടക്കേണ്ടതാമസം. സ്വാമികളുടെ ദേഹദേഹികൾ തമ്മിൽ വേർപെടും. മരത്തിന്റെ മുകളിൽ കടുവായെ വെടിവെയ്ക്കാൻ കേറിയിരുന്ന ഈ ധൈര്യവാന്മാർ വിറച്ചുപോയി.

ജാത്യാ വിരോധമുള്ള ജന്തുക്കളേയും തങ്ങളുടെ തപശ്ശക്തികൊണ്ടു സ്നേഹിതന്മാരാക്കത്തക്കവണ്ണം ആഷപ്രഭാവമുള്ളവരും ശമധനന്മാരും ആയ യോഗികളുടെ ശക്തികളെക്കുറിച്ച് ഈ സാധുക്കൾ ഉണ്ടോ അറിയുന്നു? ഒരു വളത്തുപട്ടി തന്റെ യജമാനന്റെ അടുത്തെത്തി സ്നേഹപൂർവ്വം മുരണ്ടും വാലാട്ടിയും പാദത്തിൽ തലവെച്ച് ശയിച്ചും, വട്ടംചുററിയും, മണത്തും പെരുമാറുന്നതുപോലെ എല്ലാം ആ തെങ്ങാലവരിയനും ആചരിച്ചു. സ്വാമി അതിന്റെ തലയിൽ ഇടത്തുകൈകൊണ്ട് ഒരു ശിശുവിനെ എന്നതുപോലെ തലോടി ലാളിച്ചു. ഒന്നുരണ്ടു നിമിഷം അവർ തമ്മിൽ പ്രകടിപ്പിച്ച സൌഹാർദ്ദം ഹാ! ഔരസസന്താനങ്ങളിൽ പിതാവിനോ മാതാവിനോ ഉള്ളതിലും അതിശയിക്കത്തക്കതായിരുന്നു. കടുവാ ഒരു "കോട്ടുവാ" ഇട്ടുകൊണ്ടു വന്നവഴിയേ തിരിച്ചുപോയി. മരത്തിന്റെ മുകളിൽ കയറിയിരുന്ന നമ്മുടെ കടുവാവേട്ടക്കാർ അന്നത്തെ ലാക്കുനോക്കൽ മതിയാക്കി തങ്ങളുടെ താവളത്തേക്കു തിരിച്ചു. അവിടെ

സ്വാമി മന്ദസ്മേരവദനനായി നില്ക്കുന്നു. ചെന്നവരോട് "കടുവാ യെ"ക്കണ്ടോ എന്നു ചോദിച്ചു. ആഗതന്മാർ തങ്ങൾ കണ്ടകഥകൾ വിസ്തരിച്ചുപറയുകയായിരുന്നു. അപ്പോൾ അവരോട് സ്വാമി അരുളിച്ചെയ്തതു് ഇപ്രകാരമാണ്:—"നിങ്ങളുടെ പശുവിനെ പിടിച്ച കടുവാ ഇന്നു കാലത്തു എൻ്റെ അടുക്കൽവന്നു ക്ഷമായാചനം ചെയ്തുപോയിട്ടുണ്ടു്. കേവലം ആഹാരോപചയത്തിൽ ഉള്ള അഭിലാഷംകൊണ്ടു അവററകൾ പശുക്കളെ പിടിച്ചതിന്നുന്നു. അല്ലാതെ അവയ്ക്കു് ഇതിലെന്തു മനപ്പൂർവ്വമാണുള്ളതു്. മനുഷ്യരെ മനുഷ്യർ ഹിംസിക്കുക എന്നതു് ഇപ്പോൾ ഒരു ലോകനീതിയായിരിക്കുന്ന സ്ഥിതിക്ക് വിശേഷബുദ്ധിയില്ലാത്ത ഇവററയുടെ പ്രവൃത്തികളെക്കുറിച്ചു നമുക്കു കോപം ഉണ്ടാകാൻ പാടില്ലാത്തതാണ്."

തിരുവനന്തപുരത്തു് ഇദ്ദേഹത്തിന്നു സ്നേഹിതന്മാരും ശിഷ്യന്മാരും ആയി പലരും ഉണ്ടായിരുന്നു. അവിടങ്ങളിൽ അദ്ദേഹം ചില കാലം താമസിച്ചിട്ടുണ്ടു്. സംഗീതശാസ്ത്രത്തിൽ പാരംഗതനായ ടി. ലക്ഷ്മണൻ പിള്ളയുടെ വീട്ടിലും ജസ്റ്റിസ് രാമൻതമ്പി അവർകളുടെ വസതിയിലും ആണ് അദ്ദേഹം സാധാരണ വിശ്രമിക്കാറുള്ളതു്. കാര്യംഇങ്ങിനെ ഒക്കെയാണെങ്കിലും"അമരാവതി"സദൃശമായിട്ടുള്ള ആ നഗരത്തിൻ്റെ രമ്യതയിൽ നാതിപ്രകൃഷ്ടി അദ്ദേഹം വളരെ വിരളമായിട്ടാണു ദർശിച്ചതു്. ആ രാജപരിസരങ്ങളിലെ രാജസമായമോടിയുടെ രഹസ്യചരിത്രങ്ങൾ അദ്ദേഹം വിവരിച്ചു പറയുന്നതു് ഞങ്ങൾ പലപ്പോഴും കേട്ടിട്ടുണ്ടു്. അവയിൽ അധികവും ഇന്നു പ്രസ്താവ്യങ്ങളല്ല. ഇപ്രകാരമുള്ള രാജപരിസരവാസവും രാജസേവകന്മാരുടെ കപടഭക്തിയും മററും പറയുന്ന ഘട്ടത്തിൽ പണ്ടൊരു രാജസേവകൻ രാജാവിനെ സേവിച്ചു പാർത്താലുള്ള അനുഭവങ്ങളെക്കുറിച്ച് എഴുതിയിട്ടുള്ള താഴെപറയുന്ന ശ്ലോകം ഉദാഹരിക്കയുണ്ടായി.

"ചിത്തഭ്രമിത്തഭ്രമത്തഭ്രപാംധമോ-
പാസനായാസനായാസനാഭിശ്ചിരം,
സാധുതാ സാധുതാ സാധിതാ സാധിതാ
കിംതയാ ചിന്തയാചിന്തയാമശ്ശിവം.

ഒരിക്കൽ ഒരു രാജസേവകൻ്റെ ഒരു എഴുത്തും അയാളുടെ ജാതകവും ഒരുമിച്ചു കയ്യിൽ പിടിച്ചുകൊണ്ടു ഞങ്ങളോടു് ഇങ്ങനെ പറഞ്ഞു. "തലയിലെഴുത്തു" എന്നു നിങ്ങൾ കേട്ടിട്ടില്ലേ? എന്നാൽ ഇ

താ ഈ എഴുത്തു് അതു എഴുതിയ ആളുടെ തലയെഴുത്തുപോലെത
ന്നെ പ്രശംസനീയമായിരിക്കുന്നു. വള്ളിപുള്ളിവിസർഗ്ഗങ്ങൾ പത്തിന
ഞ്ചു പിഴുത്തമാണെങ്കിൽ എന്താണ്? അക്ഷരവടിവു്; അക്ഷരവടിവാ
യിത്തന്നെ ഇരിക്കുന്നു. അതല്ലെങ്കിൽ കാമദേവനെപ്പോലെ. വ്യാകര
ണനിബന്ധനകൾ കൈകേയിയെ വഴിതെറ്റിച്ച കൂനിയുടെ കുസൃ
തിപോലെ ആണെന്നു തോന്നുന്നു. ധനവത്ത്വവും ഗുണവത്ത്വവും ഒരു
സ്ഥലത്തു സമ്മേളിക്കുക പ്രയാസം. ആകർഷണവികർഷണങ്ങൾപോ
ലെ അവ നിസർഗ്ഗവിരോധികളാകുന്നു. നീചന്മാരോടു ധനാഭ്യർത്ഥ
നചെയ്യുന്നതിനെക്കുറിച്ചു് ഒരു രസികൻ പറയുന്നതു കേൾക്കുക.

"കാചായനീയം കമനീയവാചാ-
മോഘാഃഫലസ്വാദുമുഖാന്തയാമേ
സ്ഥിരാ കുചേലേ ധനദേ കുബേരേ
ദയാകരേചലല ശ്രീരമാകരേചലേ"

നേരംപോക്കിനായി ഇദ്ദേഹം ചെയ്യുന്ന ചില വേലകൾ തത്വശാ
സ്ത്രങ്ങളുടെ അന്തർഭാഗത്തു കിടക്കുന്ന അതിഗഹനവിഷയങ്ങളെ വി
ശദീകരിക്കുന്നതായിക്കാണുന്നുണ്ടു്. ഈ ഇനത്തിൽ തിരുവനന്തപു
രത്തു് ഒരു സ്നേഹിതന്റെ വസതിയിൽ വെച്ചു നടത്തിയ "പട്ടിസ്സദ്യ"
സുപ്രസിദ്ധമായ്ത്തീർന്നിട്ടുണ്ടു്. ഒരു ദിവസം തിരുവനന്തപുരം പു
ത്തൻ ചന്തയിൽ ഉള്ള ഒരു സ്നേഹിതന്റെ വീട്ടിൽ സ്വാമി ഒരു സാ
യാഹ്നത്തിൽ അപ്രതീക്ഷിതമായിച്ചെന്നു് ഇങ്ങനെ പറഞ്ഞു. "എ
നിക്കു് ഇന്നു പത്തുനാല്പതുപേർക്കു ഒരു സദ്യ കൊടുത്താൽ കൊള്ളാമെ
ന്നുണ്ടു്. അതിനുവേണ്ട വട്ടങ്ങൾ ഒക്കെ കൂട്ടണം. രാത്രി എട്ടുമ
ണിയാകുമ്പോൾ ഞാനും കൂട്ടുകാരും ഒരുമിച്ചു് ഇവിടെ വരും" സ്വാ
മിയുടെ പ്രിയംകരനായ ഗൃഹനാഥനു് ഇതു് ഏറ്റവും സന്തോഷമാ
യി തോന്നി: "അങ്ങിനെതന്നെ സർവ്വവും ഇവിടെ ഒരുക്കാം" എന്നു
സമ്മതിച്ചപ്പോൾ സ്വാമികൾ അവിടെനിന്നും പോയി.

ഗൃഹസ്ഥൻ സന്ദർഭോചിതമായ വിഭവങ്ങളോടുകൂടി ഒരു
വൻപിച്ച സദ്യക്കു വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തു. മണി കൃ
ത്യം എട്ടടിച്ചപ്പോൾ എല്ലാം കാലമായി. സ്വാമികളുടേയും പരി
വാരങ്ങളുടേയും വരവു കാത്തു ഇരിപ്പുമായി. എട്ടുമണി മുട്ടിയപ്പോൾ
തന്നെ സ്വാമി ഒറ്റക്കു വീണ്ടും ആ ഗൃഹത്തിൽ ആവിർഭവിച്ചു. എ
ല്ലാം തയ്യാറായോ എന്നു ഗൃഹനാഥനോടു് ചോദിച്ചതിനു് എല്ലാം

കാലമായി ഇനി എപ്പോഴും താമസമേ ഉള്ളു എന്നായിരുന്നു മറുപടി. "എന്നാൽ പരിവാരങ്ങളെ വിളിക്കട്ടെ?" എന്നു സ്വാമി ചോദിച്ചപ്പോൾ വിളിച്ചുകൊള്ളുവാൻ ഗൃഹനാഥൻ സമ്മതിച്ചു. സ്വാമി പടിപ്പുരവരെ നടന്നുചെന്നു വീണ്ടും മടങ്ങിവന്നു. അഹോ! എന്തത്ഭുതമാണിതു്! സ്വാമികളെ അനുഗമിച്ചിരിക്കുന്ന അതിഥികൾ ആരാണു്. പത്തൻപതു പട്ടികൾ. വാലിളക്കിവാലെ കടന്നുവരികയായി. ഗൃഹനാഥനു ചിരിയും സങ്കടവും കോപവും താപവും ലജ്ജയും വെറുപ്പും ഇങ്ങനെ ഭിന്നഭിന്നങ്ങളായ ചേതോവികാരങ്ങൾ ഒരു നിമിഷത്തിൽ ഹൃദയത്തിൽ ഒന്നായി പെരുകി. പട്ടികളെല്ലാം സ്വാമികളുടെ ആജ്ഞാകരന്മാരായി കൂടിയിരിക്കുകയാണു്. ഇലവെച്ചു ക്രമപ്രകാരം എല്ലാം വിളമ്പിക്കൊള്ളുവാൻ സ്വാമികൾ കല്പിച്ചു. പട്ടികൾ എല്ലാം സദ്യക്കു് ഇരിപ്പായി. വിശേഷബുദ്ധിയുള്ള മനുഷ്യർ ചെയ്യുന്നതിനേക്കാൾ വിനയത്തോടും, സമാധാനത്തോടും അവരുടെ ജാത്യാലുള്ള സ്വഭാവം ലേശംപോലും കാണിക്കാതേയും ഇലയുടെ മുമ്പിൽ ചെന്നിരുന്നു യഥേഷ്ടം ഭുജിച്ചു. ഭുജിച്ചതിന്നുടനെ പട്ടികളോടു സ്വാമി ഇങ്ങനെ പ്രസംഗം തുടങ്ങി. "നിങ്ങളെ ഞാൻ സൽക്കരിച്ചു എങ്കിലും തീറ്റം കഴിഞ്ഞു് ഓടിക്കളയരുതു്. നിങ്ങളുടെ എച്ചിൽ എടുപ്പാൻ ഇവിടെ ആരും ഇല്ല. അതിനാൽ ഇലയെല്ലാം കടിച്ചെടുത്തു പുറത്തു കൊണ്ടുപോയിക്കളഞ്ഞു തിരിയെ ഇവിടെ വരുക". പട്ടികൾ അപ്രകാരംതന്നെ പ്രവർത്തിച്ചു. മടങ്ങിയെത്തി ശ്വാക്കൾ യഥാസ്ഥാനങ്ങളിൽ വീണ്ടും ഇരിപ്പായി ഈ അവസരത്തിൽ ആതിഥേയനായ ഗൃഹനാഥനോടു സ്വാമികൾ പറയുകയാണു്:—

"ഈ രൂപങ്ങൾ ഇപ്പോൾ പട്ടികളായിട്ടാണല്ലോ നിങ്ങൾക്കു തോന്നുന്നതു്. എന്നാൽ ഇവരുടെ പൂർവ്വജന്മമോ? ഇവർ അത്രയും ഒരു കാലത്തു തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാരായിരുന്നു. ഇവരെല്ലാം ഉദ്യോഗകാലത്തു ചെയ്ത അഴിമതികളുടേയും അക്രമങ്ങളുടേയും ഫലമായി ഇതാ ഈ ജന്മത്തു തെണ്ടിപ്പട്ടികളായി ജനിച്ചിരിക്കുന്നു. അഴിമതിയുടെ ശിക്ഷ ഇതാണു്. ദൈവം എല്ലാം കാണുന്നുണ്ടു്. പക്ഷേ മനുഷ്യർ ഒന്നും കാണുന്നില്ല. അതിനാൽ അന്നു പ്രതാപശാലികളും ഇന്നു തെണ്ടിപ്പരിഷകളും ആയ ഇവരെ ഞാൻ നിങ്ങളുടെ അതിഥിയാക്കിയിരിക്കുന്നു. പാശ്ചാത്യരീതിയിൽ രാജ

കീയവിരുന്നം മററും നടത്തുമ്പോൾ അതിൻെറ അവശേഷമായി ചില പ്രസംഗങ്ങളും പതിവുണ്ടല്ലോ. ഇന്നു നടന്ന പട്ടിസ്സദ്യയിൽ എൻെറ പ്രസംഗം ഇതാണ്. ഞാനും എൻെറ പരിവാരങ്ങളും ഇതാ നിങ്ങൾക്ക ഹാർദ്ദമായ വന്ദനം പറയുന്നു." ഇങ്ങിനെ പറഞ്ഞു സ്വാമികൾ പട്ടികളോടുംകൂടി അവിടെനിന്നു യാത്രയായി.

ഇപ്രകാരം അസാധാരണമായ പല മനുഷ്യാതീതശക്തികളും ഉണ്ടായിരുന്ന സ്വാമികളെക്കുറിച്ച നമ്മുടെ നാട്ടുകാർ ഒന്നും ധരിച്ചിട്ടില്ലെന്നു ഓൎക്കുമ്പോൾ ഭർത്തൃഹരിയുടെ താഴെ പറയുന്ന ശ്ലോകമാണ് ഓൎമ്മയിൽ വരുന്നത്.

"കുസുമസ്തബകസ്യേവ ദ്വേഗതീ തു മനസ്വിനഃ
മൂൎദ്ധ്നി വാ സൎവ്വലോകസ്യ ശീൎയ്യതേ വന ഏവ വാ"

---

## അദ്ധ്യായം ൭

"പോയിട്ടക്ഷിണയായ് സ്വരാജ്യമഖിലം നൽകുന്ന ശിഷ്യൻ; തനിക്കായിട്ടിന്നൊരു പാട്ടണൽ തരിയുമേ വേണ്ടാത്തവൻ ദേശികൻ മായില്ലീക്കനകാക്ഷരങ്ങൾ ഭരതൻ കീഴാളർ ഗീതാംബികെ വായിക്കട്ടെ തവോത്തരോത്തരഗുണത്യാഗപ്രബന്ധങ്ങളെ"

ഭാരതഭൂമിയുടെ മഹിമാതിരേകത്തെ ഓൎത്തോൎത്തു ആ ഭൂമിയിൽ ജനിക്കുവാൻ തനിക്ക ഭാഗ്യം വന്നില്ലല്ലോ എന്നും അതുകൊണ്ട് ശിഷ്ടജീവിതമെങ്കിലും അവിടെ കഴിച്ചുകൂട്ടുവാൻ ഭാഗ്യമുണ്ടാകണമേ എന്നും പരിദേവനം ചെയ്ത് ഒരു പാശ്ചാത്യൻ തന്നെ ആത്മകഥകളിൽ എഴുതിക്കാണുന്നു. ഈയിട അന്തരിച്ചുപോയ ഡാക്ടർ ആനിബസൻറ് താൻ ഇനിയൊരു ജന്മം ജനിക്കുമെങ്കിൽ അതു് ഭാരതഭൂമിയിലായിരിക്കുമെന്നു ആസന്നമരണയായിരിക്കുമ്പോൾ പറഞ്ഞുവത്രെ. ശത്രുനികൃന്തനോദ്യോഗത്തിൽ അനവരതം പ്രവൃത്തിച്ചുകൊണ്ടിരുന്ന രാജൎഷി ശിവാജിയാകട്ടെ രാമദാസിൻെറ കാൽക്കൽ തൻെറ രാജ്യം മുഴുവൻ കാഴ്ചവെക്കുകയാണുണ്ടായതു് അദ്ദേഹമോ "ചെങ്കോലിൻകനമിക്കൃശത്തരളജാഗ്രത്തിന്നുതാങ്ങാവതോ" എന്നു പറഞ്ഞു് ശിഷ്യനുതന്നെ തിരിച്ചേൽപിച്ചു. ഇപ്രകാരം ത്യാഗഭൂമികളായ ഗുരുക്കന്മാരും അവരുടെ ശിക്ഷണത്തിൽ ശാണഘൎഷണത്താൽ തെളിഞ്ഞ രത്നമെന്നതുപോലെ പ്രശോഭിക്കുന്ന ശിഷ്യഗ

ന്നങ്ങളും ബഹുജനഗുണത്തിനും ബഹുജനഹിതത്തിനും ആയി ജീവിച്ചുപോന്നു. അക്കാലം കഴിഞ്ഞു് നാം പലപല തട്ടുമുട്ടുകളും ഏറ്റു് കാലത്തിന്റെ പ്രവാഹത്തിൽപെട്ടു് ഭേദമാനം സംഭവിച്ചു് ബഹുദൂരംവന്നു നിന്നുകൊണ്ടാണു് പൂർവ്വകാലപര്യവലോകനം ചെയ്യുന്നതു്. നമ്മുടെ ഇന്നത്തെ മനസ്സിനു് പണ്ടത്തെ പ്രഭാവങ്ങൾ സ്മരിക്കാൻപോലും സാധിക്കുന്നില്ല.

ഭാഗ്യവശാൽ ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദൻ, ദയാനന്ദസരസ്വതി, രാജാരാമമോഹൻറായി മുതലായ പരമഭാഗവതന്മാർ പ്രാചീന ഋഷിവര്യന്മാരുടെ പന്ഥാവുകളിൽ കൂടിത്തന്നെ ചരിക്കുകയും അവരുടെ മഹിമകളെ ഉദ്ധരിച്ചു സ്വാനുഭവപ്പെടുത്തി കാണിക്കയും ചെയ്തു. ഭാരതത്തിന്റെ സർവ്വവിഭവങ്ങളും രാജ്യവിസ്തൃതിയോടു് താരതമ്യപ്പെടുത്തുമ്പോൾ അല്പമായിട്ടെങ്കിലും സംഭൃതമായിട്ടുള്ള കേരളത്തിൽ ഇദാനീന്തനകാലത്തു് ജീവിച്ചു് പല ശിഷ്യഗണങ്ങളേയും അനുഗ്രഹിച്ചു് പരംപദമടഞ്ഞ കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികളുടെ ജീവിതത്തിൽ ഷഷ്ട്യബ്ദപൂർത്തിയോടു് സമീപിച്ചുള്ള ഒരു കാലഘട്ടത്തിലാണു് ഇപ്പോൾ നാം ഈ ജീവചരിത്രത്തെ കൊണ്ടുവന്നിരിക്കുന്നതു്.

"സഹ്യാദ്രേഃ പശ്ചിമസ്യാം തടഭുവി നെടുമങ്ങാടനാമ്നി പ്രദേശേ
പശ്ചാൽ സ്വച്ഛാന്തരാത്മാ നിരുപമവിഭവേ വാമനാഖ്യേ പുരേ ച
സോയം വിശ്രാമിതാംഘ്രിർവ്വധിസുഖമവസൽ സച്ചിദാനന്ദരൂപ
ബ്രഹ്മണ്യായായ ചേതസ്സുരുപരിനിബിഡപ്രാണിനാം ക്ഷേമകാരഃ.
ശ്രീകാലടി ഗ്രാമഭുവാമപി ച സ കോടനാടാഖ്യവനപ്രദേശേ
നിർമ്മായശ്ശുഭ്രാംമതികാം സ്വശിഷ്യൈസ്സഹാവാസന്ന് കഞ്ചനകാലമത്ര.
ഹരിഹരധരണീസുരേന്ദ്രശർമ്മാദ്യധിഗതസദ്ഗുണൈശ്ച സാധുലോകൈഃ
പരിചരണവിധേർമ്മനിപ്രഹൃഷ്ടഃ സുഖമവസച്ചദാംശ്ച വിംശതിം സ.
പശ്ചാൽവ്യാഘ്രാലയാഖ്യേ ത്രിനദവനതടേ സാംപ്രതമാപ്തകല്പോ-
വസ്ഥാനം ശ്രേഷ്ഠമന്തർഗ്ഗിരിധനുവിഷയേ ചാകരോൽ വീതരാഗഃ
സോയം തത്രാനവദ്യം കതിപയമാസത്തു വർഷാണിനീത്വാ
ദാനീം ബ്രഹ്മാമൃതാസ്വാദന പരഹൃദയോ വർത്തതേ ശേഷപുണ്യം"

എന്നിങ്ങനെ സദ്ഗുരു ചരണാഭരണത്തിൽ വർണ്ണിതമായ വിധം നെടുമങ്ങാട്ടു്, വാമനപുരം, കാലടി, കോടനാട്ടു്, വൈക്കം, ഏറ്റുമാനൂർ മുതലായ സ്ഥലങ്ങളിൽ എതാനും കാലം വിശ്രമിച്ചശേഷം ഒടുവിൽ തിരുവനന്തപുരത്തു് വന്നുചേർന്നു. ൧൦൭൯ ചിങ്ങം ൨൦-ാംനു ആണു് സ്വാമികളുടെ ഷഷ്ട്യബ്ദപൂർത്തി കൊണ്ടാടിയതു്.

ഇദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ച് തൽസ്മാരകമായി തിരുവല്ലാതാലൂക്കിൽ എഴുമററൂർ എന്ന സ്ഥലത്തു് തീർത്ഥപാദപരമഹംസൻ എന്നു മുൻപു പറയപ്പെട്ട ശിഷ്യാഗ്രണിയുടെ ശ്രമത്തിൽ ഒരു ആശ്രമം ഉൽഘാടിതമായി. ഇതിനു "പരമഭട്ടാരാശ്രമം" എന്നു പേരും കൊടുത്തു. ഈ സ്ഥാപനം ഉണ്ടാക്കുന്നതിന് ഉത്സാഹിച്ചവരിൽ പ്രധാനി എഴുമററൂർ വടക്കേക്കോയിക്കൽ തമ്പുരാനായിരുന്നു. ഇദ്ദേഹം പരമഹംസരുടെ ഒരു ശിഷ്യനും ഒരു മഹാമനസ്കനും ആണ്. ഇവിടെ കുറെക്കാലം വിശ്രമിച്ച ശേഷമാണ് തിരുവനന്തപുരത്തേക്കു പോയതു്. ഷഷ്ടിപൂർത്തിമഹത്തെക്കുറിച്ചുള്ള പൂർണ്ണ വിവരങ്ങൾ നീലകണ്ഠതീർത്ഥപാദസ്വാമിയുടെ ജീവചരിത്രഗ്രന്ഥത്തിൽ അന്തർഭൂതമായിരിക്കുന്നതിനാൽ അതുതന്നെ ഇവിടെ ഉദ്ധരിക്കുന്നതു് ഉചിതമെന്നു വിചാരിക്കുന്നു.

"കർക്കടമാസം അവസാനിച്ചു. ബ്രഹ്മവിദ്വരനായ പുണ്യപുരുഷന്റെ ഷഷ്ടിപൂർത്തിദിനത്താൽ പരിപാവനമായ ൧൦൮൫-ാംവർഷം ആരംഭിച്ചു. എഴുമററൂർക്കുള്ള യാത്ര അടിക്കടി തിരക്കുമായിത്തുടങ്ങി.

ചിങ്ങം 4-ാംനു പരമഗുരുപാദരും സ്വാമികളും മററു ശിഷ്യഗണങ്ങളും ചേർന്ന് വള്ളംവഴി എഴുമററൂർക്ക് യാത്രതിരിച്ചു. വർഷം സാമാന്യത്തിലധികം ഉണ്ടായിരുന്നതിനാൽ നദികളിൽ ഒഴുക്കു കലശലായിരുന്നു. തന്നിമിത്തം അയിരൂർചെന്നു ചേരുന്നതിന് ഉദ്ദേശിച്ചതിൽ കൂടുതൽദിവസം വേണ്ടിവന്നു. എങ്കിലും ഉദ്ദിഷ്ടകാര്യത്തിന് വിഘ്നം കൂടാതവിധം ആറാംതിയ്യതി അവിടെ എത്തി. പ്രാചീനകാലത്തെ പരിശുദ്ധന്മാരായ ഋഷികളുടെ ആന്തരബാഹ്യപ്രകൃതികളെ പ്രകൃതിരൂപേണ ദൃഷ്ടാന്തീകരിക്കുന്ന പ്രകൃതഗുരുശിഷ്യന്മാർ വള്ളത്തിൽനിന്നും വെളിയിലേക്കു ഇറങ്ങിയപ്പോൾ ഉപഹാരദ്രവ്യങ്ങൾ വഹിച്ചുകൊണ്ടു് കടവിൽ കൂടിയിരുന്ന ഭക്തജനങ്ങളുടെ സംഖ്യ അപരിമേയമായിരുന്നു. ദർശനമാത്രത്താൽ തങ്ങളുടെ ദൃഷ്ടികളെ പരിപൂതമാക്കിച്ചെയ്യുന്നതിന് അവസരം പ്രതീക്ഷിച്ചുകൊണ്ടു് നമ്രശിരസ്സുകളായി കോരകിതകരാംബുരുഹങ്ങളായി ഉപവസ്ത്രത്തെ ആചാരപ്രകാരം അരയിൽ ചുററി മാർഗ്ഗത്തിന്റെ ഇരുവശങ്ങളിലും ഒതുങ്ങി രണ്ടു വരിയായി നിരന്നുനിന്ന ജനസമൂഹത്തെ ഒരു നോക്കു കാണുന്നതിൽ ഏതു രസികന്റെ നയനപുടങ്ങളും ഉഴറാതിരിക്കയി

ല്ല. അവർ ജയജയ ശബ്ദഘോഷത്തോടും സ്തുതിവചസ്തോമങ്ങളോടുംകൂടി സ്വാമിപാദങ്ങളെ എതിരേററ് തൊട്ടാവള്ളിൽ ആശാൻ അവർകളുടെ ഗൃഹത്തിൽകൊണ്ടു ചെന്നാക്കി. അവിടെ ഒരു രാത്രി താമസിച്ചശേഷം വടക്കോട്ട് കരവഴിയായി എഴുമററൂക്ക് തിരിച്ചു. കൂടെ അനവധി ആളുകൾ ഉണ്ടായിരുന്നു. അയിരൂർനിന്നും ആറേഴ് നാഴിക ദൂരം ഉള്ളത് വെറും വിജനമായ മലയിടുക്കുകളും ചരിവുകളും മററുമാണ്. എന്നാൽ നടക്കുന്നതിനു വലിയ ശല്യം തോന്നാത്തതരം പുൽക്കെട്ടുള്ള പ്രദേശം ഇടയ്ക്കിടെ ചില സ്ഥലങ്ങളിൽ ചെറിയ നദികളുടെ രീതിയിൽ ഊററുകൾ പ്രവഹിച്ചുകൊണ്ടിരുന്നു. ആറുകളിലെ ജലത്തിന് തണുപ്പു കൂടുമെങ്കിലും നഗരങ്ങളിലെ വെള്ളത്തെക്കാൾ തുലോം ഘനക്കുറവും നൈർമ്മല്യവും ഉള്ളതായിക്കാണപ്പെട്ടു. മലകൾ അത്യുന്നതങ്ങളോ ഘോരമൃഗങ്ങളെക്കൊണ്ടോ പാഷാണാദികളെക്കൊണ്ടോ ദുരാപങ്ങളോ ആയിരുന്നില്ല. വലിയ വൃക്ഷങ്ങളും വള്ളിക്കെട്ടുകളും സൂര്യകിരണങ്ങളെ നിവാരണം ചെയ്യുമാറു നിബിഡമായി ശൈലോപരിഭാഗത്തെ ആച്ഛാദനം ചെയ്തിട്ടില്ലായിരുന്നു. സാമാന്യം വണ്ണമുള്ള കുററിച്ചമരങ്ങളും ചെടികളും ചിലയിടത്ത് അവയിൽ കെട്ടിപ്പിണഞ്ഞു നികുഞ്ജാകൃതിയായിക്കിടക്കുന്ന ലതാസമൂഹങ്ങളും തറയിൽ പരക്കെ പടന്നു പിടിച്ചിരുന്ന ഹരിതതൃണപാളിയും മററുംകൊണ്ട് മദ്ധ്യത്തുനിന്നും നാലുദിക്കിലേക്കും നോക്കിയാൽ നിമ്നോന്നതപ്രദേശങ്ങളിൽ പച്ചസൂര്യപടം വിരിച്ചാൽ എന്നപോലെ ആ പർവ്വതപ്രാന്തസ്ഥലികൾ നയനാനന്ദകരങ്ങളായിരുന്നു. ഇങ്ങിനെ മനോമോഹനങ്ങളായ കാഴ്ചകൾ പലതും ഉണ്ടായിരുന്നതുകൊണ്ട് കേററിറക്കം നിമിത്തമുണ്ടായ ക്ലേശത്തേയോ ദൂരത്തേയോ സ്മരിക്കാതെ ഏഴാം തീയ്യതി എട്ടുമണിക്ക് എഴുമററൂർ വടക്കേക്കോയിക്കൽ ചെന്നുചേന്നു. പൂജ്യപാദന്മാരായ ഋഷീശ്വരന്മാരെ ദശിച്ച മാത്രയിൽതന്നെ പരമഹംസസ്വാമിയും തമ്പുരാക്കന്മാരും ഹഷാശ്രുനേത്രന്മാരായി അഭിഗമിച്ചെതിരേററു കൊണ്ടുപോയി ഭദ്രാസനങ്ങളിൽ വിശ്രമിപ്പിച്ചു. മാർഗ്ഗഖേദത്തെക്കുറിച്ചും മററും രണ്ടുപേരോടും പ്രത്യേകം കുശലപ്രശ്നം ചെയ്തു. ഷഷ്ടിപൂർത്ത്യുത്സവം സംബന്ധിച്ചു പലദിക്കുകളിൽനിന്നും സന്ന്യാസിശ്രേഷ്ഠന്മാരും വിദ്വദ്ഗ്രണികളും സാമാന്യന്മാരും അവിടെ പ്രതിനിമിഷം വന്നു ചേന്നുകൊണ്ടിരുന്നു. അവരെയെ

ല്ലാം യഥായോഗ്യം സ്വീകരിച്ച് വേണ്ട ഉപചാരാദി ചെയ്യുന്നതിൽ ഉദാരശീലരായ തമ്പുരാക്കന്മാർ ഒട്ടും ഉദാസീനത കാണിച്ചിരുന്നില്ല. ഷഷ്ടിപൂർത്തി ദിവസമായ വൃശ്ചികം ൩-ാംനു ഊണുകഴിഞ്ഞ് എല്ലാവരും കൂടി സ്ഥലം പെൺപള്ളിക്കൂടത്തിലേക്ക ഘോഷയാത്ര പുറപ്പെട്ടു. അവിടെ ചെന്നെത്തിയശേഷം "സ്വാമി" ദയാനന്ദൻെറ അദ്ധ്യക്ഷതയിൽ ഒരു യോഗംകൂടി ചില പ്രസംഗങ്ങളും മററും നടത്തിയതിൽ പിന്നീട് നാഗസ്വരാദി വാദ്യഘോഷസമേതം "ആശ്രമ"ത്തിലേക്ക തിരിച്ചു. കൃത്യം മൂന്നുമണിക്ക് ശുഭമുഹൂർത്തത്തിൽ പരമഗുരുപാദർ ആശ്രമോൽഘാടനക്രിയ നിർവ്വഹിച്ചു. അനന്തരം ബാലികാപാഠശാലയിൽ വീണ്ടും എത്തി. "പരമഹംസസ്വാമി" പരമഗുരുപാദരുടെ മഹിമാനുവർണ്ണനരൂപമായ ഒരു പ്രസംഗം ചെയ്തു. അതിനെത്തുടർന്ന് വേറെയും ചില പ്രസംഗങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ അച്ചടിച്ചുഴയ്ക്കാനേല്പിച്ചിരുന്ന "ഷഷ്ടിപൂർത്തിപ്രശസ്തി" കൊല്ലത്തുനിന്നും വന്നുചേർന്നു. അതിൽ ഒരു പ്രതി അവിടെ വായിച്ചു. ചിലർ യോഗ്യന്മാർ സംഭാവന ചെയ്തു. ഉപസംഹാരപ്രസംഗാനന്തരം യോഗം പിരിഞ്ഞു. സ്വാമിക്ക് അഞ്ചാറുദിവസം പരമഗുരുപാദരോടൊന്നിച്ച ആശ്രമത്തിൽ താമസിച്ചശേഷം കാര്യാന്തരപാരതന്ത്ര്യത്താൽ റാന്നിക്കു പുറപ്പെട്ടു. തമ്പുരാക്കന്മാരും പരമഹംസസ്വാമിയും അവിടെ താമസിക്കണമെന്ന് അതിരററു നിർബ്ബന്ധിച്ചു എങ്കിലും തൽക്കാലം തിരിയെ ആശ്രമത്തിലേക്ക് പോകാൻ തരപ്പെടാതെ റാന്നിയിൽനിന്നും കരുനാഗപ്പള്ളിക്കുതന്നെ പോന്നു.

ശ്രീവിദ്യാധിരാജപരമഭട്ടാരശ്രീ കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികളുടെ ഷഷ്ടിപൂർത്തി പ്രശസ്തി എന്ന ഗ്രന്ഥം ഇ. വി. ആർ. ഉണ്ണിത്താൻ ആൻറ് കോ മുഖാന്തിരം അച്ചടിച്ച് വിതരണം ചെയ്തു എന്ന് മുൻപറഞ്ഞല്ലോ. അതിൻെറ മുഖവുരയിൽ ഇങ്ങിനെ കാണുന്നു:—

"തീർത്ഥപാദസംപ്രദായാശ്രമപ്രവർത്തകനായ" വിദ്യാധിരാജപരമഭട്ടാരശ്രീ ചട്ടമ്പിസ്വാമിപാദങ്ങളുടെ ഭുവനാന്തവിശ്രാന്തമായ സച്ചരിത്രവിഷയമായി ശങ്കാപങ്കം ആരുടേയും ഹൃദയദരിയിൽ സങ്കേതം പിടിച്ചിരിക്കാൻ ഇടയില്ലെന്നുള്ളതിനാൽ ഏതദ്വിഷയമായി അധികം പറയേണ്ടതില്ലല്ലോ. ഈ മഹാനുഭാവധൌരേയൻെറ

"ഷഷ്ടിപൂർത്തി"യെ സംബന്ധിച്ച് ഏറക്കുറെ മാന്യജനങ്ങൾക്കുണ്ടായിട്ടുള്ള അനുമോദനത്തെ ആസ്പദമാക്കി അവർ എഴുതി അയച്ചിട്ടുള്ള മംഗലാശംസാപദ്യങ്ങളാകുന്നു ഈ ചെറിയ പുസ്തകത്തിലെ പ്രമേയം.

യത്നസ്യ കാവ്യസ്യ ച നൂതനസ്യ
തുല്യസ്വഭാവഃ പ്രതിഭാസതേ മേ
മൃജാഭിരേതേ നിപുണൈഃ കൃതാഭിഃ
സമശ്നുവാതേ ഹി ഗുണാന്തരാണി.

എന്നു പറഞ്ഞതുപോലെ സത്തുക്കൾ ഇതിന്റെ ഗുണോദ്ഭാവശാണകളായിരിക്കുന്നതുകൊണ്ട് ഇതിനെ തൽസമക്ഷം സമർപ്പിച്ചുകൊള്ളുന്നു."

പ്രശസ്തിപരമായ പ്രകൃതഗ്രന്ഥത്തിൽനിന്നും ഏതാനും ഭാഗങ്ങൾകൂടെ ഇവിടെ ഉദ്ധരിക്കാം.

സമദർശനസമേരസ്യമാർവിമലാത്മീയ രസജ്ഞതയാന്നിനാൽ
ശ്രമമേറിയൊഴിയുന്ന സംയമവദ്ദേശികരാഡ് ജയിക്കണേ!

ആനന്ദം മൂർത്തമോ എന്നൊരു മതിയുളവാക്കുമാറുദ്ഭവിൽപിറന്നാ–
മാനംപോൽ പാരകൂടത്തെമരുമൊരു മഹാൻതന്റെ വാഗ്രൂപമാധ്വീ
പാനം ചെയ്തിൽ കെടും തൃഷ്ണകൾ നമധുപ! തൽ സ്വാമി ചട്ടമ്പി പൂർവ്വാ–
ഖ്യാനം വിദ്യാധിരാജാഭിധയൊടു ഘടിതം പൂജ്യപാദം ശ്രയിക്ക.

അജ്ഞാനം നീക്കി നൽകേവലനില കരയേറ്റീടുവാൻതക്ക വൃത്തി–
ലജ്ഞാനാപ്തിക്കു നല്ലോരണിവടിവു തേടുന്ന ഭട്ടാരനായി
പ്രജ്ഞാസമ്മാനബന്ധഭ്രമണവിധിവശാൽ വേദവേദാംഗവേദാ–
ന്താജ്ഞാഭൂവായ് ലസിക്കും ഗുരുവിനറുപതാം വത്സരം പൂർത്തിയായി.

പണ്ഡിതപദാംകാത്യാംശ്രമി നീലകണ്ഠതീർത്ഥപാദസ്വാമി.

തീർത്ഥപാദപരമഹംസസ്വാമിയുടെ പദ്യം അദ്ദേഹത്തിന്റെ കവിതയുടെ മാതൃകകാണിക്കുവാൻ മുൻപ് ഉദ്ധരിച്ചിട്ടുണ്ട്.

മന്നിൽ ധീശക്തിയെത്തുണ്ടവരുമെളുവരേകരമായുക്തി മൂറവും
ധന്യം വിജ്ഞാനവും ജ്ഞാനവുമിഹ മനുജന്നെത്രമാത്രം വരുത്താം
എന്നാലും താഴ്മകൊള്ളാമെളുപരെ ഇതുകൾക്കൊത്ത ദൃഷ്ടാന്തമാമീ
കുഞ്ഞൻചട്ടമ്പി യോഗീശ്വരനനവധിനാൾ വാഴ്ക നന്മക്കലോകേ.

സി. എസ്. സുബ്രഹ്മണ്യൻപോററി എം. എ.

പുഷ്ടശ്രീ വാഗ്വിലാസപ്രപ്പാഷിമയുടയ വിഖ്യാതനായുള്ള സാക്ഷാൽ
ചട്ടമ്പിസ്വാമിയാകും സുകൃതിയറുപതാമബ്ദമിന്നാണ്ടുന്നു
ഒട്ടേറീടുന്ന വിദ്യാതതിയുടെ നാധിയാമീമഹാത്മാവു മേലും
ഇഷ്ട്യാ നീണാൾ സുഖിക്കുന്നതിനു കനിയണം ചിൽപുമാനാം പലാക്ഷൻ.

കെ. സി. കേശവപിള്ള.

അജ്ഞാനോദ്ദാമരാത്ര്യാം വരണവിധി വിഷാദാകുലീഭൂതചേതഃ
പാഥോജജ്ഞാനസംപാദിതരണമിഹിരം സ്വാമി വിദ്യാധിരാജം
ആദ്യം വേദാന്തവേദ്യം ശ്രുതിമുഖനിലയം പഞ്ചസിദ്ധാന്തസൂക്തൈഃ
സംവേദ്യാകാരമാര്യ്യം യതിഭിരഭിനുതം ദൈവതം തം ഭജേഹം.

താപോൽക്ഷോഭഹൃന്മിഷിത നിജവചശ്ചന്ദ്രികാസംവിതാന-
സ്വാന്തേമാഞ്ചൽ പ്രബോധാദ്യതിശയഗുണീഭൂതകൈരവാഹ്ലാദമാളഃ
മായാതീതൈർമ്മുനീന്ദ്രൈഃ രഭിമതവിനുതേ ദേശികന്യാന്യനിത്യം
ശ്രീഭദ്രഃ പാദപത്മേ വിവിധകൃതിഗണൈഃ സേവ്യമാനസ്സ്വചന്ദ്രേ.

അഹിമകിരണതേജഃപുഞ്ജസംസ്ഥിതന്ത്യാ
ഭിഹകുവലയലക്ഷ്മീഃ നംപ്രബുദ്ധാഖല്യചൈച്ചഃ
ഗുരുവരപരിപുഷ്ട്യാം ശിഷ്യകംനാന്ദചേതാ
വികസതിയമിവശ്യ്യം തേന ഭക്ത്യാ സ്മരാമി.

ഭൂയഃസഞ്ചിത്യാപവർഗ്ഗോപലബ്ധ്യൈ
പ്രാതഃസ്നാതാ ഭൂതിഭിഃ പൂതദേഹാ
പാദൌ ഭട്ടാരാഭിധസ്യാപ്ലുമൂർത്തേ-
ർദ്ധ്യാതാകാരം നിശ്ചലാഹം നമാമി.

മലയാവുനാടത്തിടും മഖംപോൽ
സുഖമായ്ക്കണ്ടു ഷഷ്ടിപൂർത്തികർമ്മം
അവമരറ നടത്തിടുന്നതിന്നാ-
യുഷുകംസാരി കനിഞ്ഞു കാത്തിടട്ടെ.

കനകതാര കെ. എൽ.

---

## അദ്ധ്യായം വ്യ.

### മഹാസമാധി.

ഷഷ്ടിപൂർത്തിക്കുശേഷം സ്വാമി പത്തു വർഷം മാത്രമേ ജീവിച്ചിരുന്നുള്ളു. ഒരു ദിക്കിൽ സ്ഥിരമായി താമസിക്കുക എന്നുള്ളതു സ്വാഗ്രഹം പരിപൂർണ്ണമായി ഉപേക്ഷിച്ചു വെളിയിൽ ഇറങ്ങിയതോടുകൂടി അവസാനിച്ചതുകൊണ്ടു പല ശിഷ്യന്മാരും വാർദ്ധക്യകാലം ക്ലേശം കൂടാതെ ഒരിടത്തു വിശ്രമിക്കണമെന്നു പലപ്പോഴും അപേക്ഷിച്ചിട്ടും അദ്ദേഹം അതിനു വഴിപ്പെട്ടില്ല.

ഒരു നിശ്ചയമില്ലയൊന്നിനും വരുമോരോ ദശ വന്നപോലെ പോം
വിരയുന്നു മനുഷ്യനേതിനോ തിരിയാ ലോകരഹസ്യമാർക്കുമേ.

എന്നു മഹാകവി കുമാരനാശാൻ പറഞ്ഞതുപോലെ ഇദ്ദേഹ




മഹാസമാധിക്കുശേഷം.

"ദീനത്വംകലരാതഹോ! മഹിതനന്നപ്പത്മനാഭാഖ്യനാം
പ്രാണാതിപ്രിയമാൎന്നശിഷ്യമണിതൻഹസ്താവലംബത്തൊടും
താനേമെല്ലെയെണീറ്റുനേൎക്കുശരിയായ് പത്മാസനത്തിൽ ദൃഢ-
ധ്യാനത്തോടുറച്ചിരുന്നുപരചിദ്ധാമത്തിലാമഗ്നനായ്"

(ശ്രീഭട്ടാരശതകം.)

ത്തിൻെറ വാസത്തിനും ചർച്ചകൾക്കും ഒരു നിശ്ചയം പണ്ടും ഉണ്ടായിരുന്നില്ല. കുമ്പളത്തു ശങ്കുപിള്ള അവർകൾ മുതലായ ചില മാന്യന്മാർ കരുനാഗപ്പള്ളിത്താലൂക്കിൽ പൊന്മന എന്ന ദിക്കിൽവന്നു കുറെക്കാലം വിശ്രമിച്ചാൽ വേണ്ടതില്ല എന്നു വളരെ അപേക്ഷിച്ചതിൻെറ ഫലമായി അദ്ദേഹം പ്രസ്തുതസ്ഥലത്തു എത്തുകയും ഒരു ആഴ്ചയോളം അവിടെ താമസിക്കുകയും ചെയ്തു. ഈ കാലത്തു മനയിൽ കാവിൽ ഒരു ആശ്രമം പണിതാൽ തരക്കേടില്ലായിരുന്നു എന്നു അവരോടു സ്വാമികൾ ആവശ്യപ്പെട്ടിരുന്നു. ഒരാഴ്ചകഴിഞ്ഞപ്പോൾ സ്വാമികൾ തിരുവനന്തപുരത്തേക്കു പോയി. യാത്രാസന്ദർഭത്തിൽ കുമ്പളത്തു മിസ്റ്റർ ശങ്കുപ്പിള്ളയോട് "കാരണവരെ! കിഴവൻ ചാകാറാകുമ്പോൾ ഇതിലെ വരാം"എന്നു പറഞ്ഞുവത്രെ. "മരണസമയവും ശിരസ്സിലാക്കി ധരണിതലം പ്രവിശന്തിമാനുഷന്മാർ"എന്നുള്ള കുഞ്ചൻനമ്പ്യാരുടെ വാക്യങ്ങൾ സർവ്വസാധാരണമാണെങ്കിലും മരണസമയവും മനസ്സിലാക്കി ഭൂമിയിൽ ജീവിച്ചിരുന്ന സ്വാമികൾ അതീന്ദ്രിയ ജ്ഞാനിയുമായിരുന്നു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

പൊന്മനയിൽനിന്നും പോയ സ്വാമികൾ തിരുവനന്തപുരത്തു ചെന്നു അവിടെ വഞ്ചിയൂരുള്ള "ചാങ്ങാത്തു" വീട്ടിൽ താമസിക്കുമ്പോൾ തിരുവനന്തപുരത്തുള്ള മിക്ക മാന്യന്മാരും വിശേഷിച്ചു ഗവൺമെണ്ടുദ്യോഗസ്ഥന്മാരും അദ്ദേഹത്തെ വന്നുകാണുകയും, പൂജിക്കുകയും ഉപദേശം കൈക്കൊൾകയും ചെയ്തുകൊണ്ടിരുന്നു. തിരുവനന്തപുരത്തു സ്ഥിരവാസമാക്കുന്നതിന്നു മുൻപു അദ്ദേഹത്തിനെ ഒരു ഉദരരോഗം പിടികൂടിയിരുന്നു. ഇതിൻെറ ഫലമായി അദ്ദേഹം ആഹാരം തീരെക്കുറച്ചു എന്നുതന്നേയല്ല ചിലപ്പോൾ തീരെ നിറുത്തുകയും ചെയ്തു. അന്തേവാസികളുടെ അനവരതമായ നിർബ്ബന്ധം കലശലായി പൊറുതികേടാകുമ്പോൾ അവക്കു വേണ്ടി അദ്ദേഹം അല്പം പാൽമാത്രം ആഹരിച്ചിരുന്നു. മരണം ആസന്നമായിരിക്കുന്നു എന്നു അദ്ദേഹത്തിന്നു അറിയാമായിരുന്നതിനാൽ മുൻപറഞ്ഞതുപോലെ മിസ്റ്റർ കുമ്പളത്തു ശങ്കുപ്പിള്ളക്ക് ഒരു കത്തെഴുതി. അതു ൧൦൭൦ മീനം ആദ്യം ആയിരുന്നു. എഴുത്തിൽ, താൻ പൊന്മനക്കുവരാൻ ആഗ്രഹിക്കുന്നു എന്നും ഒരു വള്ളവുംകൊണ്ടു ഉടൻ താങ്കൾ തിരുവനന്തപുരത്തെത്തണമെന്നുമായിരുന്നു പ്രധാ

നമായി വിവരിച്ചിരുന്നതു്. അതുപ്രകാരം അദ്ദേഹം തിരുവനന്ത പുരം നഗരത്തോടും അവിടത്തെ സ്നേഹിതന്മാരോടും ശിഷ്യഗണ ങ്ങളോടും അന്ത്യയാത്ര പറഞ്ഞു പിരിഞ്ഞു. ആദ്യം പ്രാക്കുളത്തുതോ ട്ടുവയലിൽ ബംഗ്ലാവിൽ താമസം തുടങ്ങി. അവിടെ വിശ്രമി ക്കുമ്പോൾ കൂടെ ശിഷ്യഗണത്തിൽനിന്നു തീർത്ഥപാദപരമഹംസ സ്വാമികളും അത്രക്കുററിക്കാരൻ പത്മനാഭപ്പണിക്കർ എന്ന പേരാ യ ഒരു ആശ്രിതനും മാത്രമാണു് ഉണ്ടായിരുന്നതു്. രണ്ടാഴ്ചക്കകത്താ യി പ്രഥമശിഷ്യനായ ശ്രീനാരായണഗുരുസ്വാമികളും വന്നുചേർന്നു. നീലകണ്ഠതീർത്ഥപാദസ്വാമി, സ്വാമിയേക്കാൾ കുറെ മുമ്പെതന്നെ സമാധി അടഞ്ഞിരുന്നു. അദ്ദേഹത്തിന്റെ മരണവാർത്ത കേട്ട പ്പോൾ സ്വാമി അരുളിച്ചെയ്തതു ഹൃദയവേദനയോടുകൂടിയല്ലാതെ ആർക്കും സ്മരിക്കാവുന്നതല്ല. "നിന്നെ കണ്ടുകൊണ്ടു എനിക്കിരിക്ക ണം എന്നായിരുന്നു എന്റെ മോഹം. എന്നാൽ നീ എന്നെ കണ്ടു കൊണ്ടു് ഇരിക്കുകയായിരുന്നു ചെയ്തതു് നീ ഭാഗ്യവാൻ. മോഹംസാ ധിക്കണമെന്നില്ലല്ലോ." ഈ ഘട്ടത്തിൽ പേരിൽ ഭ്രമം തീരെ ഇല്ലാതി രുന്ന സ്വാമികൾ പലരുടേയും നിർബ്ബന്ധംകൊണ്ടു ഒരു ഫോട്ടോ എ ടുക്കാൻ അനുവദിച്ചു. അതിൽ സ്വാമികൾ ആസനത്തിൽ ഇരിക്കു ന്നു. തീർത്ഥപാദപരമഹംസരും നാണുഗുരുസ്വാമികളും സേവിച്ചുതാ ഴെ ഇരിക്കുന്നു. അതിനുശേഷമാണു് അദ്ദേഹം പൊന്മനക്കു പോയ തു്. അവിടെ സി. പി. പി. സ്മാരകവായനശാലയിൽ കുറെ ദിവ സം വിശ്രമിച്ചു.

മെസ്സേഴ്സ് പി. കെ. നാരായണനുണ്ണിത്താൻ സി. ഐ. പരമേശ്വരൻപിള്ള മുതലായവർ വന്നു അദ്ദേഹത്തെ കൊല്ലത്തേക്കു കൂട്ടിക്കൊണ്ടുപോവാൻ ശ്രമിച്ചു. ഇതു മേടം 20-ാംനു- ആയിരുന്നു. സ്വാമിക്കു് ഇതിൽ വലിയ തൃപ്തിയില്ലാഞ്ഞതുകൊണ്ടോ എന്തോ അ ദ്ദേഹം ഇരുപത്തിമൂന്നാം തിയ്യതിക്കു കൊല്ലത്തുവന്നുകൊള്ളാമെന്നു പറഞ്ഞു വന്നവരെ മടക്കി അയച്ചു. ഇരുപത്തിമൂന്നാം തിയ്യതി ഏ കദേശം മൂന്നു മണിയായി. കട്ടിലിൽ എഴുന്നേററിരിക്കണമെന്നു സ്വാമി പറഞ്ഞു. പത്മനാഭപ്പണിക്കർ അദ്ദേഹത്തെ താങ്ങി എഴു ന്നേൽപിച്ചിരുത്തി. ഏകദേശം അരമണിക്കൂർനേരം വടക്കോട്ടു ദൃ ഷ്ടി ഉറപ്പിച്ചു ഒരേനിലയിൽ ഇരുന്നു. നയനങ്ങൾ മന്ദം മന്ദം അ ടഞ്ഞു. സമാധിയുടെ അവസ്ഥ ഇതാണു്. കിടന്നുമരിക്കുകയല്ലാ



“നേരേനടക്കഗ്ഗുരുപാദരിടംവലംതൻ-
പേരാന്നശിഷ്യരിതുമട്ടിലിരുന്നുനന്നായ്
തോരാതെബാഷ്പനിരയോടുനമുക്കകണ്ടി-
ങ്ങാരാൽനമിപ്പതിനുടൻപടമൊന്നെടുത്തു”

(ശ്രീഭട്ടാരശതകം).

യിരുന്നു അദ്ദേഹം ചെയ്തതു്. അദ്ദേഹം മുൻപറഞ്ഞതുപോലെ സ്വേച്ഛയാ തന്റെ ദേഹിയെ അദ്ധ്യാത്മയോഗംകൊണ്ടു ധ്രുവലക്ഷ്യത്തിൽ നിയോഗിച്ചു

> "മിന്നൽക്കൊടിക്കുന്നമായാമയമിഹഭവമെന്നുള്ള സുജ്ഞാനയോഗാൽ
> തന്നിൽച്ചേരുന്ന ജീവൻവിരവൊടുവിധുബിംബത്തിലാക്കിക്രമേണ
> കന്നിക്കും ദീപ്തിചിന്നുംമിഹിരനുടെ മഹസ്സിങ്കലപ്പിച്ചുവീണ്ടും
> ഭിന്നിക്കാതുള്ളസാക്ഷാൽ ധ്രുവനുടെ സവിധംചെന്നുസായൂജ്യമാളാൻ"

ജനനമരണസ്വരൂപമായ സംസാരചക്രഭ്രമണത്തിൽനിന്നും തപംകൊണ്ടും യോഗംകൊണ്ടും സംസ്കരിക്കപ്പെട്ട ജീവൻ ആദ്യം ചന്ദ്രബിംബത്തിലും, പിന്നീടു് സൂര്യനിലും, അന്ത്യത്തിൽ ധ്രുവനിലും ചെന്നെത്തി അക്ഷയജ്യോതിസ്സായിഭവിക്കുന്നു എന്നാണു് ഭാരതീയർ വിശ്വസിക്കുന്നതു്. അപ്രകാരമുള്ള ഒരു കൈവല്യം പ്രാപിക്കുവാൻ തക്കവിധം അദ്ദേഹം ഊർദ്ധ്വരേതസ്സും രാജയോഗിയും ജ്ഞാനപൂർണ്ണനും ആയിരുന്നു എന്നു ഊഹിക്കാം.

ഇരുപത്തിനാലാം തിയ്യതി പ്രഭാതത്തിൽ സ്വാമി തിരുവടികളുടെ ജഡത്തെ വിധിപ്രകാരം ഇരുത്തുവാൻ അത്യാഡംബരപൂർണ്ണമായ ഒരുക്കങ്ങൾ ചെയ്തു. സ്വാമികൾ കുറെ മാസത്തിനു മുൻപ് മനയിൽ കാവിൽ ഒരു ആശ്രമം കെട്ടണമെന്നു പറഞ്ഞതു് തന്റെ ജഡം സ്ഥാപിക്കുന്നതിനു് അതായിരിക്കണം പര്യാപ്തമായ സ്ഥലം എന്നു് നിർദ്ദേശിച്ചായിരുന്നു. 1106-മീനം 3-ാം തിയ്യതി രാത്രി രണ്ടു മണിക്കുള്ള ശുഭമുഹൂർത്തത്തിൽ മെസ്സേർസ് ശംകരമംഗലത്തു് പത്മനാഭപിള്ള കുമ്പളത്തു ശങ്കുപ്പിള്ള മുതലായ ഒട്ടനവധി സ്വാമിഭക്തന്മാരുടെ ഉത്സാഹത്താൽ സ്വാമികളുടെ സമാധിസ്ഥലത്തു ഒരു ക്ഷേത്രം ഉണ്ടാക്കി അതിൽ ഒരു ശിവലിംഗം പ്രതിഷ്ഠിക്കുകയും ചെയ്തു. ഈ സംഗതികൾ ഇനി ഉദ്ധരിപ്പാൻ വിചാരിക്കുന്ന ശ്രീവാഴുംകോട് പത്രത്തിന്റെ റിപ്പോർട്ടിൽ സവിസ്തരം പ്രസ്താവിച്ചിട്ടുണ്ടു്.

സ്വാമികളുടെ ചരമത്തിൽ അനുശോചം പ്രസിദ്ധപ്പെടുത്തിയ ചില പത്രങ്ങളുടെ അഭിപ്രായങ്ങൾ താഴെ ചേർക്കുന്നു.

1. "സഹോദരൻ" 1099 ഇടവം നാലാം തിയ്യതി. തൃശ്ശൂർ.

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമികൾ സമാധിയായ വിവരം അറിഞ്ഞു ഞങ്ങൾ അത്യന്തം പരിതപിക്കുന്നു. സ്വാമികളിൽ നമുക്കു് വിവിധ കലാവല്ലഭനായ ഒരു മഹാപണ്ഡിതനും ഒരു വലിയ യോഗിയും

നഷ്ടമായി. സ്വാമികളും ശ്രീനാരായണഗുരുസ്വാമികളും വളരെ നാൾ ഒരുമിച്ചു കഴിഞ്ഞിട്ടുള്ള വലിയ സ്നേഹിതന്മാരായിരുന്നു. ഗുരുസ്വാമികളെ ഏതോ ചിലതെല്ലാം പഠിപ്പിച്ച ഗുരുനാഥസ്ഥാനംകൂടി ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നുവത്രെ. മരിക്കുന്നതിനു കുറെ മുൻപു് ഗുരുസ്വാമികൾ ചട്ടമ്പിസ്വാമികളെപ്പോയിക്കാണുകയുണ്ടായി.

2. പൌരൻ 1099 ഇടവം രണ്ടാം തിയ്യതി കൊല്ലം.

അപാരമായ പാണ്ഡിത്യം, ബുദ്ധിശക്തി, സമഭാവന, ജീവകാരുണ്യം, വിശാലഹൃദയം, ശാന്തസ്വഭാവം എന്നിവകൊണ്ടു പ്രഖ്യാതനായ ചട്ടമ്പിസ്വാമി അവർകൾ 1099 മേടം 23-ാംനു- പകൽ നാലുമണിക്ക് പൊന്മനവെച്ച് മഹാസമാധി അടഞ്ഞുവെന്നറിഞ്ഞു ഞങ്ങൾ വ്യസനിക്കുന്നു. എഴുപതാമത്തെ വയസ്സിലാണ് ഈ മഹാനുഭാവൻ ചരമം പ്രാപിച്ചതു്. കുറെനാളായി ഭക്ഷണത്തിനു രുചിയില്ലായ്കയാലും മററും ക്ഷീണിച്ചിരുന്നുവെങ്കിലും ചരമസമയത്തുപോലും അദ്ദേഹത്തിൻെറ മനസ്സു സുപ്രകാശവും, സുശക്തവും ശാന്തവുമായിരുന്നു. ചരമസമയത്തു സന്യാസികളുടെ പതിവനുസരിച്ച് എഴുന്നേററിരുന്നതിനു സഹായിപ്പാൻ മററാരേയും വിളിച്ചുവരുത്തുവാൻ ഒപ്പൊഞ്ഞാത്തതിനാൽ അദ്ദേഹം തന്നത്താൻ എഴുന്നേററിരുന്നാണ് സമാധി പ്രാപിച്ചതു് (?) കേരളചരിത്രം, ദ്രാവിഡചരിത്രം, ദ്രാവിഡഭാഷാചരിത്രം എന്നിവ സംബന്ധിച്ചു പലരും എഴുതിയിട്ടുള്ള പലേ ലേഖനങ്ങളിലേയും കാര്യങ്ങൾ പറഞ്ഞുകൊടുത്തിട്ടുള്ളതു് ഈ മഹാനുഭാവനാണ്. ഇദ്ദേഹത്തിൻെറ പ്രാചീന മലയാളം പൂർണ്ണമായിട്ടില്ലെങ്കിലും പ്രസിദ്ധംചെയ്തിടത്തോളം ഭാഗം എത്രയും മാഹാത്മ്യമേറിയ ഒരു ഗ്രന്ഥംതന്നെ. ആത്മീയകാര്യങ്ങളിൽ ഇദ്ദേഹം പല മഹത്തുക്കളുടേയും ഗുരുവാണ്. ശ്രീനാരായണപരമഹംസൻ, തീർത്ഥപാദസ്വാമികൾ പരേതനായ നീലകണ്ഠതീർത്ഥപാദസ്വാമികൾ മുതലായ അനേകം മഹാനുഭാവന്മാർ ചട്ടമ്പിസ്വാമികളുടെ ശിഷ്യന്മാരാണ്.

3. മലയാളി 1099 മേടം 27-ാംനു- കൊല്ലം.

സമാധിയടഞ്ഞ ബ്രഹ്മശ്രീ പരമഭട്ടാര (ചട്ടമ്പി) സ്വാമികൾ.

ശ്രീനാരായണഗുരുസ്വാമികൾ, തീർത്ഥപാദപരമഹംസസ്വാ

മികഠ നിലകണ്ഠതീൎത്ഥപാദസ്വാമികഠ മുതലായ മഹാത്മാക്കളു ടെ ദിവ്യഗുരുനാഥനും അദ്വൈതപ്രസ്ഥാനത്തിൻെറ വിശിഷ്ടാവലംബവും, ഹിന്ദുമതത്തിൻെറ ജീവനാഡിയുമായിരുന്ന വിദ്യാധിരാജ ..........സ്വാമികഠ ഈ മാസം 23-ാംനു- പകൽ മൂന്നു മണിക്ക് ദിവ്യ സമാധി അടഞ്ഞിരിക്കുന്ന വിവരം ഞങ്ങഠ അത്യധികമായ വ്യസനത്തോടുകൂടി വായനക്കാരെ അറിയിച്ചുകൊള്ളുന്നു. സ്വാമികഠ കഴിഞ്ഞ കൎക്കടകമാസം മുതൽ ശരീരസുഖമില്ലാതെ തിരുവനന്തപുരത്തു വിശ്രമിക്കുകയായിരുന്നു. മീനമാസാദ്യത്തിൽ പരേതനായ മിസ്റ്റർ പ്രാക്കുളം പത്മനാഭപിള്ളയുടെ അനന്തരവൻ കുമ്പളത്തു വി. ശങ്കരപ്പിള്ള അവർകളുടെ അപേക്ഷാനുസാരം ആദ്യമായി പ്രാക്കുളത്തു തൊട്ടു വയലിൽ ബംഗ്ലാവിലും, തദനന്തരം പൊന്മന കുമ്പളത്തു വീട്ടിനു കിഴക്കുവശമുള്ള സി. പി. കെ. സ്മാരകവായനശാലയിലും സ്വാമികഠ ചെന്നു വിശ്രമിക്കുകയുണ്ടായി. പൊന്മനവെച്ചു തീൎത്ഥപാദപരമഹംസസ്വാമികഠ തുടങ്ങിയുള്ള അനവധി ശിഷ്യന്മാരുടെ ശുശ്രൂഷോപചാരങ്ങളോടുകൂടി ഇരിക്കവേയാണു ഹിന്ദുമതത്തിനും ധൎമ്മപ്രചരണത്തിനും ഉടവുതട്ടത്തക്കവിധത്തിൽ സ്വാമികഠ ദിവ്യ സമാധി അടഞ്ഞതു്.

4. സമദൎശി 1099 മേടം 28-ാംനു- തിരുവനന്തപുരം.

ശ്രീനാരായണഗുരുസ്വാമികഠ തുടങ്ങിയ അസംഖ്യം മഹായോഗ്യന്മാരുടെ ഗുരുനാഥനും, യഥാൎത്ഥപരമഹംസന്മാരിൽ ഒരാളും ഒരു ഉത്തമദേശഭക്തനും, പരമപണ്ഡിതനും, കേരളീയരുടെ നിരന്തരഭക്ത്യാദരങ്ങഠക്കു പാത്രീഭൂതനുമായിരുന്ന പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമികഠ കഴിഞ്ഞ തിങ്കളാഴ്ച സമാധിയിൽ നിത്യശാന്തി അടഞ്ഞ വിവരം വ്യസനപൂൎവ്വം ഞങ്ങഠ വായനക്കാരെ അറിയിച്ചുകൊള്ളുന്നു. സൎവ്വതോമുഖമായ ജ്ഞാനം സമ്പാദിച്ച് മനുഷ്യാകൃതിയിലുള്ള ഒരു സൎവ്വ വിജ്ഞാനകോശമായിത്തന്നെ ശോഭിച്ചിരുന്ന അദ്ദേഹം അടുത്ത ഭാഗം പ്രാചീനമലയാളത്തിൻെറ രചനക്കായി ശേഖരിച്ചിരുന്ന നിരവധി രേഖകളോടുകൂടി ലോകസമക്ഷം സമൎപ്പിക്കുന്നതിനു മുമ്പു നിൎയ്യാണം ചെയ്കയാലുള്ള നഷ്ടമായിരിക്കും അതേപ്പററി അറിഞ്ഞിട്ടുള്ളവരെ വിശിഷ്യ ഈ അവസരത്തിൽ ആദ്യമായ ഈ വാൎത്ത അനുസ്മരിപ്പിക്കുന്നതു്. അടുത്തുതന്നെ ക്ഷേത്രപ്രവേശവാദം വരുമെന്നു കരുതി സത്യാഗ്രഹത്തോടെതൃക്കുന്നതിന് സത്യാ

ഗ്രഹിക്കാം ക്ഷേത്രാധികാരം കൈവശപ്പെടുത്തിയതെങ്ങിനെയെന്നു കാണിപ്പാൻ കൂടൽമാണിക്യം ക്ഷേത്രത്തിലെ ഈടിരുപ്പിൽനിന്നും മററും സ്വാമി തൃപ്പാദങ്ങൾ അനവധി രേഖ സമ്പാദിച്ചിരുന്നു. മലയക്ഷത്രിയരായ നായന്മാരുടെ സ്വവർഗ്ഗപുരോഹിതരാണു ക്ഷേത്രപ്രതിഷ്ഠാപകന്മാരെന്നു കാണിപ്പാൻ ചിലയിടങ്ങളിൽ ബിംബം ഇളക്കി പ്രതിഷ്ഠനടത്തിയ കാലങ്ങളിൽ അവിടെനിന്നും കിട്ടിയിട്ടുള്ള രേഖകളും അവയിൽനിന്നു തന്ത്രസമുച്ചയം മുതലായവ കൈവശമാക്കുന്നതിനു സങ്കരവിവാഹം സമ്മതിക്കപ്പെട്ടപ്പോൾ ആര്യബ്രാഹ്മണർ പ്രയോഗിച്ച തന്ത്രങ്ങളുടെ തെളിവുകളും സ്വാമി തൃപ്പാദത്തിൽനിന്നുതന്നെ ഗ്രഹിപ്പാൻ ഇതെഴുതുന്ന ആൾക്കു സാധിച്ചിട്ടുണ്ട്. ശരീരാസ്വാസ്ഥ്യം അനേകനാളായി ബാധിച്ചിരുന്നില്ലെങ്കിൽ ഈ ഘട്ടത്തിൽ ആ ചരിത്രത്തിന്റെ ഒരംശമെങ്കിലും മലയാളികൾക്കു സുലഭമാകുമായിരുന്നു എന്നുള്ളതു നിസ്തർക്കംതന്നെ. അപരിഹരണീയമായ ഈ നഷ്ടത്തിൽ ദുഃഖിക്കുകയും അർഹിക്കുന്ന ആത്മശാന്തിയെ അദ്ദേഹം അടഞ്ഞതിൽ ആശ്വസിക്കുകയും ചെയ്യുന്ന അനവധി ശിഷ്യരോടും മററു കേരളീയരോടും ഞങ്ങളും പങ്കുചേർന്നു പരിതാപാശ്വാസവിവശരായി വിരമിക്കുന്നു.

5. ശ്രീവാഴുംകോട്ട് 1099 മേടം 28-ാംനു-

ശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമികൾ എന്നു് സുപ്രസിദ്ധനായ ചട്ടമ്പിസ്വാമിതിരുവടികളെപ്പററി കേട്ടിട്ടില്ലാത്തവർ അധികം ഉണ്ടായിരിക്കുകയില്ല. പരിപൂർണ്ണജ്ഞാനിയും അദ്വൈതപ്രസ്ഥാനത്തിന്റെ നിത്യാവലംബവുമായിരുന്ന സ്വാമി തിരുവടികൾ ഈ ധർമ്മക്ഷേത്രരാജധാനിക്കു സമീപമുള്ള കൊല്ലൂർ എന്ന സ്ഥലത്തു 1027-ാമാണ്ട് ചിങ്ങമാസത്തിലെ ഭരണിനക്ഷത്രദിവസം ധനലഗ്നത്തിൽ ഭൂജാതനായി. സ്വാമികളുടെ അമ്മയുടെ പേർ തിരുനങ്കേയി എന്നും, പിതാവിന്റെ പേരു അനന്തശർമ്മൻ എന്നും ആയിരുന്നു. ആ ദമ്പതികൾ ഗാർഹസ്ഥ്യാശ്രമധർമ്മത്തിൽനിന്നു ലവലേശം വ്യതിചലിക്കാതെ കുടുംബഭരണവും ഈശ്വരഭജനവും ചെയ്തുവന്നിരുന്നവരാണ്. സ്വാമികളുടെ കുടുംബത്തിൽ ഇതിനു മുമ്പും പലേ പുണ്യപുരുഷന്മാരും അവതരിച്ചിട്ടുണ്ട്. വിദ്വൽകേസരിയും ആത്മാരാമനും ആയിരുന്ന ഹരിഹരശാസ്ത്രികളുടെ ഒരു ശിഷ്യൻ ചട്ടമ്പിസ്വാമികളുടെ കുടുംബത്തിൽ ഉണ്ടായിരുന്നു. യോഗസിദ്ധനും

ഗ്രഹസ്ഥനുമായിരുന്ന അദ്ദേഹം മററുള്ളവൎക്കു മുന്നറിവു കൊടുത്തതിനുശേഷം ബ്രഹ്മധ്യാനത്തിൽ ഇരുന്നു സമാധി അടഞ്ഞതായി വിശ്വാസയോഗ്യമായ അറിവുണ്ട്. "നാരായണ മൌനി" എന്ന മഹായോഗിയും സ്വാമികളുടെ കുടുംബജാതനായിരുന്നു. ധൎമ്മശ്രവാസവനെന്നും സാഹിത്യപഞ്ചാനനനെന്നും പ്രസിദ്ധനായിരുന്ന സ്വാതിതിരുനാൾ തിരുമനസ്സിലെ വിദ്വൽസദസ്സിൽവെച്ചു "മുഖം ബിന്ദും കൃത്വാ" എന്നു തുടങ്ങുന്ന സൌന്ദൎയ്യലഹരി ശ്ലോകത്തിനു എൺപത്തൊന്നു വിധത്തിൽ അൎത്ഥം പറഞ്ഞു മററു പണ്ഡിതന്മാരെ പരാജിതരാക്കിയ ഉമ്മിണിപ്പിള്ള ആശാൻ സ്വാമികളുടെ ഒരു മാതുലനായിരുന്നു. ഇങ്ങിനെയെല്ലാമുള്ള പൂൎവ്വന്മാരുടെ കുടുംബത്തിൽ പരിശുദ്ധ മാതാപിതാക്കളുടെ സന്താനമായി ജനിച്ച സ്വാമികൾ നിഖിലകലാനാഥനായി തീൎന്നതിൽ അതിശയമില്ലല്ലോ.

സ്വാമികളുടെ ജനനകാലത്തു് ആ കുടുംബം ധനാഗമമാൎഗ്ഗത്തിൽ വളരെ താഴ്ന്നനിലയിൽ ആയിരുന്നു. എങ്കിലും സ്വപിതാവിന്റെ പാണ്ഡിത്യം പ്രാഥമികവിദ്യാഭ്യാസത്തിൽ സ്വാമികളെ വളരെ സഹായിച്ചിട്ടുണ്ട്. തദനന്തരം വടിവീശ്വരത്തു വേലുപ്പിള്ള ആശാന്റെ ശിഷ്യനായി അക്കാലത്തു് മാതൃഭാഷയിലുണ്ടായിരുന്ന ഉപരിഗ്രന്ഥങ്ങൾ എല്ലാം പഠിച്ചശേഷം കല്ലടക്കുറിശ്ശി, കോയിൽപട്ടി, തേവക്കോട്ട, മുതലായ ദ്രാവിഡനാടുകളിൽചെന്നു പല പണ്ഡിതന്മാരുടേയും ശിഷ്യനായി ദ്രാവിഡഭാഷയിലുള്ള ഇലക്കണം മുതലായ ശാസ്ത്രഗ്രന്ഥങ്ങൾ എല്ലാം വേണ്ടവിധം പഠിച്ചു. അതിനുശേഷം "സുബ്ബജടാപാഠി" എന്ന മഹാവിദ്വാന്റെ അന്തേവാസിയായി സംസ്കൃതത്തിൽ വേദവേദാംഗാദികൾ ശാസ്ത്രീയമായി അഭ്യസിച്ചു. ഇങ്ങനെ തന്റെ വിദ്യാഭ്യാസം പൂൎത്തിയാക്കിയശേഷം "ആത്മാനന്ദസ്വാമികൾ" എന്ന ദിവ്യയോഗിയുടെ ശിഷ്യനായി യോഗാഭ്യാസം പരിശീലിച്ചുകൊണ്ടിരുന്നു. അങ്ങിനെ കുറെകാലം കഴിഞ്ഞപ്പോൾ യാദൃശ്ചികമായി കണ്ടെത്തിയ ഒരു അവധൂതൻ അദ്ദേഹത്തിനെ അനുഗമിച്ച പലരേയും ക്രമേണ അകററിയിട്ട് സ്വാമിതിരുവടികളേയും കൂട്ടിക്കൊണ്ട് ഒരു വിജനപ്രദേശത്തെത്തി അവിടെ വെച്ചു സ്വാമിക്കു ദിവ്യോപദേശവും, കരതലാമലകംപോലെ ആത്മസാക്ഷാൽകാരവും നൽകി അനുഗ്രഹിച്ചു. ഇങ്ങിനെ പരദേശസഞ്ചാരംകൊണ്ട് ജന്മസാഫല്യത്തിന് വേണ്ടതെല്ലാം സമ്പാദിച്ചുതി

ന്റെ ശേഷം സ്വാമികൾ തിരുവിതാംകൂറിൽ തിരിച്ചെത്തി പലയിടത്തും സഞ്ചരിച്ചുകൊണ്ടിരുന്നു.

നെടുമങ്ങാട്ടും, വാമനപുരത്തും, ഏതാനും കാലം താമസിക്കുകയും അവിടെ ഉപാധ്യായരാമകൃഷ്ണശാസ്ത്രികളുടെ പിതാവു തുടങ്ങിയ ഏതാനും പണ്ഡിതന്മാർ സ്വാമികളുടെ ആശ്രിതന്മാരായിത്തീരുകയും ചെയ്തു. അക്കാലത്തു് അനവധി വീടുകളിലുള്ള ഗ്രന്ഥങ്ങളും മറ്റു പലവിധത്തിലുള്ള അപൂർവ്വഗ്രന്ഥങ്ങളും പരിശോധിക്കുന്നതിനും വായിക്കുന്നതിനും സ്വാമികൾക്കു് സാധിച്ചിട്ടുണ്ടു്. ബാല്യത്തിലേ ത്യാഗിയും ആത്മനിഷ്ഠാപരനും ത്യാഗബുദ്ധിയുമായിരുന്ന സ്വാമികൾക്കു പൂർണ്ണയൌവനം തികയുന്നതിനു മുൻപുതന്നെ അദ്ദേഹത്തിന്റെ പിതാവും ഏകദേശം ഇരുപഞ്ചാമത്തെ വയസ്സിൽ മാതാവും ദേഹബന്ധം വെടിഞ്ഞുപോയി. ഭർത്തൃവിയോഗശേഷം സ്വാമികളുടെ ജ്യേഷ്ഠസഹോദരന്റെ സംരക്ഷണത്തിൽ ഇരുന്ന മാതാവിന്റെ അന്ത്യകാലത്തു് സ്വാമികൾകൂടി അടുത്തിരുന്നു മാതൃശുശ്രൂഷകൾ ചെയ്കയും ആ പുണ്യവതിയുടെ ദേഹവിയോഗാനന്തരം വേണ്ട കാര്യങ്ങൾ എല്ലാം നടത്തിയശേഷം സ്വാമികൾ വീടുവിട്ടിറങ്ങുകയും ചെയ്തു. അതിൽ പിന്നീടു് സ്വഗൃഹപ്രവേശം ചെയ്തിട്ടില്ലത്രേ. നിത്യബ്രഹ്മചാരിയും അതിവർണ്ണാശ്രമിയുമായിരുന്ന സ്വാമികളുടെ ഒരു കനിഷ്ഠസഹോദരിയും സന്താനങ്ങളും ഇന്നും ജീവിച്ചിരിപ്പുണ്ടു്.

യഥാർത്ഥ പണ്ഡിതന്മാരായിരുന്ന പൂർവ്വവേദാന്തികൾ അഭ്യാസാരംഭകാലത്തു് ഏതെങ്കിലും ഒരു സഗുണേശ്വരനെ ആരാധിക്കുന്നവരായിരുന്നതുപോലെ സ്വാമികളും ആദ്യകാലത്തു് "ഷൺമുഖോപാസനം" ചെയ്തുകൊണ്ടിരുന്നു. തന്മൂലം സ്വാമികൾക്കു ഭഗവാൻ സുബ്രഹ്മണ്യൻ പ്രത്യക്ഷനാകുകയും "ഷൺമുഖദാസ"നെന്ന തിരുനാമത്താൽ സുപ്രസിദ്ധനാകുകയും ചെയ്തു. ബാലാഹ്വൻ, ബാലഭട്ടനാഥൻ, ഇത്യാദി പല നാമധേയങ്ങളും ഈ പുണ്യപുരുഷനെ സംബന്ധിക്കുന്നതാണെങ്കിലും ഇദ്ദേഹത്തെ അധികംപേരും അറിയുന്നതു് ചട്ടമ്പിസ്വാമികൾ എന്ന നാമധേയത്തിലാണു്. യോഗവിദ്യ, വേദാന്തശാസ്ത്രം മുതലായവയിൽ സ്വാമികൾക്കു അനവധി ശിഷ്യന്മാർ ഉണ്ടായിട്ടുണ്ടു്. പരിവ്രാജകാചാര്യനായ ബ്രഹ്മശ്രീനാരായണഗുരുസ്വാമികൾ ചട്ടമ്പിസ്വാമി തിരുമനസ്സിലെ പ്രധാന ശിഷ്യനും, പാണ്ഡിത്യം പ്രതിഭാവിലാസം, ആത്മസാക്ഷാൽകാരം മുത

ഛായവയിൽ ലോകൈകശ്രേഷ്ഠനായിരുന്ന ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ രണ്ടാമത്തെ ശിഷ്യനും ആയിരുന്നു. മൂന്നാമത്തെ ശിഷ്യൻ കേരളഭൂമിയിൽ എന്നല്ല വിദേശങ്ങളിൽപോലും പണ്ഡിതസിംഹം എന്ന പേരിൽ പ്രസിദ്ധനായ ആത്മാരാമൻ ശ്രീതീർത്ഥപാദപരമഹംസസ്വാമികളാണ്. ഇതു കൂടാതെ പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമികളുടെ നിഴലെന്നപോലെ ഗുരുപാദങ്ങളെ പിൻതുടന്ന് സമാധികാലംവരെ സ്വാമികളെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന പത്മനാഭദേശികനും, സജ്ജനാഗ്രേസരനും ശ്രീകണ്ഠേശ്വരം ഭജനമഠാധിപതിയും ആയ ശിവരാമബ്രഹ്മനിഷ്ഠനും സ്വാമികളുടെ പ്രധാന ശിഷ്യന്മാരാണ്. പണ്ഡിതശിരോരത്നമായ നമ്പ്യാരുവീട്ടിൽ കെ. പരമേശ്വരൻപിള്ള അവർകൾ എം. ഏ. ഡാക്ടർ കെ. ജി. ഗോപാലപിള്ള അവർകൾ, പെരിനാട്ട് മിസ്റ്റർ വി. കെ. നാരായണനുണ്ണിത്താൻ മുതലായ മററു പലരും സ്വാമികളുടെ ആത്മീയശിഷ്യസംഘത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. സനകസനൽകുമാരസദൃശനായ സ്വാമികളുടെ ശിഷ്യസംഘത്തിൽനിന്നും "സ്ഥാലീപുലാക" ന്യായേന ചിലരുടെ പേര് ഇവിടെ എടുത്തുകാണിച്ചു എന്നു മാത്രമേയുള്ളു. ലോകാനുഗ്രഹകാരിയായ സ്വാമി തിരുവടികൾക്ക് അനേകായിരം പണ്ഡിതശിഷ്യന്മാരുണ്ട്.

സരസ്വതീദേവിയുടെ കുചയുഗാമൃതം ആകണ്ഠം പാനംചെയ്തിട്ടുള്ള പുണ്യപുമാന്മാരിലഗ്രേസരൻ സ്വാമികളായിരുന്നു. ഒരു നിമിഷമെങ്കിലും സ്വാമി തിരുവടികളുടെ പാട്ടുകൾ കേട്ടിട്ടുള്ളവർ അദ്ദേഹത്തിൻെറ സംഗീതകലാവൈദഗ്ദ്ധ്യം അവർണ്ണനീയം എന്നു സമ്മതിക്കാതിരിക്കുകയില്ല. കവിതാവിഷയത്തിൽ സ്വാമികൾ സർവ്വഥാ അനുഗ്രഹീതനായിരുന്നു.

1. ആധാരചക്രപരിഘട്ടനതോ ഭുജംഗീ.......... ഇത്യാദി

(൩൪-ാം പേജ് നോക്കുക)

എന്ന സംസ്കൃത പദ്യവും;

2. ലോലക്കണ്ണാം സുമത്തിൽ.......... ഇത്യാദി

(൩൩-ാം പേജ് നോക്കുക)

എന്ന മലയാളപദ്യവും മനസ്സിരുത്തി വായിക്കുന്നവർ, സ്വാമിതിരുവടികൾ ഗൈർവ്വാണീദേവിയേയും കൈരളീമഹിളയേയും വേണ്ടവിധത്തിൽ സഹായിച്ചിട്ടുള്ള ഒരു മഹാകവിയാണെന്നു സംവദിക്കും.

"സർവ്വമതസാമരസ്യം", "തർക്കരഹസ്യരത്നം," "ബ്രഹ്മതത്വനിർഭാസം" "സ്തവരത്നഹാരാവലി", "പരമശിവസ്തവം," "അദ്വൈതപഞ്ജരം;" "ക്രിസ്തുമതനിരൂപണം;" "പ്രാചീനമലയാളം;" "ജീവകാരുണ്യം" "ഭാഷയുടെ ഉൽഭവം" "ആദിഭാഷ" മുതലായ മഹാഗ്രന്ഥങ്ങൾകൊണ്ടു ഈ പുണ്യപുരുഷൻ ഭാരതഭൂമിക്കും, സനാതനധർമ്മത്തിനും, ശാസ്ത്രദേവതകൾക്കും വരുത്തീട്ടുള്ള മേന്മയും പവിത്രതയും എത്രയെന്നാലോചിക്കുന്നവർക്ക് അറിവാൻ കഴിയും. വേദപാരായണത്തിനും, ആത്മീകചിന്തകൾക്കും, തദനുകൂലങ്ങളായ കർമ്മങ്ങൾക്കും നായന്മാർ തുടങ്ങിയുള്ളവർക്ക് അധികാരവും അവകാശവും ഇല്ലെന്നു സർവ്വശക്തികളും ഉപയോഗിച്ചു സ്ഥാപിക്കാൻ ശ്രമിച്ചിട്ടുള്ള ബ്രാഹ്മണമതത്തെ ധ്വംസിച്ച് യഥാർത്ഥം വെളിപ്പെടുത്തിയ "പ്രാചീനമലയാളം" കേരളീയരെല്ലാം ഒരുപോലെ വായിച്ചിരിക്കേണ്ടതാണ്.

യമാദ്യനുഷ്ഠാനങ്ങളാൽ ചിത്തവൃത്തിനിരോധം ചെയ്തു, യോഗം അഭ്യസിച്ച് അഷ്ടസിദ്ധികളും സമ്പാദിച്ചിട്ടുള്ള സ്വാമികൾക്ക് സൃഷ്ടിസ്ഥിതിസംഹാരങ്ങളൊഴിച്ച് മറ്റെല്ലാ കർമ്മങ്ങളും സുസാദ്ധ്യമായിരുന്നു. മുവ്വാററുപുഴവെച്ച് അഗാധമായ ജലാശയത്തിൽ ഇറങ്ങി നാലു മണിക്കൂർ നേരം വെള്ളത്തിന്റെ മുകളിൽ ചലനരഹിതനായിരിക്കുന്നതു കണ്ടിട്ടുള്ളവർ പലരും ഇന്നു ജീവിച്ചിരിപ്പുണ്ട്. മലയാററൂരുള്ള ഒരു ഘോരാരണ്യത്തിൽവെച്ച് ഒരു പശുവിനെ ഓടിച്ചുകൊണ്ടുവന്ന കടുവായെ മുന്നിട്ടു തടുത്തു ഉപദേശം ചെയ്തു മടക്കി അയച്ച കഥ ഒരു പരസ്യമായ പരമാർത്ഥമാകുന്നു. ഫണം വിടർത്തി കടിക്കാനൊരുങ്ങുന്നതുപോലെ ചീററിക്കൊണ്ടു വന്ന മൂർക്കൻപാമ്പിനെ കയ്യിലെടുത്തു ചുംബിച്ചുവിട്ടതു് ഇതെഴുതുന്ന ആളും മററു പലരും കണ്ടിട്ടുള്ളതാണ്! ഒരു തട്ടുപുരയ്ക്കകത്തിരുന്ന അനേകായിരം പാററകളെ വിളിച്ചുവരുത്തി തന്റെ ശരീരത്തിൽ പൊതിയത്തക്കവണ്ണം ഇരുത്തിയതു കണ്ടിട്ടുള്ള മാന്യന്മാർ ഇന്നും കരുനാഗപ്പള്ളിയിൽ ഉണ്ട്. വിഷബാധകൊണ്ടു മരിച്ചവരേപ്പോലും ജീവിപ്പിക്കത്തക്ക വിഷവിദ്യ സ്വാമിക്ക് വശമുണ്ടായിരുന്നു. സംഗീതംകൊണ്ടു വിഷമിറക്കുക, നെല്ലുകുത്തി വിഷമിറക്കുക മുതലായത് സ്വാമികൾ പലർക്കും ഉപദേശിച്ചുകൊടുക്കുകയും, അതു പലർക്കും പ്രയോജനപ്പെടുകയും ചെയ്തിട്ടുണ്ട്. ഇപ്രകാരം അനവധി അത്ഭുതകൃത്യങ്ങൾ ചെയ്വാൻ കഴിഞ്ഞ സ്വാമിക്ക് ആവക കർമ്മങ്ങളാൽ ജനങ്ങളെ വിഭ്രമി

പ്പിക്കുന്നതു് ഒരുവക പാപമെന്നു അഭിപ്രായമുണ്ടായിരുന്നു. സ്വാമി തിരുവടികൾ അദ്ദേഹത്തിൻെറ സമാധികാലം ഇന്നപ്പോഴാണെന്നു് ഒരു കൊല്ലം മുൻപുതന്നെ അറിഞ്ഞിരുന്നു. സ്വാമികൾ തിരുവനന്തപുരത്തിരുന്നു കോട്ടയത്തു താമസിച്ച തീർത്ഥപാദസ്വാമികൾക്കു എഴുതിയ ഒന്നുരണ്ടു മൂന്നു എഴുത്തിൽ തൻെറ നിത്യസമാധിയേപ്പററി സൂചിപ്പിച്ചിരുന്നു. കഴിഞ്ഞ കൊല്ലത്തിലൊരിക്കൽ സ്വാമികൾ ഇപ്പോഠം സമാധിയടഞ്ഞ പൊന്മനയിൽ എഴുന്നെള്ളി കുറെ ദിവസം വിശ്രമിച്ചിട്ടു് തിരുവനന്തപുരത്തേക്കു തിരിക്കുവാൻ ഒരുങ്ങിയ ദിവസം കുമ്പളത്തു വീട്ടിൽ മിസ്റ്റർ പി. ശങ്കുപിള്ളയോടും മററും "ഞാൻ ചാവാനായി ഇങ്ങു വന്നേക്കാം" എന്നു് അരുളിച്ചെയ്തിരുന്നുവത്രെ. അതുപോലെ സംഭവിക്കുകയുംചെയ്തു.

"ഫലമനുസരിച്ച വാക്യം
പല ലൗകികസജ്ജനങ്ങളും ചൊല്ലും
വലിയ മഹർഷികൾ ചൊന്നാൽ
ഫലമാവാക്കിൻെറ പിന്നിലോടിവരും."

1098 കർക്കിടകം ആരംഭത്തിൽ തിരുവനന്തപുരത്തു ഡാക്ടർ ഗോപാലപിള്ളയുടെ വീട്ടിൽവെച്ചു് സ്വാമികൾക്കു് കുറേശ്ശെ ആലസ്യം തുടങ്ങി. ഗുരുഭക്തനായ മിസ്റ്റർ ഗോപാലപിള്ള കഴിയുന്നത്ര സ്വാമികളെ ശുശ്രൂഷിച്ചു എങ്കിലും ഔഷധിസേവയിൽ വിമുഖനായ അവിടത്തേക്കു് ദിവസംപ്രതി ദീനം വർദ്ധിച്ചുകൊണ്ടിരുന്നു. ഒന്നുരണ്ടു മാസം കഴിഞ്ഞ ഉടനെ സ്വാമിയുടെ മറെറാരു ശിഷ്യനായ മിസ്റ്റർ വേലുപ്പിള്ളയുടെ അപേക്ഷാനുസരണം വഞ്ചിയൂർ "ചാഞ്ഞാം" വീട്ടിൽ എഴുന്നെള്ളി അവിടെ വിശ്രമിച്ചുകൊണ്ടിരുന്നു. അങ്ങിനെ ഏതാനും നാൾ കഴിയവേ ഒരു ദിവസം സ്വാമികൾ, മുൻപു് മന്ത്രാനുഷ്ഠാനത്തിനു് ഉപദേശിച്ചതനുസരിച്ചു് അനുഷ്ഠിച്ചുകൊണ്ടിരുന്ന ഒരു സ്ത്രീക്കു മനോലയം സിദ്ധിക്കുകയുംചെയ്തു. ഇങ്ങിനെ പല ശിഷ്യരേയും ഉപദേശിച്ചുകൊണ്ടു് മീനമാസാദ്യംവരെ "ചാഞ്ഞാം" വീട്ടിൽ താമസിക്കുകയായിരുന്നു. മീനമാസം അഞ്ചാംതിയ്യതിയോടുകൂടി കുമ്പളത്തു മിസ്റ്റർ ശങ്കുപിള്ളയും ശ്രീമാൻ പെരിനാട്ട് പി. കെ. നാരായണനുണ്ണിത്താനുംകൂടെ വൈദ്യപണ്ഡിതർ ഒയ്യം. കൃഷ്ണക്കുറുപ്പിൻെറ നിർബ്ബന്ധത്തോടുകൂടി തിരുവനന്തപുരത്തുചെന്നു അപേക്ഷിച്ചതനുസരിച്ചു സ്വാമികൾ പ്രാക്കുളം തൊട്ടു

വയലിൽ ബംഗ്ലാവിൽ എഴുന്നെള്ളി താമസിച്ചു. ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ തുടങ്ങിയ സന്ന്യാസി ശിഷ്യന്മാരും. ശ്രീമാൻ പ്രാക്കുളം പരമേശ്വരൻപിള്ള ശ്രീമാൻ ഒ. എം. കൃഷ്ണക്കുറുപ്പ് മുതലായ ഗൃഹസ്ഥശിഷ്യന്മാരും കൂടി വേണ്ട വിധത്തിൽ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. അങ്ങിനെ ഇരിക്കവെ ചട്ടമ്പിസ്വാമി തിരുമനസ്സിലെ പ്രധാനശിഷ്യനും ആത്മയോഗസാമ്രാജ്യത്തിലെ ഉത്തമപുരുഷനുമായ ബ്രഹ്മശ്രീ നാരായണഗുരു സ്വാമികൾ തന്റെ ഗുരുപാദദർശനത്തിനായി എഴുന്നെള്ളുകയും സമാധികാലമടുത്ത ഗുരുവിനു സന്ന്യാസിശിഷ്യന്മാർ ശാസ്ത്രീയമായി ചെയ്യേണ്ട ചില ഉപചാരങ്ങൾ ചെയ്യുകയും ചെയ്തു. തദനന്തരം ഭട്ടാരശ്രീ ചട്ടമ്പിസ്വാമിതിരുവടികളെ ഗുരുപീഠത്തിൽ ഇരുത്തി ബ്രഹ്മശ്രീമാന്മാരായ നാരായണഗുരുസ്വാമികളും തീർത്ഥപാദപരമഹംസ സ്വാമികളും വാമദക്ഷിണഭാഗങ്ങളിൽ ഇരുന്ന് ഒരു ഫോട്ടോ എടുത്തു. പിന്നെ ആ മൂന്നു ബ്രഹ്മജ്ഞാനികളുംകൂടി എന്തൊക്കെയോ ചില രഹസ്യസല്ലാപങ്ങൾ നടത്തിയശേഷം നാരായണഗുരുസ്വാമികൾ പിരിഞ്ഞുപോയി. അതിനുശേഷം പൊന്മന കുമ്പളത്തുവീട്ടിനു കിഴക്കുവശമുള്ള സി. പത്മനാഭപിള്ള വായനശാലയിൽ എഴുന്നെള്ളി വിശ്രമിക്കുകയും അവിടെവെച്ചു സ്വാമികൾക്കു പൂർവ്വാധികം ക്ഷീണം വർദ്ധിച്ചുതുടങ്ങുകയും ചെയ്തു. തൽപരിഹാരാർത്ഥം സാധുസേവാതല്പരനായ പ്രാക്കുളം (കുമ്പളത്ത്) മിസ്റ്റർ പി. ശങ്കുപ്പിള്ളയും സ്വാമികളുടെ ശിഷ്യപ്രധാനികളായ മിസ്റ്റർ പി. കെ. നാണുപ്പിള്ള (പരമാനന്ദനാഥൻ) തീർത്ഥപാദപരമഹംസസ്വാമികൾ തുടങ്ങിയവരും കഴിയുന്നതു പരിശ്രമിച്ചു സ്വാമികളെ ശുശ്രൂഷിച്ചു. എന്നിട്ടും തിരുമനസ്സിലെ ക്ഷീണത്തിനു യാതൊരു കുറവും ഇല്ലാതിരുന്നതുകൊണ്ടു ഒരു ദിവസം സാന്നിധ്യത്തിൽവെച്ചു പറഞ്ഞ ശിഷ്യരോടു സ്വാമികൾ ഉപദേശരൂപത്തിൽ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗം തിരുമനസ്സിലെ പൂർവ്വപ്രഭാവങ്ങൾ യാതൊന്നും നശിച്ചിട്ടില്ലെന്നു തെളിയിക്കത്തക്കവണ്ണം പ്രൌഢഗംഭീരമായിരുന്നു. അചിന്ത്യമായ ഈശ്വരശക്തിയുടെ രഹസ്യവും തിയ്യതിയുടെ മാഹാത്മ്യവും വിശദമാക്കി പ്രസ്താവിച്ച ആ പ്രസംഗത്തിൽ ഇരുപത്തിമൂന്നാം തിയ്യതി താൻ നിത്യസമാധി അടയുമെന്നുകൂടി ഗൂഢാർത്ഥപ്രയോഗംകൊണ്ടു സൂചിപ്പിച്ചിരുന്നു.



തിരുവിതാംകൂർ. പന്മന. ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ സമാധിപീഠം (ഭട്ടാരകേശ്വരം)

ഇങ്ങിനെ സകല കലാപാണ്ഡിത്യം കൊണ്ടും പരമാത്ഥജ്ഞാനംകൊണ്ടും മററും ജീവന്മുക്തനായിരുന്ന ബ്രഹ്മശ്രീ വിദ്യാധിരാജ തീത്ഥപാദ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമി തിരുവടികൾ ഈ കഴിഞ്ഞ മേടം ഇരുപത്തിമൂന്നാം തിയ്യതി ശുക്ലപക്ഷേ സോമവാരവും കാൎത്തികനക്ഷത്രവും കൂടിയ ശുഭദിവസം പകൽ മൂന്നുമണി സമയത്തു പന്മന സി. പി. പി സ്മാരകവായനശാലയിൽവെച്ചു നിത്യസമാധിദ്വാരാ ബ്രഹ്മനിലീനനായിരിക്കുന്നു.

ഹാ കഷ്ടം! ഭാരതഭൂമിയുടെ ദൗർഭാഗ്യം! കേരളത്തിന്റെ കാലദോഷം! സനാതനധൎമ്മത്തിന്റെ ഗ്രഹപ്പിഴ! നായർസമുദായത്തിന്റെ ശനിദശ! എന്നല്ലാതെ എന്തുപറയുന്നു. മഹാതപസ്വിയായിരുന്ന ശ്രീരാമകൃഷ്ണപരമഹംസദേവരും ചട്ടമ്പിസ്വാമി തിരുവടികളും ഒരു പ്രകാരത്തിൽ അല്ലെങ്കിൽ മറെറാരു തരത്തിൽ മഹാരോഗത്തിനടിപെട്ട് ശരീരത്യാഗം ചെയ്യുകയായിരുന്നുവല്ലോ. ആരായാലും എങ്ങിനെ ആയാലും പ്രാരബ്ധം അനുഭവിക്കതന്നെ വേണം.

ഭക്തനായ കുമ്പളത്തു മിസ്റ്റർ ശങ്കുപ്പിള്ളയുടെ പണച്ചിലവിലും പെൻഷൻ തഹസീൽ മജിസ്ട്രേറ്റ് മിസ്റ്റർ ടി. പത്മനാഭപിള്ള ബി. എ., കരിങ്ങാട്ടിൽ പപ്പുപ്പിള്ള ശാസ്ത്രികൾ, താഴത്തേടത്ത് വേലുപിള്ള അവർകൾ, മുതലായ പൌരപ്രമാണികളുടെ മേൽനോട്ടത്തിലും തീത്ഥപാദപരമഹംസസ്വാമികൾ, പരമാനന്ദനാഥൻ പന്നിശ്ശേരി നാണുപിള്ള അവർകൾ, പത്മനാഭദേശികൻ, ഒ. എം. കൃഷ്ണകുറുപ്പ് അവർകൾ, പി. കെ. നാരായണനുണ്ണിത്താൻ മുതലായ ശിഷ്യപ്രധാനികളുടെ ഉത്സാഹത്തിലും ഈ മാസം ഇരുപത്തിനാലാം തിയ്യതി പകൽ പന്ത്രണ്ടു മണിക്കു ബ്രഹ്മശ്രീ ശങ്കരദാസസ്വാമികളെക്കൊണ്ടു പന്മന കുമ്പളത്തുവീട്ടിന് വടക്കുവശമുള്ള ഒരു തപോവനമദ്ധ്യത്തിൽ സ്വാമികളുടെ ദിവ്യശരീരം ശാസ്ത്രീയമായി സമാധിസ്ഥാപനം ചെയ്തിരിക്കുന്നു. ഭാവിയിൽ അവിടം ഒരു പുണ്യക്ഷേത്രമായി തീരേണ്ടതിനു വേണ്ടതെല്ലാം മിസ്റ്റർ ശങ്കുപ്പിള്ള ചെയ്തുവരുന്നു. ഈശ്വരൻ അദ്ദേഹത്തെ അനുഗ്രഹിച്ച് ഉദ്ദേശം ഫലിപ്പിക്കുകയും തദ്വാരാ കേരളഭൂമിക്കും വിശിഷ്യാ സന്യാസിസംഘത്തിനും നന്മയുണ്ടാക്കുകയും ചെയ്യട്ടേ.

സ്വാമിതിരുവടികളുടെ സമാധിപീഠത്തിലെ മണ്ഡലപൂജ ൧൦൮൦ മിഥുനം ൨-ാംനു ആയിരുന്നു. അന്നു കുമ്പളത്തു മിസ്റ്റർ

ശങ്കുപ്പിള്ളയുടെ ഉത്സാഹത്താൽ സ്വാമികളുടെ മഹാസമാധി സംബന്ധിച്ചുള്ള ചരമപദ്യങ്ങൾ ഒരു പുസ്തകമായി പ്രസിദ്ധപ്പെടുത്തി. കേരളത്തിലെ പ്രസിദ്ധപ്പെട്ട എല്ലാ കവികളുടേയും പദ്യങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. അവയെല്ലാംതന്നെ ഈ ചരിത്രത്തിൽ ഉദ്ധരിക്കുന്നതു വായനക്കാർക്ക് രസകരമായിരിക്കുമെന്നും, കാലാന്തരത്തിലേക്കു പ്രയോജനകരമായിരിക്കുമെന്നും കരുതി വിസ്തരഭയം ഗണ്യമാക്കാതെ അപ്രകാരം ചെയ്യുന്നു.

1. ഉത്പത്തിയുണ്ടാലും നിത്യം.

യാതൊന്നിലഖിലംഉരുരൂപണിഞ്ഞാലും
ചേതസ്സിലലംഭാവം തോന്നുകില്ലൊരുത്തർക്കും
അവ്യക്തഭാഗ്യലിപിയായ മന്നിടിലമാ
ദിവ്യപാദത്തെയൊരു കറിയെമൂകന്നുള്ളു;
ഈയഴലെങ്ങനം ഞാൻ സഹിക്കുമപ്പൻതൃക്കാൽ
പോയല്ലോ പരലോകം പാംസുവാൽശുചിയാക്കാൻ
മുന്നിലേ നടകൊണ്ടാൻ മാർഗ്ഗോപചാരത്തിനാ-
സ്സന്ന്യാസിപ്പെരുമാൾതൻ ശ്രീനീലകണ്ഠശിഷ്യൻ.
അത്യന്തവിയുക്തർ നാമിരുപേരോടും—നമു-
ക്കസ്തമിച്ചിതു ഹാ! ഹാ! തിങ്കളും കതിരോനും.
പരമഹംസാദ്യർക്കും സദ്ഗുരുവായുള്ളാവെ!
പരമഭട്ടാരകവിദ്യാധിരാജസ്വാമിൻ!
സർവ്വദർശനതന്ത്രസ്വതന്ത്രൻ നാനാശിഷ്യ-
സംവൃതപാർശ്വൻ നിത്യബ്രഹ്മചര്യസ്ഥൻ ഭവാൻ
പൂതമാം വേദാന്തസ്സൂത്രത്തുരുക്കിയൊഴിച്ചിട്ടാ-
ദ്വൈതത്തിൻ വിടവടച്ചൊന്നാക്കി വിളക്കിയും;
സ്വകൃതാനേകസ്തോത്ര "സൌന്ദര്യലഹരി"യിൽ
പ്രകൃതിമഹേശിയെപ്പൊന്നോടം കളിപ്പിച്ചും;
ശങ്കരാചാര്യരുടെ ജന്മഭൂവിനെ വീണ്ടും
ശങ്കരാചാര്യരുടെ ജന്മഭൂവാക്കിക്കൊണ്ടാൻ.
ആയിരത്തിരുപത്തേഴാമതാമാണ്ടിൽ നമു-
ക്കായിട്ടാത്തിരുവടിയെങ്ങവതരിച്ചുവോ
അക്കുലം പണ്ടേരണ്ടു നാലുപേർ തപോയോഗാ-
ലുൽകൃഷ്ടപരിശുദ്ധമാക്കിവെച്ചുള്ളൊന്നത്രേ!

ഏതിൽനിന്നൊരിത്തിരി ഒന്നുകൈക്കൊണ്ടുതമോ-
ഭീതരാംപ്രജകളെ നേർവഴി കാട്ടിടുവോൻ
ആ മഹാമണിദീപമാലികകൾക്കലഭ്യമാം
ധാമത്തിലുൾച്ചേർന്നല്ലോ "ശ്രീനാരായണസ്വാമിൻ!"
ഇമ്മലയാളത്തിന്റെ പുണ്യചരിതങ്ങ-
ളുണ്മയിലരുൾചെയ്തു തീർന്നീടുന്നതിൻമുന്നെ
അമ്മുഖമതാദീർഘമൌനമുദ്രിതമായി
നമ്മളെയാരുണ്ടിനി ശ്രോതവ്യം ശ്രവിപ്പിപ്പാൻ?
ശരണാഗതന്മാരിൽ കാരുണ്യകതിർകളെ-
ച്ചൊരിഞ്ഞ നക്ഷത്രാഭമാത്തിരുനയനങ്ങൾ
അടഞ്ഞുപോയല്ലോ നാമെത്ര ദീനർവീണ്ടും
അഴിയല്ലാത്തതാം പരമസമാധിയിൽ
"തത്വമസ്യാദി" മഹാവാക്യോപദേശത്താൽപ്പോ-
ലത്തിരുമുഖം വാണീകേളിതൻ തിരുപത്മം
സ്നിഗ്ദ്ധമാംകണ്ഠത്തിൽനിന്നുയർന്ന ഗീതത്താലും
നിസ്തന്ദ്രചിദാനന്ദമകരന്ദം ഇളകീടുന്നോ?
ഭക്തൎക്ക മന്ത്രോപാസ്തിന്യാസങ്ങൾ നിർദ്ദേശിക്ക-
മത്തൃക്കൈവിരലുകളൊപ്പമേ വിളയാടി
സാഹിത്യരസമുതിർക്കുന്ന തൂലികമേലും
മോഹനവീണാവേണുമൃദംഗാദികളിലും
ശാന്തിയെപ്പരത്തുമസ്സ്വാമിതൻ മുന്നിൽച്ചെന്നാൽ
ശാർദ്ദൂല ഭുജംഗാദി ഹിംസ്രജാതികൾ പോലും
ചിക്കെന്നു ഭാവംമാറി ശിഷ്യർപോലൊതുക്കത്തിൽ
നില്ക്കയേ പതിവുള്ളൂ, ഹേ! തൊഴാം തപോരാശേ
ചിത്തമേ പോരുംയത്നം, നീയൊരുകുട്ടിയെന്നു-
ദ്ദിവ്യപുരുഷന്റെ മാഹാത്മ്യമൊരർണ്ണവം
അപ്പുണ്യോത്തരതീർത്ഥചരണസ്മരണത്തെ
നല്ലാല്പം നുകർന്നിനി തൃപ്തിപൂണ്ടാലും നിത്യം.

മഹാകവി വള്ളത്തോൾ നാരായണമേനോൻ.

2.

ഹൃദ്യാഭപൂണ്ടിതരദുർല്ലഭമാം നിവൃത്തി-
പദ്യാടനം പരിചയിച്ച പരാർദ്ധ്യഹംസം
വിദ്യാധിരാജയതി വിട്ടതമൂഴിയാമീ-
യുദ്യാനവാടിയെ വെടിഞ്ഞുയരെപ്പറന്നോ?

പോയീനമുക്കൊരെതിരററ ഗുരുപ്രവീരൻ
പോയീജഗത്തിനൊരു ജംഗമരത്നദീപം
പോയീമുമുക്ഷുജനതയ്ക്കൊരു മാർഗ്ഗദർശി
പോയീകലാലതികകൾക്കൊരുപാദപശാഖി

പ്രത്യങ്മുഖപ്പരിചിൽ പര ചിത്സ്വരൂപം
പ്രത്യക്ഷമാക്കിനവിഭോ! പരിപക്വഹൃത്തേ!
പ്രത്യഗ്രശങ്കര!ഭവാൻെറ ചരിത്രമെന്നും
പ്രത്യക്ഷരം പരമപാവനമായ് വിളങ്ങും.

അങ്ങന്നുകന്നിടകൾകൊണ്ടതിമാത്രമൂഴി
മങ്ങുന്നവെങ്കിലുമതിന്നതഭേദകപാഠം
അങ്ങന്നതേ സ്ഥിതിയനാരതമാഴിനീററിൽ
മുങ്ങുന്നനാൾവരെ മറക്കുകൊട്ടുക്കമല്ലോ?

കവിതിലകൻ ഉള്ളൂർ. എസ്സ് പരമേശ്വരയ്യർ എം. ഏ. ബി. എൽ. എം ആർ. ഏ. എസ്സ്.

3.

അയികേരളധാത്രി!താവകീനം
സുകൃതംഹന്ത വിലുപ്തമേവനൂനം
ത്വയിവാസമുപേക്ഷ്യബാലനാമാ
യതിരാഡ്യത് പരമംജഗാമധാമ 1

സ്വവശീകൃതവായുമയതായുസ്സരണിം പ്രാണമരുജ്ജഹൌകഥം ത്വം
ഇതിമേഹൃദിമേദുരോവിചാരോ ജ്വലയത്യൽകടദുഃഖചിത്രഭാനും. 2

സ്മരതോമമതസ്യയോഗ നിഷ്ഠാസ്ഫുരിതജ്ഞാനനികുഞ്ജകുഞ്ജരത്വം
നയനെജലബിന്ദുവൃന്ദമന്ദേതരസമ്പത്തിമഹോ!കഥം നിരുന്ധ്യാം. 3

തവകാന്ത കഥാന്തയോഗവിദ്യ്!
കാന്തതേഗാനകലെഫലേഗ്രഹിതാ
യുവയോരവിയോഗസാഹചര്യം
പ്രിയ ആശീശ്രിയ ദന്തിമപ്രശാന്തിം 4

ത്രിഗുണസ്ഫുരണാമയം പ്രപഞ്ചം
നിജഹസ്താമലകോപമം വിലോക്യ
പരമാത്മനിയോ രസേനരേമേ-
ഹൃതലൗഖ്യംകാന്തശ്യതേ സലോകേ. 5

പരമാത്മമവാപ്യകേരളക്ഷ്മാ-
ചരിതം വിസ്മൃതി ഘോരഗർത്തഃകഃ

പടുപണ്ഡിതബുദ്ധിശുദ്ധിശക്ത്യാ-
ഭുവിനിഷ്ഠോഷിതുമീശതേസമഗ്രം. 6

ഇതിബഹുവിധചിന്തയാന്ധതാമേ,
പ്രസരതിചേതസി ജാഗരൂകശോകെ
സ്ഥയതി നിവഹാഗ്രഗഃസ്വതന്ത്രോ
ഭജതുസമാധിമനാധിശാന്ത്യുപാധിം. 7

പി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.

4.

(പാന)

ഹന്തകേരളവിജ്ഞാനസൂര്യനായ്
ശാന്തിപ്പൊൻകതിരെങ്ങും പരത്തിയോൻ
ചന്തമേറിനനന്മുഖകാന്തിയാൽ
സ്വാന്തഖേദങ്ങളൊക്കെമകററിയോൻ
ദിവ്യചൈതന്യമാന്ന കടാക്ഷത്താൽ
ഭവ്യമാക്കമരക്ഷണമേകിയോൻ
ചാരുവാങ്മയപീയൂഷധാരയാൽ
ദാരുണപാപദുർവ്രണമാററിയോൻ
ആരുടേയുംഹൃദയം സുഖംനൽകി-
യാകർഷിച്ചൊരദ്ദിവ്യമെയ്യാന്നവൻ
സൽക്കലകളിലെ ററിലുംമഹാ
ശക്തിയേറിയ വൈദഗ്ദ്ധ്യമാന്നവൻ
ജ്ഞാനവിജ്ഞാനസമ്പൽസമൃദ്ധിയാൽ
പീനശൈലത്തലയ്ക്കൽ കളിച്ചവൻ
കേരളാവനിപൊന്നു മാതാവുതൻ
കേളിയേറിയൊരുത്തമസന്താനം
ശങ്കരാചാര്യദേവനു ചേന്നോരു
തുംഗവൈഭവമാന്നനൽ സോദരൻ
ഹന്തസൌജന്യസൌശീലകോമള-
സ്വാന്തമാന്നവൻതേജോമയാകൃതി
കൊഞ്ചിപേച്ചുമിവക്കരചെയ്യുവാൻ
കുഞ്ഞനെന്നൊരു പേരുകൈക്കൊണ്ടവൻ
സച്ചിദാനന്ദരൂപൻകരുണയാ

സ്വച്ഛന്ദമിങ്ങവതരിച്ചുള്ളവൻ
ചട്ടമ്പിസ്വാമി ശിഷ്ടർക്കുനൽവഴി
കാട്ടിയിങ്ങു പണ്ടുനാം വിളങ്ങിയോൻ
നഷ്ടമായിതെ നമ്മൾക്കു കഷ്ടമേ!
വിട്ടുഭൂതലം ബ്രഹ്മൈക്യമാർന്നിതു.
പാരമായിരം ദുഃഖംനിറഞ്ഞൊരീ
പാരിടത്തിലെജ്ജീവികൾക്കിന്നിമേൽ
ചാരുശാന്തിക്കുള്ളർമധുനൾകുവാൻ
നാരുതാനെന്ന സന്താപമാർന്നിതാ
കേരളീയർകരയുന്നിതാകവേ
ഭൂരിഹൃത്തടം നീറിനീറിസ്വയം.
ആമഹാൻതന്റെ തേജസ്സുഭൂമിയിൽ
ക്ഷാമമെന്ന്യേവിതറിയിട്ടുണ്ടല്ലോ
ആയതേററുനാം ബ്രഹ്മവിചാരത്താൽ
ശ്രേയസ്സാളുവാനായിക്കൃപാനിധി
ലോപമേതുമണയാതതിനകം
പ്രാപിച്ചീടുവാനുദ്യമിച്ചിന്നിനാം
പാപമെന്നിയെ വാഴ്‌വിന്നദ്ദേഹം
ശ്രീഭവിക്കുമാറേകുമനുഗ്രഹം.

സി. എസ്. സുബ്രഹ്മണ്യൻപോറ്റി എം. ഏ.

5.

ഗുരുവേ! ഗുരുവേദനാർത്തിയുള്ളിൽതരുമാറങ്ങു സമാധികൊൾകയാൽ
പുരുപൌരുഷമാർന്നവർഗ്ഗമിപ്പോളൊരുനേതാവുമരിച്ചസൈന്യമായ്.

പുരുഗാനകലാവിദഗ്ദ്ധനും നല്ലൊരുവാചാലനുമാത്തശിഷ്യരിൽ
പെരുതായദയാവിലാസമോലും ഗുരുവും ഹന്തനമുക്കുനഷ്ടമായ്.

കവിതെ കരയേണ്ടതില്ലനിന്നെ ഭുവിതേജസ്വിനിയാക്കിവിട്ടൊരാൾ
രവിപോലെ വെളിച്ചമർത്ത്യലോകത്തെവിടെച്ചേർക്കുവതിന്നുപോയതാം.

സുധിയുഗ്രവിശാലയോഗവിദ്യാംബുധിപാരംഗതനാമമാനുഷൻ
വിധിപോലെനടത്തി വേണ്ടതെല്ലാമധിവാസംമതിയാക്കിയൂഴിയിൽ.

നടുനായകനഷ്ടസംഭവത്താൽ പടുസൽപണ്ഡിതമാല്യമഞ്ജുസാ (യ്.
കൊടുതായൊരുലച്ചലേററുനേരേ നടുവേ പൊട്ടിനിലംപതിച്ചുപോ

ഗ്ഗുണദോഷവിവേകശുന്യരാകും ജനസാമർത്ഥ്യമെഴുന്നനാട്ടുകാർ
മണമുള്ളൊരുനല്ലപൂവിനെ ഹാ! തൃണമായ്കാണ്മതിലെന്തൊരത്ഭുതം.
ഗുണമാന്നിഭിവന്ദ്യ"ബാല" പേരാൽത്തണലിൽചെന്നുശുഭപ്രവൃത്തി
(കൾ
ചുണയോടിഹചെയ്യുവാൻതയാറായുണരിൻതാപമിയന്നാണ്ടുവോർ.

എം. ആർ. ബാലകൃഷ്ണവാര്യർ ബി. എ. എൽ. ടി.

6.

ആനന്ദാത്മകമിപ്രപഞ്ചമഖിലം നാനാത്വബോധത്തിന-
ജ്ഞാനം കാരണമെന്നബോധമഴകിൽ ശിഷ്യർക്കുനൽകുംമഹാൻ
വാഗ്നാഥനും ബഹുമാനനീയനമലൻ ചട്ടമ്പിയാം സ്വാമിവി-
ജ്ഞാനാംഭോധിഗമിച്ചതൽപരമൊരാധാരം നമുക്കാരിനി?

കവിതിലകൻ ചിററൂർ വരവൂർ ശാമുമേനോൻ.

7.

യസ്യാകരോൽപദസരോജപരാഗപാത
പൂതാമിമാംവസുമതിംയതിപുംഗവസ്യ
വിദ്വജ്ജനൈസ്സ്തുതിതഷൺമുഖദാസനാമാ
സ്വാമീയഥാദിമതമാപ മഹാസമാധിം.

അത്രദ്വിസപ്തതിവയാംസ്യനുപേതതാപ
മത്യാശ്രുമീഭുവി നിനായ മുനിർമനീഷീ
അദ്ധ്യാത്മബോധസുധയാനിജശിഷ്യവൃന്ദ
മാനന്ദയന്നഖിലശാസ്ത്ര വിദഗ്രയായീ.

ശിഷ്യൈരനന്തശയനാഖ്യപുരാന്തരസ്ഥൈ
രത്യാദരപ്രണയഭക്ത്യുപചാരയുക്തൈഃ
സംരക്ഷ്യമാണമപിതം മുനിമാക്ഷബാധ
ആമാതിസാരമയഔദരികോപികാരഃ.

തത്തൽഭിഷഗ്ജിതനിഷേവണ വൃത്യപായൈഃ-
ന്നിസ്സാരയന്നതിതരാമതിസാരപീഡാം
ആത്മൈക്യസംകലിതഗാഢകലാവിലാസീ-
ദാനന്ദരൂപപരചിൽപരിലീനവൃത്തിഃ.

പ്രാരബ്ധകർമ്മപരിണാമമവേക്ഷ്യ്യാനം
പ്രേക്ഷാവദുത്തമവതംസിതപാദപത്മഃ

പൂർവ്വംസ്വനിശ്ചയമനസ്മൃതവാനഹീന്ദ്ര-
സത്താന്തരാൽ സനിരഗാന്നിജശിഷ്യസംഘൈഃ.
സമ്പ്രാപ്യസമ്പദുപപന്ന "കപോതവാപീ"
ദേശംസശങ്കരപദാങ്കപവിത്രബുദ്ധേഃ
സത്മാധ്യുവാസബഹുശിഷ്യഗണാവൃത ശ്രീ
"നാരായണാഖ്യ ഗുരു" മുഖ്യനിഷേവ്യമാണഃ

ശ്രീമദ്ഗുരുപ്രവരമംഗലരൂപധേയ-
ഛായാമയപ്രതികൃതിം സഹശിഷ്യവർഗ്ഗൈഃ
അഗ്രാഹയൽ പ്രതിമിതിഗ്രഹജീവികേന
കേനാപിതദ്ഗൃഹപതിഃപരമേശ്വരാഖ്യഃ.

പ്രജ്ഞാനിധിഃപ്രഥിത"പന്മന"പത്മനാഭ-
ഗ്രന്ഥാലയം സമധിഗമ്യസമംസ്വകീയൈഃ
തത്രാവസൽ പരമഹംസയതീന്ദ്രപത്മ-
നാഭാഖ്യദേശികവരാദികൃതോപചാരഃ.

ദോഷോച്ഛ്രയേഷ്വതിസരൽസ്വസുനിർമ്മലാസ്വ
നാഡീഷുപഞ്ചസുമരുത്സ്വനുലോമഗേഷു
യോഗീശ്വരസ്യനബഭൂവരുജാവികാരഃ
ശ്വാസപ്രകോപജനിതോജനിതാപഹർത്തുഃ.

രൂപസ്വരാവവികൃതൗ പയസൈവവൃത്തിഃ
പഞ്ചേന്ദ്രിയാണ്യവിഹിതാന്യമലഃപ്രബോധഃ
ആസന്നകായവിമലസ്യമുനേസ്തദാനി-
മാസന്നനാരതമനശ്വരപുണ്യരാശേഃ.

അത്രാപിഹാ!നപിചകാരമുനിസ്തമന്ദ
"മുത്ഥാപ്യതാ"മിതിജഗാദചജിഹ്വയൈവ
സ്വീയാന്തികസ്ഥഗുണഭാസുരപത്മനാഭ-
ദത്താവലംബകമലാസനബന്ധമാസ.

ഉത്സംഗസീമ്നിനിജപാണിതലേനിധായ
കിഞ്ചിന്നിമീലിതവിലോചനമുദ്വതിഷ്ഠൻ
അസ്മദൃശ്യമശ്രുമയവർഷമഥാപിഹർഷം
സ്വീയംവപുശ്ചവിതതാരപരാപരാത്മാ.

വൈദ്യോപാഹ്വ നാരായണകവിഭിഃ

8.

രണ്ടുമൂന്നാണ്ടുമുൻപുഞാൻവഞ്ചിയൂരിൽചെന്നു
കണ്ടുകണ്ണിനുഭാഗ്യം നേടിയപുണ്യഗാത്രം
നീണ്ടിടയ്ക്കിടവെള്ളിനൂൽപോലെയുള്ള രോമം
കൊണ്ടുഭാസുരശ്മശ്രുവാന്ന മോഹനഗാത്രം
ജാനുക്കളോളം നീണ്ടസൌഭാഗ്യരേഖാങ്കിത
പാണികരംയുഗപ്രമാണങ്ങളാന്നോരുഗാത്രം.
മൂന്നുപാരിലുമെന്നാലെന്തൊന്നു സാധ്യമല്ല
യെന്നുള്ള മുഖഭാവംസ്ഫുരിക്കും മുഗ്ദ്ധഗാത്രം
മസ്തിഷ്കനൈർമ്മല്യത്തെ പ്രസ്ഫുരിപ്പിച്ചിടുന്ന
നേത്രങ്ങൾ സുസൂക്ഷ്മങ്ങളേന്തു മുന്നതഗാത്രം
നൃത്തഗീതാദികലാവിദ്യയിലന്യാദൃശ
ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ച മഹാഗാത്രം
"ശ്രീനാരായണഗുരു"സ്വാമിയും ഗുരുവാക്കി
മാനിച്ച മഹാഭാഗ്യം തികഞ്ഞ ദിവ്യഗാത്രം
ആഹന്തയോഗാനല പ്രോജ്ജ്വലൽസ്ഫുലിംഗത്തി-
ലാഹുതമായീ മേടമിരുപത്തിമൂന്നാംനാൾ
പൂർപ്പായ ശിഷ്യനെക്കൊണ്ടരികിലിടുവിച്ചി-
"ട്ടപ്പനെ"യിരിയെന്നു കല്പിച്ച വാക്യാമൃതം
ഇപ്പോഴുമതേവിധമൊഴുകീടുന്നു, നിർവ്വി-
കല്പനാം മഹാമുനേ മാമകകർണ്ണങ്ങളിൽ
കല്പനലംഘിച്ചുഞാൻ പിന്നേയും നിന്നുവെന്ന-
തല്പവുമപ്രിയത്തിനാങ്ങേയ്ക്കു ഹേതുവാമോ?
"കേശവൻ കിട്ടനെന്നു" രണ്ടുപക്ഷങ്ങൾപോയ
വാസരംതൊട്ടു കവിവേഷം ഞാൻ കെട്ടഴിച്ചു
കിട്ടനെക്കവിയാക്കാനായിട്ടു കവിവേഷം
കെട്ടുകമാത്രമത്രേ ഞാനന്നു ചെയ്തിട്ടുള്ളു
പൂർവ്വാർദ്ധോത്തരാർദ്ധങ്ങൾ ചൊല്ലിരണ്ടാളുംകവി
ഗർവ്വോടും "ഹ" പ്രാസത്തിൽ ശതകംതീർത്തു ഞങ്ങൾ
ഗ്രസ്തഗ്രന്ഥരാം മററുയതിമാർ പോലെയല്ല
ചിത്തസംയമിയായ ബുദ്ധിമാൻ നാണുയോഗി
അടവീമയ"മരുവിപ്പുറം" ഞങ്ങളൊന്നി-

ച്ചടനം ചെയ്തിരുന്ന കാലത്തു കണ്ടതത്രേ
ഒട്ടുനാളായി ഞങ്ങൾ വിയുക്തരത്രേ കണ്ടു
മുട്ടുവാൻ കാലമിപ്പോളാസന്നമായീടുന്നു
ഇങ്ങിനെ പ്രസക്താനുപ്രസക്തമായിട്ടെന്നോ-
ടങ്ങു കല്പിച്ചതെല്ലാമെനിക്കു കണ്ഠപാഠം
കേരളനഭസ്ഥലം ശുദ്ധമാകുന്നു, വിദ്യാ-
പാരീണഭവാന്റെ യാസൂക്തിതൻ സ്ഫുരണങ്ങൾ
അങ്ങേടെ സമാഗമം ഭുജിച്ചു ഞങ്ങളെത്ര
തുംഗഭാഗ്യന്മാരെന്നു ഞങ്ങൾ ഹർഷിച്ചീടുന്നു.
അങ്ങേയ്ക്കു നിത്യശാന്തിയരുളിടട്ടെ ലോക-
രംഗത്തെയിപ്രകാരം നയിക്കും പരബ്രഹ്മം.

സരസകവി മൂലൂർ എസ്. പത്മനാഭപ്പണിക്കർ.

9.

ചട്ടമ്പിസ്വാമിയാകുന്നൊരു സകലകലാവല്ലഭൻ ജീർണ്ണദേഹം
വിട്ടങ്ങുത്തുംഗകീർത്തിപ്പുതുതനുവിൽവിളങ്ങീടിനാൻ മംഗലാത്മാ
നഷ്ടം മൊത്തത്തിൽ നേരിട്ടുകമതിലുടനെ "ധൂളി"യാണ്ടേക്കുന്നുച്ച-
പ്പട്ടം പാലിക്കുമിന്നാൾ "ഗുരു"വുപരതനായീടവേ ഹാ കഠോരം.

അഴകത്തു ഇ. പത്മനാഭക്കുറുപ്പ്.

10.

ഉരൈണ്മക്കളൈയറിയും തമിഴാരിയം ഉററുണർന്തു
നണ്ണൈക്കരുത്തുനുകർവും പിറക്കുനവലുമന
ത്തിണ്ണൈയും തീരമും എവ്വുവ്വയിരുക്കും തീങ്കിഴൈയാ-
ത്തണ്ണൈയും "ചട്ടമ്പിസ്വാമി"യൈപ്പോൽ എവർതാങ്കിനരേ.
കാണും പൊരുളെക്കരുതാതുമെപ്പൊരുളൈക്കരുതി
പ്പേണും പെരിയവർ പെരിയാരെനപ്പെയർ പെററവരാം
"ജ്ഞാനകുരു"വിൽ കുരുനായർ ജ്ഞാനികൾ നായകപ്പേർ
പൂണും തിലകർ അരുജ്ഞാനിയർ ഇവർ ഭൂതലത്തെ.
കീതാതെരിന്തുചെവിമടുപ്പാർ തങ്കിളരറിവാൽ
വിതം തുണിന്തുകൊടുപ്പാർ മലൈയിടം വാഴറിഞർ
പാതമെടുക്കും പരിശുപെററാർ പരമൻപതത്തെ
പോതം തെളിന്തടന്താർ ഉടർപ്പാണ്ടം പുറന്തള്ളിയെ

തമിഴ് ഗായകകവി ടി. ലക്ഷ്മണൻപിള്ള ബി. ഏ.

## 11.

വാക്യപ്രമാണപദധാമഭിരാമധുര്യൈ-
ർദ്രാക്ഷാന്തരാദ്ദൃതമധുപ്രതിമസ്തവേന
നിത്യസ്തുതോപിനിയതേർ ദുരതിക്രമത്വാത്
പൂഷാദ്യഹന്ത! ചരമാദ്രിതടെ നിലില്യേ.

ഉദ്ബോധയൻ സതതഗോ പ്രസരേണ ഭൂയഃ
കർമ്മണ്യഭിന്നഹൃദയാം ജനതാം വിതന്വൻ
"ഭട്ടാരകോ" നിഗമമൂർത്തിരദൃശ്യമൂർത്തി
ഹാഹന്ത! ഹന്ത! തിമിരാഹത ഏഷലോകഃ.

ഭാനോ! ജലപ്രണയിനോപി തമോഭിഭൂതാഃ
പദ്മാഹിവന്യസരസീനിലയാഃ കതീഹ
ഭാവൽക്കപോദലഘുസംഗമതഃ പ്രബോധ
മായന്നജാതുവിഫലോമഹതഃ പ്രസാദഃ

ദ്വീപാന്തരാദഭിഗമം ഭവതോ നിശമ്യ
മോദേന ഗായതിപുരാ മൃദുപക്ഷിസംഘഃ
അദ്യൈത ഭാസ്കര! തപാപഗമേത്യസോയ
മാന്ധ്യം മുഹുസ്തിമിരജം ഭജതീവ കഷ്ടം.

ജ്യോതിർമ്മയായ ഭവതേവിഹിതസ്ത്രിസന്ധ്യം
ഭക്ത്യാഞ്ജലിസ്തു ജഗതീഗുരുദേവപൂർവ്വം
കസ്മൈവിധാതുമുചിതോദ്യസകർമ്മസാക്ഷിൻ
ഹാദൈവമന്യഥയിതും നബുധോപിശക്തഃ.

അവ്യാവ്യവൃത്തിമദസീയകരാവലംബം
ധ്യാത്വാജഹീതിജനതെ! ഭ്രമദുർവ്വിലാസം
ലോകസ്യബാന്ധവഇതിപ്രഥിതോപിഭാനു
രേകത്രയോഗമപരത്രവിയോഗമേതി.

ഏവം പുരായ മഹമത് പുനരാവിരാസീ
ദദ്യാപിതാംസരണിമാർച്ചരദ്ദേതുഭൂയഃ
ദേശാന്തരേപിസുഖമാപ്യതതോനിവൃത്ത-
ശ്ചാസ്മാകമീഹിതമഹോപിപിപർത്തുധന്യഃ.

**കെ. കെ. രാമപ്പണിക്കർ, സംസ്കൃതപാഠശാലാ പ്രഥമാദ്ധ്യാപകൻ, ആലുവാ.**

12.

ശോകാഗ്നിമനമെരിച്ചീടുവാൻ തുനിഞ്ഞാലാ-
ലോകൈകദേശികൻ തൻദിവ്യോപദേശാമൃതം
ആശ്വാസമരുളട്ടെ, വിദ്യാസമ്പത്തൊടൊപ്പ-
മീശ്വരബോധമെന്നിൽ നിത്യംനിന്നീടട്ടെ.
കേരളോർവ്വിയെപ്പാരംപാവനമാക്കിപ്പോന്ന
ചാരുവാമാധ്യാത്മികപ്രവാഹംനിലച്ചുപോയ്,
പഞ്ചമരാഗംപാടിനെഞ്ചകം കുളുർപ്പിച്ച
സഞ്ചിതയോഗാഭ്യാസകോകിലം മൂകമായി,
പ്രേമപീയൂഷവർഷകാലവും കഴിഞ്ഞുപോയ്
നാമെല്ലാമശ്രുവർഷം ചെയ്യേണ്ടകാലമായി,
ഭാരതത്തിൽ നവ്യകുംഭജാതനായിന്നി-
ക്കേരളമാതാവിൻ ശങ്കരാചാര്യരായി
നായന്മാർക്കാകെ സാക്ഷാലെഴുത്തച്ഛനുമായി-
ത്തീയർക്കു കുലപതിതൻഗുരുതാനുമായി,
പണ്ഡിതതീർത്ഥസ്വാമി ശാന്താനാംനാണുഗുരു
പ്രാസംഗികാഗ്രേസരൻ പരമഹംസസ്വാമി
ഇങ്ങിനെയുള്ളശിഷ്യരത്നശ്രേണിയെ
ഇങ്ങവതരിപ്പിച്ചുതന്നൊരു മഹാഗിരി,
പരോക്ഷഗുരു നീലകണ്ഠതീർത്ഥസ്വാമികൾ
പരമഗതിപൂണ്ടകാലത്തൊരാലംബമായ്
കരുതിയിരുന്നോരാപ്പരമഗുരുതാനും
ധരണിതലത്തിൽതൻ ദിവ്യലീലകളെല്ലാം
പരിചിൽ സമാപിച്ചു പരചിൽപദമാർന്നി
ക്ഷമയെബ്ബാലശിഷ്യരായൊരസ്മദീയരെ
കേരളാവനിയെത്തൻ നായകൻ നായന്മാരെ
പാരാവാരത്തിൽ ഹാ പണ്ടത്തെക്കഥപോലെ
മുക്കിയിട്ടെന്നോവേണ്ട പരശുരാമൻവന്നു
പൊക്കിയാലുമേ ഫലമുണ്ടോയെന്നുണ്ടുശങ്ക
അഹിംസാവ്രതം പാലിച്ചിരുന്നോരിഗ്ഗുരുവിൻ
മഹത്വം ഭാർഗ്ഗവനും ദുരധിഗമ്യംതന്നെ.
കണ്ണുകൾതുറക്കേണ്ടാസ്നേഹമൂർത്തിയെക്കാണ്മാൻ

കണ്ണുകൾ മധുരച്ചൊൽ കേൾക്കുവാൻ കാത്തിടേണ്ടാ
സംശയപങ്കമിനിക്ഷാളനം ചെയ്യാനായി
വിശേഷകവന്ദ്യതീർത്ഥനികടം പ്രാപിക്കേണ്ടാ
ഹൃദയക്ഷേത്രത്തിങ്കൽ സുപ്രതിഷ്ഠിതനായോ-
രാദിവ്യൻ നയിച്ചതാമപ്പുണ്യജീവിതംതാൻ
മാതൃകയാക്കിക്കൊണ്ടു കഴിച്ചുകൂട്ടാം നമു-
ക്കദ്ദേഹത്തിന്റെ കൃപയതിനായർത്ഥിച്ചീടാം.

ടി. ആർ. അനന്തക്കുറുപ്പ്

13.

. . . . . . . . . ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി അവർകൾ സമാധിയടഞ്ഞു വെന്നുള്ള വർത്തമാനം അത്യധികം വ്യസനത്തിനിടയാക്കിയിരിക്കുന്നു. ഒരു പ്രിയസ്നേഹിതനും ഉപദേഷ്ടാവുമെന്ന നിലയിൽ അദ്ദേഹം എനിക്കു സുപരിചിതനാണ്. വേദജ്ഞനും ശാസ്ത്രജ്ഞനും ലോകജ്ഞനും സർവ്വജ്ഞനുമായ ഇദ്ദേഹത്തിന്റെ ദേഹവിയോഗം ഈയുള്ളവർക്കു അപരിഹാര്യമായ ഒരു നഷ്ടമാണെന്നല്ലാതെ എന്തുപറയുന്നു? ഇദ്ദേഹം വഹിച്ചിരുന്ന ആ വിശിഷ്ടസ്ഥാനം ഒട്ടുവളരെക്കാലം ഒഴിഞ്ഞുകിടക്കാനേ തരമുള്ളു. ഇപ്രകാരമുള്ള മഹാന്മാർ ഒരു ശതാബ്ദത്തിൽ ഒന്നോ രണ്ടോ മാത്രമേ ലോകത്തിൽ ഉണ്ടാകയുള്ളു.

ആർ. ഈശ്വരപ്പിള്ള ബി. ഏ.

14.

ചട്ടമ്പിസ്വാമിതിരുവടികൾ.

"സദ്ഗുരു" ൧൧൦൨ കന്നി

ഓങ്കാരനാദബ്രഹ്മനിഷ്ഠനായ് ഗുരുത്വംകൊ-
ണ്ടീരേഴുലോകത്തിനു മൂന്നായ ചിച്ഛക്തിയെ
യോഗത്താൽ കണ്ടദിവ്യജ്ഞാനിയാം ഭവൽപദം
ലോകത്തിൽപാർക്കുവോർക്കും സൃജിക്കാൻതക്കവണ്ണം
ഈലോകം വെടിഞ്ഞുപോയെങ്കിലും ഭവൽ കൃപാ-
പീയൂഷം നുകർന്നിങ്ങു ഞങ്ങളോ ജീവിക്കുന്നു.
തദ്വിധനാകും ഭവാൻ കാണിച്ച മാർഗ്ഗദീപ-
സുപ്രകാശത്താൽ നേത്രം തുറന്നിതടിയങ്ങൾ
അത്യർത്ഥം സുഗമമാം യാത്രയെത്തുടരുന്നു-
ണ്ടിപ്പൊഴും സുഗന്ധിയാം ജ്ഞാനപന്ഥാവിൽക്കൂടി

ജ്ഞാനഭണ്ഡാഗാരത്തിൻ ഭിത്തികൾപോലെ ശുഭ്ര-
ഭൂതിയാൽ ലസിച്ചുള്ള വിസ്തൃതലലാടവും
ജ്യോതിസ്സുലിംഗംതൂകും നേത്രഗോളപും ശുദ്ധ
സാത്വികഭാവംപെറും കേശമീശയും പാരം
മന്ദസ്മിതത്തെത്തൂകി നിർദ്ധനധനാഢ്യരി-
ലൊന്നുപോൽ ഭാവമാസ്യമുകരെ ദർശിപ്പിച്ചും
ഭദ്രരുദ്രാക്ഷമാല്യം തൂങ്ങിന തിരുമാറും
അജ്ജനകളേബര ദാർഢ്യവുമൊത്തുചേർന്നു
സൽഗ്ഗുരോ! ഭവാൻപൂണ്ട മർത്ത്യവേഷത്തെവയ
മിപ്പൊഴും ഹൃദയത്തിൽവെച്ചിതാപൂജിക്കുന്നു.
താവകപാദസ്പർശമേററുള്ളപാംസുപോലും
മാലിന്യമേലാത്തുള്ള കനകപ്പൊടിയായി
ഇന്നിതാ മുന്നിൽകാൺമൂ ഞങ്ങളോവിഭൂതിയായ്
തന്നതശിരസ്സിങ്കലതിനെ ധരിക്കുന്നു
താവകമസ്തിഷ്കമാം ഹിമവൽ ഗിരിയിൽനി-
ന്നൂറിടും ചതുഷ്ഷഷ്ടികലയാമുറവുകൾ
ഒന്നായിച്ചേർന്നൊലിക്കും ജ്ഞാനഗംഗയീഭൂവിൽ
നന്നായിയൊഴുകീട്ടു ജീവനമരുളവേ
ശീകരസുഖസ്പർശമേററുകോൾമയിർകൊണ്ട-
ഭൂമിയോ സസ്യശ്യാമകോമളശരീരയായ്
നിത്യവും സ്വയംപ്രഭാമൂർത്തിയാം ഭവാനുടെ
രശ്മികളേല്പൂയൊന്നു രണ്ടല്ലയെത്രയെത്ര
ഋക്ഷനാഥൻ നവ്യഗോപ്രസരങ്ങൾ തൂകി
അത്യർത്ഥംപക്ഷപാതമെന്നിയെ ശോഭിക്കുന്നു.
സുന്ദരജലധരംപോലെ ഭവാൻവാനിൽ
നിന്നിമേഷക്കുവേണ്ടമഭയം കൊടുപ്പതിൽ
സമ്മതിനീലകണ്ഠന്മത്തിലും നൃത്തവിദ്യാ-
ഭംഗികൾ കാണിച്ചല്ലീ നിട്ടതം വസിക്കുന്നു?
വേദാന്തവനത്തിലേക്കേസരി വീരൻഭവാൻ
ഭീതിദംമദജലം വാർത്തുകൊണ്ടണഞ്ഞീടും
നാസ്തികഹസ്തിവീര മസ്തകമടിച്ചുട-
ച്ചാനന്ദശിരോരത്നസഞ്ചയം ചിന്തിമന്നിൽ

തീൎത്ഥപാദരാംഹംസസഞ്ചയങ്ങൾക്ക ഭവാൻ
തീൎത്തൊരുമാനസത്തിൽ ജ്ഞാനമാമരവിന്ദം
നിത്യവുംകൂമ്പിടാതെ വിടൎന്നു നിന്നീടുന്നു
ജിജ്ഞാസുഭൃംഗങ്ങൾക്ക നന്മധുകണമേകി.
യാതൊരു തനിസ്നേഹസംഗത്താലഹോരാത്രം
ശ്രീനാരായണധൎമ്മവൎത്തികജ്വലിക്കുന്നു.
ആ സ്നേഹം കുടിലിലും കൊട്ടാരനടയിലും
ആന്ധ്യത്തെനീക്കിരത്നദീപത്തെത്തെളിയിച്ചു.
മാനസവളഭൂവിൽ ജ്ഞാനമാം വിത്തുപാകി
ഹീനരാം കാലികൾക്ക വൈരാഗ്യവേലികെട്ടി
കാമാദികളനീക്കി പ്രേമമാം വളംചേൎത്തി
"നേതി"ശബ്ദത്താലാററയണയാതെ കാത്തുനിന്നു
പാകമായപ്പോൾ "തത്വമസി"യാമസികൊണ്ട്
മോക്ഷമാം വിളവിനെക്കൊയ്യെടുത്തൊരു ഭവാൻ
പ്രകൃത്യാകൃഷീവലൻ ലൗകികുടുംബത്തി-
ലഹൃദ്യദാരിദ്ര്യത്തെ തുരത്തിവാണില്ലയോ
ശ്രീശങ്കരാചാൎയ്യന്റെ കാലടിസ്പൎശംകൊണ്ട്
നിതരാം ശോഭിച്ചുള്ള കേരളമാതാവിന്റെ
സന്താനഗണങ്ങളിൽ തുഞ്ചന്റെ പിൻഗാമിയായ്
അന്തരാത്മാവിൽ ശാന്തി ഞങ്ങൾക്കുനൽകീലയോ?
തുംബുരുനാരദാദിഗായകശ്രേഷ്ഠന്മാരെ
സംഭ്രമിപ്പിക്കും മട്ടുഗാനദക്ഷനാംഭവാൻ
അദ്ധ്യാത്മഗാനങ്ങളാൽ കേരളാന്തരീക്ഷത്തിൽ
അജ്ഞാനജാതിഘനമാകവേ മാററീലയോ?
ബ്രാഹ്മണരല്ലം പേറിരാവണസമന്മാരായ്
കേരളവിഭവത്തെയാകണ്ഠം പാനംചെയ്യും
ആരണമാനികൾക്ക് പേടിയാംവിധമാരു
വേദത്തിന്നധികാരിയെന്നങ്ങുസമൎത്ഥിച്ചു
നൂതനവേദവ്യാസൻ ചട്ടമ്പിഗ്ഗുരുനാഥൻ
പൂതമാനസൻ മൎമ്മവിദ്യയിൽവിശാരദൻ
താൎക്കികരാജസഭാസമ്രാട്ടാം രാജയോഗി-
യാൎഗ്ഗുരുദിവ്യഗ്ഗുരുവായിതാ ലസിക്കുന്നു.

ആനന്ദമാത്രനായ് തീൎന്നോരവിടത്തെയനുഗ്രഹം
സ്വാത്മമാൎഗ്ഗത്തിൽ ജ്ഞാനദീപത്തെത്തെളിച്ചാലും.
സൽഗ്ഗുരോ ബ്രഹ്മൻ നീതാൻ സൽഗ്ഗുരോ വിഷ്ണുനീതാൻ
സൽഗ്ഗുരോ ശിവൻ നീതാൻ സൽഗ്ഗുരോസൎവ്വം നീതാൻ.

(സ്വന്തം)

ശുഭം.

---

## അദ്ധ്യായം ൯

---

### സ്വഭാവനിരൂപണം.

ഒരു ജീവചരിത്രത്തിൻെറ പ്രധാനപ്രയോജനം ചരിത്രപുരുഷൻെറ ദേശം, കാലം, പ്രയത്നം മുതലായവയെ രേഖപ്പെടുത്തുക എന്നുള്ളതു് മാത്രമല്ല. ആ ചരിത്രപുരുഷനിൽ കുടികൊണ്ടിരുന്ന സ്വഭാവവിശേഷം ലോകത്തിനു് എപ്രകാരം ആദൎശമായിത്തീൎന്നു എന്നുള്ള പരിചിന്തനമാണു് ജീവചരിത്രത്തിൽ ഏററവും പ്രധാനമായ ഭാഗം. സാധാരണ മനുഷ്യരുടെ ജീവചരിത്രരചനയെ സംബന്ധിച്ചു് ഈ സംഗതി പരമാൎത്ഥമാണെങ്കിൽ ലോകഗുരുക്കന്മാരായി അവതരിക്കുന്നവരുടെ കാൎയ്യത്തിൽ സ്വഭാവനിരൂപണം അത്യന്താപേക്ഷിതമെന്നും അപരിത്യാജ്യമെന്നും വരുന്നു. നാം ഇപ്പോൾ എത്തിച്ചേൎന്നിരിക്കുന്നതു ഈ വിഷമമേറിയ പ്രമേയത്തിലാണു്.

ലൌകികമാലിന്യജഡിലമായ ചിത്തവൃത്തികളോടുകൂടിയ ഒരുവൻെറ മാംസചക്ഷുസ്സുകൾക്കു് അതിവൎണ്ണാശ്രമിയും അതീന്ദ്രിയനുമായ ഒരു മഹാ പുരുഷൻെറ സ്വഭാവത്തെപ്പററി എന്തറിവാൻ കഴിയും? കണ്ണുണ്ടെങ്കിലും അവർ കാണുന്നില്ല. ചെവിയുണ്ടെങ്കിലും അവർ കേൾക്കുന്നില്ല എന്നു മാത്രമേ പറവാനുള്ളു. അതിനാൽ ഒന്നുകിൽ ഈ അദ്ധ്യായം തീരെ വേണ്ടെന്നു വയ്ക്കുകയോ അഥവാ ഇന്നു ജീവിച്ചിരിക്കുന്നവരിൽ അദ്ദേഹത്തിൻെറ സ്വഭാവത്തെപ്പററി നിരൂപണം ചെയ്വാൻ അധികാരികളായുള്ളവരെ തേടിപ്പിടിച്ചു് ആ ഭാരം അവരെ ഏല്പിച്ചു പിൻവാങ്ങുകയോ ചെയ്യുകയായിരുന്നു ഉത്തമം എന്നു് എനിക്കു തോന്നായ്കയില്ല. പരമപദം അടഞ്ഞ ആ

സദ്ഗുരുവിനെ ഒരു നോക്കുകാണ്മാൻ ഭാഗ്യമുണ്ടായതുതന്നെ എന്റെ പൂർവ്വജന്മസുകൃതം എന്നു ഞാൻ വിചാരിക്കുന്നു. ആ ഒരു ഒററ നോട്ടത്തിൽ എന്റെ ലൌകികനയനങ്ങളിൽകൂടി മനസ്സിൽ പതിഞ്ഞുള്ള സംഗതികളേയും, ഈ ജീവചരിത്രം എഴുതുന്നതിന് എനിക്കു സഹായമായിട്ടുള്ള ഉപകരണങ്ങളെ പരിശോധിച്ചതിൽ എനിക്കു ഉണ്ടായിട്ടുള്ള നൂതന അറിവുകളേയും വെച്ചുകൊണ്ട് ഏതാനും സംഗതികളെ ഇതിനടിയിൽ കുറിക്കാമെന്നുമാണ് ഇപ്പോൾ വിചാരിക്കുന്നതു്. ഉണ്ണിക്കിടാങ്ങളുടെ പിഴച്ച കാൽവെയ്പുലിൽ ഗുരുക്കന്മാരും ഗുരുതുല്യന്മാരും കൌതുകത്തോടുകൂടിയല്ലാതെ വീക്ഷിക്കുകയില്ലെന്നും ഞാൻ വിശ്വസിക്കുന്നു. "Spirit in the air" ആത്മാവു് അന്തരീക്ഷത്തിൽ വർത്തിക്കുന്നു എന്നുള്ള നവീനശാസ്ത്രസിദ്ധാന്തപ്രകാരം സ്വാമി തിരുവടികൾ ജഡത്തെ ഉപേക്ഷിച്ചെങ്കിലും അദ്ദേഹത്തിന്റെ ആത്മാവു് ഈ മലയാളരാജ്യത്തിന്റെ അന്തരീക്ഷത്തിൽ പരിലസിക്കുന്നുണ്ട്. ആ ആത്മാവു് എന്റെ തൂലികയെ വേണ്ടവിധം ചലിപ്പിച്ചുകൊള്ളുമെന്നു സർവ്വാത്മനാ വിശ്വസിച്ചുകൊണ്ട് ആസ്തിക്യബുദ്ധിയോടുകൂടി ഞാൻ ഈ അദ്ധ്യായം തുടങ്ങുന്നു.

ഞാൻ സ്വാമികളെ ആദ്യം കണ്ടതു പറവൂർ വെച്ചാണ്. ഷഷ്ടിപൂർത്തി കഴിഞ്ഞിട്ട് രണ്ടോ മൂന്നോ കൊല്ലമായിരിക്കും അപ്പോൾ. കാഷായവസ്ത്രധാരികളിൽ — അവർ ഏതു തരക്കാരായിരുന്നാലും വേണ്ടതില്ല—എനിക്കു നന്നെ ചെറുപ്പത്തിലെതന്നെ വളരെ ഭ്രമമാണ്. അവരുടെ വേഷത്തിൽ മാത്രമല്ല പ്രസംഗത്തിലും എനിക്ക് വലിയ ഭ്രമമാണ്. ചട്ടമ്പിസ്വാമികളുടെ ലോകോത്തരഗുണപൌഷ്കല്യങ്ങളെക്കുറിച്ച് എന്റെ അയൽപക്കക്കാരിൽനിന്നും വിശേഷിച്ച് ഈ ചരിത്രത്തിൽ മുമ്പ് പറയപ്പെട്ട "വൈദ്യരി"ൽനിന്നും ഞാൻ പലതും കേട്ടിരുന്നു. സ്വാമികൾ എഴുതിയ "ക്രിസ്തുമതച്ഛേദനം" എന്ന ഗ്രന്ഥത്തെ തേടിപ്പിടിച്ചു ഞാൻ വളരെ മുമ്പുതന്നെ വായിച്ചിരുന്നു. ഈ ഗ്രന്ഥത്തെ അന്വേഷിപ്പാനും അതു വായിക്കുകതന്നെയല്ല പഠിപ്പാനും വേറെ ചില പ്രേരണാശക്തികളും ഉണ്ടായിരുന്നു.

ഞാൻ വിദ്യാഭ്യാസം ചെയ്തുകൊണ്ടിരുന്ന കാലത്തു ബ്രദർ സംഘത്തിൽപെട്ട പലരും പറവൂർ ചന്തയിൽ പ്രസംഗത്തിനു വരുക പതിവായിരുന്നു. ഈ സംഘത്തിന്റെ നേതാവായി അന്നു "നാഗൽ"

എന്നു പേരുള്ള ഒരു ജൎമ്മൻ മിഷനറി പറവൂർ ടൌണിൽ താമസമു
റപ്പിച്ചിരുന്നു. അദ്ദേഹവും അനുചരന്മാരും ചന്തസ്ഥലങ്ങളിൽവ
ന്നു പാട്ടും പ്രസംഗവും നടത്തുന്ന സമയം ആണു് പള്ളിക്കൂടം വിട്ടു
എന്റെ വീട്ടിലേക്കുള്ള പുറപ്പാടു്. ഉച്ചപട്ടിണിക്കാരനായ ഞാൻ
വിശപ്പിന്റെ തീവ്രമായ പ്രചോദനംകൊണ്ടു വീട്ടിലേക്കു പോകുക
യല്ല ഓടുകയായിരുന്നു ചെയ്യുതെങ്കിലും ചന്തയിൽ പ്രസംഗമുണ്ടെ
ങ്കിൽ ഞാൻ അവിടെ അല്പനേരം തങ്ങും. ഇങ്ങിനെ ഈ പാട്ടും പ്ര
സംഗവും കേട്ടു് എനിക്കു് അതിൽ എന്തെന്നില്ലാത്ത അഭിനിവേശം
തോന്നിത്തുടങ്ങി. ഇങ്ങിനെ ഇരിക്കുന്ന കാലത്തു 1090-ൽ എന്നെ
ആലുവാ മിഡിൽ സ്കൂളിൽ ഒരു ഉപധ്യായനായി നിയമിച്ചു. അ
വിടെച്ചെന്നു് എന്റെ പുതിയ ജീവിതം തുടങ്ങിയപ്പോൾ, അന്നു്
ആലുവാ സി. എം. എസ്. ബംഗ്ലാവിൽ താമസിച്ചിരുന്ന ജെ.
ഹെൻറി ഓസ്മാഷൻ എന്ന ഒരു ഇംഗ്ലീഷ് പാതിരി എന്നെ ആക
ൎഷിച്ചു. മലയാള മനോരമ വായിച്ചു കേൾപ്പിപ്പാനും തൎജ്ജമ സാ
യിപ്പിനു മലയാളം പഠിപ്പാനും ഒരു സഹായിയായി എന്നെ ക്ഷണി
ക്കുകയും എനിക്കതിനു് അല്പമായ പ്രതിഫലം ലഭിക്കുകയും ചെയ്തു.
ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ എന്റെ ഹൃദയത്തിൽ ധൎമ്മ
യുടെ പ്രേരണാശക്തികൾ അത്യധികമായി തിരുകിക്കേറിത്തുടങ്ങി.
ഹിന്ദുമതത്തിൽ ഒന്നുമില്ലെന്നും അതിനെ ഉപേക്ഷിച്ചു ക്രൂസ്തുമതം
സ്വീകരിക്കുന്നപക്ഷം രക്ഷ ലഭിക്കുമെന്നും മററും എന്നെ ധൎമ്മ പഠി
പ്പിച്ചു. ധൎമ്മയുടെ സന്മാൎഗ്ഗനിഷ്ഠയും സൌശീല്യാദിഗുണങ്ങളും എ
ന്നെ എത്രമാത്രം ആകൎഷിച്ചെന്നു് പറവാൻ തോന്നിപ്പോൾ ശക്തന
ല്ല. ധൎമ്മ പ്രസംഗങ്ങൾക്കായി ത്രിക്കാരിയൂർ മുതലായ സ്ഥലങ്ങ
ളിൽ സൈക്കിളിൽ പോകുമ്പോൾ ഞാനുംകൂടെപ്പോയിരുന്നു. ഈ ധൎമ്മ
യും ഞാനും തമ്മിലുണ്ടായിട്ടുള്ള കൂട്ടുകെട്ടുകളെ സംബന്ധിച്ചു് ഞാൻ
ഒരു പുസ്തകംതന്നെ എഴുതിയിട്ടുണ്ടു്. അതു് ഇതുവരെ അച്ചടിപ്പി
ക്കാൻ കഴിഞ്ഞിട്ടില്ല. എങ്കിലും എന്റെ ഒരു സ്മരണ ആ ധൎമ്മ
യെക്കുറിച്ചു് ഞാൻ എഴുതി ദീപം മാസികയിൽ പില്ക്കാലങ്ങളിൽ
പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ക്രിസ്തുമസ്സ് വെക്കേഷൻ കാലത്തു ഞാൻ
വീട്ടിൽ വന്നപ്പോൾ ദൈവഗത്യാ എനിക്കു സ്വാമികൾ എഴുതിയ
ക്രൂസ്തുമതച്ഛേദനം എന്ന ഗ്രന്ഥം വായിക്കുവാൻ സാധിച്ചു. ക്രൂസ്തുമ
തമാണു് രക്ഷാകരബന്ധമായ ഏകമതം എന്നു് സാദ്ധ്യിന്റെ പരിചയ

ത്തിൽനിന്നും മിക്കവാറും മനസ്സിലാക്കിയിരുന്ന എന്റെ മനസ്സ് കൃസ്തുമതച്ഛേദനത്തിൽ അവഗാഹനം ചെയ്തു ഉയൎന്നപ്പോൾ ഒരു പുതിയ മാനസാന്തരകൎമ്മം കഴിഞ്ഞപോലെ ആയി. വാസ്തവം പറയുക എന്നു വെച്ചാൽ കൃസ്തുമതച്ഛേദനംകൊണ്ടു ഞാൻ ശരിയായി ജ്ഞാനസ്നാനം ചെയ്യപ്പെട്ടു.

ആ ഗ്രന്ഥത്തിന്റെ രചയിതാവിനെ ഒരു നോക്കു കാണ്മാൻ ഉഴറിക്കൊണ്ടിരിക്കുമ്പോളാണ് അദ്ദേഹം സമീപം ഒരു ഗൃഹത്തിൽ വിശ്രമിക്കുന്നുണ്ടെന്ന് ഒരു സ്നേഹിതൻ എന്നോടു പറഞ്ഞതും ഞങ്ങൾ ഒരുമിച്ച് അവിടെച്ചെന്നതും. ഞാൻ ആദ്യമായി സ്വാമികളെ കാണുമ്പോൾ അദ്ദേഹം ഒരു പുസ്തകം വായിച്ചുകൊണ്ടു കയററുകട്ടിലിൽ കിടക്കുന്നു. കയററുകട്ടിലിൽ പായിട്ടിരുന്നില്ല. ഉപധാനവും ഉണ്ടായിരുന്നില്ല. പുസ്തകം വായിക്കുന്നതു് ഒരു പുതിയ സമ്പ്രദായത്തിലാണ് എന്നു പറയാം. മലൎന്നു കിടന്നുകൊണ്ടു, കൈമുട്ടുകൾ വളയാതെ രണ്ടു കൈകൊണ്ടും പുസ്തകം നിവൎത്തിപ്പിടിച്ചിട്ടു പുസ്തകം ഇടവും വലവും ഓടിക്കുകയും (ആട്ടുകയും) ഈ അവസരത്തിൽ പുസ്തകത്തിന്റെ ചലനം അനുസരിച്ചു തല ഉരുട്ടുകയും കണ്ണോടിക്കയും ചെയ്തിട്ടാണ് ആ വായന. അതുകൊണ്ടാണ് ഇതു് ഒരു പുതിയ സമ്പ്രദായത്തിലുള്ള അസാധാരണ വായനയാണെന്നു പറയുവാൻ കാരണം. ഇദ്ദേഹം ഈ വിധത്തിൽതന്നെയാണ് സാധാരണ പുസ്തകം വായിക്കാറുള്ളതെന്നു പിന്നീട് എനിക്കു മനസ്സിലായി.

ഞാൻ കാണുമ്പോൾ അദ്ദേഹം കേശവും ശ്മശ്രുവും നീട്ടിയിരുന്നു. എന്നുതന്നെയല്ല അതുകൾ അധികഭാഗവും നരച്ചിരുന്നു. ശിരോഗോളത്തിന്റെ പിൻഭാഗത്തായി അല്പമായ കഷണ്ടിയും വ്യാപിച്ചിരുന്നു. തേച്ചുകുളി (അഭ്യംഗം) അദ്ദേഹം ചെയ്യാറില്ലാ. എന്നാൽ അതിന്റെ അഭാവംകൊണ്ടു കേശമീശകൾ ജടകെട്ടിയിട്ടില്ലായിരുന്നു. "യാത്രാകൃതിസ്തത്രഗുണാഃ" എന്നു പറയുന്നതുപോലെ അദ്ദേഹത്തിന്റെ ആകാരം ഒന്നു പ്രത്യേകംതന്നെയായിരുന്നു. ഫാലദേശത്തിന് ഇത്രയും വിസ്താരമുള്ള ഒരു പുരുഷനേയും ഞാൻ ഇതുപൎയ്യന്തം കണ്ടിട്ടില്ല. ഷഷ്ടിപൂൎത്തി കഴിഞ്ഞിട്ടും കൈകാലുകൾക്കു ബലക്ഷയമോ ഏതെങ്കിലും രോഗമോ അപ്പോൾ ഉള്ളതായി കണ്ടില്ല. നെഞ്ച് വിസ്താരമായി ഉയൎന്നിട്ടുള്ളതായിരുന്നു. പുറവും അതുപോലെ അല്പം ഉയൎന്നതായിരുന്നു. ഒത്തപൊക്കവും ഒത്തവണ്ണവും

വിഭക്തമായ അംഗങ്ങളും പൂർവ്വിക നായർ യോദ്ധാക്കളുടെ അഭ്യാസ പാരമ്യത്തിന്റെ നിദർശനമോ എന്നു വ്യഞ്ജിപ്പിച്ചിരുന്നു. മോതിര വിരലിൽ ഒരു ഇരുമ്പുമോതിരം എപ്പോഴും ധരിച്ചിരുന്നു.

സ്നാനം ഭക്ഷണം മുതലായവയിൽ ക്ലിപ്തമായ ഒരു പരിപാടിയും അദ്ദേഹം സ്വീകരിച്ചിട്ടില്ലാതിരുന്നതിനാൽ ഗൃഹസ്ഥശിഷ്യന്മാർക്ക് ഇദ്ദേഹത്തെ അതിഥിയായി സ്വീകരിപ്പാൻ ഒരു പ്രയാസവുമുണ്ടായിരുന്നില്ല. ആതിഥേയന്മാരുടെ ഇടയിൽ നിത്യനായ ഒരുവനായിക്കഴിയുന്നതിനോ അഥവാ ബാലചാപല്യങ്ങൾ നീങ്ങാത്ത ഒരു കുട്ടിയായി കൂടുന്നതിനോ അദ്ദേഹത്തിനു വശമാണ്. ശൌചാദി കർമ്മങ്ങൾക്ക് അദ്ദേഹത്തിനു നിർബ്ബന്ധമുണ്ട്. അതിനുള്ള സൌകര്യം എവിടെയും അദ്ദേഹം നോക്കും. വസ്ത്രധാരണത്തിന് ഉപയോഗിച്ചിരുന്നതു നാലുമുഴം നീളമുള്ള രണ്ടു വെള്ളമുണ്ടാണ്. ഒന്നുകൊണ്ടു ഉടുക്കും, ഒന്നുകൊണ്ടു പുതയ്ക്കും, ഇതല്ലാതെ കൂടുതൽ വേഷവിധാനങ്ങളോ കാഷായവസ്ത്രമോ അദ്ദേഹം സ്വീകരിച്ചിരുന്നില്ല.

പന്മനയിൽവെച്ച് രോഗശയ്യയിൽ കിടക്കുമ്പോൾ പലരും, ലോകമേ തറവാടായ ഇദ്ദേഹത്തിന്, ധനസഹായം ചെയ്തു അതു കൈകൊണ്ടു തൊടാതെ ഒരു ദിക്കിൽ വെച്ചിരുന്നു എന്നുമാണ് അറിയുന്നതു്. സഞ്ചാരം ചെയ്യുമ്പോൾ മിക്കവാറും ഒരു ശിഷ്യൻ കൂടെ ഉണ്ടായിരിക്കും. ആ ശിഷ്യൻ നാണയങ്ങൾ സൂക്ഷിക്കും. അങ്ങിനെയാണ് നടപ്പ്. ആദ്യത്തെ ഒരു നോട്ടത്തിൽ മുഖത്തു് ആദ്യമായി സ്ഫുരിക്കുന്നതു് വീരരസമാണെങ്കിലും പിന്നീട് അതു ശാന്തമായി രൂപാന്തരപ്പെടുന്നതു കാണാം. ഇപ്രകാരം എനിക്കു തോന്നിയതാണ്. മറ്റുള്ളവർക്ക് എങ്ങിനെ തോന്നിയിരുന്നു എന്ന് എനിക്കു നിശ്ചയമില്ല. എങ്കിലും ഒരു കാര്യം തീർച്ചയാണ്. പേടി അറിയാറായ കുട്ടികൾ അദ്ദേഹത്തെക്കണ്ട് പേടിക്കാറില്ല എന്നു തന്നേയല്ല, അപ്രകാരമുള്ള ഏതാനും കുട്ടികളെ കിട്ടിയാൽ കുട്ടികളും അദ്ദേഹവും ബഹുരസമായി നേരംപോക്കി കൊള്ളും. അദ്ദേഹത്തിന്റെ പുറത്തുകേറി ആനകളിച്ചും താടിയിൽ തൂങ്ങിയും അദ്ദേഹം തന്നെ ഉണ്ടാക്കിക്കൊടുക്കുന്ന "പീപ്പി" മുതലായ കളിപ്പാട്ടങ്ങൾ തട്ടിപ്പറിച്ചും ഓടിയും ഓടിച്ചും അങ്ങിനെ കളിക്കുന്നതിലാണ് അദ്ദേഹത്തിന്ന് ഇഷ്ടം. കുട്ടികളുടെ മദ്ധ്യത്തിൽ ഒരു കുട്ടിയായി കഴിയുന്നതു കാണാൻ ബഹുരസമാണ്

അഞ്ചോ ആറോ മാസം പ്രായമുള്ള കൈക്കുഞ്ഞുങ്ങളെ അദ്ദേഹത്തിനു പ്രാണനേക്കാറം പ്രിയമാണ്. ഈ പ്രായത്തിലുള്ള ഒരു കുട്ടി ഇദ്ദേഹത്തിന്റെ കയ്യിൽവന്നു ചേൎന്നാൽ പിന്നെ അതു സ്വന്തം മാതാവിന്റെ സവിധത്തിൽ പോകുവാൻപോലും മടി പ്രദൎശിപ്പിക്കും. എത്ര സിദ്ധാന്തമുള്ള കുട്ടിയായാലും അതിന്റെ കരച്ചിൽ ഇദ്ദേഹം എടുത്താൽ മാറും. അതിനെ കളിപ്പിക്കാനും വേണമെങ്കിൽ കളിപ്പിക്കാനും അദ്ദേഹത്തിനുവശം. ഉറക്കുപാട്ടുപാടി ഉറക്കുവാൻ ഇദ്ദേഹത്തെപ്പോലെ യാതൊരു ധാത്രിയും പററുകയില്ല. ഒരു ഗൃഹസ്ഥശിഷ്യന്റെ വീട്ടിൽ അദ്ദേഹം താമസിച്ചാൽ പിന്നെ കുട്ടികളെ നോക്കുന്ന പ്രയാസമേറിയ കൎമ്മം നിൎവ്വഹിക്കുന്നതു് ഇദ്ദേഹമായിരിക്കും. ഒരിക്കൽ ഈ പരിചരണസുഖം അനുഭവിച്ചിട്ടുള്ള ശിശുക്കറം ഇദ്ദേഹത്തിന്റെ ആഗമനം സന്തോഷത്തോടുകൂടി പ്രതീക്ഷിക്കും.

ദ്വേഷം സന്യാസികറംക്കു പാടില്ലെന്നു ഞാൻ കേട്ടിട്ടുണ്ടു്. അപ്പോറം "ക്രിസ്തുമതച്ഛേദനം" ഉണ്ടായതു ദ്വേഷബുദ്ധിയോടുകൂടിയായിരിക്കണം എന്നു ധരിച്ചിരുന്ന ഞാൻ അതിനെപ്പററി ചോദ്യം ചെയ്തു. ഇതു് അദ്ദേഹത്തിന്റെ ആദ്യത്തെ കൃതിയും യൌവനകാലത്തു് എഴുതിയതും ആയിരുന്നുവല്ലോ. എന്റെ ചോദ്യത്തിനുകിട്ടിയ സമാധാനം ഇതായിരുന്നു. "ക്രിസ്തുമതാദൎശം അനുസരിച്ചു് മാത്രമാണ് ഞാൻ അതിനെ ഛേദിച്ചിട്ടുള്ളതു്. എല്ലാത്തിനേയും പരിശോധിക്കണമെന്നും നല്ലതിനെ മുറുകെപ്പിടിക്കണമെന്നും ഉള്ളതു് അവരുടെ പ്രമാണമാണ്. അതുപോലെ ഞാനും പരിശോധിച്ചു. നല്ലതല്ല എന്നു പരിശോധിച്ചപ്പോറം തോന്നി അതിനെ പരിത്യജിച്ചു. ഒരു വസ്തുവിന്റെ അന്തൎഭാഗത്തു കിടക്കുന്നവയെ പരിശോധിക്കണമെങ്കിൽ ഛേദിക്കാതെ എന്താ നിവൃത്തി. ബീജം കണ്ടെത്തണമെങ്കിൽ ഫലം പൊട്ടിച്ചു തൊലുകൾ മാററിനോക്കണം. അതുകൊണ്ടു് ഞാൻ അങ്ങിനെ ചെയ്തു. എന്റെ ഛേദനം അധികം ഉപകാരമായി ഭവിച്ചതു് അവൎക്കാണ്. തന്നത്താനെ അറിയാൻ അതു പലൎക്കും ഉപകാരപ്പെട്ടു എന്നു ചില ക്രിസ്ത്യൻസ്നേഹിതന്മാർ എന്നോടു് പറഞ്ഞിട്ടുണ്ടു്. ഇതു ക്രിസ്തുമതച്ഛേദനത്തിന്റെ ഒരൎത്ഥം. ഇനി മറെറാരൎത്ഥം പറയാം. ക്രിസ്തുമതത്തിന്റെ അവലംബം ക്രിസ്തുവായിരുന്നുവല്ലോ. ക്രിസ്തുവിന്റെ അവലംബം കുരിശായിരു

ന്നു. കുരിശിൽ തൂങ്ങിയാണ് ക്രിസ്തുവിൻെറ മഹത്വനിദർശനം. കുരിശു മരക്കുരിശായിരുന്നു. അതു മരംകൊണ്ട് പണിയുന്നതാണെങ്കിൽ ഒരു മരം വെട്ടാതെ തരമില്ല. ആ വെട്ടൽ—ഛേദനം എന്ന് സംസ്കൃതം—അതാണ് ക്രിസ്തുമതച്ഛേദനം എന്നതു്. ഇങ്ങിനെയും ഫലിതമായ ഒരു അൎത്ഥം ഇരിക്കട്ടെ."

ഈ പുസ്തകത്തെക്കുറിച്ച് ഉപരി ചിന്തിപ്പാൻ വിചാരിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ പ്രതിപാദനരീതി അധികവും ദാൎശനിക സമ്പ്രദായത്തെ അവലംബിച്ചുള്ളതാകുന്നു. അതിനാൽ ഖണ്ഡനപരങ്ങളായ കൃതികൾക്ക് അല്പം മൂൎച്ചകൂടും. പ്രാചീനമലയാളം, വേദാധികാരനിരൂപണം, ക്രിസ്തുമതച്ഛേദനം ഈ മൂന്നു ഗ്രന്ഥങ്ങളും പൂൎവ്വപക്ഷങ്ങളെ ഖണ്ഡിച്ചു സിദ്ധാന്തം സ്ഥാപിക്കുന്ന രീതിയിലുള്ളതാണ്. ഈ സമ്പ്രദായം സംഭാഷണത്തിലും ഉണ്ട്. ഹിംസയെന്നുള്ളതു് അദ്ദേഹത്തിന് സ്മരിക്കാവുന്നതല്ല. അദ്ദേഹം ഒരു സസ്യാഹാരിയായിരുന്നു. നായന്മാർ മാംസവും മത്സ്യവും ഉപയോഗിക്കുന്നതു് അദ്ദേഹത്തിന് ഇഷ്ടമല്ല. ഇവകൾ ഉപയോഗിക്കുകയോ പാകം ചെയ്യുകയോ ചെയ്യുന്ന വീട്ടിൽ അദ്ദേഹം താമസിക്കുകയും ഇല്ല.

സ്ഥിരമായി ഒരു ദിക്കിൽ താമസിക്കുന്നതിലും അദ്ദേഹത്തിനിഷ്ടം സഞ്ചരിച്ചുകൊണ്ടിരിക്കുന്നതിലാണ്. ആശ്രിതവാത്സല്യം അതികലശലാണ്. ലൌകികവൃത്തിക്കാരായ രണ്ടുപേർ അദ്ദേഹത്തെ ആശ്രയിച്ചു. അവർക്കു രണ്ടുപേൎക്കും ഒരു നല്ല നിലയും കിട്ടി. ആത്മീയമായി ഉയൎച്ചകിട്ടുവാൻ അദ്ദേഹത്തെ ശരണം പ്രാപിക്കുന്നവൎക്ക് അതും ലൌകികമായി ഉയൎച്ചകിട്ടുവാൻ മോഹിക്കുന്നവൎക്ക് അതും ദാനംചെയ്യാൻ അദ്ദേഹം ബദ്ധപരികരനാണ്. ശങ്കരാചാൎയ്യരുടെ തല കൊണ്ടുപോകണമെന്നായിരുന്നു കാപാലികൻെറ അഭിമതം. ആയിക്കൊള്ളട്ടെ. അദ്ദേഹം അതിനും അനുവദിച്ചു. എങ്ങനെ?

"എന്നുടെ തല വേണമങ്ങേക്കു മുക്തിക്കെങ്കിൽ
ഉന്നതഭേവാതങ്കവൃത്രനെക്കൊൾവാനെങ്കിൽ
എന്നോടായതു ചൊൽവാനിത്രയും സങ്കോചമോ
ധന്യനാം ദധീചിതൻ നാട്ടുകാരാണല്ലോനാം.

എത്രനിസ്സാരം ഭവാൻ ചോദിച്ചു; തീ മൂൽപിണ്ഡം
അസ്ഥിരശരീരത്തിൻ താഴികക്കുടം ശ്രീമൻ
തത്തപസ്സിന്നു പൂൎത്തിവരുത്തുമെങ്കിലെ, നി-
ഷ്കൃത്യല്ലവിലയ്ക്കല്ലോ കിട്ടുന്നു മഹാപുണ്യം."

പിന്നെ ഒരിക്കൽ ആചാര്യശങ്കരൻ ഒരു മനയ്ക്കൽ ഭിക്ഷയ്ക്കുപോയി എന്നും, അവിടെ യാതൊന്നും ഭിക്ഷകൊടുപ്പാനില്ലായ്കയാൽ ആത്തയായി കുറെ നെല്ലിക്ക—ഉപ്പിലിട്ടിരുന്നതു വാരി—സ്വാമികൾക്കും ശിഷ്യന്മാൎക്കും കൊടുത്തുവെന്നും, നെല്ലിക്ക തിന്നു വെള്ളവും കുടിച്ചപ്പോൾ പൈദാഹങ്ങൾ മാറി സംതൃപ്തി ജനിക്കയാൽ പടികടക്കുന്നതിന്നു മുമ്പ "കനകധാരാ"സ്തോത്രം ഉണ്ടാക്കിച്ചൊല്ലിയെന്നും തൽഫലമായി മഹാലക്ഷ്മി പ്രസാദിച്ച് മനയ്ക്കൽ നടുമുററത്തു സ്വൎണ്ണനെല്ലിക്ക വൎഷിച്ചു എന്നും, അങ്ങിനെ ധനാഢ്യമായിതീൎന്ന മനയാണ് കുന്നത്തുനാടു താലൂക്കിലെ സ്വൎണ്ണത്തുമനയെന്നും മററുമുള്ള ഐതിഹ്യങ്ങൾ പ്രസിദ്ധമാണ്. പ്രസക്താനുപ്രസക്തമായി ഇത്രയും പറഞ്ഞത് സ്വാമികളുടെ ഔദാൎയ്യത്തേയും ആശ്രിതവാത്സല്യത്തെയും ദൃഷ്ടാന്തീകരിക്കുവാനായിരുന്നു.

സവൎണ്ണരേയും അവരുടെ പ്രസ്ഥാനങ്ങളേയും ആഭാസകരമായി വ്യാഖ്യാനിക്കയും അവരെ മുഴുവൻ തെററിധരിക്കുകയും, ഈശ്വരനേയും ഈശ്വരപ്രബോധകന്മാരേയും വേണ്ടിവന്നാൽ സ്വപിതാക്കന്മാരേയും ധിക്കരിക്കുകയും ചെയ്യുന്ന ഒരുക്കൂട്ടം ചെറുപ്പക്കാർ നവീനവിദ്യാഭ്യാസകമ്മട്ടത്തിൽനിന്നും ഇക്കാലത്തു് വെളിയിലിറങ്ങിയിരിക്കുന്നു. ഇവരിൽ ചിലർ നാണുഗുരുസ്വാമിയേയും അദ്ദേഹത്തിൻെറ ഗുരുവായിരുന്ന സ്വാമികളേയും പരിശുദ്ധന്മാരേയും ലോകസേവനതല്പരന്മാരേയും തെററിധരിച്ചു പറയുന്നതു് ഇതെഴുതുന്നാളുടെ കണ്ണുകൾക്കു വിഷയമായിട്ടുണ്ട്. ഇപ്രകാരം സംഭവിച്ചതു് അവരുടെ വീക്ഷണത്തിൻെറ വൈകല്യമാണെന്നല്ലാതെ ഒന്നും സമാധാനം പറയാൻ കാണുന്നില്ല. മഞ്ഞപ്പിത്തം പിടിച്ച രോഗികൾ നോക്കുന്ന പദാൎത്ഥങ്ങൾ എല്ലാം മഞ്ഞനിറമുള്ളതായിക്കാണുന്നതു് കണ്ണിൻെറ ദൂഷ്യംകൊണ്ടാണെന്നും അല്ലാതെ സാധനദൂഷ്യമല്ലെന്നും അവർ ഓൎക്കണം. സ്വാമികളുടെ സ്വഭാവത്തെക്കുറിച്ച് ഒരു അവൎണ്ണനായിരുന്ന മൂലൂർ എസ്. പത്മനാഭപ്പണിക്കർ എഴുതിയിട്ടുള്ള ഭാഗങ്ങൾ ഇവരുടെ ശ്രദ്ധയിൽ പെട്ടിരുന്നു എങ്കിൽ നന്നായിരുന്നു.

"പൽപായശിഷ്യനെക്കൊണ്ടരികിലിട്ടുവിച്ചി-
"ട്ടപ്പനെ!യിരി"യെന്നു കല്പിച്ചവാക്യാമൃത-
മിപ്പൊഴുമതേവിധമൊഴുകീടുന്നു, നിവി-
കല്പനാം മഹാമുനേ മാമകകൎണ്ണങ്ങളിൽ.

കല്പനലംഘിച്ചുഞാൻ പിന്നേയും നിന്നുവെന്ന-
തല്പവുമപ്രിയത്തിന്നങ്ങേയ്ക്കു ഹേതുവാമോ?
"കേശവൻ, കിട്ട"നെന്നു രണ്ടുപക്ഷങ്ങൾ പോയ-
വാസരംതൊട്ടുകവിവേഷം ഞാൻ കെട്ടഴിച്ചു.

കിട്ടനെക്കവിയാക്കാനായിട്ടു കവിവേഷം
കെട്ടുകമാത്രമത്രേ ഞാനന്നു ചെയ്തിട്ടുള്ളു.
പൂർവ്വാർദ്ധോത്തരാർദ്ധങ്ങൾ ചൊല്ലിരണ്ടാളുംകവി-
ഗർവ്വോടും "ഹ"പ്രാസത്തിൽ ശതകം തീർത്തുഞങ്ങൾ

ഗ്രസ്തഗ്രന്ഥരാം മററുയതിമാർപോലെയല്ല
ചിത്തസംയമിയായ ബുദ്ധിമാൻ നാണുയോഗി
അടവീമയ"മരുവിപ്പുറം"ഞങ്ങളൊന്നി-
ച്ചടനംചെയ്തിരുന്ന കാലത്തുകണ്ടതത്രേ.

ഒട്ടുനാളായി ഞങ്ങൾ വിമുക്തരത്രേ കണ്ടു-
മുട്ടുവാൻ കാലമിപ്പോളാസന്നമായീടുന്നു"
ഇങ്ങിനെ പ്രസക്താനുപ്രസക്തമായിട്ടേന്നോ-
ടങ്ങുകല്പിച്ചതെല്ലാമെനിക്കുകണ്ഠപാഠം.

സ്വാമികളുടെ ശിഷ്യവാത്സല്യം, ജാതിഗർവ്വശൂന്യത, കാരുണ്യം, അധഃകൃതോദ്ധാരണതല്പരത, നാണുഗുരുവിനെക്കുറിച്ചുള്ള മതിപ്പ്, ഇവകൾക്ക് ഇതിൽ കൂടുതലായ ഒരു ദൃഷ്ടാന്തം ആവശ്യമില്ല. സമുദ്ഗക ജ്യോതിസ്സായ അദ്ദേഹത്തിന്റെ ഹൃദയത്തിൽ പാണ്ഡിത്യമോടു ഗർവ്വിനുണ്ടോ വല്ല സ്ഥാനവും ലഭിക്കുന്നു?

സന്ന്യാസിമാരെക്കണ്ടാൽ അവരിൽനിന്നും "ഒരുപദേശം" വാങ്ങണമെന്നു മോഹിച്ച് അടുത്തു കൂടുന്ന ചില വിദ്വാന്മാരുണ്ട്. ഈ തരത്തിൽ ഒരുത്തൻ സ്വാമികളെ ഉപദ്രവിച്ചുകൊണ്ടിരുന്നു. സ്വാമികളിൽനിന്നും ഒരു ഉപദേശം കിട്ടിയാൽ പോരാ. അതു ചെമ്പിനെ സ്വർണ്ണമാക്കാനുള്ള ഉപദേശമായിരിക്കണം എന്നും അയാൾക്കു മോഹമുണ്ടായിരുന്നു. ഒരിക്കൽ ഈ വിദ്വാനും സ്വാമിയും ഒരുമിച്ച് അരൂർനിന്നും അരൂക്കുററിക്കുള്ള കടത്തു കടക്കുവാൻ തീരത്തു എത്തിച്ചേർന്നു. വർഷകാലം ആയതിനാൽ കാററും കോളുമുണ്ടായിരുന്നു. ഒരു ചെറിയ കൊതുമ്പുവള്ളത്തിൽ കേറി. വള്ളം തുഴയുവാൻ ആരുമില്ലാതിരുന്നതിനാൽ സ്വാമികൾതന്നെ പങ്കായം എടുത്തു തുഴ

ഞ്ഞു. കാററും കോളുംകൊണ്ടു വഞ്ചി മുങ്ങിയേക്കുമൊ എന്നു ഭയന്നു. സ്വാമിക്കു് നീന്തറിയാമെങ്കിലും അനുചരനു് അത്രമാത്രം വെള്ളത്തിൽ പരിചയം ഉണ്ടായിരുന്നില്ല. വെള്ളം വഞ്ചിയിൽ അടിച്ചു വീണു പെട്ടെന്നു മറിഞ്ഞു. രണ്ടുപേരും വെള്ളത്തിൽ. അനുചരൻ പ്രാണപരാക്രമത്തോടുകൂടി കൈകാൽ ഇട്ടടിച്ചു. സ്വാമികൾ അപ്പോൾ പറയുകയാണു്:

കേശവാ—ഇതാ ഉപദേശം—തന്റെ അഭീഷ്ടപ്രകാരമുള്ള ഉപദേശം—പിടിച്ചുകൊൾക. കേശവൻ വാപൊളിച്ചു് "മാക്ക് മാക്ക്" എന്നു വെള്ളം കുടിച്ചു് പ്രാണപരാക്രമം കാണിക്കുന്നു. ആരുണ്ടു് ഉപദേശം വാങ്ങാൻ. സ്വാമി കേശവന്റെ കൈയിൽ പിടിച്ചു് തുഴഞ്ഞുനിന്നു. പിന്നേയും ഉപദേശം വേണ്ടേ? വേണ്ടേ? എന്നു പലപ്രാവശ്യവും ചോദിച്ചു. കേശവനു് പ്രാണപരാക്രമംതന്നെ. "ജീവനോടെ കരയെത്തിയാൽ മതി സ്വാമി എന്നായി അയാളുടെ സർവ്വാഭിലാഷവും. സ്വാമി കേശവനേയുംകൊണ്ടു നീന്തി അക്കരെ അടുത്തു. കേശവൻ കുടിച്ച വെള്ളമെല്ലാം ഛർദ്ദിച്ചുകളവാൻ പറഞ്ഞു. അപ്രകാരം അവർ രണ്ടുപേരും ഉദ്ദിഷ്ടസ്ഥാനത്തു എത്തിച്ചേർന്നു. എന്നാൽ "ക്രിയാകേവലമുത്തരം" എന്ന നിലയിൽ കേശവനു് ഈ സംഭവം കേവലം ഒരു ഉപദേശമായി തീർന്നുവെന്നും, സംസാരമാകുന്ന ജലാശയത്തിൽനിന്നു് കരകേറുകയാണു് സദ്ഗുരുലാഭംകൊണ്ടു് ഉണ്ടാകുന്നതെന്നും ഈ കേശവൻതന്നെ ഒരിക്കൽ എന്നോടു പറകയുണ്ടായി. ഉപദേശം വിലയ്ക്കുവിററു ധനം സമ്പാദിക്കാൻ ഇരിക്കുന്ന ചില ബ്രഹ്മാനന്ദ കോടീശ്വരന്മാരിൽനിന്നും സ്വാമിക്കുള്ള സ്വഭാവവ്യത്യാസം ഇതിൽനിന്നു നല്ലപോലെ ഗ്രഹിക്കാം.

സ്വാമികളുടെ അഖണ്ഡബ്രഹ്മചര്യത്തേയും ആത്മബോധത്തേയും കുറിച്ചുകൂടി രണ്ടുവാക്കു പറയേണ്ടതുണ്ടു്. ബ്രഹ്മചര്യത്തെക്കുറിച്ചു് പറയുകയും എഴുതുകയും ചെയ്യാവുന്നതുപോലെ അത്ര എളുപ്പത്തിൽ അതു് അനുഷ്ഠിക്കാവുന്നതല്ല. അനുഷ്ഠിച്ചാൽ ഇത്രയും ആത്മാവിനെ ഉയർത്തുവാൻ സഹായിക്കുന്നതായിട്ടു മറെറാന്നില്ല. ബ്രഹ്മചര്യം എന്നതു് ആദ്യത്തെ ആശ്രമമാണു്. വിദ്യാഭ്യാസകാലം എന്നു സാമാന്യമായ താല്പര്യം. ശരീരത്തിൽ ശുക്ലധാതുവിന്റെ തെളിവായ സ്ഥിതി ഉണ്ടാകുന്നതു പതിനാറിനു മേൽ ഇരുപതുവയസ്സു് ആകുമ്പോളാണു്. അതിനു മുൻപുള്ള കാലം ബ്രഹ്മചര്യകാലമാകുന്നു.

അതിന്റെശേഷം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുകയായി. അനുരൂപയായ ഒരു സ്ത്രീയോടുകൂടി ദാമ്പത്യധർമ്മങ്ങൾ അനുഷ്ഠിച്ച് പാരമ്പര്യത്തിനും കുലവൃദ്ധിക്കും മാത്രമായി ഉത്തമസന്താനങ്ങളെ ജനിപ്പിച്ചു താമസിക്കുക എന്നതാണ് ഈ ആശ്രമത്തിൽ കർത്തവ്യമായിട്ടുള്ളത്. പുത്രനോ പുത്രിയോ പ്രായപൂർത്തിവന്നാൽ ഗൃഹാദികൾ അവരെ ഏല്പിച്ച് ദേശസഞ്ചാരം ചെയ്തും പുണ്യക്ഷേത്രങ്ങൾ ദർശിച്ചും കാടുകളിൽ കടന്നു ഫലമൂലാദികൾ കഴിച്ചും കഴിച്ചുകൂട്ടുക, വാനപ്രസ്ഥം എന്ന ആശ്രമത്തിന്റെ ധർമ്മമാകുന്നു. കാമ്യങ്ങളായ എല്ലാററിനേയും ത്യജിക്കുന്നതു സന്യാസവും ആകുന്നു. ആദ്യത്തെ മൂന്നു ചര്യകളും അനുഷ്ഠിക്കാതെ ഒരു മനുഷ്യനു ഗത്യന്തരമില്ല. എന്നാൽ ചിലർ ഗൃഹസ്ഥാശ്രമധർമ്മത്തിൽ പ്രവേശിക്കാതെ നൈഷ്ഠികബ്രഹ്മചാരികളായിത്തീരുന്നു. ഇപ്രകാരമുള്ള ബ്രഹ്മചര്യമാണ് സ്വാമികൾ അനുഷ്ഠിച്ചത്. ബ്രഹ്മചര്യത്തിന്റെ മാഹാത്മ്യത്തെക്കുറിച്ച് ഇന്നു ലോകൈകവന്ദ്യനായിരിക്കുന്ന മഹാത്മാഗാന്ധി വളരെ പ്രശംസിച്ചും സ്വന്തഅനുഭവങ്ങളെ ഉദ്ധരിച്ചും പറഞ്ഞിട്ടുണ്ട്. എന്നിരിക്കിലും ഈ പ്രമേയത്തെ അല്പം സപ്രമാണം ഉപന്യസിപ്പാൻ വിചാരിക്കുന്നു.

സാംഖ്യപ്രവചനം ഒന്നാംശ്ലോകത്തിൽ ഇങ്ങിനെ പറയുന്നു:—

"ദുഃഖത്രയാഭിഘാതാൽ
ജിജ്ഞാസാതദപഘാതകേഹേതൗ
ദൃഷ്ടേസാപാർത്ഥാചേൽ
നൈകാന്താത്യന്തതോ ഭാവാൽ"

ആധ്യാത്മികങ്ങൾ, ആധിദൈവികങ്ങൾ, ആധിഭൗതികങ്ങൾ എന്നിങ്ങനെയാണല്ലോ ദുഃഖത്രയങ്ങളെക്കുറിച്ചു പറയുന്നത്. ഈ ദുഃഖങ്ങളിൽനിന്നും ശാശ്വതമായ ഒരു നിവാരണം ഉണ്ടാക്കിയാൽ കൊള്ളാമെന്ന് അഭിലഷിക്കാത്ത മനുഷ്യജീവി ഇല്ല. ഈ ജിജ്ഞാസയുടെ ഫലം മൂലം ദേഹത്തിന് അരോഗതയും ദീർഘായുസ്സും ജ്ഞാനവും ഒരുമിച്ചു ലഭിച്ചാൽ ഇഹത്തിലും പരത്തിലും സുഖിക്കാൻ സാധിക്കുമെന്നു മനുഷ്യർ കണ്ടെത്തി. ഇതിനു വേണ്ടിയാകുന്നു ഭാരതത്തിൽ അഷ്ടാംഗയോഗത്തെ ഏപ്പാടു ചെയ്തത്. സർവ്വഭൗമമഹാവ്രതങ്ങളായി ആചരിക്കേണ്ട അഷ്ടാംഗയോഗത്തിന്റെ ഒന്നാമത്തെപ്പടിയാണ് ബ്രഹ്മചര്യം. അതുകൊണ്ടു് ആ ഒന്നു പിഴച്ചാൽ അതിനപ്പുറമുള്ളതെല്ലാം പിഴച്ചു എന്നു സിദ്ധിക്കുന്നു.

"തത്രാഹിംസാ സത്യാസ്തേയ ബ്രഹ്മചര്യാപരിഗ്രഹായമാഃ ജാതി ദേശകാലസമയാനവച്ഛിന്നാഃ സാർവ്വഭൌമമഹാവ്രതം"

(ശ്രീപാതഞ്ജലീയം)

അഷ്ടാംഗയോഗത്തിൽ യമങ്ങളെക്കുറിച്ച് പറയുന്നത് ഇങ്ങനെയാണ്—(1) അഹിംസ (2) സത്യം (3) അസ്തേയം (4) ബ്രഹ്മചര്യം (൫) അപരിഗ്രഹം ഇവകൾ അഞ്ചും യമങ്ങളാണ്. ഇവകൾ ഭൂമി, ജാതി, കാലഭേദം, ഇവ കൂടാതെ ഭംഗമെന്യേ ആചരിച്ച് ശീലിക്കണം. ബ്രഹ്മചര്യം പുണ്യസ്ഥലങ്ങളിൽ മാത്രംവെച്ച് അനുഷ്ഠേയമായിട്ടുള്ളതാണ്. സർവ്വ വ്രതങ്ങളുടേയും പുണ്യകർമ്മങ്ങളുടേയും, ദീക്ഷകളുടേയും ഔഷധകല്പസേവകളുടേയും അദ്ധ്യയനങ്ങളുടേയും പൂർണ്ണഫലങ്ങൾ ലഭിക്കണമെങ്കിൽ—അനുഭവിക്കണമെങ്കിൽ—ബ്രഹ്മചര്യം കൂടാതെ നിവൃത്തിയില്ല. ബ്രഹ്മചര്യം തെററിയാൽ മേൽ പറഞ്ഞതെല്ലാം നിഷ്ഫലങ്ങളായി ഭവിക്കുകയും ചെയ്യും. ബ്രഹ്മചര്യം അനുഷ്ഠിക്കേണ്ടതു് എങ്ങിനെ എന്നുള്ളതും താഴെ വിവരിക്കാം. ജീവരാശികൾ എല്ലാം ആഹാരംകൊണ്ടു മാത്രം ജീവിക്കുന്നു. ആഹാരം ശരീരത്തിൽവച്ച് പചിച്ചാൽ അതിന്റെ സാരാംശം ശരീരത്തിൽ ചേരും. കിട്ടം (പിശട്ട്) മലമൂത്രാദികളായി വെളിയിൽ വിസർജ്ജിക്കപ്പെടും. ഈ സാരാംശം. ഒരു ചാന്ദ്രമാസംകൊണ്ടു് രസാദി ധാതുക്കളെ ക്രമേണ ക്രമേണ പ്രാപിച്ച് അന്ത്യമധാതുവായ ശുക്ലമായി ശരീരത്തിൽ ഉറയ്ക്കുന്നു. ഇതിനു പ്രമാണം ബൃഹദാരണ്യകോപനിഷത്തിൽ ഇങ്ങിനെ പറയുന്നു.

"ഏഷാംവൈഭൂതാനാം പൃഥിവീരസഃ
പൃഥിവ്യാമാപോ അപാമോഷധയഃ
ഔഷധീനാംപുഷ്പാണി പുഷ്പാണാം ഫലാനി
ഫലാനാം പുരുഷഃ പുരുഷസ്യരേതഃ"

പ്രകൃതിവസ്തുക്കളുടെ പരിണാമം എവ്വിധമെന്നു ഇവിടെപ്പറഞ്ഞു. സൃഷ്ടിശക്തിയുള്ളതു് ഈ ശുക്ലത്തിനാണ്. പുരുഷരേതസ്സിന് ആത്മാവിൽ ആത്മാവിനെ സൃഷ്ടിപ്പാൻ കഴിവുണ്ടെന്നും

"യദേതദ്രേതസ്തദേതത്സർവ്വേഭ്യോംഗേഭ്യസ്തേജഃ
സംഭൃതമാത്മന്യേ വാത്മാനം ബിഭർത്തി"

എന്നുള്ള പ്രമാണവചനങ്ങളിൽ കാണുന്നു. മേൽപറഞ്ഞ

ബിന്ദു, ജീവികളിൽ രണ്ടുതരമായി അധിവസിക്കുന്നു. ഒന്നിന്റെ നിറം പാണ്ഡുരം. അന്യം ലോഹിതവർണ്ണം. ഇവ രണ്ടുംകൂടി ഒന്നായി ചേർന്നാൽ അതിൽനിന്നും ജനിക്കുന്ന ദേഹമത്രേ ദിവ്യദേഹം.

അനന്തശക്തിക്കിരിപ്പിടമായിരിക്കുന്ന ഈ ശുക്ലത്തെ മനുഷ്യദേഹത്തിൽനിന്നും ബഹിഷ്കരിക്കാതെ ദൃഢമായി പരിപാലിച്ചുകൊണ്ടിരുന്നാൽ ദേഹം ജാജ്വല്യമാനമായിത്തീരുകയും അമാനുഷമായും അലൗകികമായും ഉള്ള പലേ ദിവ്യശക്തിക്ക് അതു നിദാനമായിത്തീരുകയും, അണിമാദ്യഷ്ടൈശ്വര്യസിദ്ധിക്കും അതു പെരുവഴിയായി തീരുകയും ചെയ്യുന്നു.

യോഗശിഖോപനിഷത്തിൽ പാണ്ഡുരശോണബിന്ദുക്കളുടെ സംയോഗം രാജയോഗം എന്നു പറയുന്നു. അതിലേക്കുള്ള പ്രമാണം ഇതാണ്.

> യോനിമധ്യേ മഹാക്ഷേത്രേ ജപാബന്ധൂകസന്നിഭം
> രജോ വസതി ജന്തൂനാം ദേവീതത്വം സമാവൃതം
> രജസോരേതസോയോഗാ ദ്രാജയോഗഇതിസ്മൃതഃ
> അണിമാദിപദംപ്രാപ്യ രാജതേരാജയോഗതഃ

ഇപ്രകാരം ഉള്ള രാജയോഗം മോക്ഷമാർഗ്ഗാനുകൂലിയെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. സിദ്ധികൾ യോഗം കൂടാതെ ലഭിക്കയില്ല. യോഗത്തിൽനിന്നും ഭ്രഷ്ടരായവർക്കും സിദ്ധി ലഭിക്കയില്ല. ബ്രഹ്മചര്യം ശരിയായാൽ അതുകൊണ്ട് വീര്യലാഭം, അഥവാ വീര്യംതന്നെ ഉണ്ടാകും. എപ്പോഴെങ്കിലും വീര്യം ഇളകുകയോ സ്രവിക്കുകയോ ചെയ്താൽ എല്ലാം തെററി. ബ്രഹ്മചര്യനിഷ്ഠകൊണ്ട് ദീർഘകാലം നിരന്തരമായി ശ്രമിച്ചാൽ, ബ്രഹ്മചര്യം പിഴക്കാതെ ഇരുന്നാൽ, ബിന്ദു പ്രതിഷ്ഠാവസ്ഥയെ പ്രാപിക്കും പിന്നെ ഒരിക്കലും ഇളകുകയും ഇല്ല. ഒരിക്കൽ ച്യുതിസംഭവിച്ചാൽ അതുവരെ ചെയ്ത വേലകൾ എല്ലാം പാഴായി. വീണ്ടും ബഹുകാലം ബ്രഹ്മചര്യനിഷ്ഠയിൽ ഇരുന്നു വീര്യപ്രതിഷ്ഠ ചെയ്യണം. ഇതിന്റെ അർത്ഥം മനസ്സുകൊണ്ടോ ദേഹംകൊണ്ടോ മൈഥുനം ചെയ്യില്ല എന്നുള്ളതുകൊണ്ട് ദൃഢമായ ബ്രഹ്മചര്യം ആയില്ല. പ്രത്യുത ബിന്ദുവിനു സ്ഥിരപ്രതിഷ്ഠ ലഭിച്ച് മേലാൽ ഒരിക്കലും ച്യുതിവരുകയില്ലെന്നുള്ള നില പ്രാപിക്കണമെ

ന്നു ഗ്രഹിക്കണം. ഇവ, യോഗപാക്ഷികമായ അഭിപ്രായവിശേഷമാണ് എന്നുംകൂടി വായനക്കാർ ഗ്രഹിക്കേണ്ടതുണ്ട്.

വീര്യം നമ്മിൽനിന്നും ശുക്ലനിർഗ്ഗമനംമൂലം പൊയ്പ്പോകുന്നതിനാൽ നമുക്ക് ശക്തിയാകട്ടെ ജ്ഞാനമാകട്ടെ പരിപൂർണ്ണമാകുന്നില്ല. ബ്രഹ്മാണ്ഡങ്ങളിൽ സംഭവിക്കുന്ന കാര്യങ്ങൾ ഒന്നും നമ്മുടെ ശരീരമായ പിണ്ഡാണ്ഡത്തിൽ സംഭവിക്കുന്നില്ല. മഹത്തത്വാംശമായ ബുദ്ധിക്ക് ഉണർവും പ്രകാശവും, വെളിവും, ശുദ്ധിയും പരിപൂർണ്ണമായി ഉണ്ടാകുന്നില്ല. പരിപൂർണ്ണജ്ഞാനം ഇങ്ങിനെ നഷ്ടമാകുമ്പോൾ പരിപൂർണ്ണതത്വത്തിൽ എത്താതെ അധഃപതിക്കുന്നു.

ശരീരത്തിൽ വീര്യപ്രതിഷ്ഠ ഉണ്ടായാൽ അരോഗദൃഢഗാത്രം ഉണ്ടാകും എന്നതു തീർച്ചയാണ്. ഏതു കാലംവരെ ബിന്ദു ചലിക്കാതിരിക്കുന്നുവോ അക്കാലംവരെ കാലനെ ഭയപ്പെട്ടിട്ടു കാര്യമില്ല.

"ഏവംസംരക്ഷയേൽബിന്ദും
മൃത്യുംജയതിയോഗവിദ്
മാരണം ബിന്ദുപാതേന
ജീവിതം ബിന്ദുധാരണാൽ"

മനുഷ്യർക്ക് മനസ്സിന്ന് അധീനമായിരിക്കുന്ന വസ്തു ചന്ദ്രാംശമായ ശുക്ലമാകുന്നു. അതുമൂലം ജീവനും ആ ചന്ദ്രശക്തിയെ ആസ്പദമാക്കി വ്യവഹരിക്കുന്നു. മനസ്സിനു ചലനം സംഭവിച്ചാൽ ആ ചലനം ശുക്ലത്തെയും വ്യാപിക്കും. ശുക്ലം ഇളകിയാൽ ജീവനും ഇളകി. ഓജസ്സ് എന്നു നാം പറയാറുള്ളതു ശുക്ലംവരെയുള്ള സപ്തധാതുക്കളുടേയും തേജസ്സിനെ ഉദ്ദേശിച്ചാണ്. ഓജോനാശത്തിൽ ദേഹനാശം തീർച്ചയാണ്. അതുകൊണ്ട് ശുക്ലം ശരീരത്തിൽ സ്ഥിരപ്രതിഷ്ഠ പ്രാപിച്ചാൽ ദേഹവും അനന്തമായി നില്ക്കും എന്നു സിദ്ധമായി.

ഇനി നമുക്ക് ബ്രഹ്മചര്യത്തിന്റെ സ്വഭാവം എന്താണെന്നു നോക്കാം. ശബ്ദസ്തോമമഹാനിധിയിൽ ബ്രഹ്മചര്യം എന്നതിന് "ബ്രഹ്മണെ ചര്യാ" അതായതു് ബ്രഹ്മലാഭത്തിനായിട്ടുള്ള വ്രതാനുഷ്ഠാനം എന്നു വ്യുൽപത്തി കാണിച്ചിരിക്കുന്നു. ബ്രഹ്മത്തിൽ മനസ്സുനിർത്തി സകല കർമ്മങ്ങളും ചെയ്യുക എന്നു സാരം. സമുചിതമായ ബ്രഹ്മചര്യം അഷ്ടാംഗമൈഥുനരാഹിത്യമാകുന്നു.

"ദർശനംസ്പർശനംകേളിഃ കീർത്തനം ഗുഹ്യഭാഷണം
സങ്കല്പോദ്ധ്യവസായശ്ച ക്രിയാനിർവൃതിരേവച
ഏതന്മൈഥുനമഷ്ടാംഗം പ്രവദന്തിമനീഷിണഃ
വിപരീതംബ്രഹ്മചര്യമനുഷ്ഠേയം മുമുക്ഷുഭിഃ"

(കാഠരുദ്രോപനിഷത്ത്)

സ്ത്രീകളെ ദർശിക്കുക, സ്പർശിക്കുക, അവരോട് സംസാരിക്ക, സ്ത്രീകളെപ്പററി കീർത്തിക്കുക, അവരുമായി രഹസ്യം പറക, മനസ്സിൽ രതിക്രിയാസങ്കല്പം ചെയ്ക, അധ്യവസായം ചെയ്ക, പ്രവൃത്തിനിവൃത്തിക ഇങ്ങിനെ മൈഥുനം എട്ട് അവസ്ഥയിൽ ഇരിക്കുന്നു. ഇവകളെ എല്ലാം ദൂരതഃപരിത്യജിച്ച വിപരീതഭാവത്തിൽ പെരുമാറുന്നതാണു ബ്രഹ്മചര്യം.

ബ്രഹ്മചര്യപ്രതിഷ്ഠകൊണ്ടുണ്ടാകുന്ന വീര്യലാഭത്താൽ യൗവനവാദ്ധ്യക്യങ്ങളിൽ ഒരുപോലെ അരോഗിയായിരുന്നു നിത്യാനന്ദം പ്രാപിപ്പാൻ സംഗതിവരുന്നു. മേൽപ്പറഞ്ഞപ്രകാരമുള്ള ബ്രഹ്മചര്യത്തെ അഖണ്ഡമായി അനുഷ്ഠിച്ച മഹാപുരുഷനായിരുന്നു സ്വാമികൾ എന്നു പറഞ്ഞാൽ ഈ കലികാലത്തു അസാദ്ധ്യമായ ഒരു കർമ്മംചെയ്തു വിജയമടഞ്ഞ അദ്ദേഹത്തിന്റെ മഹിമാതിരേകം എത്രമാത്രമായിരുന്നു എന്നു നമുക്ക് ഊഹിക്കാം.

ആത്മബോധത്തെക്കുറിച്ചാണ് ഇനി രണ്ടു വാക്ക് പറവാനുള്ളത്. ആത്മതത്വത്തേയും ആത്മബോധത്തേയും കുറിച്ചു പറവാൻ എനിക്ക് അർഹതയില്ല. എന്നാൽ അതിനു സർവ്വഥാ അർഹനായ സ്വാമി വിവേകാനന്ദൻ ഇതിനേക്കുറിച്ചു സവിസ്തരം പറഞ്ഞിട്ടുണ്ട്. ഊട്ടുകൊടുക്കാൻ നിവൃത്തിയില്ലെങ്കിൽ ഊട്ടുപുര കാട്ടിക്കൊടുക്കുക എന്ന ന്യായത്തെ അവലംബിച്ച് അദ്ദേഹം ഇംഗ്ലീഷിൽ ഉപന്യാസിച്ചിട്ടുള്ളതിന്റെ ഒരു തർജ്ജമ വിദ്വാൻ സി. എസ്സ്. നായർ ചെയ്തിട്ടുള്ളതിൽനിന്നും ഏതാനും ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം.

"ജീവാത്മാവ് പരമാത്മാവിന്റെ ഒരംശമാകുന്നു. ഈ വിശ്വത്തിലുള്ള സകലവിധ ജീവജാലങ്ങളും ജാജ്വല്യമായ ആ പരമാത്മജ്യോതിസ്സിൽനിന്നു ചിന്നിത്തെറിച്ച ഓരോ പൊരികൾ (സ്ഫുലിംഗങ്ങൾ) ആകുന്നു. ജ്വലിക്കുന്ന അഗ്നിയിൽനിന്ന് എങ്ങിനെ അസംഖ്യം സ്ഫുലിംഗങ്ങൾ ചിന്നിപ്പുറക്കുന്നുവോ അങ്ങിനെതന്നെ സനാതനമായ ഒരു ചൈതന്യപുഞ്ജത്തിൽനിന്ന് ഈ അനന്തകോടി

ജീവാത്മാക്കൾ പൊട്ടിപ്പുറപ്പെട്ടിരിക്കുന്നു. ജീവാത്മാവു പരമാത്മാവിന്റെ ഒരംശം എന്നു പറഞ്ഞാൽ എന്താണ് അർത്ഥം? പരമാത്മാവു സൂക്ഷ്മവും സ്വരൂപരഹിതവുമായ ഒരു തത്വമാണെന്നു പറയുന്നുണ്ട്. സൂക്ഷ്മവും സ്വരൂപരഹിതവുമായ തത്വം അദൃശ്യമായിരിപ്പാനെ തരമുള്ളൂ. സൂക്ഷ്മവും രൂപരഹിതവുമായിരിക്കുന്ന ഒന്നിന് അംശമുണ്ടെന്നു പറയുന്നതെങ്ങിനെ? കേവലമായിരിക്കുന്ന (Absolute) ഒരു വസ്തുവിനെ ഒരിക്കലും വിഭജിക്കുവാൻ സാധിക്കുന്നതല്ലല്ലോ. ആ സ്ഥിതിക്കു സൂക്ഷ്മവും കേവലവുമായ പരമാത്മജ്യോതിസ്സിൽനിന്നും ഉത്ഭവിച്ചു അതിന്റെ അംശരൂപങ്ങളായ കണങ്ങളാണു ജീവാത്മാക്കൾ എന്നു പറയുന്നതു് എങ്ങിനെ ശരിയാകും?

അദ്വൈതികൾക്കു് ഈ ചോദ്യത്തിനു സമാധാനം പറവാൻ യാതൊരു പ്രയാസവും ഇല്ല. ജീവാത്മാക്കൾ പരമാത്മാവിന്റെ അംശങ്ങൾ എന്നല്ല പരമാത്മാവുതന്നെ (പരബ്രഹ്മംതന്നെ) യാണെന്നാണ് അദ്വൈതികൾ വാദിക്കുന്നതു്. അങ്ങിനെയാണെങ്കിൽ ഒരു ജീവാത്മാവല്ലാതെ അസംഖ്യം ജീവാത്മാക്കൾ ഉണ്ടാകുവാൻ പാടുണ്ടോ എന്നൊരു ചോദ്യം പുറപ്പെട്ടേയ്ക്കാം. ഇതും എളുപ്പത്തിൽ സമാധേയമാണ്. ഒരു ലക്ഷം കുടങ്ങളിൽ വെള്ളം നിറച്ചു വെക്കുകയാണെങ്കിൽ ആ ലക്ഷം കുടങ്ങളിലും നമുക്കു വെവ്വേറെ സൂര്യനെക്കാണാവുന്നതാണ്. ഒരു നോട്ടത്തിന് — ലക്ഷം സൂര്യന്മാർ ഉണ്ടെന്നു തോന്നുമെങ്കിലും വാസ്തവത്തിൽ ഒരു സൂര്യൻ മാത്രമേ ഉള്ളൂ. ഒരേ സൂര്യന്റെതന്നെ ലക്ഷം പ്രതിബിംബങ്ങളാണ് നാം ലക്ഷം കുടങ്ങളിൽ കണ്ടതു്. ഇതുപോലെ ഏകമായ പരബ്രഹ്മംതന്നെ അനന്തകോടി ജീവരാശികളിൽ ജീവാത്മാക്കളായി പ്രതിഫലിച്ചിരിക്കയാണ്. പരമാത്മാവിന്റെ പ്രതിച്ഛായകൾ ആയിട്ടുള്ള ജീവാത്മാവും പരമാത്മാവും, പരമാർത്ഥത്തിൽ പരസ്പരം ഭിന്നങ്ങളല്ല. അഹം ബ്രഹ്മാസ്മി; തത്വമസി എന്നുള്ള മഹാവാക്യങ്ങളുടെ ആശയം ഇതല്ലാതെ മറ്റൊന്നുമല്ല.

ജീവാത്മാവും പരമാത്മാവും ഒന്നാകുന്നു. ജീവാത്മാവു മിഥ്യയല്ല. ജീവാത്മാവിനും പരമാത്മാവിനും തമ്മിലുള്ള ഭേദം മാത്രമാണ് മിഥ്യയായി തോന്നുന്നതു്. പരമാത്മാവിനെ ഒരിക്കലും വിഭജിക്കാൻ സാധിക്കുന്നതല്ല. വിഭക്തമായിട്ടാണു അതിരിക്കുന്നതെന്നു തോന്നുന്നതു കേവലം മായാവ്യാമോഹംകൊണ്ടാകുന്നു. ദിക്കാല

ഹേതുക്കളുടെ ഉപാധികളാകുന്ന ഉപാധികളുടെ വ്യാപാരത്തിൽക്കൂടെ ഈശ്വരനെ നോക്കുമ്പോൾ ഈശ്വരൻ വിഭക്തനായും അസംഖ്യരൂപനായും കാണപ്പെടുന്നു. ഞാൻ ദിക്ക്, കാലം, ഹേതു എന്നിവയുടെ വ്യാപാരത്തിൽക്കൂടെ നോക്കിയാൽ ഈശ്വരൻ എനിക്കു ഭൗതികലോകമായിട്ടാണു തോന്നുക. മനുഷ്യദൃഷ്ട്യാ നോക്കിയാൽ മനുഷ്യനായും, മൃഗദൃഷ്ട്യാ നോക്കിയാൽ മൃഗമായും, തൃണദൃഷ്ട്യാ നോക്കിയാൽ തൃണമായും ഈശ്വരൻ കാണപ്പെടുന്നതാണ്. എന്നാൽ ഈശ്വരൻ അദ്വിതീയനും സൂക്ഷ്മരൂപനുമാകുന്നു. ഈശ്വരൻ കർത്താവും കർമ്മവുമാകുന്നു. ഞാനും നിങ്ങളും ഈശ്വരനാണ്. ഞാൻ എല്ലാം കാണുന്നു. എന്നാൽ എനിക്ക് എന്നെ കാണ്മാൻ കഴിയുന്നില്ല. അതുപോലെ ഈശ്വരനു് എല്ലാമറിയാം. എന്നാൽ ഈശ്വരന് ഈശ്വരനെ മാത്രം അറിഞ്ഞുകൂടാ. അതിനാൽ ഈശ്വരൻ ആത്മദർശനത്തിനായി ലോകത്തെ സൃഷ്ടിച്ചിരിക്കുന്നു. ലോകമാകുന്ന പ്രതിഛായയിൽക്കൂടി ഈശ്വരൻ ഈശ്വരനായ തന്നെ ദർശിക്കുന്നു. നിങ്ങൾ നിങ്ങളേക്കാണണമെന്നുണ്ടെങ്കിൽ കണ്ണാടി നോക്കാതെ സാധിക്കുന്നതല്ല. അതിൻവണ്ണം ആത്മാവിന് ആത്മാവിനേക്കാണുന്നതിന് ആത്മപ്രതിബിംബം അത്യാവശ്യമായിരിക്കുന്നു. അതിനാൽ ദൃശ്യമായ ഈ വിശ്വം ഈശ്വരൻ ആത്മദർശനത്തിനായിച്ചെയ്യുന്ന ശ്രമമാണെന്നു വേണം പറയുവാൻ. ആത്മാവിൻെറ ഈ പ്രതിഫലനം (Reflection) ആദ്യത്തെ മൂലബീജമായ വീര്യം (Protoplasm) മുതൽ ഒടുക്കത്തെ സൃഷ്ടിയായ മനുഷ്യൻ വരെയുള്ള എല്ലാത്തരം പരിണാമങ്ങളിലും ഉള്ളതായിക്കാണാം. ചെടികളിലുള്ള ഈശ്വരപ്രതിബിംബ(ദൈവ) ചൈതന്യത്തേക്കാൾ മൃഗങ്ങളിലുള്ള ഈശ്വരപ്രതിബിംബം കൂടുതൽ വ്യക്തമായിക്കാണപ്പെടുന്നു. വൃക്ഷലതാദികളിലും, പക്ഷിമൃഗാദികളിലും ഉള്ള ഈശ്വരൻെറ പ്രതിച്ഛായയേക്കാൾ സ്പഷ്ടമായും, പൂർണ്ണമായും ഉള്ള ഒരു പ്രതിച്ഛായയാണ് മനുഷ്യരിൽ പ്രകാശിച്ചുകാണുന്നതു്. മനുഷ്യർ തന്നെ ഉത്തമമധ്യമാധമഭേദം ഉള്ളതനുസരിച്ച് ആത്മചൈതന്യത്തിൻെറ പ്രതിഫലനത്തിനും പ്രകാശത്തിനും ഏറെക്കുറെ വ്യത്യാസമുണ്ടെന്നു കാണാം. മനുഷ്യൻ ദൈവദത്തമായ വിശേഷബുദ്ധിയെ പ്രകാശിപ്പിച്ചു സദാചാരനിരതനായി എത്രത്തോളം സംസ്കാരത്തെ പ്രാപിക്കുന്നുവൊ അത്രത്തോളം അധികം അവനിൽ ഈശ്വരചൈതന്യം സ്പഷ്ട

മായി പ്രകാശിക്കുന്നതാണ്. പൂർണ്ണനായിത്തീരുന്ന മനുഷ്യനിൽ പൂർണ്ണമായി ഈശ്വരചൈതന്യം പ്രതിഫലിച്ചുകാണാവുന്നതാകുന്നു. ഇപ്പറഞ്ഞതിനെ ഒരു ഉപമകൊണ്ടു സ്പഷ്ടമാക്കുവാൻ നോക്കാം. ഒരു മനുഷ്യൻ തന്റെ മുഖം കാണുന്നതിനായി ഒരു കളിമൺചാണയിൽ നോക്കുന്നു എന്നു വെക്കുക. അവൻ ചാണയിൽ അവന്റെ മുഖം അസ്പഷ്ടമായവിധത്തിലെ പ്രതിബിംബിച്ചുകാണുകയുള്ളു. ആ മൺചാണ കളഞ്ഞ് ഒരു കൽചാണ എടുത്തുനോക്കുന്നതായാൽ അവന്റെ മുഖം മുൻപിലത്തേക്കാൾ അധികം തെളിഞ്ഞു കാണുന്നതായിരിക്കും. പിന്നീട് വെള്ളത്തിൽ നോക്കിയാൽ പിന്നേയും മുഖം അധികം തെളിഞ്ഞു കാണും. ഇനി ഒരു കണ്ണാടിയെടുത്തു നോക്കുന്നതാണെങ്കിലൊ! അപ്പോൾ മുഖം പൂർണ്ണമായും തെളിഞ്ഞു കാണപ്പെടുന്നതാകുന്നു.

പൂർണ്ണനായ മനുഷ്യൻ ഈശ്വരന്റെ പൂർണ്ണപ്രകാശമായ ഒരു പ്രതിബിംബമാണ്. അതുകൊണ്ടാണ് അസാധാരണമാഹാത്മ്യം പ്രദർശിപ്പിക്കുന്ന മഹാപുരുഷന്മാരെ ഈശ്വരാവതാരപുരുഷന്മാരായി ഗണിക്കുന്നത്. ഹിന്ദുക്കൾ രാമനേയും, കൃഷ്ണനേയും ഈശ്വരതേന ഗണിച്ചാരാധിക്കുന്നതിന്റെ തത്വം ഇതല്ലാതെ മറ്റൊന്നുമല്ല. ബുദ്ധനും, ക്രിസ്തുവും, മുഹമ്മദ്നിബിയും ലോകവന്ദ്യന്മാരായിതീർന്നത് എന്തുകൊണ്ടാണ്. അതെ; അവരിൽ ഈശ്വരചൈതന്യം പൂർണ്ണമായി പ്രതിഫലിച്ചിരിക്കുന്നു. അതുകൊണ്ട്.

ബുദ്ധിമാനായ മനുഷ്യൻ ചെയ്യേണ്ടതെന്താണ്? നശ്വരമായ പ്രപഞ്ചത്തിലെ പരിണാമവിരസങ്ങളായ സുഖാനുഭോഗങ്ങളിൽ വ്യാസക്തചിത്തനായി മായാവ്യാമോഹിതനായി കിടന്നലഞ്ഞു ജീവിതം പാഴാക്കുകയാണോ അവൻ ചെയ്യേണ്ടത്. അല്ല. ഒരിക്കലുമല്ല. തപസ്സുകൊണ്ടും ജ്ഞാനംകൊണ്ടും ലോകസേവനംകൊണ്ടും തന്റെ ജീവിതത്തെ സംസ്കരിച്ചും മായാവ്യാമോഹം അകററി തന്നിലുള്ള ആത്മചൈതന്യത്തെ ദർശിക്കുകയും ദർശിപ്പിക്കുകയും ആണ് മനുഷ്യൻ ചെയ്യേണ്ടിയിരിക്കുന്നത്. മായ മനുഷ്യനിൽനിന്നു ദൈവത്തെ മറച്ചുകളഞ്ഞിരിക്കുന്നു. നശ്വരമായ ഈ പ്രപഞ്ചത്തെ ശാശ്വതം എന്നു മനുഷ്യൻ ധരിച്ചു മനുഷ്യൻ നേർവഴിയിൽനിന്നു തെററിപ്പോകുന്നു. ജഗത്തു മിഥ്യയാകുന്നു. ജഗത്തു മിഥ്യയാകുന്നു എന്നു പറഞ്ഞാൽ എന്താണർത്ഥം? ജഗത്തു മിഥ്യയാണെന്നുള്ളതിന്റെ

താല്പര്യം നമുക്കു തോന്നുന്നതും നാം കാണുന്നതുമായ രൂപത്തിൽ അ തു് മിഥ്യയാണെന്നു മാത്രമാകുന്നു. അതായതു ജഗത്തു "സ്വ സ്വരൂ പത്തോടുകൂടി കാണപ്പെടുന്നില്ല" എന്നും "കാണപ്പെടുന്ന രൂപത്തോടു കൂടി അതു് കാണപ്പെടുന്നുവെന്നു മാത്രമേയുള്ളു" എന്നുമാണു് അതി ൻെറ സാരം. അതിനാൽ ജഗത്തിൻെറ തത്വം ആരാഞ്ഞുനോക്കി ജഗൽകാരണമായ മഹാ തത്വത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുക യാണു മനുഷ്യൻ ചെയ്യേണ്ടതു്. ആത്മതത്വം അറിയുന്ന മനുഷ്യ നാണു് യഥാർത്ഥത്തിൽ മനുഷ്യനായിത്തീരുന്നതു്".

സ്വാമി വിവേകാനന്ദൻെറ ഈ പ്രസംഗഭാഗം വായിച്ചാൽ ആത്മതത്വത്തിൻെറ ഒരു സ്ഥൂലജ്ഞാനം ലഭിക്കാവുന്നതാണു്. എ ങ്കിലും ആ വിഷയത്തെക്കുറിച്ചു് അല്പംകൂടി പരിചിന്തനം ചെയ്വാൻ വായനക്കാരെ ഞാൻ ക്ഷണിക്കുന്നു.

ആഹാരപദാർത്ഥത്തെ സ്വാദുകരമാക്കുന്നതിനു് അതിനെ പല വിധം പചിക്കണം. ഈ പാചനക്രിയ നടത്തുന്നതു് അഗ്നിയാകു ന്നു. എന്നതുപോലെ മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യമായ മോ ക്ഷപ്രാപ്തിക്കു മററുള്ള ഉപകരണങ്ങളെക്കാൾ ജ്ഞാനം അത്യന്താപേ ക്ഷിതമായ ഒന്നാണു്. ജ്ഞാനംകൂടാതെ മോക്ഷം സിദ്ധിക്കുന്ന തല്ല.

കർമ്മം അജ്ഞാനത്തിനു വിരോധിയല്ല. അതുകൊണ്ടു കർമ്മം അജ്ഞാനത്തെ നിവൃത്തിപ്പിക്കുന്നില്ല. എന്നാൽ ജ്ഞാനം അങ്ങി നെയല്ല. പ്രകാശം അന്ധകാരത്തെ നശിപ്പിക്കുന്ന സ്വഭാവത്തോടു കൂടിയതാകുന്നു. അതുപോലെ ജ്ഞാനത്തിനു മാത്രമെ അജ്ഞാന ത്തെ നശിപ്പിക്കാൻ ശക്തിയുള്ളു. കർമ്മത്തിനു് ഇല്ല.

ജീവാത്മാവു പരമാത്മാവിൽനിന്നും ഭിന്നമാണു്. അഥവാ ഉ പാധിഭേദം അനുസരിച്ചു് പരിച്ഛിന്നനാണു് എന്നു തോന്നുന്നതു് അ ജ്ഞാനം നിമിത്തമാകുന്നു. അങ്ങിനെ പരിച്ഛിന്നനായി തോന്നുന്ന ആത്മാവു്, മേഘാവരണം നീങ്ങി ആദിത്യൻ പ്രകാശിക്കുന്നതുപോ ലെ അജ്ഞാനമറ നീങ്ങി ജ്ഞാനസൂര്യൻ പ്രകാശിച്ചാൽ അപരിച്ഛി ന്നനാണു്. അതായതു് ഈ ജീവാത്മാവു് ആ പരമാത്മാവുതന്നെ യാണെന്നു സ്വയം ബോദ്ധ്യമാകും.

ജീവനെ നിർമ്മലമാക്കിച്ചെയ്യുകയാണു ജ്ഞാനത്തിൻെറ ധർമ്മം. അപ്രകാരം ജീവാത്മാവു നിർമ്മലനായിത്തീർന്നു് അതു് പരമാത്മാവുത

ന്നെ എന്നു ബോധിച്ചാൽ ജ്ഞാനത്തിന്റെ അഥവാ വേദത്തിന്റെ അന്തമായി. പിന്നെ ആ ജീവാത്മാവിനു ജ്ഞാനസഹായം ആവശ്യമില്ലാത്തതിനാൽ അതു് സ്വയം നശിക്കുന്നു. തേററാംപരൽ പൊടിച്ചു കലങ്ങിയ വെള്ളത്തിൽ ഇട്ടാൽ ആ പൊടി വെള്ളത്തിലെ മാലിന്യം കളഞ്ഞു ശുദ്ധമാക്കിയശേഷം അതും വെള്ളത്തിൽ ലയിക്കുന്നു. എന്നതുപോലെയാണ് ജീവനൈർമ്മല്യം വന്നശേഷം ജ്ഞാനത്തിന്റേയും നാശം.

അജ്ഞാനംകൊണ്ടാണ് രാഗദ്വേഷാദികൾ നിറഞ്ഞ ഈ സംസാരത്തെ നാംതന്നെ സൃഷ്ടിച്ചതു്. എന്നാൽ നാം സൃഷ്ടിച്ചതു നാം തന്നെ അഴിക്കണം. അജ്ഞാനത്തിന്റെ ശക്തിയാൽ സത്യമെന്നു തോന്നിയ സംസാരം ജ്ഞാനോദയത്തിൽ അസത്യമായി പരിണമിക്കുന്നു.

"താവൽ സത്യം ജഗൽഭാതി ശുക്തികാരജതം യഥാ
യാവന്ന ജ്ഞായതെ ബ്രഹ്മ സർവ്വാധിഷ്ഠാനമവ്യയം".

സർവ്വ പ്രപഞ്ചത്തിനും അധിഷ്ഠാനഭൂതമായ ബ്രഹ്മത്തെ ഏതുവരെ അറിയുന്നില്ലയോ അതുവരെ ഈ ജഗത്തു മുത്തുചിപ്പിയെ വെള്ളിയെന്നു ഭ്രമിക്കുന്നതുപോലെ സത്യമായിത്തന്നെ തോന്നും. എന്നാൽ ബ്രഹ്മത്തിന്റെ സ്ഥിതിയോ? സർവ്വോപാദാനമായി, സർവ്വാധാരമായി ഇരിക്കുന്ന പരമേശ്വരനിൽ ഈ ജഗത്തു സർവ്വവും ഉണ്ടായി, നിന്ന്, മറയുന്നു. തിര, നുര, ചുഴി ഇവകൾ വെള്ളത്തിൽനിന്നും ഉണ്ടായി അതിൽതന്നെ അല്പസമയം നിന്നു പിന്നെ രൂപഭേദംവന്നു ലയിക്കുന്നു.

ഇപ്രകാരമാണു ബ്രഹ്മാകാരമായ പരമേശ്വരന്റെ നില. സച്ചിൽസ്വരൂപനും നിത്യനും സർവ്വകാര്യങ്ങളിലും അനുവൃത്തനും സർവ്വവ്യാപകനും ആയ ഈ പരമാത്മാവിൽ കനകംകൊണ്ടു കങ്കണാദികളെ കല്പിക്കുന്നതുപോലെ നാനാതരം വ്യക്തികൾ കല്പിക്കപ്പെടുന്നു. കടകം, മോതിരം, വള, തള മുതലായവ ആകൃതിയിൽ ഭേദിച്ചിരുന്നാലും അതിനെ എന്തുകൊണ്ടു ഉണ്ടാക്കിയോ ആ സ്വർണ്ണം സ്വർണ്ണമായിരിക്കുന്നതുപോലെ ജീവരാശികൾ വ്യക്തികളായി—അനേകങ്ങളായി—ഭിന്നിച്ചിരുന്നാലും അതു് എല്ലാം ബ്രഹ്മത്തിൽനിന്നും ഉണ്ടായവയാണു്, എന്നു താല്പര്യം.

സർവ്വഭൂതങ്ങളുടേയും പ്രവർത്തകനും (നിയാമകനും) സർവ്വവ്യാപി

യും ആണല്ലോ പരമാത്മാവ്. അത് ദേഹാദി പല ഉപാധികളെ പ്രാപിച്ച്, ആ ഉപാധികളുടെ ഭേദം നിമിത്തം ഭിന്നങ്ങളായി ശോഭിച്ച്, പിന്നീട് ഉപാധികളുടെ നാശത്തിൽ അത് അദ്വിതീയമായി വീണ്ടും ശോഭിക്കുന്നു.

മേൽ പറയപ്പെട്ടതു് ആകാശദൃഷ്ടാന്തത്തോടുകൂടി ഒന്നുകൂടി വിശദീകരിക്കാം. പഞ്ചേന്ദ്രിയങ്ങളും അവയുടെ നിയാമകമായ അന്തഃകരണവും മനസ്സിനും നിയാമകമായ ജീവനും അധിഷ്ഠാനമായിരിക്കുന്ന സാക്ഷിചൈതന്യവും പരമേശ്വരനാണെന്നു മുൻപ് പറഞ്ഞുവല്ലോ. വിഭുവായ ആ പരമേശ്വരൻ സ്വന്തം മായകൊണ്ടു പലവിധ ഉപാധിഭേദങ്ങളെ പരികല്പിച്ചിട്ട് അതിൽ സ്ഥിതിചെയ്യുന്നു. ആ ഉപാധികൾ നശിച്ചാൽ അതിന്റെ പൂർവ്വരൂപം പ്രാപിക്കുകയും ചെയ്യുന്നു. ആകാശം ഒന്നുതന്നെയെങ്കിലും ഓരോരോ ജലാശയത്തിലും നാം ചെന്നുനോക്കിയാൽ അവിടെ ഓരോ പ്രത്യേകം ആകാശത്തെ കാണാം. എന്നതുപോലെ പരമാത്മാവ് ഒന്നുതന്നെയെങ്കിലും പല ഉപാധികളിൽ ഭിന്നഭിന്നമായിക്കാണപ്പെടുന്നു.

ഇതുപോലെയാണ് വ്യക്തിയിൽ ബ്രാഹ്മണാദി ചാതുർവ്വർണ്യത്തേയും, രാമൻ, കൃഷ്ണൻ എന്നു തുടങ്ങിയ നാമങ്ങളേയും ബ്രഹ്മചര്യാദികളായ ആശ്രമങ്ങളേയും കല്പിക്കുന്നതു്. വെള്ളം ഒന്നുതന്നെയെങ്കിലും അതിൽ സപ്തവർണ്ണങ്ങൾ കലർത്തി ഇതു് ചൊവന്നതു്, ഇതു നീലച്ചതു് എന്നു വ്യവഹരിക്കുന്നതുപോലേയും, വെള്ളത്തിൽ ഷഡ്രസങ്ങൾ കലർത്തി ഇതു മധുരം, ഇതു് കയ്പ് എന്നു പറയുന്നതുപോലെയും എന്നു് പരമാത്മാവിന്റെ ഈ വ്യഷ്ടിസമഷ്ടിഭാവങ്ങൾക്ക് ഉപമപറയാം.

ഈ ശരീരം സുഖദുഃഖങ്ങളെ അറിയുന്നതുകൊണ്ട് അതു് സുഖദുഃഖങ്ങളുടെ അനുഭവസ്ഥാനമാണ്. ഈ സുഖദുഃഖസ്ഥാനമായ സ്ഥൂലദേഹം കർമ്മത്താൽ രചിക്കപ്പെട്ടതാണ്. അതു് പഞ്ചീകൃതപഞ്ചമഹാഭൂതങ്ങളിൽനിന്നും ഉണ്ടാകയും ചെയ്തു. ഒരു ശരീരത്തെ വിഘടനംചെയ്താൽ ഉണ്ടാകുന്ന അംശങ്ങൾ ദുഃഖസുഖാനുഭവസ്ഥാനം, കർമ്മം, പഞ്ചഭൂതങ്ങൾ ഇവകളാണ് എന്നു താൽപര്യം.

പ്രാണാപാനാദി അഞ്ചു പ്രാണങ്ങൾ മനസ്സ്, ബുദ്ധി, ചക്ഷുസ്സ് മുതലായ അഞ്ചു ജ്ഞാനേന്ദ്രിയം, വാഗാദി അഞ്ചു് കർമ്മേന്ദ്രിയം ഇവയോടുകൂടിയതും അപഞ്ചീകൃതഭൂതങ്ങളിൽ നിന്നുണ്ടായതും ആയ സൂ

ക്ഷ്മശരീരം സുഖദുഃഖാദികളുടെ അനുഭവസ്ഥാനമാകുന്നു. അനാദിയായും അനിർവ്വാച്യമായും ഇരിക്കുന്ന അജ്ഞാനം കാരണോപാധിയാണ്. ആത്മാവ് ഈ ഉപാധികളുമായി ഒരു ബന്ധവുമില്ലാതെ അതിമുക്താവസ്ഥയിൽ സ്ഥിതിചെയ്യുന്നു.

ശുദ്ധസ്വരൂപമായ ആത്മാവ് നീലം പീതം മുതലായതുകളുടെ യോഗത്താൽ സ്ഫടികം എപ്രകാരം വർണ്ണവ്യത്യാസത്തോടുകൂടിക്കാണപ്പെടുന്നുവോ, അപ്രകാരം അന്നമയപ്രാണമയാദി പഞ്ചകോശങ്ങളുടെ യോഗത്താൽ അതാതു കോശരൂപനായി സ്ഥിതിചെയ്യുന്നു. ആത്മാവ് സർവ്വവ്യാപി ആണെങ്കിലും സർവ്വത്ര അതു ശോഭിച്ചു (പ്രതിബിംബിച്ചു) കാണുന്നില്ല. കാരണം? സ്വച്ഛവസ്തുക്കളിൽ പ്രതിബിംബിക്കും. ബുദ്ധി സ്വച്ഛമായാൽ അവിടെ പ്രതിബിംബിക്കും. അശുദ്ധബുദ്ധിയിൽ പ്രതിഫലിക്കുകയില്ല എന്നു സാരം.

ആത്മാവിനെ രാജാവായിക്കാണണം. എന്തു കൊണ്ടെന്നാൽ— ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, മൂലപ്രകൃതി ഇവയിൽനിന്നും ഭിന്നനും ദേഹാദിവ്യാപാരങ്ങളുടെ സാക്ഷിയും ആകുന്നു. സപ്താംഗങ്ങളോടുകൂടിയ രാജ്യഭാരത്തെ രാജാവ് വ്യതിരിക്തനായിനിന്നു റയിക്കുന്നതുപോലെ, ആത്മാവ് ദേഹത്തിൽനിന്നും ഭിന്നിച്ചു നിന്നു അതിനെ ഭരിക്കുന്നു.

ചന്ദ്രനെ നോക്കി നടക്കുന്ന മനുഷ്യനു ചന്ദ്രൻ മനുഷ്യനെ അനുഗമിക്കുന്നു എന്നുതോന്നാം. എന്നാൽ ചന്ദ്രൻ സ്ഥിരനായിട്ടാണ് നില്ക്കുന്നത്. ഇതുപോലെ വ്യാപരിക്കുന്നതു ചക്ഷുരാദീന്ദ്രിയസമൂഹങ്ങളാകുന്നു. ആത്മാവ് വ്യാപാരി അല്ല. അതി സ്ഥിരനായി നില്ക്കുന്നു.

സൂര്യപ്രകാശത്തെ ആശ്രയിച്ചു മനുഷ്യൻ ഓരോരോ പ്രവൃത്തികളിൽ ഏർപ്പെടുന്നു. സൂര്യപ്രകാശം ആ പ്രവൃത്തികളിൽ ഏർപ്പെടുന്നില്ല. അതുപോലെ ദേഹം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി ഇവകൾ ആത്മപ്രകാശത്തെ ആശ്രയിച്ചു വ്യാപരിക്കുന്നുണ്ടെങ്കിലും ആത്മാവ് അവിടെ വ്യാപരിക്കുന്നില്ല. നിർമ്മലനായും സച്ചിൽ സ്വരൂപനായും ഇരിക്കുന്ന ആത്മാവിൽ ദേഹേന്ദ്രിയങ്ങളുടെ ധർമ്മങ്ങളേയും കർമ്മങ്ങളേയും ഗുണങ്ങളേയും ആരോപണം ചെയ്യുന്നു. ശുദ്ധശൂന്യമായ ആകാശത്തെ നോക്കി അതു നീരന്ധ്രനീലമാണ് എന്നു പറയുന്നതുപോലെയാണ് ഇതു്. ഒരു കുളത്തിൽ ജലം ചലനരഹിതമാ

യിരിക്കുന്നു എങ്കിൽ അതിൽ ചന്ദ്രൻ ചലനരഹിതനായി പ്രതിബിംബിക്കും. വെള്ളം ചലിക്കുന്നു എന്നു വിചാരിക്കുക. നമുക്കുണ്ടാകുന്ന തോന്നൽ എന്താണ്? ചന്ദ്രൻ ചലിക്കുന്നു എന്നു. എന്നതുപോലെ ജലത്തിന്റെ ചലനാദികളെ ജലഗതമായ ചന്ദ്രബിംബത്തിൽ നാം ആരോപിക്കുന്നു. മനസ്സിന്റെ കർത്തൃത്വഭോക്തൃത്വാദികളെ ആത്മാവിൽ ആരോപണം ചെയ്യുന്നതും ഇതുപോലെതന്നെ.

ആത്മാവിനു ഒരു കാലത്തും വികാരമില്ല. ബുദ്ധിക്ക് ഒരിക്കലും ബോധവും ഇല്ല. എന്നിരുന്നാലും ജീവൻ ദേഹേന്ദ്രിയാദികളിൽ അഹംബുദ്ധിയോടുകൂടിയവനായി ഞാൻ ചെയ്യുന്നു, ഞാൻ അനുഭവിക്കുന്നു എന്നിങ്ങനെ ഭ്രമിക്കുന്നു. എന്നാൽ ആത്മാവു് ആകാശംപോലെ എല്ലാററിന്റേയും അന്തർബഹിർഭാഗങ്ങളിൽ വ്യാപിച്ചും ച്യുതിയില്ലാത്തവനായും, എല്ലാസമയത്തിലും സർവ്വങ്ങളിലും തുല്യനായും ഇരിക്കുന്നു. ആത്മലക്ഷണംതന്നെ അസംഗൻ, നിർമ്മലൻ, അചഞ്ചലൻ ഇത്യാദിയാണ്. നിത്യമായി നിർമ്മലമായി, ബന്ധവർജ്ജിതമായി, ഏകമായി അഖണ്ഡാനന്ദരൂപമായി അദ്വിതീയമായി സദ്രൂപമായി ചിദ്രൂപമായി അനന്തമായി പരമായി ഇരിക്കുന്ന ബ്രഹ്മമാണ് ഈ ഞാൻ എന്നുള്ള ബോധം ആണ് ആത്മബോധം എന്നു പറയുന്നതു്. എഴുത്തച്ഛൻ ഹരിനാമകീർത്തനത്തിൽ ഇതു താഴേകാണുംവിധം പച്ചയായി പറഞ്ഞിരിക്കുന്നത് നോക്കുക.

> "അക്ഷാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
> കണ്ണിന്നുകണ്ണു മനമാകുന്ന കണ്ണതിനു്
> കണ്ണായിരുന്ന പൊരുൾ ഞാനെന്നുറപ്പു മള-
> വാനന്ദമെന്തു ഹരിനാരായണായനമഃ"
> "ഏവം നിരന്തരകൃതാബ്രഹ്മൈവാസ്മീതിവാസനാ
> ഹരത്യവിദ്യാവിക്ഷേപാൻ രോഗാനിവരസായനം."

കുടിപ്രാവേശികം മുതലായ വിധി അനുസരിച്ചു രസായനം ശീലിച്ചാൽ ദുസ്സാധ്യങ്ങളായ രോഗങ്ങൾ എങ്ങിനെ വിലയം പ്രാപിച്ചു ജരാനരരഹിതമായ ദീർഘജീവിതം ലഭിക്കുമോ അതുപോലെ "ഞാൻതന്നെ ബ്രഹ്മം" എന്നുള്ള വാസന, അവിദ്യയാൽ കല്പിക്കപ്പെട്ടിരിക്കുന്ന സർവ്വമനോവികല്പങ്ങളേയും ഉന്മൂലനം ചെയ്യുന്നു.

എങ്ങിനെയാണ് ബ്രഹ്മാനുസന്ധാനം ചെയ്യേണ്ടതു്? എന്നാണെങ്കിൽ പറയാം. വിജനപ്രദേശത്തിൽ സുഖാസനത്തിൽ ഉപ

വിഷ്ടനായിട്ട് രാഗവജ്ജിതനായി, ജിതേന്ദ്രിയനായി മറ്റൊരു സംഗതിക്കും മനസ്സിൽ സ്ഥാനം കൊടുക്കാതെ ദേശകാലവസ്തു കൃതപരിച്ഛേദരഹിതനായിരിക്കുന്ന ആത്മാവെ ധ്യാനിക്കണം. വിശുദ്ധാന്തഃകരണനായിഭവിച്ച് പരിശുദ്ധമായ ബുദ്ധിയാൽ ഈ കാണുന്ന സമസ്തദൃശ്യപ്രപഞ്ചത്തേയും ആത്മാവിൽതന്നെ ലയിപ്പിച്ച് അദ്വിതീയനായിരിക്കുന്ന ആത്മാവിനെ ചാന്ദ്രസുധാധവളമായ ആകാശത്തെയെന്നതുപോലെ ധ്യാനിക്കേണ്ടതാകുന്നു.

ആത്മാവാകുന്ന അരണിയിൽ ഇപ്രകാരമുള്ള ധ്യാനംകൊണ്ട് നിരന്തരമഥനം ആചരിച്ചാൽ അപ്പോൾ ബോധാഗ്നി അവിടെ പൊങ്ങിവരും. ആ ദിവ്യപ്രകാശത്തിൽ അജ്ഞാനാന്ധകാരവും രാഗദ്വേഷാദി ഇന്ധനങ്ങളും നശിക്കും. അരുണോദയം സൂയ്യന്റെ വരവിനെ കാണിക്കുന്നതുപോലെ പ്രബോധാനന്തരം ആത്മാവ് ഉദയം ചെയ്യുന്നു. യോഗിയുടെ അവസ്ഥ ഇതാണ്. മോഹമാകുന്ന സമുദ്രത്തെക്കടന്നു രാഗദ്വേഷാദികളാകുന്ന രാക്ഷസന്മാരെ വധിച്ച് പരമശാന്തധിയായ യോഗി ആത്മാരാമനായി തെളിയുന്നു. അപ്പോൾ ദേഹാദ്യുപാധികളിൽ ഇരിക്കുന്നവനായാലും യോഗി ആകാശം എന്നതുപോലെ അവയുടെ ധമ്മങ്ങളാൽ നിർല്ലിപ്തനെന്ന ഭാവനചെയ്തു താൻ സവ്വത്തേയും അറിയുന്നവനാണെങ്കിലും ഒന്നു അറിയാത്തവനെപ്പോലെ വത്തിക്കുന്നു. യദൃച്ഛാപ്രാപ്തങ്ങളായ വിഷയാദികളിൽ അനാസ്ഥനായി വായു എന്നപോലെ സഞ്ചരിക്കുന്നു. ദേഹാദി ഉപാധികളുടെ നാശത്തിൽ യോഗി സവ്വവ്യാപകമായ പരബ്രഹ്മത്തിൽ നിവ്വിശേഷം ലയിക്കും. ജലത്തിൽ ജലവും, ആകാശത്തിൽ ആകാശവും, തേജസ്സിൽ തേജസ്സും ലയിക്കുന്നതുപോലെ എന്നു സാരം.

"ഹൃദാകാശോദിതോഹ്യാത്മാ ബോധഭാനുസ്തമോപഹൃൽ
സവ്വവ്യാപീസവ്വധാരി ഭാതീസവ്വംപ്രകാശതെ"

അതായത്, ഹൃദയാകാശത്തിൽ ഉദയം പ്രാപിച്ച സ്വസ്വരൂപാവബോധമാകുന്ന ആദിത്യൻ, അജ്ഞാനാന്ധകാരത്തെ നീക്കംചെയ്തു സവ്വവ്യാപിയായി സവ്വധാരിയായി സവ്വമായി പ്രകാശിക്കുന്നു. യാതൊരു പരമഹംസനാണ് ഇപ്രകാരം ദിക്ക്, ദേശം, കാലം മുതലായവയെ അപേക്ഷിക്കാത്തതായും സവ്വവ്യാപിയായും ശീതോഷ്ണാദി ദ്വന്ദ്വങ്ങളെ നീക്കം ചെയ്യുന്നതായും നിത്യാനന്ദസ്വരൂപമായും നിർ

ല്ലേപമായും ഉള്ള ആത്മതീൎത്ഥത്തെ സേവിക്കുന്നതു അവൻ സൎവ്വജ്ഞനായും സൎവ്വവ്യാപിയായും മുക്തനായും ഭവിക്കുന്നു. ഇങ്ങനെയുള്ള പരമഹംസനായ യോഗിയുടെ നിലയിൽ ചട്ടമ്പിസ്വാമി തിരുവടികൾ തീൎത്ഥപാദാശ്രമപ്രസ്ഥാനത്തിന്റെ കേന്ദ്രഭൂതനായി ജീവിച്ചു ഒരു ദിവ്യനായിരുന്നു എന്നുള്ളതിന്നു സംശയമില്ല.

മദയാനയെപ്പിടിച്ചുനിറുത്താം, കരടി ഈററപ്പുലി മുതലായ കാട്ടുമൃഗങ്ങളുടെ വായ അടച്ചുപിടിക്കാം, സിംഹത്തിന്റെ മുതുകിൽ കേറി സവാരിചെയ്യാം, ഘോരസൎപ്പങ്ങളെ പിടിച്ചിണക്കിക്കളിപ്പിക്കാം, രസവാദംകൊണ്ടു കനകാദിലോഹങ്ങളെ ഉണ്ടാക്കി ലോകം മുഴുവനും തീറുവാങ്ങാം, തീയ്യിന്റെ മുകളിൽ ഇരിക്കാം, ജലവിതാനത്തിൽക്കൂടി നടക്കാം, ദേവകളെ ജയിച്ചു സ്വാധീനത്തിൽ വരുത്താം, എന്നും കുന്നും പതിനാറുവയസ്സായി ഇരിക്കാം, അണിമാദിസിദ്ധികൾ സമ്പാദിച്ചു അദൃശ്യനായി ലോകത്തു സഞ്ചരിക്കാം, കൂടുവിട്ടു കൂടുമാറാം, അസാദ്ധ്യമായ ഇവകളെ സാധിക്കാമെന്നിരുന്നാലും ചിന്തയെ അടക്കി നിൎവ്വികാരനായി ഇരിക്കുക എന്നത് ആരാലും അരുതാത്ത ഒരു കൎമ്മമാണ് എന്നു ഒരു തമിഴ് സിദ്ധൻ പാടിയിരിക്കുന്നു. ഇപ്രകാരമുള്ള ഒരു നിൎവ്വികാരാവസ്ഥ പ്രാപിക്കണമെങ്കിൽ എത്ര മഹാപ്രയത്നം ഇതിന്നു ആവശ്യമാണ് എന്നു ഇതിൽനിന്നും തെളിയുന്നു. മഹാത്മാവായ ചട്ടമ്പിസ്വാമികളാകട്ടെ ഇപ്രകാരം നിൎവ്വികാരനായി ഇരുന്ന് മോക്ഷമടഞ്ഞ ഒരു ദിവ്യനായിരുന്നു. ഇപ്രകാരമുള്ള പുണ്യാത്മാക്കൾ വളരെനൂററാണ്ടുകൾക്കിടയിൽ ഒന്നോ രണ്ടോ മാത്രമാണ് അവതരിക്കുന്നത്. ഇദ്ദേഹത്തിന്റെ ജന്മകാരണിയായ മലയാളഭൂമി തന്മൂലം കൃതാൎത്ഥയാകുകയും ചെയ്തു.

---

## അദ്ധ്യായം ൧൦.

### അവതാരകാൎയ്യം എങ്ങിനെ സാധിച്ചു.

മനുഷ്യാതീതന്മാരുടെ ജനനത്തെക്കുറിച്ചു നാം അവതാരമെന്നു പറയുന്നതു അവതാരത്തിന്റെ ആന്തരാൎത്ഥം മാനുഷോദ്ധാരണമാകുന്നു. ജീവലോകത്തിൽ ഒരുകാലത്തു പരിവൎത്തിക്കുന്ന മനുഷ്യരുടെ ആത്മാവിനെ ഉദ്ധരിക്കുവാൻതക്ക ശേഷിയും ശേമുഷിയുംകൊണ്ടു

ദിവ്യത്വം നിറഞ്ഞവരാകുന്നു അവതാരമൂർത്തികൾ. അവതാരത്തിന്റെ രഹസ്യത്തെക്കുറിച്ച് ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഇങ്ങിനെ പറയുന്നു.

യദായദാഹിധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായസാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേയുഗേ.

എപ്പോളെപ്പോൾ ധർമ്മത്തിനു ഗ്ലാനിയും അധർമ്മത്തിന് അഭിവൃദ്ധിയും സംഭവിക്കുന്നു അപ്പോളപ്പോളെല്ലാം ഞാൻ മനുഷ്യദേഹം കൈക്കൊള്ളും. വിനാശകരമായ അധർമ്മത്തെ ഉന്മൂലനംചെയ്യുന്നതിനും സാധുക്കളെ പരിത്രാണനംചെയ്യുന്നതിനും ധർമ്മത്തെ പുനഃസ്ഥാപിക്കുന്നതിനും ആയിട്ടാണ് യുഗംതോറുമുള്ള എന്റെ ഈ അവതാരം. ചട്ടമ്പിസ്വാമികൾ കേരളത്തിൽ അവതരിച്ച് ഈ ധർമ്മസംസ്ഥാപനം എത്രകണ്ടു സാധിച്ചിരിക്കുന്നു എന്നു ഉപരിവിചിന്തനം ചെയ്യാം. ഗൌതമബുദ്ധൻ, ശങ്കരാചാര്യർ, ശ്രീചൈതന്യദേവൻ, രാമാനുജാചാര്യർ, മാധ്വാചാര്യർ, ദയാനന്ദസരസ്വതി, ശ്രീരാമകൃഷ്ണപരമഹംസർ, വിവേകാനന്ദസ്വാമികൾ എന്നു തുടങ്ങിയുള്ള മനുഷ്യാതീതന്മാരായ മഹാത്മാക്കളുടെ പാദപാംസുക്കളെക്കൊണ്ടു പരിപൂതമായി ഭവിച്ച ഈ ഭാരതരാജ്യം അദ്ധ്യാത്മസാമ്രാജ്യത്തിലെ ദീപസ്തംഭമെന്നപോലെ ഇന്നും പരിശോഭിക്കുന്നു.

ദിനരാത്രികളാകുന്ന യവനികകളെ ഓരോന്നായി എടുത്തു മാററി നാം പൂർവ്വകാലപര്യടനം ചെയ്തുവരുമ്പോൾ ഭാവികാലത്തെ സൃഷ്ടിപ്പാനുള്ള അസ്ഥിഭാരസ്ഥാപനകർമ്മം ഭൂതകാലം സൽക്ഷേത്രത്തിൽ നിർവ്വഹിച്ചിട്ടുണ്ടെന്നു കാണാം. ആര്യന്മാർ സിന്ധുഗംഗാ സമതലപ്രദേശങ്ങളിൽ ഒരു സഞ്ചാരസമുദായമായി വർത്തിച്ച കാലക്ഷേപത്തിനുള്ള മാർഗ്ഗമായി കാലികളെ മേച്ചും, തോലുടുത്തും കഴിച്ച കാലങ്ങളേയും, പിന്നിട്ട് വേദവേദാംഗങ്ങളെന്ന ജ്ഞാനഭണ്ഡാഗാരങ്ങളേയും കണ്ടെത്തി സമുദായഘടനയ്ക്കു മാത്രമായി ചാതുർവ്വർണ്യവ്യവസ്ഥയും ചെയ്തു സംസ്കാരത്തിന്റെ അത്യുന്നത സോപാനത്തിൽ തത്തിക്കളിച്ചുകൊണ്ടിരുന്നു. ക്രമേണ അവർ എണ്ണത്തിലും വണ്ണത്തിലും വർദ്ധിക്കുവാനും സമുദായം വിസ്തൃതമാകുവാനും അതിന്റെ പരിധി ഭാരതമാസകലം വ്യാപിക്കാനും തുടങ്ങിയ കാലത്തു ബ്രാഹ്മണർ സ്വാ

ത്ഥമാത്രപരരായി ക്ഷത്രിയ വൈശ്യശൂദ്രരാദികളുടെ തലയിൽ കയറി ഇരിക്കുവാൻ തുടങ്ങി. ബ്രാഹ്മണരുടെ ചെരുപ്പടിയിൽ ഇതരന്മാർ അനുവർത്തിക്കേണ്ടവരായി. ഇതിനുവേണ്ടി വേദവേദാംഗങ്ങളിൽ പോലും അവർ കള്ളപ്രമാണം എഴുതിച്ചേർത്തു. ഇപ്രകാരം മാനുഷഹിംസ ചെയ്തുകൊണ്ടിരുന്ന കാലത്താണ് അഹിംസാതത്വത്തെ പ്രഖ്യാപനം ചെയ്തു ബ്രാഹ്മണരുടെ ശൃംഖലകളിൽനിന്നും മനുഷ്യരെ മോചിക്കുവാൻ ശ്രീഗൌതമബുദ്ധൻ അവതരിച്ചതു്. ധമ്മത്തെയും സംഘത്തെയും ബുദ്ധനേയും ശരണം പ്രാപിച്ച് അന്നു ജനങ്ങൾ ജീവനോടും ഉന്മേഷത്തോടുംകൂടി പുലന്നു.

തന്റെ ശരണത്രയങ്ങളെ ഭാരതവ്യോമത്തിൽ നക്ഷത്രലിപികളാൽ രേഖപ്പെടുത്തി അദ്ദേഹം ഭൂമുഖത്തിൽനിന്നും മറഞ്ഞപ്പോൾ ബ്രാഹ്മണമതംപോലെ ബുദ്ധമതവും അപഥഗമായ അനുഷ്ഠാനംകൊണ്ടു ദുഷിക്കാൻ തുടങ്ങി. കുന്നുകുന്നായി കൂടിയിരുന്ന ബ്രാഹ്മണദുഷ്ഗവ്വപവ്വതം അരശ്ശതാബ്ദംകൊണ്ടു തട്ടിനിരത്തപ്പെട്ട് അവിടെ ജീവകാരുണ്യനദിക്ക് സുഗമം പ്രവഹിക്കാമെന്നായി. സമത്വം, സാഹോദയ്യം, സ്വാതന്ത്ര്യം ഇവ മൂന്നും ആദ്യം ഇങ്ങിനെയാണ് ഉദയം ചെയ്തതു. ഈ സൌഗന്ധികപുഷ്പങ്ങളുടെ പരിമളധോരണി ഭാരതത്തേയും അതിക്രമിച്ച് ചൈനാ, ജപ്പാൻ, സിലോൺ മുതലായ വിദൂരരാജ്യങ്ങളിൽപോലും വ്യാപിച്ചു.

രാജാധിരാജന്മാരുടെ പരിലാളനയേററു വളന്ന പരിപാവന ബുദ്ധമതം ഇതാ ദുഷിക്കുവാൻ തുടങ്ങുന്നു. റോമൻ കത്തോലിക്കാസഭകളിൽ കണ്ടുവരുമാറുള്ള കന്യകാമഠങ്ങൾ എന്നവണ്ണം സന്യാസിനിമാരും വിഹാരങ്ങളും നാനാ ദിക്കിലും പരന്നു. ബുദ്ധമതവിഗ്രഹം പ്രതിഷ്ഠിച്ച് അവിടെ ആരാധനം തുടങ്ങി. സന്യാസികൾക്കു "കൊല്ലും ശക്തി"പോലും ഉണ്ടെന്ന് അവർ അഭിമാനിച്ചു. ഈ അവസരത്തിൽ ബ്രാഹ്മണമതം വീണ്ടും തലയുയർത്തി. രണ്ടു കൂട്ടക്കാരും വിഗ്രഹാരാധനയും ഉത്സവങ്ങളും അഹമഹമികയോടുകൂടിത്തുടങ്ങി, ഓരോ ഭാഗത്തേയ്ക്കും ആളുകളെ ആകഷിച്ചു. ഏകാന്തനിമ്മലമായ ബ്രഹ്മചയ്യാ ക്രമങ്ങൾ ബുദ്ധസന്യാസിമാരുടെ ഇടയിൽ വിരളങ്ങളായപ്പോൾ ആളുകൾക്കു ബുദ്ധമതത്തിൽ തീരെ വിശ്വാസമില്ലാതെയായി. ഇപ്രകാരം ബ്രാഹ്മണമതവും ബുദ്ധമതവും യഥാക്രമം അധഃപതിച്ചു എന്നുള്ള പതനത്തിൽ ആയപ്പോൾ ശൈവം, വൈഷ്ണവം,

ശാക്തേയം, ഹരിഹരേയം, കാപാലികം എന്നെല്ലാമുള്ള ക്ഷുദ്രങ്ങളായ മതാഭാസങ്ങൾകൊണ്ടു ഭാരതം താറുമാറായപ്പോൾ അതാ കേൾക്കുന്നു കേരളത്തിന്റെ മദ്ധ്യഭാഗത്തുകൂടി ഒഴുകുന്ന പെരിയാററിൻകരയിൽ കാലടി എന്ന പ്രദേശത്തുനിന്നും ഒരു വേദാന്തകേസരിയുടെ അദ്വൈതമതഗർജ്ജനം!

സ്വാമി ശങ്കരാചാര്യർ ജനിച്ചതു് അന്നത്തെ കേരളബ്രാഹ്മണരായ നമ്പൂതിരിമാരുടെ വിശ്വാസങ്ങളിൽ ആയിരുന്നിട്ടും അന്നു് ആബ്രാഹ്മണചണ്ഡാലം നിലനിന്നിരുന്ന അജ്ഞാനവനരാശിയെ "തത്വമസി" എന്ന അസികൊണ്ടാണു് അദ്ദേഹം വെട്ടിത്തകർത്തതു്. ഈശ്വരനെ അന്വേഷിച്ചു് ദൂരെ അലയേണ്ടതില്ലെന്നും, മതത്തിന്റെ പേരിൽ രക്തം ചിന്തരുതെന്നും, ആത്മശോധനം ചെയ്തു താൻതന്നെ അറിയുന്നതാണു് ഉത്തമമാർഗ്ഗമെന്നും നീ, ഞാൻ, എന്നുള്ള ഭേദചിന്ത കൈവിട്ടു് എല്ലാം ഒരേശക്തിയുടെ സ്ഫുരണങ്ങളാണെന്നും ചൈതന്യം അതിൽ അന്തര്യാമിയായി വർത്തിക്കുന്നു എന്നും കാര്യകാരണസഹിതം കൂടി ജനതതിയെ ഉൽബോധിപ്പിച്ചു. അദ്വൈതമതത്തിന്റെ നാരായവേരായ സനാതനധർമ്മത്തെ ഇപ്രകാരം ജനങ്ങൾക്കു് ഉപദേശിക്കുവാൻ ഭാരതത്തിൽ പല ദിക്കിലുമായി എട്ടു സന്യാസമഠങ്ങളേയും സ്ഥാപിച്ചു് അവയ്ക്കു പാരമ്പര്യവും നിശ്ചയിച്ചു.

"കിംഗംഗാംബുനിബിംബിതേംബരമണൌ ചണ്ഡാലവാടീപയഃ-
പൂരേ ചാന്തരമസ്തി കാഞ്ചനഘടീമൃൽക്കുംഭയോർവ്വാംബരെ
പ്രത്യഗ്വസ്തുനി നിസ്തരംഗസഹജാനന്ദാവബോധാംബുധൌ
വിപ്രോയം ശ്വപചോയമിത്യപിഭവാൻ കോയംവിഭേദഭ്രമഃ"

എന്നിങ്ങനെ ബ്രാഹ്മണനും ചണ്ഡാലനും ആത്മജ്ഞാനലാഭത്തിൽ അഭേദബുദ്ധി ഉപദേശിച്ചു അദ്ദേഹത്തിന്റെ കാലം കഴിഞ്ഞപ്പോൾ, ആവിധം പ്രബോധനംകൊണ്ടു ലോകാനുഗ്രഹം ചെയ്യുനായി അദ്ദേഹത്താൽ നിർദ്ദിഷ്ടമായ സന്യാസമഠങ്ങൾ ബ്രാഹ്മണന്മന്യന്മാരുടെ അധീനത്തിലാകുകയും അവരുടെ തല വീണ്ടും ഉയരുകയും ചെയ്തു. മഹമ്മദീയരുടേയും വൈദേശികവണിക്സംഘങ്ങളുടേയും നിരന്തരമായ പ്രവാഹം ഭാരതമേദിനിയുടെ ആത്മവ്യാപാരങ്ങളെ കശക്കി. ഭൗതികജഡവിജ്ഞാനത്തിൽ തട്ടിപ്പറപ്പെട്ട നാസ്തികവാത്യോദ്ധൂളിതധൂളിജാലം ഭാരതജനതയുടെ കണ്ണിൽ അടിച്ചുകയറി. ഭാരതീയാ

ന്തരീക്ഷം പാഷണ്ഡചണ്ഡവാതംകൊണ്ടു ക്ഷോഭിച്ചും സമുദായമേഘസംഘട്ടനംകൊണ്ടു പ്രതിധ്വനിച്ചും മഹാമാരികൊണ്ടു നശിച്ചും ഇരിക്കുന്ന ഘട്ടത്തിലാണ് ദക്ഷിണേശ്വരത്തിലെ ഒരു ഗ്രാമീണഗ്രഹത്തിൽനിന്നു "സർവ്വമതസാമരസ്യം" എന്ന നവ്യപ്രഭാതത്തെ മുന്നിട്ടു രാമകൃഷ്ണപരമഹംസൻ എന്ന അരുണോദയം ഉണ്ടായതു്. ആ മഹാശയന്റെ സന്ദേശങ്ങളെ ജഡവിജ്ഞാനംകൊണ്ടു മരവിച്ച പാശ്ചാത്യരാജ്യങ്ങളിൽപോലും തൽശിഷ്യൻ പ്രഖ്യാപനം ചെയ്തപ്പോൾ ലോകത്തിന്റെ ദൃഷ്ടിസഞ്ചയം ഭാരതത്തിലേക്കു പാഞ്ഞു.

"ഭാരതാ ധീരതാഭവന്തു നഭീരുതാ" എന്നും "ഉത്തിഷ്ഠത! ജാഗ്രത, പ്രാപ്യവരാൻ നിബോധത" എന്നും ഇതാ ഈ ഭാരതത്തിൽ ഇപ്പോൾ എവിടേയും മുഖരിതമായിരിക്കുന്നു.

എന്നാൽ കേരളവിഷയത്തെ അധികരിച്ചു മേൽപറഞ്ഞ പ്രബോധനം അത്രമാത്രം ഫലപ്രദമായില്ല. വടക്കേ ഇന്ത്യയിൽ സംഭവിച്ച ആ ജ്ഞാനപ്രവാഹത്തിന്റെ വിസ്തൃതങ്ങളായ വീചികൾ കേരളത്തിൽ വന്നപ്പോൾ ദുർബ്ബലങ്ങളായി. എന്നുതന്നെയല്ല ജാതികളുടെ ഭ്രാന്താലയമായ ഈ കേരളത്തെ ഉദ്ധരിക്കുന്നതിനുമാത്രം രണ്ടുപേരുടെ ബലിഷ്ഠഹസ്തങ്ങൾ ആവശ്യമുണ്ടെന്നു് കാലം ദർശിച്ചു. സമകാലീനന്മാരായ അവർ രണ്ടുപേർ പരമഭട്ടാരശ്രീ കുഞ്ഞൻപിള്ള ചട്ടമ്പിസ്വാമികളും ശ്രീനാരായണഗുരുദേവരും ആയിരുന്നു. പരമാർത്ഥത്തിൽ മഹാത്മാക്കളെ സൃഷ്ടിക്കുന്നതു കാലവും പരിതസ്ഥിതിയും ആകുന്നു എന്നതിനു പക്ഷാന്തരത്തിന്നവകാശമില്ല.

സർവ്വവിജ്ഞാനകേന്ദ്രം എന്നു കേൾവിപെററ ഭാരതം ലോകത്തെ വിളക്കുന്ന ഒരു അദ്ധ്യാത്മപ്രദീപം എന്നതിനു രണ്ടുപക്ഷമില്ല. എന്നാൽ ഇവിടെ ഒരു കാര്യം ശ്രദ്ധവെക്കേണ്ടതുണ്ടു്. ദ്രാവിഡസംസ്കാരം ആര്യസംസ്കാരത്തേക്കാളും ഒരു കാലത്തു മുൻതൂക്കം നിന്നിരുന്നു എന്നുള്ളതാണതു്. ഈ സംഗതി ഇപ്പോൾ ചരിത്രപണ്ഡിതന്മാരുടെ സമ്മതത്തിനു് വിഷയമാകുന്നേ ഉള്ളു. വൈദ്യം, മർമ്മശാസ്ത്രം, യോഗവിദ്യ, ആയോധനവിദ്യ, ജ്യോതിഷം, മാന്ത്രികവിദ്യ, തന്ത്രം, തച്ചുശാസ്ത്രം മുതലായവകളിൽ ദ്രാവിഡന്മാർ ഏററവും ഉയർന്നിരുന്നു എന്നുള്ളതിനു് ആ ഭാഷതന്നെ ഉത്തമദൃഷ്ടാന്തമാണു്. സാമുദായികവ്യവസ്ഥ, ആചാരക്രമം, ശില്പം, കല, സാഹിത്യം ഇവകളിലെല്ലാം പഞ്ചദ്രാവിഡങ്ങളിൽ ഒന്നായ മലയാളത്തിനു പ്രമുഖമായ ഒരു സ്ഥാനം ഉണ്ടായിരുന്നു.

ആധ്യാത്മികവിഷയമായി പൊതുവെ ദ്രാവിഡരും, വിശേഷിച്ച് മലയാളികളും ചെന്നുചേൎന്നിട്ടുള്ള സ്ഥാനം അനിതരജനസാധാരണമാകുന്നു. മൎമ്മശാസ്ത്രംതന്നെ കുണ്ഡലിനീസൂത്രത്തിന്റെ ഒരു വകഭേദമാകുന്നു എന്നു സൂക്ഷ്മം അന്വേഷിച്ചവർ സമ്മതിക്കുന്നുണ്ട്. ഹംസയോഗം മുതലായ അതിന്റെ ഉപാധികളും, തജ്ജപവും, നാഗാരാധനയും എല്ലാം യോഗശാസ്ത്രത്തിന്റെ ശാഖകൾതന്നെ. എന്നാൽ മലയാളികൾക്കു പററിയ അബദ്ധം അവരുടെ മൂലം മറന്നതായിരുന്നു. ദ്രാവിഡസംസ്കാരത്തെ ധിക്കരിച്ച് അവർ ആൎയ്യസംസ്കാരത്തെ സ്വീകരിക്കാൻ തുടങ്ങിയതോടുകൂടിയാണ് അധഃപതിക്കാൻ തുടങ്ങിയതു്. ചാതുൎവ്വൎണ്ണ്യവ്യവസ്ഥ ഇവിടെ വഴിയെ വന്ന ആൎയ്യബ്രാഹ്മണരാൽ ആവിഷ്കൃതമെന്നും അവരുടെ പ്രാമാണ്യത്തിനുവേണ്ടി സംസ്കൃതഭാഷയിൽ അവർ ഉണ്ടാക്കിയ കള്ളപ്രമാണങ്ങളെ വെളിച്ചത്തേടുക്കണമെന്നും ചട്ടമ്പിസ്വാമികൾ തീരുമാനിച്ചതു് അതുകൊണ്ടായിരുന്നു. അദ്ദേഹം ഇതിനായി "തീൎത്ഥപാദീയ" പ്രസ്ഥാനം തുടങ്ങി. ഖണ്ഡനപരങ്ങളായ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുടെ ആവിർഭാവം ഇപ്രകാരമായിരുന്നു. സ്വാമി തന്റെ അവതാരംകൊണ്ടു സാധിച്ച മഹാകാൎയ്യങ്ങളെ താഴെ ചേൎക്കുംവിധം സംഗ്രഹിക്കാം.

1. അദ്ദേഹത്തിന്റെ നിൎമ്മലാത്മാവിൽനിന്നും ഉത്ഭവിച്ച വിജ്ഞാനഗംഗാപ്രവാഹത്തിൽനിന്നും അപ്പോഴപ്പോഴായി ഓരോ പണ്ഡിതന്മാർ മുക്കിയെടുത്തിട്ടുള്ള വിജ്ഞാനശകലങ്ങളെ മററുവിധത്തിൽ മിനുക്കിത്തെളിയിച്ചു ലോകസമക്ഷം പ്രചരിപ്പിക്കയും അപ്രകാരം അവരും വലിയ കേമന്മാരാകയും ചെയ്തിട്ടുണ്ട്.

2. മലയാളഭൂമിയിൽ നായന്മാരെ സംബന്ധിച്ചുണ്ടായിട്ടുള്ള അഭിമാനചിന്തയ്ക്കു് അടിസ്ഥാനമായിട്ടുള്ള പൂൎവ്വചരിത്രങ്ങളെ ഏറെ ശ്രമംചെയ്തു തേടിപ്പിടിച്ചു സംഭാഷണാദിരൂപേണ ഇദംപ്രഥമമായി നാട്ടിന്റെ നാനാഭാഗങ്ങളിലും പ്രചരിപ്പിച്ച മൂലപുരുഷൻ സ്വാമി തിരുവടികളാണെന്നുള്ള വാസ്തവം നാം കൃതജ്ഞതാപൂൎവ്വം അനുസ്മരിക്കേണ്ടിയിരിക്കുന്നു.

3. നമ്മുടെ നാട്ടിൽ ദ്വിജേതരന്മാൎക്കു കേവലം അപ്രാപ്യങ്ങളായിരുന്ന വേദവേദാംഗാദിപ്രമാണമണ്ഡലങ്ങളുടെ അന്തസ്സാരഭൂതങ്ങളായ ഗുപ്തവിദ്യാമൃതബിന്ദുക്കളെ സൎവ്വജനോപയോഗ്യമാകുംവണ്ണം

സർവ്വത്ര വർഷിക്കുന്നതിനു പ്രഥമമായും പ്രധാനമായും സർവ്വഥാ പ്രവർത്തിച്ച ധീരോദാരനായ മഹാനുഭാവനും ശ്രീചട്ടമ്പി തിരുവടികൾ തന്നെയാകുന്നു.

4. കേരളത്തിൽ എന്നല്ല ഭാരതത്തിൽ എവിടേയും പൈശാചികനൃത്തം ചെയ്തുകൊണ്ടിരുന്ന ജാത്യാചാരദുർഭൂതത്തിന്റെ ക്രൂരജിഹ്വാഹസ്താദികളെ ഛിന്നഭിന്നമാക്കുവാൻ ശ്രീനാരായണഗുരുസ്വാമി തുടങ്ങിയ പുണ്യവാന്മാരെ ഒരുക്കി ധൈര്യപ്പെടുത്തിയതും സ്വാമി തിരുവടികളായിരുന്നു. ഈ ദിവ്യതേജോഗോളത്തിന്റെ ഓജഃപ്രസരത്തോടുകൂടിയ ആവിർഭാവം മുതൽക്കാണ് നമ്മുടെ നാട്ടിൽ വർഗ്ഗീയമായും മതവിഷയകമായും ഉണ്ടായിരുന്ന അജ്ഞാനാന്ധകാരം വിധ്വസ്തമാകാൻ തുടങ്ങിയതു്.

5. പരിപാവനനായ യേശുക്രിസ്തുഭഗവാന്റെ നാമധേയത്തിൽ നമ്മുടെ നാട്ടിൽ സർവ്വത്ര ജനവഞ്ചനം ചെയ്തു് ഉദരംഭരണം ചെയ്യുന്നതിനായി മാത്രം അലഞ്ഞുതിരിഞ്ഞുനടക്കുന്ന ഏതാനും പാതിരിമാരുടെ മതവിഭ്രംശസമാരംഭങ്ങളെ ഉന്മൂലനംചെയ്തു ജനസാമാന്യത്തിനു തദ്വിഷയകമായി ഉണ്ടായേക്കാമായിരുന്ന മാനസാന്തരഭ്രാന്തിയിൽനിന്നും സംരക്ഷിക്കുവാൻ "ക്രിസ്തുമതച്ഛേദനം" എന്ന നാമത്തിൽ ക്രിസ്തുമതനിരൂപണചണമായ ഒരു ഗ്രന്ഥം എഴുതി ഉണ്ടാക്കി തന്റെ അന്നത്തെ ഒരു ശിഷ്യനും യജ്ഞസൂത്രാദിദീക്ഷാസംസ്കാരവിശിഷ്ടനും ആയ തൊട്ടുവുഴെ കാളിയാങ്കൽ നീലകണ്ഠപ്പിള്ള അവർകളെ സമഗ്രമായി പഠിപ്പിച്ചു്, ആലുവാ ശിവരാത്രി ദിവസങ്ങളിൽ ആലുവാ മണപ്പുറത്തും, പരിസരപ്രദേശങ്ങളിലും, മററു ഉത്സവസ്ഥലങ്ങളിലും, പാതിരിപ്രസംഗം ഉള്ള ചന്ത മുതലായ മറെറല്ലാ സങ്കേതങ്ങളിലും നിർഭയമായി പ്രസംഗിപ്പാൻ വിട്ടും, വാദമത്സരങ്ങൾ നടത്തിച്ചും സനാതനധർമ്മത്തെ സംരക്ഷിച്ചതും ഇദ്ദേഹംതന്നെയായിരുന്നു. അപ്രകാരം ടി പുസ്തകത്തെ അവിടത്തെ പ്രവീണശിഷ്യനായ കരുവാകൃഷ്ണനാശാനവർകളേയും വേണ്ടവിധം പഠിപ്പിച്ചു പ്രാപ്യമായിരുന്ന എല്ലാ സ്ഥലങ്ങളിലും മുൻപോലെ പ്രസംഗിപ്പിച്ചു ദീർഘകാലം കേരളത്തിൽ എവിടേയും ഇന്നത്തേക്കാളധികം പ്രചുരപ്രചാരമായിരുന്ന പാതിരിപ്രസ്ഥാനപ്രതിഷേധതാരസ്വരത്തെ മാറെറാലിക്കൊള്ളിച്ചിരുന്നു.

6. ശ്രീ സ്വാമികളുടെ കേന്ദ്രവർത്തിത്വത്തെ അധികരിച്ചു് പ്ര

വർത്തിതമായിട്ടുള്ള ശ്രീമത്തീർത്ഥപാദീയപ്രസ്ഥാനത്തിന്റെ പ്രവൃത്തിസങ്കേതങ്ങളായി 1 വാഴൂർ തീർത്ഥപാദാശ്രമം 2 എഴുമറ്റൂർ ശ്രീമത് വിദ്യാധിരാജപരമഭട്ടാരാശ്രമം 3 ചെറുവള്ളി ഗുരുകുലാശ്രമം 4 കരുനാഗപ്പള്ളിയിൽ പുന്നക്കുളം എന്ന സ്ഥലത്തു ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി മഹാസമാധിപീഠാശ്രമം 5 കരുനാഗപ്പള്ളിയിൽ പന്മനെ ശ്രീ സ്വാമി തിരുവടികളുടെ മഹാസമാധിപീഠമായ ശ്രീ ഭട്ടാരകേശ്വരം ഇത്രയും സ്ഥാപനങ്ങൾ മതകാര്യങ്ങളിലും സമുദായകാര്യങ്ങളിലും ഉണർവ്വോടുകൂടി പലതും പ്രവൃത്തിച്ചുകൊണ്ടിരിക്കുന്നു.

7. കൂടാതെ സ്വാമിതിരുവടികളുടെ ശിഷ്യോത്തംസം തിരുവനന്തപുരത്തു ശ്രീകണ്ഠേശ്വരം ശ്രീശിവരാമാനന്ദസ്വാമികൾ, ശ്രീകണ്ഠേശ്വരക്ഷേത്രസമീപത്തിൽ ദീർഘകാലം പ്രശസ്തമായവിധം നടത്തിവന്നതും ശ്രീസ്വാമിതിരുവടികൾ പലനാൾ ഇരുന്നു വിശ്രമിച്ചിട്ടുള്ളതും ഭജനമഠം എന്ന അപരാഭിധാനത്താൽ അറിയപ്പെടുന്നതും ആയ ആശ്രമവും, ഇതുപോലെയുള്ള ഒട്ടനവധി ഭജനമഠങ്ങളും സ്വാമിതിരുവടികളുടെ കേന്ദ്രവർത്തിത്വത്തെ അധികരിച്ചു ജീവിച്ചിട്ടുള്ളതാകുന്നു.

8. തിരുവനന്തപുരം പട്ടണത്തിൽ അനാഥരും അഗതികളുമായ ഹിന്ദുസ്ത്രീകളുടേയും കുട്ടികളുടേയും രക്ഷാലയമായി ഒരു വ്യാഴവട്ടത്തിൽ അധികംകാലം പ്രശസ്തമാംവിധം നടത്തിവരുന്നതും, ശ്രീമൂലം ഷഷ്ട്യബ്ദപൂർത്തിസ്മാരകഹിന്ദുമഹിളാമന്ദിരം എന്ന നാമധേയത്തിൽ അറിയപ്പെടുന്നതും ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമി തിരുവടികളുടെ പ്രധാനശിഷ്യയും അടുത്തകാലത്തു നിർവ്വാണംപ്രാപിച്ച മഹതിയും ആയ ദിവ്യശ്രീമതി ചിന്നമ്മ അവർകൾ സ്ഥാപിച്ചു നടത്തിവന്നതുമായ ആ സ്ഥാപനം തീർത്ഥപാദീയപ്രസ്ഥാനത്തിന്റെ അപദാനങ്ങൾക്ക് ദൃഷ്ടാന്തമായിട്ടുള്ളതാകുന്നു.

9. സ്വാമി തിരുവടികളുടെ പ്രഥമപ്രധാനശിഷ്യനും പഞ്ചാശൽവത്സരാവധി സന്തതസഹചരനും വയസ്സാമീപ്യം ഹേതുവായിട്ടു ശ്രീസ്വാമി തിരുവടികളാൽ വയസ്യൻ എന്നപോലെ അനുഗ്രഹീതനും തപഃസമാധിസമ്പന്നനും അദ്വൈതബ്രഹ്മനിഷ്ഠനും ആയിരുന്ന ശ്രീമന്നാരായണഗുരുസ്വാമികൾ, തന്റെ ബ്രഹ്മവിദ്യോപദേഷ്ടാവായ ചട്ടമ്പിസ്വാമി തിരുവടികൾ പൂർവ്വം സമാഹിതവൃത്തിയായി ഇരുന്നരുളിയ ദിവ്യവും ധന്യവും ആയ ശിലാമണ്ഡലത്തിൽ ഗുരു

വിഗ്രഹമായി സങ്കൽപ്പിച്ച് അനുജ്ഞാരൂപം പരമശിവലിംഗം പ്രതിഷ്ഠിക്കയാൽ പ്രഖ്യാപിതമായ അരുവിപ്പുറം മഹാക്ഷേത്രം മുതലായ അദ്ദേഹത്തിന്റെ സകല ധർമ്മസ്ഥാപനങ്ങളും യഥാർത്ഥത്തിൽ സ്വാമിതിരുവടികളുടെ കേന്ദ്രവർത്തിത്വത്തെ അധികരിച്ചുള്ള മതപ്രസ്ഥാനത്തിൽ ഉൾപ്പെട്ടിട്ടുള്ളവയാകുന്നു എന്ന് അനാസ്തിക്യബുദ്ധികളല്ലാത്ത തദീയജനങ്ങൾക്കു വിശേഷിച്ചു വൃദ്ധന്മാർക്കു സംശയലേശമെന്യേ അറിവുള്ളതാകുന്നു. അശുദ്ധാന്തഃകരണന്മാരും, അനാസ്തിക്യബുദ്ധികളും, ആയ വല്ല അജ്ഞാനതിമിരാന്ധന്മാരും പ്രമാദാവേശം ഹേതുവായിട്ട് ഈ വാസ്തവമായ ഇതിവൃത്തത്തെ അന്യഥാകരിക്കുവാൻ മോഹംജനിച്ച് ആഹവത്തിനു ഭാവമുണ്ടെങ്കിൽ അവരുടെ ആ ദൌരാത്മ്യപ്രകടനം അഗണ്യകോടിയിൽമാത്രം പരിഗണനീയമായിട്ടുള്ളതാണ്; ഇടക്കാലത്തുണ്ടായിരുന്ന അവരുടെ ഗുരുനിന്ദനവും നാണുഗുരുവിന്റെ ഗുരുവാരായിരുന്നു എന്നുണ്ടായ വാദകോലാഹലവും അങ്ങിനെ ലയിച്ചതു തൽശിഷ്യപരമ്പരകളുടെ വിനയവും അവരുടെ

> "ഉദാത്തമദപിത്തളദ്വിരദരാജഗണ്ഡസ്ഥലീ-
> വിദാരണവിനോദനപ്രഥിതവാസരക്കേസരീ
> കഥന്നു കലഹക്രമം വിതനുതേ പുരതാടവേ
> പുരാണ കുണപാശനപ്രകടിതാരവേഭേരവേ."

എന്നിപ്രകാരം വർണ്ണിതമായ മനോഭാവവും ഒന്നുകൊണ്ടുമാത്രമായിരുന്നു. ഈശ്വരൻ നമ്മോടുകൂടെ ഉണ്ടെങ്കിലും നാമാരുംതന്നെ ആ അദ്ഭുതരഹസ്യം അറിയാത്തതുപോലെ അദ്ദേഹം നമ്മോടുകൂടി ജീവിച്ചു എങ്കിലും നാമാരും അദ്ദേഹത്തെ അറിയാൻ പ്രാപ്തന്മാരായി ഭവിച്ചില്ല.

---

## അനുബന്ധം ൧

### അദ്ധ്യായം ൧൧.

# ഗ്രന്ഥനിരൂപണം.

### I ക്രിസ്തുമതച്ഛേദനം.

"സർവ്വമതസാമരസ്യം" മുതലായ പ്രബന്ധങ്ങൾ മുഖാന്തിരം എല്ലാ മതങ്ങളുടേയും നാരായവേര് ഒന്നാണെന്നും, ദേശം, കാലം, പരിതസ്ഥിതികൾ ഇവകളുടെ പ്രേരണനിമിത്തം സംസ്കാരത്തിൻെറ വിവിധനിലകളിൽ ഇരിക്കുന്നവർക്ക് ഉപകാരപ്രദമായവിധം മതത്തിൻെറ ബാഹ്യഭാഗങ്ങൾമാത്രം വ്യത്യാസപ്പെട്ടിരിക്കുന്നു എന്നും പിൽക്കാലങ്ങളിൽ സമർത്ഥിച്ചിട്ടുള്ള സ്വാമികൾ ക്രിസ്തുമതച്ഛേദനം എന്ന ഒരു ഗ്രന്ഥം—മിക്കവാറും എന്നുതന്നെയല്ല, മുഴുവൻതന്നെയും ഖണ്ഡനപരമായ ഒരു ഗ്രന്ഥം—നിർമ്മിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു് എന്താണ് എന്നു ആർക്കും ന്യായമായ ഒരു ആകാംക്ഷ ഉണ്ടാക്കാവുന്നതാണ്. ഒരുപക്ഷെ ഈ ഒരു കാരണംവെച്ചുകൊണ്ട് ക്രിസ്തുമതാനുയായികളും, ക്രിസ്തുമതാഭിമാനികളും അദ്ദേഹത്തെ തെററിധരിക്കുവാനും ഇടയായി എന്നു വന്നേക്കാം. ക്രിസ്തുമതവിശ്വാസികളും ഇതരമതഭക്തന്മാരും ആയിട്ടുള്ളവർ സ്വാമികളെ ഉത്തമനായ ഒരു സന്യാസിയെന്നു വിശ്വസിച്ചു വണങ്ങുകയും പുകഴ്ത്തുകയും ചെയ്തിട്ടുണ്ട്. അവരിൽ പലരും ഇന്നും ജീവിച്ചിരിപ്പുണ്ട് "ക്രിസ്തുമതച്ഛേദനം" എഴുതിയതുകൊണ്ട് സ്വാമികൾ ആ ക്രിസ്തുഭക്തന്മാരുടെ ദൃഷ്ട്യാ ബഹുമാന്യനാകാതെ ഇരുന്നിട്ടില്ല. ക്രിസ്തുമതത്തെ ഖണ്ഡിച്ചുവല്ലോ എന്നുള്ള ഏകസംഗതിവെച്ചുകൊണ്ട് അദ്ദേഹം ഒരു ഹിന്ദുമതപക്ഷപാതിയെന്നും പരമതദ്വേഷകനെന്നും പറയാവുന്നതല്ല. എന്തുകൊണ്ടെന്നാൽ പാരമ്പര്യമായി ഹിന്ദുക്കളുടേയും ഹിന്ദുമതങ്ങളിലെ പലപല വിഭാഗക്കാരുടെയും ഇടയിൽ രൂഢമൂലമായിരുന്ന ബ്രാഹ്മണമതപക്ഷപാതത്തേയും ബഹുമാനത്തിന്നനർഹന്മാരായ അവരുടെ പൂജനീയഭാവത്തേയും ശക്തിയുക്തം എതിർക്കുന്നതിനും അവരുടെ കള്ളപ്രമാ

ണങ്ങളെ ഖണ്ഡിച്ചു തള്ളുന്നതിനും വേണ്ടിയാണ് "വേദാധികാരനിരൂപണം" എന്നും "പ്രാചീനമലയാള"മെന്നും പേരുള്ള രണ്ടു ഗ്രന്ഥങ്ങൾ സ്വാമിതിരുവടികൾ എഴുതിയതു് എന്നുകൂടി ഓർക്കുമ്പോൾ അദ്ദേഹം സത്യത്തെ യഥാവിധി വെളിയിൽ കൊണ്ടുവരുവാൻ മാത്രം പരിശ്രമിക്കുകയായിരുന്നു ചെയ്തതു് എന്നു തെളിയും.

പരമാർത്ഥം പറയുകയെന്നുവെച്ചാൽ ഈ ഗ്രന്ഥം സ്വാമി എഴുതിയതു് അധികവും ക്രിസ്തുമതക്കാരുടെ ആവശ്യാർത്ഥം ആയിരുന്നു. പരിശുദ്ധമായ ക്രിസ്തുമതം എന്താണെന്ന് തിരക്കുവാൻ ആ ഗ്രന്ഥം അവർക്ക്—അതു് വായിച്ചിട്ടുള്ളവർക്ക്—തീർച്ചയായിട്ടും പ്രേരകമായിട്ടുണ്ട്. മലയാളരാജ്യത്തെപ്പോലെ ഇത്രമാത്രം മതസ്വാതന്ത്ര്യം അനുവദിച്ചിട്ടുള്ള രാജ്യം ഭൂമുഖത്തിൽ വേറെ കാണുകയില്ല. സനാതനധർമ്മത്തേയും, ശൈവമതത്തേയും, വൈഷ്ണവമതത്തേയും, ജൈനമതത്തേയും ബുദ്ധമതത്തേയും യഥേഷ്ടം വിശ്വസിക്കുന്നതിനും ആ മതത്തെ പ്രചരിപ്പിക്കുന്നതിനും ഇടംകൊടുത്ത മലയാളരാജ്യം യഹൂദമതത്തിനും ക്രിസ്തുമതത്തിനും മുഹമ്മദുമതത്തിനും യഥാകാലം സ്വാഗതം പറയുകതന്നെ ചെയ്തു എന്നതു ലോകചരിത്രത്തിൽ മറെറങ്ങും സംഭവിച്ചിട്ടില്ലാത്ത ഒരു അപൂർവ്വസംഭവമാണ്. ഭാരതരാജ്യത്തിൽ ഇതരഭൂവിഭാഗങ്ങളേക്കാൾ ക്രിസ്തുമതം വളരുവാൻ ഏററവും പുഷ്ടമായ മണ്ണ് മലയാളത്തിലായിരുന്നു. ഉയന്ന ജാതി ഹിന്ദുക്കളാണ് ആദ്യം ക്രിസ്തുമതം സ്വീകരിച്ചതെന്നു മലങ്കര ക്രിസ്ത്യാനികളുടെ ചരിത്രം ഘോഷിക്കുന്നുണ്ട്. അക്കാലങ്ങളിൽ ഉയന്നജാതിഹിന്ദുക്കൾ ജാതിനിമിത്തമുള്ള വിഷമതകൾ സഹിച്ചിട്ടായിരിക്കയില്ല ക്രിസ്തുമതം സ്വീകരിച്ചതെന്നു തീർച്ചയാണ്. ഇന്നു ചില സമുദായനേതൃമ്മന്യന്മാർ പറയുന്നതുപോലെ ജാതിനിമിത്തം അസമത്വം അനുഭവിച്ചതുകൊണ്ടല്ല, ക്രിസ്തുമതത്തിൽ ഉയന്ന ജാതി ഹിന്ദുക്കൾ മാനസാന്തരപ്പെട്ടതു്. ഉയന്നജാതി ഹിന്ദുക്കൾ ഇന്നത്തേക്കാൾ അന്നു ജനതാമദ്ധ്യത്തിൽ ബഹുമാനനീയന്മാരായിരുന്നു.

ഏതു മതവും കുറെ കഴിയുമ്പോൾ അതിൻെറ മഹത്വത്തിൽനിന്നും, പരമമായ ആദർശത്തിൽനിന്നും, വ്യതിചലിച്ചു പോകുമെന്നതു് ലോകചരിത്രം പരിശോധിച്ചാൽ കാണാവുന്നതാണ്. ലൂതർ, ജനറൽ ബൂത്ത്, ഇങ്കർസോൾ, വില്യം സൺ മുതലായ അനേകം പേർ ക്രിസ്തുമതത്തെ വിമർശിക്കാൻ പുറപ്പെട്ടതു എന്തുകൊണ്ടാണു? ആ

മതത്തിനു കാലാന്തരത്തിൽ വന്നുകൂടിയ ഭേദഗതി ഒന്നുമാത്രം കൊണ്ടാണ്? ക്രിസ്തുമതക്കാരുടെ ഇടയിൽ വ്യത്യസ്തപ്പെട്ട വിശ്വാസത്തോടും പരസ്പരം സ്പർദ്ധയോടും കൂടിയ അനേകം സഭകൾ (ഉദ്ദേശം 40 തോളം) പിരിഞ്ഞുപോകുവാനുണ്ടായ കാരണം എന്തുകൊണ്ടാണ്? മതം പുരോഹിതന്മാരുടെ കയ്യിൽപെട്ട് ഭേദഗതി പററിയതുകൊണ്ടാണ്. "The development of doctrinal Christianity" എന്ന ഒരു പന്യാസത്തിൽ ലോകചരിത്രകാരൻ എന്ന നിലയിൽ പ്രസിദ്ധി പെററ എച്ച്. ജി. വെൽസ് എന്തുപറയുന്നു എന്നു നോക്കുക:—

"നാലു സുവിശേഷങ്ങളിൽ കൂടി യേശുവിന്റെ പ്രഭാവത്തെയും പ്രഭാഷണങ്ങളേയും നാം നോക്കിക്കാണുന്നു. എന്നാൽ ക്രിസ്തീയസഭകൾ ഈ സംഗതികളിൽ മിക്കവാറും അന്ധപ്രായങ്ങളാണ്. ക്രിസ്തു അന്തരിച്ചശേഷം, അദ്ദേഹത്തിന്റെ അടുത്ത് പിൻഗാമികളായിവന്ന പല പുരോഹിതന്മാരും പാതിരിമാരും പല കള്ളപ്രമാണങ്ങളും ആ പരിശുദ്ധമതത്തിൽ എഴുതിച്ചേർത്തു. ഇതുകൊണ്ടാണ് മതാന്വേഷകന്മാർക്ക് രാജപാതയെന്നവണ്ണം വിസ്തൃതമായികിടന്ന ആ പരിശുദ്ധ ക്രിസ്തുമതമാർഗ്ഗങ്ങളിൽ കാടുകേറിപ്പോയതു്.

ക്രിസ്തുവിനെ നേരിൽകാണുകയോ അദ്ദേഹത്തിന്റെ പ്രബോധനങ്ങളെ നേരിട്ടു കേൾക്കുകയോ ചെയ്യാത്ത സെൻറ് പാൾ ആണ് ക്രിസ്ത്യൻ മതത്തിനു ഒരു ധർമ്മശാസനം ഉണ്ടാക്കിയവരിൽ ഏററവും പ്രധാനൻ. പാളിന്റെ സ്വന്തം പേരുതന്നെ "Saul" എന്നായിരുന്നു. ക്രിസ്തുവിന്റെ കുരിശാരോഹണം കഴിഞ്ഞുശേഷം ശേഷിച്ച ഏതാനും അനുയായികൾ മുഖാന്തരമാണ് പാൾ ക്രിസ്തുമതവിശ്വാസിയായി തീർന്നതു്. മാനസാന്തരത്തിനു് ശേഷമാണ് പാൾ എന്ന സ്വയംകൃതനാമം സ്വീകരിച്ചതു്. വളരെ ചിന്താശീലനും ധർമ്മാനുശാസനത്തിൽ തല്പരനും ആയിരുന്നു ഇദ്ദേഹം. ജൂതമതം മുതലായി അന്ന് നിലവിൽനിന്നിരുന്ന ചില മതങ്ങളിലെ തത്വങ്ങൾ ക്രിസ്തുമതതത്വങ്ങളിൽ കൂട്ടിച്ചേർക്കുന്നതു അക്കാലത്തെ സ്ഥിതിക്ക് ആവശ്യമെന്നു പാളിനു തോന്നുകയാൽ അപ്രകാരംചെയ്തു. അതേ അവസരത്തിൽ അദ്ദേഹം യേശുവിന്റെ സ്വന്തമായ ആദർശങ്ങളെ അല്പാല്പം മാത്രമേ സ്വപ്രഭാഷണങ്ങളിൽ സ്വീകരിച്ചിരുന്നുള്ളു. ക്രിസ്തു എന്നു പറയപ്പെടുന്ന നമ്മുടെ മതനിർദ്ദേശകൻ, ഇനിവരും എന്നു പറയപ്പെടുന്ന യഥാർത്ഥക്രിസ്തുവല്ലെന്നും, ഓരോ പുരുഷാ

ന്തരങ്ങളിൽ ഇപ്രകാരം ഓരോ ത്യാഗികൾ ഉണ്ടാകുക എന്നത് സ്വാഭാവികമാണെന്നും എങ്കിലും അദ്ദേഹത്തിൻെറ ത്യാഗം വിചാരിക്കുമ്പോൾ വരുമെന്നു നാം വിശ്വസിക്കുന്ന ആ ക്രിസ്തുവിൻെറ തുല്യഗുണങ്ങൾ നിറഞ്ഞ ഒരു യഥാൎത്ഥ ഋഷിതന്നെയെന്നും മററും സെൻറ് പാൾ പഠിപ്പിച്ചിരുന്നുവത്രേ.

"കൂലംകുത്തിമുറിച്ചിട്ടും പുഴനിജസ്വച്ഛാംബുവിന്നഞ്ജസാ
മാലിന്യം തടശാഖിതൻെറ പതനത്തോടൊത്തുചെയ്യുന്നപോൽ"

എന്നു പറഞ്ഞതുപോലെ മതനദിക്ക് വിസ്താരവും, ഒഴുക്കും ദൈൎഘ്യവും വൎദ്ധിച്ചുവരുന്നതിൻെറ തോതനുസരിച്ചു അതിൽ കലക്കലും, മററു മലിനപദാൎത്ഥങ്ങളും കൂടി ചേൎന്നു ബഹിരഭ്യന്തരഭാഗങ്ങൾ ഒരുപോലെ അശുദ്ധമായി പൎയ്യവസാനിച്ചു. ക്രിസ്തുമതത്തിന്നു തന്നെയല്ല ഈ പരിണാമം വന്നതു്. ബുദ്ധമതത്തെ നോക്കുക. ഇന്നു ചൈനാക്കാരും ജപ്പാൻകാരും ടിബററുകാരും വിശ്വസിച്ചുവരുന്ന ബുദ്ധമതം ഗൌതമബുദ്ധൻ നിൎദ്ദേശിച്ച ബുദ്ധമതത്തിൽ നിന്നും എത്രമാത്രം വ്യത്യാസപ്പെട്ടിട്ടുള്ളതാകുന്നു? അതു സംഭാവ്യമാണെങ്കിൽ ക്രിസ്തുമതത്തിൽ വന്ന ഈ വ്യതിയാനം അസംഗതമെന്നു വിചാരിക്കുവാൻ നിവൃത്തിയില്ല. ഈ വിധമാണു് പ്രായേണ എല്ലാമതങ്ങളും അതിൻെറ യഥാൎത്ഥമായ നിറംവിട്ട് ദുഷിക്കാൻ തുടങ്ങിയതു്. ഇതേവിധംതന്നെ മതത്തിൽ പുതിയ പുതിയ ജനങ്ങൾ വന്നുചേരുകയും പഴയ ആളുകൾ മററുമതങ്ങളിലേക്കു പോകുകയും ചെയ്യും. ചില മതങ്ങൾ ഗവൎമ്മേണ്ടിൻെറ പ്രോത്സാഹനം കൊണ്ടു പോഷിച്ചു എന്നുംവരാം. ചിലതു് ഗവൎമ്മേണ്ടിൻെറ പ്രേരണ കൊണ്ടു തകൎന്നുവെന്നും വരാം.

വിശ്വസാഹോദൎയ്യത്തെ പ്രവചിച്ച യേശുവിൻെറ അനുയായികൾ ആ മതത്തിൻെറ പേരിൽ എത്ര ഹിംസകളാണ് ചെയ്യുന്നതു്? യൂറോപ്പിലെ ഓരോ രാജാക്കന്മാരും അവരുടെ ശാസനയ്ക്കു കീഴ്പെട്ടു് നടന്നിരുന്നവരും കൂടി മതത്തിൻെറ പേരിൽ വധിച്ചിട്ടുള്ള ജനങ്ങളുടെ കണക്ക് അനന്തം എന്നല്ലാതെ എന്തുപറയട്ടെ!

ക്രിസ്തുമതം നാമാവശേഷമാകയും പള്ളിമതം ശക്തിമത്താകയും ചെയ്തപ്പോൾ സംഭവിച്ച ഹിംസയുടെ ഒരു ചെറിയ തരംഗം മലങ്കര ക്രിസ്ത്യാനികളുടെ ചരിത്രത്തിൽനിന്നും നമുക്കു കാണ്മാൻ കഴിയും. മതത്തിൻെറ പ്രാഥമികതത്വങ്ങൾപോലും അറിവില്ലാത്ത

കറെ പാതിരിമാർവന്നു ചന്തയിലും ഉത്സവസ്ഥലങ്ങളിലും നാൽക്കോൽ പെരുവഴിയിലും പിന്നെ പുരുഷാരം കൂടുന്ന ഇതരസ്ഥലങ്ങളിലുംനിന്നു കൃസ്ത്യേതരന്മാരെ പാപികളേ! എന്ന സംബോധനചെയ്യാൻ തുടങ്ങിയപ്പോഴാണ് സ്വാമികൾ കൃസ്തുമതഛേദനത്തിനുവേണ്ടി തന്റെ തൂലിക എടുത്തത്. അതേ കൃസ്തുവിന്റെ ഉപദേശപ്രകാരം തന്നെ അദ്ദേഹം എല്ലാററിനേയും ഒന്നു പരിശോധിക്കാനും നല്ലതിനെ മുറുക്കെപ്പിടിപ്പാനും ശ്രമിച്ചു. ഒരു വസ്തുവിനെ പരിശോധിക്കണമെങ്കിൽ അതിനെ വേണ്ടവിധം വിശകലനം ചെയ്യാതെ—വ്യവഛേദിക്കാതെ—തരമില്ലല്ലോ. അതാണ് കൃസ്തുമതഛേദനം എന്നു പറഞ്ഞാൽ അതിൽ ആക്കും പരിഭവിക്കാൻ അവകാശമില്ല. പരിശോധനയിൽ അതു സനാതനധർമ്മത്തേക്കാൾ നല്ല മതമായിരുന്നു എന്നു സ്വാമിക്കു ബോധപ്പെട്ടിരുന്നുവെങ്കിൽ നിശ്ചയമായും സ്വാമികൾ പില്ക്കാലം തികഞ്ഞ കൃസ്ത്യാനി ആയിരിക്കുമായിരുന്നു.

കൃസ്തുമതഖണ്ഡനപരമായ ഗ്രന്ഥങ്ങൾ വളരെ വളരെ ഉണ്ട്. അവകൾ ഓരോ പ്രത്യേകാധാരത്തിൽ നിറുത്തിയിട്ടാണ് വിമർശിക്കപ്പെട്ടിട്ടുള്ളത്. ഇങ്കർസാൾ, വില്യംസൺ, എച്ച്. ജി. വെൽസ്, ഡാർവിൻ ഇവർ ഓരോരോ പ്രത്യേകപന്ഥാവ് സ്വീകരിച്ചു വിമർശിച്ചിരുന്നു. ആര്യസമാജസ്ഥാപകനായ ദയാനന്ദസരസ്വതി സത്യമതാന്വേഷണം എന്ന ഗ്രന്ഥപരമ്പരകൾ മാർഗ്ഗമായി കൃസ്തുമതത്തേയും നിരൂപിച്ചിട്ടുണ്ട്. "Christ is a myth" എന്നു പേരായി ടാഗോർഖാൻ ചന്ദ്രവർമ്മ എന്നൊരാൾ കൃസ്തു ഒരു സാങ്കല്പിക പുരുഷനെന്നു സമർത്ഥിച്ചിട്ടുണ്ട്. ഇതെല്ലാം ക്രിസ്തുമതത്തെ ഹനിക്കുവാൻ ഉണ്ടായിട്ടുള്ളവയാണെന്നു കൃസ്ത്യാനികളിൽ ചിലർ പറയുന്നതു്, ഇതെഴുതുന്ന ആൾ കേട്ടിട്ടുണ്ട്. പക്ഷേ അതു ഏററവും തെററാണ്. വിവാദം തെളിവിനു കാരണമാകുന്നതല്ലാതെ—അന്ധവിശ്വാസങ്ങളെ പരിഹരിക്കുന്നതല്ലാതെ—മറെറാന്നിനും ആകുന്നതല്ല. "മതം ഏതായിരുന്നാലും മനുഷ്യർ നന്നായാൽ മതി"യെന്നും, "പല മതസാരവും ഏക"മെന്നും മററും പഠിപ്പിച്ച നാണുഗുരുസ്വാമിയുടെ ഗുരുഭ്രാതാവായ ഒരാളിൽനിന്നും പരമതാസഹിഷ്ണുത ജനിച്ചു എന്നു പറയുന്നതിൽ യുക്തിയില്ല. ബുദ്ധമതക്കാരനായിരുന്ന മണ്ഡനമിശ്രനെ വാദത്തിൽ ജയിച്ച ശങ്കരാചാര്യർ നിമിത്തം ബുദ്ധമതം ഇന്ത്യയിൽ

നിന്നും നാമാവശേഷമായി എന്നു ചില ചരിത്രകാരന്മാർ പറയുന്നുണ്ട്. എന്നാൽ ബുദ്ധമതം ഇന്ത്യയിൽനിന്നും പോയിട്ടില്ല. ബുദ്ധമതാഭാസമാണ് പോയത്. അതുപോലെ, ആര്യസമാജം, ബ്രഹ്മസമാജം, ബ്രഹ്മവിദ്യാസമാജം, രാമകൃഷ്ണാമിഷൻ മുതലായവ ഹിന്ദുമതത്തിന്റെ തെറ്റായ ആചരണങ്ങൾ കണ്ടപ്പോൾ ജനിച്ചതും ഓരോരോ കാര്യങ്ങളിൽ പ്രത്യേകതയോടുകൂടിയതും ആയ സനാതനമതം തന്നെയാണ്.

എന്തിനധികം? മനീഷാപഞ്ചകം മൂലം അന്നമയമായ ശരീരങ്ങൾക്കും അന്യമായ അവയിൽ ഒരുപോലെ ആവസിക്കുന്ന ചൈതന്യത്തിനും യാതൊരു വ്യത്യാസവും ഇല്ലെന്നു അഞ്ചുപ്രാവശ്യം സമ്മതിച്ചുപറഞ്ഞ ആ ശങ്കരാചാര്യരുടെ കാലടിസ്പർശംകൊണ്ടു പുണ്യഭൂമിയായ മലയാളത്തിൽ തീണ്ടലും തൊടീയലും ആട്ടും തുപ്പുംകൊണ്ടു എത്രമാത്രം അസമത്വങ്ങൾ പിൽക്കാലത്തുണ്ടായി? അദ്ദേഹം കണ്ടെത്തിയ "തത്ത്വമസ്യാദി" മഹാവാക്യങ്ങളുടെ പരിണാമം എന്തായിരുന്നു? ശുദ്ധാദ്വൈതവേദാന്തത്തിനു പോലും തീണ്ടൽ കല്പിക്കുവാൻ മലയാളരാജ്യം—മതത്തെ സമദൃക്ക് ജ്യോതിസ്സിൽ കണ്ടിരുന്ന മലയാളരാജ്യം—തുനിഞ്ഞില്ലേ? സർവ്വമതങ്ങളും അനുഷ്ഠാനം കൊണ്ടു കാലാന്തരത്തിൽ ദുഷിക്കും എന്നതിനു ഇതിലധികം തെളിവാവശ്യമില്ല.

ഇതെല്ലാം മതത്തിന്റെ തെറ്റല്ല. മതം ആചരിച്ചവരുടെ തെറ്റാകുന്നു. ബ്രഹ്മചാരി ഗുരുദാസ് എന്ന അമേരിക്കൻ "ഞാൻ ഹിന്ദുവായതെന്തിനു"? എന്നതിന്റെ ഉത്തരമായി പറയുന്ന താഴെ ചേർക്കുന്ന വരികൾ വായനക്കാരുടെ ദൃഷ്ടിയിൽ പെടേണ്ടതാണ്, അതു കൃസ്തുമതത്തെ നവീനരീതിയിൽ വിമർശിച്ചുകാണിക്കുന്നു.

"ഞാൻ ഹിന്ദുവായതെന്തിന്?" "ഇന്ത്യയിലെ എന്റെ അനുഭവങ്ങൾഎന്തെല്ലാം?" എന്നീവിഷയങ്ങളെക്കുറിച്ചു പ്രസ്താപിക്കണമെന്നാണല്ലോ നിങ്ങൾ എന്നോട് ആവശ്യപ്പെട്ടിരിക്കുന്നതു്. ചോദ്യംചോദിക്കുവാൻ വളരെ എളുപ്പം. എന്നാൽ ഇതിനുത്തരം പറയുന്നതു് അത്ര എളുപ്പമല്ല. ഇന്ത്യയിലെ എന്റെ അനുഭവങ്ങളെ അന്യന്മാരെ ഗ്രഹിപ്പിക്കേണ്ടതു് എങ്ങിനെയാണെന്നു ഞാൻ അറിയുന്നില്ല. വിദേശത്തെക്കുറിച്ച് ഒരുവന്റെ മനസ്സിൽ പതിയുന്ന അഭിപ്രായങ്ങൾ വിശദവും നവീനവുമാണെങ്കിൽ മാത്രമേ അന്യന്മാരെ

ഗ്രഹിപ്പിക്കാൻ സാധിക്കയുള്ളൂ. ഇന്ത്യയിൽ വളരെക്കാലം താമസിക്കയും, ഇന്ത്യയേയും തന്നിവാസികളേയും എന്റെ സ്വന്തമായികരുതുകയും ചെയ്യുന്നതുകൊണ്ട് ഒരു വിദേശീയന്റെ നിലയിൽനിന്നു നിങ്ങളെ നോക്കുവാൻ എനിക്കു നിവൃത്തിയില്ല. ഒരു വിദേശീയൻ താരതമ്യപ്പെടുത്തുകയും വിമർശിക്കയും ചെയ്യുന്നു. അയാൾ ദൂരെനിന്നു പര്യവേക്ഷണം ചെയ്യുന്നു. ജനങ്ങളോടു സ്വാതന്ത്ര്യമായിപ്പെരുമാറുകയും സഹോദരഭാവനയാ വർത്തിക്കയും ചെയ്താലും അയാൾ ഏറെക്കുറെ സാക്ഷീഭാഗവമാണ് അവലംബിക്കുന്നതു്. ബാഹ്യമായി സ്വദേശികളുടെ വേഷവും ആചാരവും നടപടിയും അനുകരിച്ചാലും ഒരുവൻ ആഭ്യന്തരമായി ഒരു വെറും വിദേശീയനായിരുന്നേക്കാം. സദുദ്ദേശത്തോടുകൂടി പ്രവർത്തിക്കുന്ന ആളുകളിൽപോലും ഇങ്ങനെ ധാരാളം കാണാറുണ്ട്. ക്രിസ്തീയോപദേശിമാർതന്നെ ഇതിനു് ഒരുത്തമദൃഷ്ടാന്തമാണ്. ഒരു വിദേശീയ ജനവിഭാഗത്തോടു യഥാർത്ഥൈക്യം പ്രാപിക്കണമെങ്കിൽ സ്നേഹവും സഹതാപവും മാത്രമുണ്ടായാൽ പോരാ. തന്റെ ഭൂതകാലസ്ഥിതികളെ വിസ്മരിച്ച് അവയോടുള്ള ബന്ധം വേർപെടുത്തി, ജീവിതം ഏറെക്കുറെ ഒരു പുതിയ രീതിയിൽ ആരംഭിക്കുന്നതിന്നു തന്നേയും ആവശ്യമുള്ള ശക്തി ഉണ്ടായിരിക്കണം. എന്നാലും സങ്കലനം വളരെ മന്ദമായെ സംഭവിക്കയുള്ളൂ. അതു ആഭ്യന്തരവികാസത്തിൽനിന്നും, മനസ്സിന്റെ രൂപാന്തരാവാപ്തിയിൽനിന്നും ആണ് ഉണ്ടാകേണ്ടതു്. ഒരു രാജ്യത്തിലെ ജനങ്ങളുമായി യഥാർത്ഥത്തിൽ അഭിന്നാവസ്ഥ പ്രാപിക്കണമെന്നു വിചാരിക്കുന്നവർ തദ്ദേശത്തിൻേറയും തദ്ദേശീയരുടേയും ജീവിതമർമ്മം, ആദർശം, അല്ലെങ്കിൽ ജീവൻ എന്താണെന്നു കണ്ടുപഠിച്ച് അതിനെ ഗ്രഹിക്കണം

ഭാരതഭൂമിയുടെ നാഡീസ്ഫുരണം ആത്മീയധർമ്മമാണ്. ഒരുവന്റെ ജീവിതാദർശം—പരമലക്ഷ്യം—ഈ ധർമ്മമായി പരിണമിക്കുന്നതുവരെ ഇന്ത്യയുടെ ഇതരാംശങ്ങളെ അയാൾ എത്രമാത്രം സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തിരുന്നാലും അയാൾക്കു് ഒരു ഭാരതീയശിശുവായി തീരുന്നതിനോ, തദ്ദേശീയരിൽനിന്നു അഭേദം ലഭിക്കുന്നതിനോ സാധിക്കയില്ല. ഹിന്ദുക്കളിൽവെച്ച് ഹിന്ദുവായിത്തീരുന്നതുവരെ ഒരുവനു് വിദേശീയനായി മാത്രമേ ഇരിക്കുവാൻ സാധിക്കയുള്ളൂ. ഒരു ഹിന്ദുവാകുക എന്നുള്ളതു ബാഹ്യോപകരണങ്ങളാൽ

സമ്പാദിക്കാവുന്ന കാര്യമല്ല. അതു പ്രകൃത്യാ ഉള്ള ഒരു വികാസം, അഥവാ മാനസികഘടനയുടെ ഒരു മാററമാണ്.

എന്നാൽ ആ അവസ്ഥ പ്രാപിച്ചാൽ സകല വ്യത്യാസവും നശിച്ചുപോകും. പിന്നീട് നിരൂപണസ്വഭാവമോ, സാക്ഷിഭാവമോ, താരതമ്യവിവേചനമോ ഉണ്ടാകയില്ല; ആ അവസ്ഥ എല്ലാം അതിക്രമിച്ച് ജീവിതപ്രകൃതി പ്രവാഹമായിത്തീരുന്നു. വിദേശം സ്വദേശമായി ഭവിക്കുന്നു. ഇപ്പോൾ ഇന്ത്യയിലെ ജീവിതക്രമത്തോടു ഐക്യം ഉണ്ടാകയും ഇന്ത്യയും ഇതരരാജ്യങ്ങളും തമ്മിലുള്ള വ്യത്യാസപര്യവേക്ഷണത്തിലുള്ള പ്രത്യേകശ്രദ്ധ കുറയുകയും ചെയ്യുന്നു.

എനിക്ക് ആദ്യം ഇന്ത്യയുമായി പരിചയം ഉണ്ടായതു ഹിന്ദുധർമ്മത്തിൽ കൂടിയാണ്. എനിക്ക് ഇന്ത്യയുമായുള്ള കൂട്ടുകെട്ടിൻെറ പ്രധാനമാർഗ്ഗവും ഇന്നുവരെ ഇതുതന്നെയാണ്. അതുകൊണ്ട് എനിക്ക് അന്യവിഷയങ്ങളിൽ കിടന്ന് അലഞ്ഞു തിരിയുവാൻ ഇടവന്നിട്ടില്ല. ഇതരവിഷയങ്ങളെല്ലാം അപ്രധാനങ്ങളാണെന്ന് എനിക്കു തോന്നി. ഇന്ത്യയുടെ മതം എൻെറ മതമാണ്. അതുകൊണ്ട് ഇന്ത്യ എൻെറ സ്വരാജ്യമായി. നിങ്ങളുടെ അനുഭവം എൻെറ അനുഭവമായി. നമ്മുടെ അനുഭവങ്ങളെല്ലാം ഒന്നുതന്നെയാണ്. അതുകൊണ്ട് ഇന്ത്യയിലെ എൻെറ അനുഭവങ്ങൾ എന്തെല്ലാമാണെന്നു ചൂണ്ടിക്കാണിക്കുവാൻ എനിക്ക് അത്ര എളുപ്പമല്ലാതെ തീന്നിരിക്കുന്നു.

ഇനിയും ഒരു കാര്യം നിങ്ങൾ ഓക്കേണ്ടതായുണ്ട്. അതു ഇന്ത്യൻ അനുഭവങ്ങൾ ഞാൻ ഇന്ത്യയിൽ വരുന്നതിനു മുമ്പുതന്നെ എനിക്കുണ്ടായിത്തുടങ്ങി എന്നുള്ളതാണ്. ഈ അനുഭവങ്ങൾ കേവലം ഒരു വിദേശസന്ദർശനത്തിൽനിന്നു കണ്ടുപഠിക്കുന്നതിനേക്കാൾ വളരെ അധികം പ്രാധാന്യമുള്ളതും വിശുദ്ധവും അഗാധവുമാകുന്നു.

ഏതാനും വഷങ്ങൾക്കുമുമ്പു പാശ്ചാത്യരാജ്യങ്ങളിൽ ഞാൻ താമസിക്കുമ്പോൾ നമ്മുടെ ഒരു സ്വാമിയോടു "ഞങ്ങൾ വളരെക്കാലം ഒരുമിച്ചു താമസിച്ചിട്ടും ഇന്ത്യയെപററി എനിക്കുള്ള അറിവ് വളരെ കുറവാണല്ലോ" എന്ന് ഞാനൊരിക്കൽ സങ്കടം പറകയുണ്ടായി. ഇതിനു സ്വാമികൾ പറഞ്ഞ മറുപടി "കുഞ്ഞേ! ഇന്ത്യയുടെ നിധി ഞാൻ നിനക്കു തന്നിട്ടുണ്ട്" എന്നായിരുന്നു. നോക്കുക ഈ വാക്കുകൾ എത്ര വാസ്തവമായിരിക്കുന്നു. അദ്ദേഹം നിങ്ങളുടെ മതത്തിൻെറ

ദുർഗ്രാഹ്യങ്ങളായ ഗംഭീരാംശങ്ങളിലേക്ക് എന്നെ പ്രവേശിപ്പിച്ചില്ലേ? പശ്ചിമലോകത്തു താമസിക്കുമ്പോൾതന്നെ അദ്ദേഹം എന്നെ ഒരു ഹിന്ദുവാക്കിയില്ലേ? ഭാരതഭൂമിക്കു ലോകസമക്ഷം ദാനം ചെയ്യുവാൻ സനാതനധർമ്മത്തെക്കാൾ വലുതായ ഒരു സ്വത്ത് എന്താണുള്ളതു്? ഭാരതമാതാവിന്റെ ഈ അമൂല്യദാനത്തോടു സാമ്യപ്പെടുത്തത്തക്ക സ്വത്തു ലോകത്തിലെ മറ്റേതു രാജ്യത്തിനാണുള്ളതു്?

എന്റെ ഇന്ത്യൻ അനുഭൂതികൾ എന്നു പറയുന്നതുകൊണ്ടു ഞാൻ ഈ രാജ്യത്തു കണ്ടതുമാത്രം അർത്ഥമാക്കുകയാണെങ്കിൽ ഈ അനുഭൂതികൾ കേവലം അന്തസ്സാരശൂന്യങ്ങളാണ്. ഭാരതീയാനുഭൂതികൾ അതിനേക്കാൾ അഗാധസ്പൃക്കുകളായിരിക്കണം. അവ ആത്മസംബന്ധികളും ആത്മാനുഭൂതികളും ആയിരിക്കണം. എന്നാൽ മാത്രമേ അവയ്ക്കു വില കല്പിക്കുവാൻ പാടുള്ളൂ.

ഭാരതീയാനുഭൂതികൾ അതുല്യങ്ങളും അതിവിശിഷ്ടങ്ങളും അദ്വിതീയങ്ങളുമാണ്. അവ സകല മനുഷ്യരുടേയും മനസ്സ് അത്യാർത്തിയോടെ കൊതിച്ച് അലഞ്ഞുതിരിയുന്ന ഋഷിമാരുടേയും മഹർഷിമാരുടേയും അനുഭൂതികളാണ്. ലോകത്തിലെ മററു യാതൊരു വർഗ്ഗക്കാർക്കും സമുദായക്കാർക്കും സ്വായത്തമായിട്ടില്ലാത്ത ദിവ്യനിധി മനുഷ്യലോകത്തിനു വിതരണം ചെയ്യുന്നതിനായി ഭാരതമാതാവ് തന്റെ കൈകളിൽവച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഇന്ത്യ ലോകത്തിലെ സകല വർഗ്ഗങ്ങളുടേയും ഇടയിൽ പ്രഥമസ്ഥാനത്തു സ്ഥിതി ചെയ്യുന്നു. ഇതരരാജ്യക്കാർക്കു ധനമുണ്ടായിരിക്കാം. അവർ കൂടുതലായി ഐഹികസുഖം അനുഭവിക്കുന്നുണ്ടായിരിക്കാം. എന്നാൽ ഇന്ത്യയിൽ ചൈതന്യാമൃതമായ ആത്മതത്വം സ്ഥിതി ചെയ്യുന്നു. ഇതില്ലെങ്കിൽ സകല രാജ്യവും സമുദായവും കാലചക്രഭ്രമണവേഗത്തിൽപെട്ടു നഷ്ടമായിപ്പോകും.

സ്ഥൂലലോകാതീതമായി, ഇന്ദ്രിയദുർഗ്രാഹ്യമായി, മനുഷ്യഹൃദയാന്തവർത്തിയായിരിക്കുന്ന ഏതോ ഒന്നു ഭാരതഭൂമിക്കു സ്വായത്തമായിട്ടുണ്ട്. അതിനോടു സമ്പർക്കമുണ്ടാകുമ്പോൾ ഒരുവൻ ഒരു യഥാർത്ഥഹിന്ദുവായിത്തീരുന്നു. അപ്പോൾ ഒരുവന് ഇന്ത്യയോടുള്ള സ്നേഹം ശതഗുണീഭവിക്കുന്നു. അതു ജനങ്ങളോടും രാജ്യത്തോടും ഉള്ള സ്നേഹത്തേക്കാൾ ആഗാധതരങ്ങളായ തലങ്ങളിൽ പ്രവേശിക്കുന്നു. അപ്പോൾ ഒരുവന് ഇന്ത്യയുടെ മർമ്മം—ഇന്ദ്രിയങ്ങൾക്കു ദുർഗ്രാ

ഹ്യമായ യാഥാർത്ഥ്യം—പ്രത്യക്ഷമാകുന്നു. ഭാരതമാതാവിന്റെ യഥാർത്ഥസന്താനങ്ങളിൽ ഒരുവനാകണമെന്ന് ആഗ്രഹിക്കുന്ന ഏതൊരുവനും ഭാരതീയരുടെ മതം അംഗീകരിക്കേണ്ടിയിരിക്കുന്നു. അതായത് ഒരു ഹിന്ദുവായി തീരേണ്ടിയിരിക്കുന്നു. ഹൃദയം ഹൃദയത്തോടു ബന്ധിക്കണം. ആത്മാ ആത്മാവിനെ സ്പർശിക്കണം. അപ്പോൾ മാത്രമെ നിർവ്യാജപ്രേമസഹതാപപ്രസൂവായ യഥാർത്ഥൈക്യം സംഭവിക്കയുള്ളു. എന്തെന്നാൽ മതത്തോളം ബലവത്തായ ബന്ധം വേറെ യാതൊന്നുമില്ല.

ഇതുകൊണ്ടു തന്നെയാണ് നമ്മുടെ ഇടയിൽ താമസിച്ച് വേല ചെയ്യുന്ന സ്വാർത്ഥതാശൂന്യരായ പല ഉത്തമ സ്ത്രീപുരുഷന്മാരും, അവർക്കു പല സദുദ്ദേശ്യങ്ങളുണ്ടായിരുന്നിട്ടും, വിദേശീയരായി വിദേശീയാശയങ്ങളോടുകൂടി, വിദേശീയലക്ഷ്യാനുസാരികളായിത്തന്നെ കാണവാനിടവരുന്നത്. അവർക്ക് ഇന്ത്യയുടെ ലക്ഷ്യം മനസ്സിലായിട്ടില്ല. അവർ ജനങ്ങളുടെ ഹൃദയത്തെ സ്പർശിക്കുന്നില്ല. അതിനാൽ അവരുടെ ശ്രമങ്ങൾ മിക്കപ്പോഴും ഉത്തമഫലപര്യവസായിയായി ത്തീരുന്നില്ല.

ഒരു യഥാർത്ഥഹിന്ദുവാകുന്നതിന് ഈ രാജ്യത്തെ വേഷാചാരങ്ങളെല്ലാം പകർത്തി അംഗീകരിക്കണമെന്നില്ല. വേഷ്ടിയും നേരിയതും ധരിക്കണമെന്നില്ല. ഇന്ത്യയിൽ വന്നു താമസിക്കണമെന്നുമില്ല. ഒരു യഥാർത്ഥഹിന്ദുവാകുന്നതിന് ഒരുവൻ ഭാരതീയ ഋഷികളുടേയും അവതാരപുരുഷന്മാരുടേയും ആത്മീയശിഷ്യനായിത്തീരണം, അവരുടെ വചനാമൃതം അത്യാസക്തിയോടെ പാനം ചെയ്യണം. അവരുടെ പാദാരവിന്ദങ്ങളിൽ ഇരുന്ന് അദ്ധ്യയനം ചെയ്യണം. അദ്ധ്യയനാനന്തരം അവരുടെ ജീവിതക്രമമനുസരിക്കാൻ ശ്രമിക്കണം. അപ്പോൾ നാം യഥാർത്ഥഹിന്ദുക്കളാകുന്നു. ഏകോദ്ദേശ്യത്തോടുകൂടിയ ഏകോദരസന്താനങ്ങളായിത്തീരുന്നു. ആ ഏകോദ്ദേശ്യം എന്ത്? ആത്മാവിന്റെ മോക്ഷത്തിനും ജഗത്തിന്റെ ഹിതത്തിനും ആയി കർമ്മം ചെയ്യുക എന്നതുതന്നെ.

അപ്പോൾ ബാഹ്യവ്യത്യാസങ്ങളെല്ലാം നിസ്സാരങ്ങളായിത്തീരും. തൊലിയുടെ നിറം, ജീവിതക്രമത്തിലെ ലഘുവ്യത്യാസങ്ങൾ, എന്നു മാത്രമല്ല, ഭാഷാഭേദം തുടങ്ങിയ എല്ലാ പക്ഷപാതഹേതുക്കളും അസ്തമിക്കും. വരമ്പുകളും പരിധികളും എല്ലാം അപ്പോൾ തക

രുന്നു. ആത്മാ ആത്മാവോടു സംസാരിക്കുന്നു. ഹൃദയം ഈ മഹാ സമുദായഹൃദയത്തോടൊന്നിച്ചു തുടിക്കുന്നു.

ഇതിന്റെ സുസാദ്ധ്യതയെപ്പററി അല്പംപോലും ശങ്കിക്കേണ്ട ആവശ്യമില്ല. സംശയച്ഛേദനത്തിന് ഒരൊററ നാമം, നിങ്ങൾക്ക് എല്ലാവക്കും സുജ്ഞാതമായ ഒരു പേര് "ബ്രഹ്മചാരിണിനിവേദിത" എന്ന ഏകസംജ്ഞ, ധാരാളം ശക്തിമത്തായിത്തീരും. ഞാൻ ഇത്രയും വാക്കുകൾകൊണ്ടു വളച്ചുകെട്ടി പറയുവാൻ ശ്രമിച്ചതെല്ലാം ആ മാന്യമഹതിയുടെ ജീവിതത്തിൽനിന്നു പ്രത്യക്ഷമായി കണ്ടറിയാവുന്നതാണ്.

എന്നാൽ എന്നെ തെററിദ്ധരിക്കരുത്. യഥാൎത്ഥഹിന്ദുക്കളാകുന്നതിന്നു നല്ലദേശീയമതം സ്വീകരിച്ചേകഴിയൂ എന്നു ഞാൻപറഞ്ഞിട്ടുള്ളത് ഒരു സാമ്പ്രദായികാൎത്ഥത്തിലല്ല. ഹിന്ദുമതമാണ് എല്ലാമതങ്ങളിലുംവെച്ച് ഏററവും വിശാലവും സൎവ്വഗ്രാഹകവുമായിട്ടുള്ളത്. അതാണ് സകല മതങ്ങളുടേയും മൂലമാതാവ്. മററുള്ള സകല മതങ്ങളും ഇതിൽനിന്നുത്ഭവിച്ചവയാണ്. എന്തെന്നാൽ സകല മതങ്ങളുടേയും തത്വങ്ങൾ ലോകത്തിലെ ഏററവും പുരാതനമത ഗ്രന്ഥമായ ഹൈന്ദവ വേദങ്ങളിൽ നിന്നുത്ഭവിച്ചതാണെന്നു് പരീക്ഷിച്ചാൽ അറിയാം.

ഹിന്ദു മതമോ വേദാന്തമോ ഒരു സാമ്പ്രദായികാൎത്ഥത്തിലല്ല ഞാൻ ഗ്രഹിച്ചിട്ടുള്ളതെന്നു് ഞാൻ ഇപ്പോൾ വിശദമാക്കാൻ ശ്രമിക്കാം. അതിന് ഇന്ത്യയിലും വെളിയിലുംവെച്ച് പലരും എന്നോടു ചോദിച്ചിട്ടുള്ള ഒരു ചോദ്യം എടുത്താൽ മതിയാകും. "നിങ്ങൾ എന്തിനു ഹിന്ദുമതം സ്വീകരിച്ചു? ക്രിസ്തുമാൎഗ്ഗം നല്ലതല്ലേ? ക്രിസ്തുമാൎഗ്ഗം മനുഷ്യനെ പരമപദത്തിലേക്കു നയിക്കയില്ലേ? ക്രിസ്തുമതാനുവൎത്തികൾക്കു മുക്തി ലഭിക്കയില്ലേ? എന്നാൽ പിന്നെ നിങ്ങൾ ജനിച്ചുവളൎന്ന നിങ്ങളുടെ സ്വന്തരാജ്യത്തിലെ മതം എന്തിനായി നിങ്ങൾ ഉപേക്ഷിച്ചു?" ഇതാണ് ചോദ്യം. അതിനുപുറമെ പാശ്ചാത്യലോകത്തുവെച്ചു "ക്രിസ്തുമതം നമുക്കു ചെയ്തുതന്നിട്ടുള്ളതെന്തെല്ലാമെന്നു നോക്കുക. വേദാന്തം ജനിച്ചുവളൎന്നു ഇന്നു ദേശീയമതമായി പ്രകാശിക്കുന്ന രാജ്യത്തെ ധനസ്ഥിതിയും സമുദായസ്ഥിതിയും ക്രിസ്തീയരാജ്യങ്ങളുടേതിനോടു താരതമ്യപ്പെടുത്തി നോക്കുക. നിശ്ചയമായും ഇന്ത്യയുടെ ദാരിദ്ര്യവും പാശ്ചാത്യരുടെ ഐശ്വൎയ്യവുംകൂടി നോക്കി

യാൽ ക്രിസ്തുമാർഗ്ഗം മനുഷ്യവർഗ്ഗത്തിന്ന് ഒരു അനുഗ്രഹമാണെന്നും നമ്മുടെ സ്ഥിതികൾ നന്നാക്കുന്നതിന്നു നാം അന്യരാജ്യങ്ങളേയും അന്യമതങ്ങളേയും ആശ്രയിക്കേണ്ടതില്ലെന്നും ഏതൊരു മറയനാണ് അറിയാൻ കഴിയാത്തത്?" എന്നുകൂടി അവർ ചോദിക്കാറുണ്ടായിരുന്നു.

ഈ ചോദ്യങ്ങളിൽ രണ്ടാമത്തേതിന്നു വളരെ എളുപ്പം സമാധാനം പറയാം. പാശ്ചാത്യരുടെ ഐശ്വര്യവും അവരുടെ മതവും തമ്മിൽ യാതൊരു സംബന്ധവും ഇല്ലെന്നാണ് ആ സമാധാനം. ഐശ്വര്യവും ധനപുഷ്ടിയും ഉള്ള സമുദായങ്ങളുടെ നിർമ്മാണരീതി പഠിപ്പിക്കാനല്ലായിരുന്നു ജീസസ്സ് ഭൂമിയിലേക്ക് അവതരിച്ചത്. അദ്ദേഹം അവതരിച്ചതു പാപം, ദുരാശ, കാമം, ദ്വേഷം, മത്സരം മുതലായി സർവ്വധർമ്മങ്ങളും നിന്ദിക്കുന്ന ദോഷങ്ങൾ ഒഴിഞ്ഞു അലൌകികനായി എങ്ങിനെ ഈ ലോകത്തു ജീവിക്കുവാൻ കഴിയും എന്നു പഠിപ്പിക്കുന്നതിനായിരുന്നു. സമുദായത്തിന്റെ നീചനിന്ദ്യാംശങ്ങളെ നശിപ്പിച്ചു മനുഷ്യനെ ശുദ്ധനും ആത്മീകനുമാക്കുന്നതിനായിട്ടാണ് അദ്ദേഹം വന്നത്. സർവ്വോപരി അദ്ദേഹം ത്യാഗമാണുപദേശിച്ചത്.

"ഞാൻ സൌമ്യനും വിനയവാനുമാകുന്നു. എന്റെ ദാസ്യം നിങ്ങൾ സ്വീകരിച്ചു എന്നിൽനിന്നു സൌമ്യതയും വിനയവും പഠിക്കുവിൻ; അപ്പോൾ നിങ്ങളുടെ ആത്മാവിന്നു ശാന്തിയുണ്ടാകും".

പാശ്ചാത്യസമുദായം നോക്കുക! ക്രിസ്തുദേവൻ ഉപദേശിച്ച സൌമ്യതയും വിനയവും എവിടെ? ക്രിസ്തുദേവൻ പറഞ്ഞ ആത്മശാന്തി എവിടെ? ഞാൻ കണ്ടിട്ടുള്ള സകല പാശ്ചാത്യരാജ്യങ്ങളിലുമുള്ളതിൽ കൂടുതലായി ഈ ഗുണം ഇന്ത്യയിൽ ഇന്നുമുണ്ടെന്ന് ഞാൻ നിങ്ങളോടുറപ്പായി പറയുന്നു.

"സത്യമായി നിങ്ങളോടു, "നിങ്ങളുടെ ജീവിതത്തെ പററിയോ ക്ഷുൽപിപാസാനിവൃത്ത്യുപായത്തെപ്പററിയോ വസ്ത്രങ്ങളെപ്പററിയോ ആലോചിക്കാതിരിപ്പിൻ!" എന്നു ഞാൻ പറയുന്നു. ആകാശത്തു പറന്നു നടക്കുന്ന പക്ഷികളെ നോക്കുവിൻ! അവ വിതയ്ക്കുന്നുമില്ല, കൊയ്യുന്നുമില്ല; കലവറയിൽ ശേഖരിക്കുന്നുമില്ല. എങ്കിലും നിങ്ങളുടെ ദിവ്യപിതാവു് അവയെ രക്ഷിക്കുന്നു. നിങ്ങൾ അവയെക്കാൾ ഉൽകൃഷ്ടതയുള്ളവരല്ലേ?"

ധനം, ആരോഗ്യം, ഐശ്വര്യം, എന്നു തുടങ്ങി, ഇന്നു ക്രിസ്ത്യാനികളെന്നഭിമാനിക്കുന്ന പടിഞ്ഞാററർ പ്രസംഗിച്ചു നടക്കുന്ന ഉപദേശമാണോ ഇതു്?—ഹാ! പടിഞ്ഞാററരുടെ ഉപദേശലക്ഷ്യമെല്ലാം പണംതന്നെ! ഇതാണോ ക്രിസ്തുദേവൻെറ ആദേശം? അല്ല! പടിഞ്ഞാററരുടെ ഐശ്വര്യം ക്രിസ്തുദേവനോടുള്ള പ്രേമത്തിൽ നിന്നോ അദ്ദേഹത്തിൻെറ ഉപദേശാനുസരണത്തിൽനിന്നോ ഉണ്ടായിട്ടുള്ളതല്ല. അതു ദുരാഗ്രഹം, ധനാകാംക്ഷ, ഭോഗേഛ ഇവയിൽനിന്നുത്ഭവിച്ചതാണു്. അത്രമാത്രമോ? ഈ ദുർദ്ദേവതകൾക്കുവേണ്ടി മനുഷ്യൻെറ ഉത്തമാംശം ബലികഴിച്ചുകൂടി സമ്പാദിച്ചിട്ടുള്ളതാണു്. ഹാ! പാശ്ചാത്യരുടെ ഐശ്വര്യം ക്രിസ്തുമതത്തിൻെറ മഹിമയാണെന്നു സ്ഥാപിക്കുവാൻ കൊണ്ടുവരുന്ന വാദം ഹിന്ദുക്കളുടെ മുമ്പിൽ നിഷ്ഫലമായി ഭവിക്കട്ടെ! അതു് അങ്ങിനെയാണുതാനും. ശ്രീകൃഷ്ണൻേറയും ബുദ്ധൻേറയും ശങ്കരൻേറയും ശ്രീചൈതന്യൻേറയും ശ്രീരാമകൃഷ്ണൻേറയും, വിവേകാനന്ദൻേറയും കുഞ്ഞുങ്ങൾ അത്ര എളുപ്പം ചതിയിൽ പെടുന്നവരല്ല. ക്രിസ്തുദേവൻെറ യഥാൎത്ഥശിഷ്യരെയും അങ്ങിനെ ചതിക്കുവാൻ സാധിക്കുന്നതല്ല.

എന്നെ സംബന്ധിച്ചേടത്തോളം, ഞാൻ വേദാന്തം സ്വീകരിച്ചതു് എൻെറ ഐഹികസ്ഥിതി നന്നാക്കുവാനല്ല. എൻെറ ആത്മീയാഭിവൃദ്ധിക്കുവേണ്ടിയാണു് ഞാൻ വൈദികോപദേശങ്ങളെ ആശ്രയിച്ചതും ഹിന്ദുമതാചാൎയ്യന്മാരുടെ പാദകമലമകരന്ദം ഗ്രഹിച്ചതും.

ഇനി നമുക്കു മറെറാ ചോദ്യമെടുക്കാം. യഥാൎത്ഥക്രിസ്തുമതത്തിലെ നിൎവ്യാജഭക്തനു പരമപദം പ്രാപിക്കുവാൻ കഴിയുമെങ്കിൽ ഞാൻ എന്തിനു ക്രിസ്തുമതം ഉപേക്ഷിച്ചു് ഹിന്ദുമതം സ്വീകരിച്ചു? ഇതു് ഒരു മൂച്ചുയേറിയ ചോദ്യമാണു്. സകല മതവും നിൎവ്യാജമായി അനുസരിച്ചാൽ ഒരേ ലക്ഷ്യത്തിലേയ്ക്കു നയിക്കുമെന്നു ശ്രീരാമകൃഷ്ണദേവൻ തൻെറ ജീവിതംകൊണ്ടും ഉപദേശംകൊണ്ടും ലോകത്തെ പഠിപ്പിച്ചിട്ടില്ലേ? "ഞാൻ നിങ്ങളെ ഹിന്ദുക്കളാക്കുവാനല്ല ഉത്തമക്രിസ്ത്യാനികളാക്കുവാനാണു വന്നിട്ടുള്ളതു്" എന്നു ശ്രീമദ്വിവേകാനന്ദസ്വാമികൾ തൻെറ അമേരിക്കൻ പ്രസംഗങ്ങളിൽ പറഞ്ഞിട്ടില്ലേ? ആ സ്ഥിതിക്കു ഈ ചോദ്യത്തിനു ശ്രീരാമകൃഷ്ണൻേറയും സ്വാമിവിവേകാനന്ദൻേറയും അനുഗാമികളുടെ നേൎക്കുള്ള ഗൌരവം എത്രമാത്രമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

അപ്പോൾ ഈ ചോദ്യത്തിന് എനിക്കു എന്തുത്തരമാണു പറയുവാനുള്ളത്? ഞാൻ എന്തിനു ക്രിസ്തുമതം ഉപേക്ഷിച്ചു ഹിന്ദുവായിത്തീർന്നു? എന്നെ സംബന്ധിച്ചേടത്തോളം ഈ ചോദ്യത്തിൻെറ ഉത്തരം വളരെ ലഘുവാണ്. ഞാൻ ഒരിക്കലും ക്രിസ്തുമതം ഉപേക്ഷിച്ചിട്ടില്ല. ഞാൻ ഒരിക്കലും ക്രിസ്ത്യാനിയായിരുന്നിട്ടുമില്ല. ക്രിസ്തീയ രാജ്യത്താണ് ഞാൻ ജനിച്ചതെങ്കിലും ക്രിസ്തുമതം എൻെറ ധർമ്മമാർഗ്ഗമായി ഞാൻ ഒരിക്കലും സ്വീകരിച്ചിട്ടില്ല. ഞാൻ ഒരു സഭയി (ചർച്ചി) ലൊ മതസംഘത്തിലോ ചേർന്നിരുന്നില്ല. പൌരസ്ത്യസിദ്ധാന്തങ്ങളുമായി കൂട്ടിമുട്ടുന്നതുവരെ മതം ഒരു രൂപത്തിലും ഞാൻ അംഗീകരിച്ചിരുന്നില്ല. വേദാന്തസ്വാദിശേഷം ശ്രീമദ്വിവേകാനന്ദസ്വാമികളുടെ വചനാമൃതദ്വാരാ പ്രവഹിച്ചപ്പോൾ മാത്രമേ ഞാൻ ആത്മീയജീവിതം അംഗീകരിച്ചുള്ളൂ. ക്രിസ്തുമതം എന്നെ അസഹായനാക്കിയിരുന്നു. ചുഴലിക്കാററിലകപ്പെട്ട് അമരവും ഇല്ലാതെ വിശ്രമസ്ഥാനം കാണാതെ അങ്ങോട്ടുമിങ്ങോട്ടും തിരയിൽക്കിടന്നു തിരിഞ്ഞു മറിയുന്ന ഒരു വള്ളംപോലെയായിരുന്നു എൻെറ സ്ഥിതി. ഞാൻ എല്ലായിടത്തും അന്വേഷിച്ചു; ഒരു വിശ്രമസ്ഥലംപോലും കിട്ടിയില്ല. എൻെറ സംശയങ്ങൾ നിവൃത്തങ്ങളായില്ല. ആത്മധർമ്മം എന്നതു വഴി തെററുന്ന ഒരു കുടുക്കുപോലെ എനിക്കു തോന്നി. സഭകൾക്കും ഉപദേശികൾക്കും എന്നെ തൃപ്തിപ്പെടുത്താൻ കഴിഞ്ഞില്ല. ഏതു വഴി തിരയണമെന്നു എനിക്കു അറിവില്ലാതെയായി. അപ്പോഴാണ് എനിക്കു അഭയം തരുവാൻ വേദാന്തം വന്നത്. ഇവിടെ സന്ദേഹങ്ങൾക്കെല്ലാം ആദ്യമായി നിവൃത്തി കിട്ടി. എൻെറ ഹൃദയത്തിൽ ആശയ്ക്കു വഴിയുണ്ടായി. രാമകൃഷ്ണമിഷൻ സന്യാസിമാരുമായി പാശ്ചാത്യലോകത്തുവെച്ച് ഞാൻ പരിചയപ്പെട്ടപ്പോൾ തന്നെ വഴി മനസ്സിലായി. ലക്ഷ്യത്തിൽ ചെന്നെത്താൻ സ്വന്തപരിശ്രമം മാത്രമുണ്ടായാൽ മതിയെന്നു എനിക്കു ബോധം വന്നു.

അതിനാൽ, ഞാൻ ക്രിസ്തുമതം ഒരിക്കലും അംഗീകരിച്ചിട്ടില്ലായിരുന്നതുകൊണ്ടു് എനിക്കു ആ വിഷയത്തിൽ ത്യജിക്കുവാൻ യാതൊന്നുമില്ലായിരുന്നു. ഒരു ഹിന്ദുവായതിനുശേഷം മാത്രമാണ് എനിക്കു ക്രിസ്തുദേവൻെറ ഉപദേശങ്ങൾ അംഗീകരിക്കുവാനും ഗ്രഹിക്കുവാനും കഴിഞ്ഞതു്. ഇതുകൊണ്ടു ഞാൻ ഇനി വീണ്ടും ക്രിസ്ത്യാനി

യാകണമെന്നർത്ഥമാകുന്നില്ല. ക്രിസ്തുദേവന്റെ ഉപദേശങ്ങൾ ഹൃദയാകർഷകവും ചൈതന്യോദ്ദീപകവുമാണെന്നിരുന്നാലും വേദാന്തത്തിലില്ലാത്തതായി അവയിൽയാതൊന്നുമില്ല. വേദാന്തത്തിന്റെ മഹിമ സകലമതസംഘടനത്തിലാണ് സ്ഥിതിചെയ്യുന്നതെന്നു ഒരു ഹിന്ദുവിന്റെ നിലയിൽ ഇപ്പോൾ ഞാൻ കാണുന്നു. കേവലം വിശ്വാസങ്ങളിലും ബാഹ്യമോടികളിലും പ്രതിഷ്ഠിതമായ സാമ്പ്രദായിക ദുർഗ്ഗങ്ങളെ എല്ലാം അതു് ഇടിച്ചുപൊളിച്ചു സ്വതന്ത്രവിചാരത്തിനു ശക്തി കൊടുക്കുന്നു. പ്രാരംഭത്തിൽ ഞാൻ ഒരു ക്രിസ്ത്യാനിയായിരുന്നെങ്കിൽ ക്രിസ്തുദേവനെത്തന്നെ മിക്കവാറും എന്റെ ഇഷ്ടാദർശമായി സ്വീകരിക്കയും ബൈബിളിൽനിന്നുതന്നെ ദിവ്യബോധം ലഭിക്കുന്നതിനു ശ്രമിക്കുകയും ചെയ്യുമായിരുന്നു. എന്നാൽ കാര്യങ്ങളുടെ സ്ഥിതിയനുസരിച്ചു് എനിക്കു് ആദ്യമായി ആത്മബോധമുണ്ടാക്കിയ ആ വഴിക്കുതന്നെയാണു് പ്രകൃത്യാ എന്റെ ഹൃദയം ചലിച്ചതു്. ഒരു വേദാന്തിയുടെ നിലയിൽ ക്രിസ്തുദേവോപദിഷ്ടമായ യഥാർത്ഥക്രിസ്തുമതത്തോടു് എനിക്കു് ഇപ്പോൾ മത്സരത്തിനു അവകാശമില്ല.

ശ്രീമദ്വിവേകാനന്ദസ്വാമികൾ ആദ്യം പാശ്ചാത്യലോകത്തു വന്നപ്പോൾ അദ്ദേഹം ഏതോ ഒരു പുതിയ സമ്പ്രദായം സ്ഥാപിക്കുവാൻ വന്നിരിക്കയാണെന്നു് ആളുകൾ വിചാരിച്ചു. പ്രധാന പത്രങ്ങളുടെ പ്രതിനിധികളെല്ലാം അദ്ദേഹവുമായി കൂടിക്കാഴ്ച നടത്തി. ഇവരോടെല്ലാം സ്വാമികളുടെ സന്ദേശസാരം ഇങ്ങനെയാണു് പറഞ്ഞതു്. "സമ്പ്രദായങ്ങളെല്ലാം അപ്രധാനാംശങ്ങളിൽ സ്ഥാപിതമാണു്. എല്ലാ മതങ്ങളുടേയും പ്രധാനാംശം ഏറെക്കുറെ ഒന്നുതന്നെ. എല്ലാ മതവും ഒരേ തത്വത്തെ പലതരം മനഃകണ്ണാടികളിൽക്കൂടി പ്രതിഫലിപ്പിക്കുന്നു. വേദാന്തമാണു് എല്ലാ മതത്തിന്റെയും കാതൽ. അപ്രധാനാംശങ്ങളെ ദൂരെ തള്ളിയിട്ടു പ്രധാനാംശത്തിനു അതു പ്രാമാന്യം കല്പിക്കുന്നു" ഇങ്ങനെയാണു് സ്വാമികൾ വിശദമായി പറഞ്ഞു മനസ്സിലാക്കിയതു്.

ഒരുവനോടും സ്വമതം ഉപേക്ഷിക്കുവാൻ വേദാന്തം ഉപദേശിക്കുന്നില്ലെന്നു് ഇതിൽനിന്നു സ്പഷ്ടമാകുന്നു. ഒരുവൻ വേദാന്തിയായിത്തീർന്നാൽ അയാൾ ക്രിസ്ത്യാനി അല്ലാതെയാകണം എന്നില്ല. ഒരുവനു ക്രിസ്ത്യാനി ആയിരുന്നുകൊണ്ടു വേദാന്തം പഠിക്കാം. അ

പ്പോൾ സ്വന്തമതത്തിനു ഒരു ചൈതന്യംകൂടിയുണ്ടാകുന്നതായി കാണാം. അതിനാൽ വേദാന്തപാഠംകൊണ്ടു ഒരു ക്രിസ്ത്യാനി കുറെക്കൂടി നല്ല ഒരു ക്രിസ്ത്യാനി ആയിത്തീരുന്നു.

വേദാന്തപാഠം നമ്മെ ചർച്ചിന്റെ (സഭയുടെ) ക്ഷുദ്രോപദേശങ്ങളിൽ അവിശ്വാസികളാക്കിത്തീർത്തേക്കാം. എന്നാൽ അതു സർവ്വഹൃദയാന്തർവ്വർത്തിയായ സാക്ഷാൽ ക്രിസ്തുവിനെ ആരാധിക്കുന്നതിനു സഹായിയായിത്തീരും.

ജീസസിന്റെ അടുത്തുവന്നു അദ്ദേഹത്തിന്റെ പാദങ്ങളിൽ കുഴമ്പു തേച്ചു തന്റെ തലമുടികൊണ്ടു തുടച്ച മാഗ്ഡാലിന്റെ കഥ കേട്ടപ്പോൾ ശ്രീ വിവേകാനന്ദസ്വാമികൾ "ഹാ! ഞാൻ ജീസസിന്റെ കാലത്തു ജീവിച്ചിരുന്നെങ്കിൽ അദ്ദേഹത്തിന്റെ പാദാരവിന്ദം എന്റെ ഹൃദയത്തിലെ രക്തംകൊണ്ട് കഴുകുമായിരുന്നുവല്ലോ" എന്ന് ഉൽഘോഷിച്ചു. ആ സമയം സ്വാമികൾ ഒരു യഥാർത്ഥക്രിസ്ത്യാനിയായിരുന്നില്ലേ? അദ്ദേഹം ക്രിസ്തുവിന്റെ ദിവ്യത്വം അനുഭവിച്ചില്ലേ? അപ്പോൾ തന്നെ അദ്ദേഹം ഒരു യഥാർത്ഥ ഹിന്ദുവായും ഇരുന്നില്ലേ? താൻ ക്രിസ്തുദേവനെ ഉപാസിച്ചിട്ടുണ്ടെന്നും ജീസസ് തന്റെ മുമ്പിൽ പ്രത്യക്ഷനായി ആത്മീയരൂപത്തോടുകൂടി തന്റെ ശരീരത്തിൽ പ്രവേശിച്ചു എന്നും ഉപദേശിച്ച ഗുരുവിന്റെ വാക്യത്തെയും അദ്ദേഹം മാനിച്ചില്ലേ? ജീസസും രാമകൃഷ്ണനും ഒന്നായിത്തീന്നിരുന്നു. ജീസസ് തന്റെ ദിവ്യ പിതാവിൽനിന്ന് അഭിന്നനായിരുന്നതുപോലെ ശ്രീരാമകൃഷ്ണനുമായി ഐക്യം പ്രാപിച്ചിരുന്നു. ശ്രീരാമകൃഷ്ണനിൽ എല്ലാ അവതാരങ്ങളും ഏകീകരിച്ചു. എല്ലാ അവതാരങ്ങളും അദ്ദേഹത്തിൽ മൂർത്തീകരിച്ചു. പിന്നെ ഹിന്ദുക്കളായ നമുക്ക് ഒരു യഥാർത്ഥ തത്വദർശനകാംക്ഷിയോട്, അയാൾ ഏതുമതസ്ഥനായാലും എങ്ങനെ മത്സരിക്കാം? വേദാന്തം സകല മതത്തിന്റെയും മർമ്മമല്ലോ.

ഒരിക്കൽ ഞാൻ കാഷായവസ്ത്രവും ധരിച്ചു തീവണ്ടിയിൽ സെക്കൻഡ്ക്ലാസ് മുറിയിൽ ഡൽഹിക്കു പോകുകയായിരുന്നു. ഒരു മിഷനറി എന്നെ കാണ്മാൻ ഇടയായി. അപ്പോൾ മുതൽ ഓരോ സ്റ്റേഷനിൽ എത്തുമ്പോഴും അയാൾ അയാളുടെ മുറിയിൽനിന്നിറങ്ങി എന്നെ സൂക്ഷിച്ചുനോക്കാൻ തുടങ്ങി. ഒടുവിൽ അയാൾ ധൈര്യത്തോടുകൂടി എന്റെ മുറിയിൽ കയറിവന്നു ഞാൻ ക്രിസ്തുവിനെ ത

ള്ളിക്കളഞ്ഞതു് എന്താണെന്ന് എന്നോടു ചോദിച്ചു. "സർ. ഹിന്ദുധർമ്മം അംഗീകരിച്ചതുകൊണ്ടു് ഞാൻ ക്രിസ്തുദേവനെ ആദരിക്കുന്നില്ലെന്നു നിങ്ങൾ വിചാരിക്കുന്നു. എന്നാൽ ഇതു് സർവ്വത്ര തെററാണ്. ഒരു ഹിന്ദുവിൽക്കൂടിയാണ് ക്രിസ്തുദേവന്റെ യഥാർത്ഥപ്രകൃതി എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞതു്. ജീസസ്സിനെ ഒരു മഹാനായ സദ്ഗുരുവാണെന്നു മാത്രമെ ഞാൻ പരിഗണിച്ചിരുന്നുള്ളു. എന്നാൽ ശ്രീവിവേകാനന്ദസ്വാമികളുടെ കൃപകൊണ്ടു് അദ്ദേഹം ഒരു അവതാരപുരുഷനാണെന്ന് അറിയുവാനിടവന്നു. എന്നു മാത്രമല്ല ഇൻഡ്യയിൽ വന്നാറെയാണു് ക്രിസ്തുദേവന്റെ ഉപദേശങ്ങളും ഉദാഹരണകഥകളും എനിക്കു പൂർണ്ണമായി ആദരിക്കുവാൻ കഴിഞ്ഞതു്." ഇതായിരുന്നു ഞാൻ അയാളോടു പറഞ്ഞ മറുപടി. ഈ ഭാരതഭൂമിയിൽ മാത്രമെ ബൈബിളിലെ കഥകൾ യഥാർത്ഥവും സചേതനവുമായി എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ളു. ക്രിസ്തുദേവന്റെ ഏററവും വിലയേറിയ ഉപദേശങ്ങളെല്ലാം, ഈ രാജ്യത്തു വരുന്നതുവരെ എനിക്ക് അന്ധകാരാവൃതങ്ങളായിരുന്നു. ക്രിസ്തുദേവൻ ഉപദേശിച്ച തത്വങ്ങൾ പാശ്ചാത്യോപദേശികളിൽ അധികമാളുകൾക്കു മനസ്സിലായിട്ടുള്ളതിനേക്കാൾ നല്ലവണ്ണം ഇവിടത്തെ സാധാരണ ജനങ്ങൾക്കുപോലും മനസ്സിലായിട്ടുണ്ടു്. ക്രിസ്തുദേവൻ അവതരിക്കുന്നതിനു വളരെ മുൻപു മുതൽതന്നെ ഏതദ്ദേശത്തു് ഈ തത്വങ്ങൾ പ്രവൃത്തിപഥത്തിൽ പ്രവേശിച്ചുകഴിഞ്ഞിട്ടുണ്ടു്. ജീസസ്സ് പൌരസ്ത്യനായിരുന്നു. അദ്ദേഹം പൌരസ്ത്യഭാഷയിലാണ് സംസാരിച്ചിരുന്നതു്. അദ്ദേഹം ഒരു സന്യാസിയായിരുന്നു. അദ്ദേഹം ഹിന്ദുശാസ്ത്രോൽഘോഷിതമായ പദ്ധതിയിൽക്കൂടിയാണ് സഞ്ചരിച്ചതു്. അദ്ദേഹം ഒരു മഹർഷി, ഈശ്വരപുത്രൻ ആയിരുന്നു. ഋഷിമാരുടേയും അവതാരപുരുഷന്മാരുടേയും മാതൃഭൂമിയായ ഈ രാജ്യത്തു് അദ്ദേഹത്തിന്റെ വാക്കുകൾ അക്ഷരത്തിൽ മാത്രമല്ല ആശയത്തിലും മനസ്സിലാക്കിയിരിക്കുന്നു.

ഇതുകൊണ്ടാണ് ഒരു വേദാന്തിയായതുകൊണ്ടു് ഞാൻ ഒരു യഥാർത്ഥ ക്രിസ്ത്യാനിയാണെന്നു പറഞ്ഞതു്. വേദാന്തത്തിൽ എല്ലാ മതവും അന്തർഭവിച്ചിരിക്കുന്നു. എന്നാൽ ഞാൻ ഒരു ചർച്ച് ക്രിസ്ത്യാനിയല്ല. ചർച്ചുകൾക്കെല്ലാം ഇൻഡ്യയിൽ വന്നു ഭാരതീയമഹർഷിമാരുടെ പാദപങ്കജങ്ങളെ പരിസേവനംചെയ്തെങ്കിൽ മാത്രമേ ക്രിസ്തുദേവ

ന്റെ ഉൽകൃഷ്ടമായ ഉപദേശങ്ങളുടെ യഥാൎത്ഥവ്യാഖ്യാനം ലഭിക്കാൻ കഴികയുള്ളു. ക്രിസ്ത്യാനികൾ അന്യമതങ്ങളോടുള്ള പെരുമാററത്തിൽ വളരെ അഹങ്കാരവും ധാർഷ്ട്യവും കാണിച്ചുവരുന്നു. അവരുടെ മതവും അതു് അവരുടെ ജീവിതക്രമരൂപീകരണത്തിൽ ചെയ്തിട്ടുള്ളതും പരദൃഷ്ടിയിൽ അവർ വിചാരിക്കുന്നതുപോലെ അത്ര ഉൽകൃഷ്ടമായിരിക്കയില്ലെന്നുള്ള വസ്തുത അവർ ഓൎക്കുന്നേയില്ല. സ്വല്പമെങ്കിലും കാൎയ്യബോധമുള്ള ഹിന്ദുക്കളുടെ ഇടയിൽ ക്രിസ്ത്യൻ മിഷ്യനറിമാരുടെ അത്യദ്ധ്വാനങ്ങളൊന്നും ഫലിക്കാത്തതു് എന്തുകൊണ്ടു്? ഹിന്ദുക്കൾക്കു ക്രിസ്തുമതത്തിന്റെ മഹിമ മനസ്സിലാക്കുവാൻ ശക്തിയില്ലാഞ്ഞിട്ടല്ല. പരമതഗ്രഹണത്തിൽ അവൎക്കുള്ള അശ്രദ്ധകൊണ്ടുമല്ല. ഹിന്ദുക്കളാണ് എല്ലാ വൎഗ്ഗക്കാരിലുംവെച്ചു് ഏററവും ആത്മമുഖമായി പ്രവൃത്തിക്കുന്നവർ എന്നു സൎവ്വപ്രസിദ്ധമാണു്. അതിനാൽ അവരുടെ ഇടയിൽ ക്രിസ്ത്യാനികളുടെ ശ്രമമെല്ലാം വിഫലമാകുന്നതിന്റെ രഹസ്യം വേറെയാണു്. ഇതു് ക്രിസ്ത്യാനികളുടെ ചെവിക്കു് അത്ര രസാവഹമാകയില്ല. പാശ്ചാത്യർ തങ്ങളേക്കാൾ ആത്മീയവിഷയത്തിൽ വളരെ പിന്നോക്കമാണു നില്ക്കുന്നതെന്നു ഹിന്ദുക്കൾക്കു് അറിവുള്ളതുകൊണ്ടാണെന്നുള്ളതാണു് ഇതിന്റെ യഥാൎത്ഥകാരണം. ഇതു് ക്രിസ്ത്യാനികൾക്കു് അത്ര വിശ്വാസമാകയില്ലായിരിക്കാം. എങ്കിലും സത്യം ഇതുതന്നെ.

ഏതാനും ക്രിസ്ത്യാനികളുടെ ദുരഭിമാനത്തിനു ഞാൻ ഒരു ദൃഷ്ടാന്തം പറയാം. ഷിക്കാഗോ നഗരത്തിൽവെച്ചു സൎവ്വധൎമ്മമഹാസഭ നടന്ന കാലത്തു് എല്ലാ യൂറോപ്യൻ രാജ്യക്കാരോടും പ്രതിനിധികളെ അയക്കുവാൻ അപേക്ഷിച്ചിരുന്നു. എന്നാൽ ഒരു ചെറിയ രാജ്യക്കാർ ഈ അപേക്ഷ നിഷേധിക്കയാണുണ്ടായതു്. "ഇതരമതങ്ങളേക്കാൾ അത്യുൽകൃഷ്ടാവസ്ഥയിൽ സ്ഥിതിചെയ്യുന്ന ക്രിസ്തുമതത്തെ ആ ഇതരമതങ്ങളുടെ പ്രതിനിധികൾനിന്നു പ്രസംഗിക്കുന്ന പ്രസംഗപീഠത്തിൽ അവതരിപ്പിക്കുന്നതു തങ്ങളുടെ മതത്തിന്നു് അവമാനകരവും ലജ്ജാവഹവും ആണെന്നാ"യിരുന്നു അവരുടെസമാധാനം. ഇതു ഉദാഹരണങ്ങളിൽ ഒന്നു മാത്രമെ ആകുന്നുള്ളു. എല്ലാ രാജ്യത്തുമുള്ള ക്രിസ്ത്യാനികളിൽ അധികംപേരും ക്ഷുദ്രബുദ്ധികളും പരമതദ്വേഷികളുമായിട്ടല്ലെ നാം കാണാറുള്ളതു്? ഇൻന്ത്യയിൽ അതിന്റെ കൂടുതലേ നാം കാണുന്നുള്ളു. ഇതുതന്നെയാണു് പല പ്രശസ്തകൃത്യങ്ങളും

ഈ നാട്ടിൽ ചെയ്തിട്ടുള്ള ക്രസ്തീയമിഷ്യനറിമാരുടെ നിന്ദ്യമായ ദോഷം. ഇതിനെ എല്ലാററിലും ഒഴിച്ചുവിടേണ്ടിവരുന്നുണ്ട്. അങ്ങിനെയുള്ള യഥാർത്ഥപുരുഷന്മാരുടെ മഹിമ അറിയുന്നതിൽ ഇൻഡ്യ ഒരിക്കലും പിൻനില്ക്കുന്നതുമല്ല.

ഇനി മററുള്ളവർ പാശ്ചാത്യരുടെ ദേശീയമതത്തെക്കുറിച്ച് എങ്ങിനെയാണ് അഭിപ്രായപ്പെടുന്നതെന്നു നമുക്കു നോക്കാം. 1876 ൽ ക്രസ്തുമതത്തെക്കുറിച്ചു പഠിച്ചു മനസ്സിലാക്കിക്കൊണ്ടുവരുന്നതിനായി ജാപ്പാനിലെ ചക്രവത്തി ഏതാനും ആളുകളെച്ചേർത്ത് ഒരു കമ്മററിയുണ്ടാക്കി യൂറോപ്പിലേക്കയച്ചിരുന്നു. ക്രസ്തുമതത്തിലെ നാനാശാഖകൾ തമ്മിലുള്ള വ്യത്യാസം നോട്ടംചെയ്യുന്നതിനും ക്രസ്തുമതംകൊണ്ടു യൂറോപ്പിലെ പൊതുജനങ്ങൾക്കുണ്ടായിട്ടുള്ള സ്ഥിതി ഏതുതരമാണെന്നു മനസ്സിലാക്കുന്നതിനുമായിരുന്നു ഇവരെ ചുമതലപ്പെടുത്തിയിരുന്നത്. ഇവരുടെ റിപ്പോർട്ട് അനുകൂലമായിട്ടാണെങ്കിൽ ജപ്പാനിലെ രാഷ്ട്രീയമതം ക്രസ്തുമതമാക്കണമെന്നായിരുന്നു ചക്രവത്തി ഇതിനാൽ ഉദ്ദേശിച്ചിരുന്നത്. ക്രസ്തുമതത്തിൻെറ വിശാലമായ അഭിവൃദ്ധിക്ക് ഇതു നല്ല ഒരു അവസരമായിരുന്നു. എന്നാൽ കമ്മിററി ജാപ്പാനിൽ തിരിച്ചെത്തിയപ്പോൾ സമപ്പിച്ച റിപ്പോർട്ടു ക്രസ്ത്യാനികൾക്ക് ഒട്ടും അനുകൂലമല്ലായിരുന്നു. പാശ്ചാത്യലോകത്തിലെ മതരംഗത്തു നടക്കുന്ന അനാശാസ്യമായ മത്സരവും കഴപ്പും, ക്രസ്തുദേവൻെറ ഉപദേശങ്ങൾ ജനങ്ങളുടെ നിത്യജീവിതത്തിൽ സ്വല്പംപോലും പ്രവൃത്തിപഥത്തിൽ പ്രവേശിച്ചിട്ടില്ലെന്നുള്ള വസ്തുതയും ജപ്പാൻ ഗവമ്മേണ്ടിനു ക്രസ്തുമതാംഗീകരണത്തിലുണ്ടായിരുന്ന ആശയെ നിശ്ശേഷം ഭഗ്നമാക്കി. അതിനാൽ ജപ്പാനിലെ ആളുകളിൽ ഭൂരിപക്ഷം ബുദ്ധമതക്കാരാണെങ്കിലും ജപ്പാനിലെ ദേശീയമതം ഇന്നും ഷിൻറൊ മതമായിത്തന്നെ സ്ഥിതിചെയ്യുന്നു.

എനിക്ക് ഇൻഡ്യയിൽവെച്ചുണ്ടായിട്ടുള്ള മഹത്തായ അനുഭൂതികളിൽ ഒന്ന്, ഇവിടെ പാശ്ചാത്യരാജ്യത്തേക്കാൾ മതം ജനങ്ങളുടെ നിത്യജീവിതത്തിൽനിന്ന് അഭിന്നമായിത്തീന്നിട്ടുണ്ടെന്നുള്ള ഒരു വസ്തുതയാണ്. എന്നു മാത്രമല്ല, ഇൻഡ്യയിൽ സഞ്ചരിക്കയും ഇവിടുത്തെ താഴ്ന്ന ജാതിക്കാരുടെ സ്ഥിതി നല്ലവണ്ണം പരിശോധിക്കുകയും ചെയ്യുമ്പോൾ പാശ്ചാത്യരാജ്യങ്ങളിൽ സഞ്ചരിക്കുമ്പോളുണ്ടാകുന്നതിനേക്കാൾ ക്രസ്തുദേവനേയും അദ്ദേഹത്തിൻെറ ജീവിതം, ഉപ

ദേശം എന്നിവയെയും കുറിച്ചുള്ള സ്മരണ ഒരുവനുണ്ടാകുന്നതാണെന്നു എന്റെ സ്വന്ത അനുഭവംകൊണ്ട് എനിക്കു ഉറപ്പായിപ്പറയുവാൻ കഴിയും.

ക്രിസ്തുമതം പറയത്തക്കവണ്ണം ഇന്ത്യയുടെ മർമ്മങ്ങളിൽ പ്രവേശിക്കയൊ ഭാരതീയരുടെ ആശയങ്ങളെ പുഷ്ടിപ്പെടുത്തുകയോ, ഇവിടത്തെ സാധാരണജനങ്ങളുടെ മേൽ പ്രബലമായി ശക്തി പ്രദർശിപ്പിക്കയൊ ചെയ്തിട്ടില്ലെങ്കിലും, ആകപ്പാടെ നോക്കിയാൽ ഹിന്ദുവർഗ്ഗം ഒട്ടുക്കു തന്നെ പാശ്ചാത്യരേക്കാൾ ക്രിസ്തുദേവന്റെ ഉപദേശങ്ങളെ അനുസരിക്കുന്നുണ്ടെന്നാണ് എന്റെ അനുഭവംകൊണ്ടു കാണുന്നതു്. ക്രിസ്തുദേവൻ ഇവിടെ വരികയൊ ഇവിടെയുള്ള ജനങ്ങളുടെ ഇടയിൽ താമസിക്കയൊ ചെയ്തിട്ടില്ല ഇതു് ഇങ്ങിനെ വന്നിട്ടുള്ളതു്. പിന്നെ എന്തെന്നാൽ അദ്ദേഹം ഉപദേശിക്കയും സ്വജീവിതത്തിൽ അനുഷ്ഠിക്കയും ചെയ്തിട്ടുള്ളതെല്ലാം, ഹിന്ദുക്കൾ പാശ്ചാത്യരുടെ അഭിമാനഹേതുവായ ധനൈശ്വര്യത്തേക്കാൾ അധികമധികം അഭിമാനത്തോടെ ആദരിച്ച് അംഗീകരിച്ചുവരുന്ന ആ സനാതനമതത്തിന്റെ അംശം മാത്രമായതുകൊണ്ടാണ്.

ഒരു വേദാന്തിയുടെ നിലയിൽ ക്രിസ്തുദേവനേയും അദ്ദേഹത്തിന്റെ ഉപദേശങ്ങളേയും എനിക്കു ഹൃദയംഗമമായി ഗ്രഹിക്കുവാൻ കഴിയും. എന്നാൽ ആ മഹാപുരുഷന്റെ ആശ്ചര്യജനകമായ ജീവിതം ഇന്നു ക്രിസ്ത്യൻ സഭക്കാർ വ്യാഖ്യാനിക്കുന്ന അർത്ഥത്തിൽ ഞാൻ അംഗീകരിക്കുന്നില്ല. വേദങ്ങൾ, ഉപനിഷത്തുകൾ, ഗീത, ശ്രീരാമകൃഷ്ണകഥാമൃതം, ശ്രീവിവേകാനന്ദഗ്രന്ഥാവലി ഇവയിൽ കാണുന്ന വേദാന്തോപദേശങ്ങളിൽകൂടി നമുക്ക് എല്ലാം ആത്മീയമഹാപുരുഷന്മാരുടേയും—അവർ ക്രിസ്ത്യാനികളായാലും, ഹിന്ദുക്കളായാലും, മഹമ്മദന്മാരായാലും, ജൂതന്മാരായാലും—യഥാർത്ഥമഹിമ ഏറക്കുറെ മനസ്സിലാക്കുവാൻ കഴിയുന്നതുകൊണ്ട് എനിക്ക് എന്നെത്തന്നെ ഒരു വേദാന്തി എന്നു വിളിക്കുന്നതിൽ വളരെ സന്തോഷവും അഭിമാനവും ഉണ്ട്.

ഹിന്ദുക്കളായ നമുക്കു നമ്മുടെ സ്വന്ത മഹർഷിമാരും അവതാരപുരുഷന്മാരും ഉണ്ട്. എന്നതുകൊണ്ട് ഇതരദേശങ്ങളിലെ മഹർഷിമാരെ ആദരിക്കയും ആരാധിക്കയും ചെയ്യുന്നതിൽനിന്നു യാതൊന്നും നമ്മെ നിരോധിക്കുന്നില്ല.

ഇന്ത്യയിലെ എന്റെ അനുഭവങ്ങളിൽ വേറൊന്ന് ഇവിടെ പരമതദ്വേഷമില്ലായ്മ മാത്രമല്ല സകല മതസ്നേഹവുംകൂടി വത്തിക്കുന്നു എന്നുള്ളതാണ്. ഏതു മതത്തേയും ഭാരതഭൂമി ആദരിക്കുന്നു. ശത്രുഭയം സ്വപ്നംപോലും ഇല്ലാതെ ഇവിടെ ഏതുമതത്തിനും സ്വച്ഛന്ദം പ്രതിഷ്ഠയെ അവലംബിക്കാം. ഏതുമതസ്ഥനെങ്കിലും ആരാധിക്കുന്ന സ്ഥലത്തെ ദൂഷിപ്പിക്കുന്ന കഥകൂടി ഒരു ഹിന്ദു ഒരിക്കലും വിചാരിക്കുന്നതല്ല. ഹിന്ദുക്കളുടെ ദൃഷ്ടിയിൽ സകല ആരാധനസ്ഥലവും പരിശുദ്ധമാകുന്നു.

ഹിന്ദുക്കളുടെ നിലയിൽ നാം പറയുന്നതു "സഹോദര, നിങ്ങൾ നിങ്ങളുടെ രീതിയിൽ ഈശ്വരനെ ഉപാസിച്ചുകൊള്ളുക. എന്നാൽ ഒരു കാര്യം ഞങ്ങൾ നിങ്ങളോടു പറയുന്നു. ഞങ്ങളുടെ മതത്തെ ഉപദ്രവിക്കാതിരിക്കണെ. ഞങ്ങൾ ഞങ്ങളുടെ രീതിയിൽ ആരാധിച്ചുകൊള്ളട്ടെ" എന്നാണ്.

ഇതു പാശ്ചാത്യരുടെ നടപടികളിൽനിന്ന് എത്ര വ്യത്യസ്തമായിരിക്കുന്നു. ഒരു പ്രത്യേകരീതിയിലുള്ള ആരാധനാക്രമം അംഗീകരിക്കായ്കനിമിത്തം സ്ത്രീപുരുഷന്മാരെ ആയിരമായിരമായി തീയിലിട്ടു ചുട്ട ആ കാലം ഇനിയെങ്കിലും അസ്തമിച്ചുവല്ലോ! ഈശ്വരാ രക്ഷിക്കു! ഭാരതീയരുടെ ഈ പരമതസഹിഷ്ണുത്വവും പരമതദ്വേഷരാഹിത്യവും പാശ്ചാത്യർ കണ്ടുപഠിക്കട്ടെ. ഭാഗ്യവശാൽ പൌരസ്ത്യസമ്പർക്കംകൊണ്ടു പാശ്ചാത്യലോകം ഈ പാഠം പഠിക്കുവാൻ ഇപ്പോൾ തുടങ്ങിയിരിക്കുന്നു. പൂർവ്വകാലത്തു മതദ്വേഷം നിമിത്തം പരമതസ്ഥന്മാരെ വധിക്കുവാൻ ഉപയോഗിച്ചുവന്ന നീചമാർഗ്ഗങ്ങളെ ഭയസംഭ്രമത്തോടുകൂടി അവലോകനം ചെയ്യാത്ത ഒരു ക്രിസ്ത്യാനിയെങ്കിലും ഇന്നുണ്ടോ? ഇന്നു നമുക്കതു വിശ്വസിക്കാൻകൂടി വഹിയാ. എന്നാൽ സ്പെയിനിൽ ഒരു സ്ഥലത്തുതന്നെ മുപ്പത്തിഓരായിരത്തിലധികമാളുകളെ ജീവനോടെ ചുട്ടതായി റിക്കാർട്ടുകൊണ്ടു കാണുന്നു. ഇതെല്ലാം ചെയ്തതു് ഇസബെല്ലാ മഹാറാണി പറയുംപോലെ "ക്രിസ്തുദേവന്റേയും കന്യാമാതാവിന്റേയും സ്നേഹത്തിനു വേണ്ടിയായിരുന്നു".

ക്രിസ്ത്യൻ സഭയുടേയും ക്രിസ്തീയാത്മത്യാഗികളുടേയും കഥ ഒരു പരിതാപകരമായ കഥയാണ്. അതു് ഒരു പഴയ കഥയാണ്. ഇനി നാം അതു കുത്തിയുണത്തിക്കൊണ്ടു വരേണ്ടാ. ക്രിസ്തുദേവന്റെ

അനുഗാമികൾ എന്നു പറഞ്ഞുനടന്ന ആളുകളുടെ ഈ വികൃതികൾക്കു നമുക്ക് ആ മഹാത്മാവിനേയോ അദ്ദേഹത്തിന്റെ ഉപദേശങ്ങളേയോ കുററപ്പെടുത്തിയിട്ടും ആവശ്യമില്ല. എന്നാൽ ഇങ്ങിനെ ഒരു ചോദ്യത്തിനു് അവകാശമുണ്ടു്. നമ്മുടെ കൃസ്തീയ സഹോദരങ്ങൾ നമ്മെ വിശ്വസിപ്പിക്കാൻ ശ്രമിക്കുന്നതുപോലെ കൃസ്തീയനാഗരീകത്വം ആകപ്പാടെ പൂർണ്ണവിജയമായിട്ടാണോ സ്ഥിതി ചെയ്യുന്നതു്? ക്ലാസ്സുവിഭാഗം, ധനോപാസന, (Mammon worship) പരപീഡ, പരസ്പരമത്സരം — ഈ ദോഷങ്ങളെല്ലാം പാശ്ചാത്യസമുദായങ്ങളുടെ അധഃപതനഹേതുക്കളായി സ്ഥിതിചെയ്യുന്നു. ഇതിനെല്ലാം ഞങ്ങൾ കുററം പറയുന്നില്ല. പക്ഷേ ഇതരസമുദായങ്ങളിലേക്കു് ഉൽകൃഷ്ടനാഗരീകത്വം അവതരിപ്പിക്കുവാൻ ഉപദേശികളെ അയയ്ക്കുന്ന ചർച്ചുകൾക്കും സ്വന്തരാജ്യങ്ങളുടെ മാലിന്യം കളയുവാൻ ഇതുവരെ കഴിഞ്ഞിട്ടില്ലെന്നുള്ള വസ്തുത മാത്രമേ പ്രസ്താവിക്കുന്നുള്ളു. ഇതുകൊണ്ടാണു് പാശ്ചാത്യരിൽതന്നെ പലരും ചർച്ചിൽ അവിശ്വാസികളായി കൃസ്തുദേവന്റെ ജീവിതത്തിനും ഉപദേശങ്ങൾക്കും കുറേക്കൂടി ഉൽകൃഷ്ടങ്ങളായ വ്യാഖ്യാനം ലഭിക്കുന്നതിനു ആകാംക്ഷയോടെ അന്യദേശങ്ങളിലേക്കു ദൃഷ്ടിപതിപ്പിക്കുന്നതു്.

ഈ സ്ത്രീപുരുഷന്മാർക്കു നൽകുന്നതിനായി ഭാരതഭൂമിക്കു് ഒരു സന്ദേശമുണ്ടെന്നു് ഇനി നമുക്കു് ഉറപ്പായി പറയരുതേ? ആത്മീയവിഷയങ്ങളിൽ ഭാരതഭൂമിക്കു പടിഞ്ഞാററരിൽനിന്നു പഠിക്കുവാൻ ഒന്നുംതന്നെ ഇല്ല. നേരെമറിച്ചു് ഇന്ത്യയ്ക്കു പാശ്ചാത്യരെ പഠിപ്പിക്കുവാൻ വളരെ ഉണ്ടുതാനും. ഹിന്ദുമതമിടിച്ചുപൊളിച്ചു തൽസ്ഥാനത്തു സ്വമതപ്രതിഷ്ഠചെയ്യുവാൻ ശ്രമിക്കുന്നതിനുമുമ്പു കൃസ്ത്യൻ മിഷ്യനറിമാരെല്ലാവരും ഈ കാര്യം ഓർത്തുകൊള്ളട്ടെ. പാശ്ചാത്യലോകത്തിനു പൌരസ്ത്യലോകത്തിന്റെ സന്ദേശം അത്യന്താപേക്ഷിതമായിരിക്കുന്നു.

ആ സന്ദേശം ഇവിടെനിന്നു പുറപ്പെട്ടു കഴിഞ്ഞു. ഇപ്പോഴും അതു് പൊയ്ക്കൊണ്ടേ ഇരിക്കുന്നു. ശ്രീമദ്വിവേകാനന്ദസ്വാമികളുടേയും തദനുയായികളുടേയും ശ്രമങ്ങൾക്കു നമസ്കാരം. പശ്ചിമലോകത്തു രാമകൃഷ്ണമിഷ്യൻ ചെയ്യുന്ന വേല ഇപ്പോൾ ഒരു വലിയതോതിൽ പ്രത്യക്ഷമാകുകയില്ലായിരിക്കാം. ഒരു പ്രത്യേകമിഷ്യനായെടുത്താൽ പശ്ചിമലോകത്തു നമ്മുടെ സ്ഥിതി വളരെ അപ്രധാന

മായിരിക്കാം. എന്നാൽ ഭൂമി ഒരുക്കി വിത്തുവിതച്ചു കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ അവിടെ വേലചെയ്യുന്ന നമ്മുടെ സ്വാമിമാർ ആ ചെറുചെടിയെ നനച്ചു രക്ഷിച്ചുവരുന്നു. കൂടെക്കൂടെ അവക്കു നല്ല വിളവു കിട്ടുന്നുമുണ്ട്.

സ്വാമി വിവേകാനന്ദന്റെ ചൈതന്യവും ശക്തിയും ഇന്ന് ഏതെല്ലാം വഴി പ്രവഹിക്കുന്നു എന്ന് ആക്കു പറയാൻ കഴിയും? അദ്ദേഹത്തിന്റെ പേരു എല്ലായിടത്തും കാണുകയില്ലായിരിക്കാം. പക്ഷെ ഫലംകൊണ്ടു നുക്കു വൃക്ഷമറിയാം. വേദാന്തം ഇന്നു പാശ്ചാത്യലോകത്തു പല വേഷത്തിൽ പ്രസംഗിച്ചുവരുന്നു. പൌരസ്ത്യോപദേശങ്ങൾ പ്രചരിപ്പിക്കുന്നതിനുള്ള ശ്രമങ്ങൾ പാശ്ചാത്യലോകത്ത് ഏറെക്കുറെ എല്ലായിടത്തും നടന്നുവരുന്നു. നവീനാശയസംഘം, ക്രിസ്ത്യൻ സയിൻസ്, ക്രിസ്ത്യൻ യോഗം ഇതെല്ലാം ഒരേ തടിയുടെ പല ശാഖകൾ തന്നെയാണ്. ഒരു പൌരസ്ത്യന്റെ നിലയിൽനിന്നു നോക്കിയാൽ ഈ ഉപദേശങ്ങളിലൊന്നും പുത്തനായി ഒന്നും കാണുകയില്ല. ഇതെല്ലാം ഹൈന്ദവവേദങ്ങളിൽ പല സ്ഥലത്തുനിന്നും എടുത്തു കൂട്ടിയിട്ടുള്ള ഉപദേശശകലങ്ങൾ മാത്രമാണ്. ഇന്നും സ്വാമി വിവേകാനന്ദന്റെ ശക്തി ഒരായിരം മാർഗ്ഗങ്ങളിൽകൂടി പ്രവർത്തിക്കുന്നതായി കാണാം.

സ്വാമി വിവേകാനന്ദന്റേയും അദ്ദേഹത്തിന്റെ സഹോദരസന്യാസിമാരുടേയും സമ്പർക്കത്താൽ എത്ര ആളുകളുടെ ജീവിതക്രമത്തിനു മാററം സംഭവിച്ചിട്ടുണ്ടെന്ന് ആക്കു പറയാൻ കഴിയും? ശ്രീരാമകൃഷ്ണപരമഹംസനെ ഈശ്വരന്റെ ഒടുവിലത്തെ അവതാരമായി പോലും വളരെ ആളുകൾ അംഗീകരിച്ചിരിക്കുന്നു എന്നു കേൾക്കുമ്പോൾ ആക്കാണ് ആശ്ചര്യമുണ്ടാകാത്തതു്? എന്നാൽ ഇവരുടെ സംഖ്യ നമുക്ക് അറിഞ്ഞുകൂടാ. നാം അറിയുകയുമില്ല. എന്നാൽ ശ്രീരാമകൃഷ്ണന്റെ സ്വന്ത വാക്കുകൾ സഫലമായി എന്നു മാത്രം നമുക്കറിയാം. പാശ്ചാത്യന്മാരിൽ പലരും അദ്ദേഹത്തെ ആരാധിക്കുമെന്നതു ഫലിച്ചു. പല പാശ്ചാത്യഗൃഹങ്ങളിലും ശ്രീമദ്വിവേകാനന്ദസ്വാമികളുടേയും ശ്രീരാമകൃഷ്ണന്റേയും പടങ്ങൾ ബലിപീഠങ്ങളിൽവെച്ച് ആരാധിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. പല ക്രിസ്ത്യൻ ഗൃഹങ്ങളിലും ഇന്നു ഭഗവൽഗീത ക്രസ്തീയവേദപുസ്തകത്തോടൊരുമിച്ചു വെച്ച് ആദരിച്ചുവരുന്നു.

പാശ്ചാത്യഭക്തന്മാരിൽ പലരും ഇന്ത്യയിൽ വന്നിട്ടില്ല. അതിദീർഘമായ ഒരു യാത്രചെയ്യുവാൻ എളുപ്പവുമല്ല. എങ്കിലും അധികമാളുകൾ ഇന്ത്യയെ ഒരു പുണ്യസ്ഥലമായി പരിഗണിച്ചുവരുന്നു എന്ന് എനിക്കറിയാം. അവരോരോരുത്തരും ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ ഈ തീർത്ഥയാത്രക്ക് ആകാംക്ഷയോടെ കാത്തിരിക്കുന്നു. അവർക്ക് ഇന്ത്യ വേദങ്ങളുടേയും വൈദികമഹർഷിമാരുടേയും വാസഭൂമിയാണെന്നു മാത്രമല്ല അതു ശ്രീരാമകൃഷ്ണദേവൻ ജീവിച്ചു തത്വോപദേശം ചെയ്തതും സ്വാമി വിവേകാനന്ദൻ ജനിക്കയുംചെയ്ത വിശുദ്ധതരലോകമായിട്ടാണു തോന്നുന്നത്. അങ്ങിനെയുള്ളവർ തന്നത്താൻ ഹിന്ദുക്കൾ—ക്രിസ്ത്യാനികളെന്നല്ല—എന്നു വിളിക്കുന്നതും സൌകര്യമുള്ളപക്ഷം ഇന്ത്യയെ സന്ദർശിക്കണമെന്ന് ആകാംക്ഷയോടെ വർത്തിക്കുന്നതും സഹജമാണല്ലോ.

എന്നാൽ നാം ഹിന്ദുക്കളാണെന്നു വിളിക്കണമോ? ക്രിസ്ത്യാനികളെന്നു വിളിക്കണമോ? ഒരു അവതാരം സ്വീകരിക്കണമോ? എന്നുള്ള കാര്യത്തെപ്പററി ആലോചിച്ച് ബുദ്ധിമുട്ടേണ്ട ആവശ്യം ഇല്ല. ഒരു അവതാരത്തെ ആദരിക്കുന്നവൻ എല്ലാ അവതാരത്തേയും ആദരിക്കുന്നു. എന്തെന്നാൽ അതെല്ലാം ഒരേ ചൈതന്യത്തിൽനിന്നുണ്ടായതാണ്.

ശ്രീരാമകൃഷ്ണനെ ഈശ്വരന്റെ ഒടുവിലത്തെ അവതാരമായി അംഗീകരിക്കുന്നത് അദ്ദേഹത്തിൽ ഭൂതകാലാശയങ്ങളുടെ പൂർത്തിയും സകല ലൌകികസംസ്കാരത്തിന്റെയും ആത്മീയാഭിവൃദ്ധിയുടേയും പരമാവസ്ഥയും നാം കാണുന്നതുകൊണ്ടാണ്. സ്വാമി വിവേകാനന്ദന്റെ ഉപദേശം ഈ യുഗത്തിലെ ധർമ്മസംഹിതയായി നാം അംഗീകരിക്കുന്നത് അദ്ദേഹത്തിന്റെ ഉപദേശത്തിൽ എല്ലാ യുഗങ്ങളിലും മനുഷ്യർക്കു ലഭിച്ചിട്ടുള്ള ജ്ഞാനം, സകല മതമർമ്മമായ മൂലതത്വം അടങ്ങിയിരിക്കുന്നതുകൊണ്ടാണ്. അദ്ദേഹം പാശ്ചാത്യലോകത്തേക്കു കൊണ്ടുവന്നത് അദ്ദേഹത്തിന്റെ ആചാര്യദേവൻ ഭാരതഭൂമിയിൽ പുനർജ്ജീവിപ്പിച്ച പൌരാണിക ഋഷിയുപദിഷ്ടമായ സനാതനധർമ്മം എന്ന ഹിന്ദുക്കളുടെ മതമായ അനാദിതത്വം തന്നെയായിരുന്നു. അതിനാൽ ഹിന്ദുമതം സ്വീകരിക്കുന്നതുകൊണ്ടു ക്രിസ്തീയലോകത്തു ജനിച്ച നമുക്കു യാതൊന്നും നഷ്ടമാകുന്നില്ല. ഹിന്ദുമതസ്വീകരണമെന്നാൽ വിശാലതാവ്യാപ്തി അഥവാ വികാസമാ

കുന്നു. എന്തെന്നാൽ ഇപ്പോഠ നമുക്ക എല്ലാ പുണ്യസ്ഥലങ്ങളിലും ആരാധന നടത്താം. എല്ലാ ഋഷീശ്വരന്മാരേയും ആദരിക്കാം; സകല തത്വദൎശനകാംക്ഷിയോടും ഒരുമിച്ചിരുന്ന് ഈശ്വരോപാസനം നടത്താം.

ഇതിൽ കൂടുതലായി എന്റെ ഇന്ത്യൻ അനുഭൂതികളെപററി ഞാൻ നിങ്ങളോട്ട് എന്താണു പറയേണ്ടതു്? ഋഷിമാരുടേയും മഹഷിമാരുടേയും പാദസ്പൎശംകൊണ്ട പരിപൂതമായ ഈ രാജ്യത്തു്—സകല കാലങ്ങളിലും ബ്രഹ്മസത്യം ജഗന്മിഥ്യേതിതത്വം മനുഷ്യഹൃദയത്തിൽ മാഞ്ഞുപോകാതെ ഇരുന്നിട്ടുള്ള ഈ ഭാരതഭൂമിയിൽ; മനുഷ്യരുടെ രക്ഷക്കുവേണ്ടി ഭഗവാൻ നിരന്തരം മനുഷ്യരൂപത്തിൽ അവതരിക്കാറുള്ള ഈ പുണ്യഭൂമിയിൽ—പാശ്ചാത്യലോകജാതനായ ഒരുവനു വരുവാനിടയായതുതന്നെ ഒരു മഹാഭാഗ്യമല്ലെ? സ്വാമി വിവേകാനന്ദൻ നമ്മോടു പറഞ്ഞിട്ടുള്ളതുപോലെ, സകല മനുഷ്യരും കൎമ്മമോചനത്തിനു വേണ്ടി വരേണ്ട ലോകമല്ലെ ഇതു്. ഈ രാജ്യത്തു വരുന്നതുതന്നെ ഒരു വലിയ അനുഭവമാണ്. എനിക്ക സിദ്ധിച്ചതുപോലെ കാലാന്തരത്തിൽ ഇനിയും പല പാശ്ചാത്യഭക്തന്മാൎക്കും ഇവിടെ വന്ന് ഇവിടുത്തെ ആളുകളോടു സ്വാതന്ത്ര്യമായി പെരുമാറുവാനുള്ള ഭാഗ്യം ഉണ്ടാകുമെന്നു ഞാൻ ആശിക്കുന്നു. ഇതു് ഒരുപക്ഷെ അസാദ്ധ്യമായിത്തീൎന്നാൽതന്നെയും ശ്രീമദ്വിവേകാനന്ദസ്വാമികളാൽ ആരബ്ധമായ രാമകൃഷ്ണമിഷ്യൻ പാശ്ചാത്യലോകത്തു ചെയ്തുവരുന്ന ശ്രമം നിശ്ചയമായി തത്വദൎശനകാംക്ഷികളായ യഥാൎത്ഥഭക്തന്മാൎക്ക് അത്യന്തം ഉപകാരപ്രദമായി തീരുമെന്നാണ് എന്റെ വിശ്വാസം.

മഹൽകൃത്യങ്ങഠ പലതും ചെയ്തുകഴിഞ്ഞിട്ടുണ്ട്. എന്നാൽ കൃസ്തുദേവന്റെ സ്വന്തവാക്കുകളിൽ പറയുകയാണെങ്കിൽ,

"വാസ്തവത്തിൽ വിളവ് വളരെ മഹത്തു്. എന്നാൽ വേലക്കാർ വളരെ കുറച്ച്, അതുകൊണ്ട ഫലനാഥനായ സൎവ്വേശ്വരനോട് ഇനിയും വേലക്കാരെ കൂടുതലായി അയക്കുവാൻ നിങ്ങഠ പ്രാൎത്ഥിക്കുവിൻ"

ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും ഇന്ത്യക്കുവേണ്ടി മാത്രമല്ല വന്നതു്. ദുഷ്ടശക്തികഠക്കടിമപ്പെട്ടു കിടുകിടുത്തുകൊണ്ടിരുന്ന ലോകത്തെ രക്ഷിക്കുവാനായിട്ട് അവർ വന്നു. വിളവു് എല്ലാ

രാജ്യങ്ങളിലും സമ്പാദിക്കപ്പെടണം. എന്തെന്നാൽ ശ്രീമദ്വിവേകാനന്ദസ്വാമികൾ തന്റെ ഹിന്ദുസഹോദരങ്ങളെ കാഹളം വിളിച്ചറിയിച്ചതു് അവർ ഭൂമിയുടെ നാലു പരിധികളിലും അവരുടെ ആത്മീയധർമ്മം പ്രസംഗിച്ച് അവരുടെ ധർമ്മം നിർവ്വഹിച്ചു ലോകാഭിവൃദ്ധിയെ സഹായിച്ച് എന്തെങ്കിലും പഠിപ്പിക്കുവാനുണ്ടെങ്കിൽ, ഭാരതഭൂമിയുടെ ഉപദേശമാണു സർവ്വശ്രേഷ്ഠമെന്ന് അവർ മറക്കാതിരിക്കട്ടെ! ഭാരതീയരുടെ മതത്തിന് ഒന്നിനു മാത്രമേ സകല ജനങ്ങളുടേയും ഹൃദയത്തിൽ ശാന്തിയും സംതൃപ്തിയും പ്രതിഷ്ഠിക്കുവാൻ കഴിയുകയുള്ളു".

(കേരളീയയുവജനമിത്രത്തിൽനിന്നു)

ഈ അമേരിക്കന്റെ പ്രസംഗത്തിൽനിന്നും യഥാർത്ഥ ക്രിസ്തുമതം, സനാതനമതത്തിൽനിന്നും ഭിന്നമല്ലെന്നു വന്നുകൂടുന്നില്ലയോ? ദുഷിച്ചു നാറിയ ക്രിസ്തുമതത്തിന്റെ നേരെ ഇങ്കർസാൾ പറയുന്നതു നോക്കുക:—

"കാലം മാറിപ്പോയി. മനുഷ്യരെല്ലാവരും ചിന്താവചനകാര്യങ്ങളിൽ ആത്യന്തികമായ സ്വാതന്ത്ര്യം ഇച്ഛിച്ചുതുടങ്ങിയിട്ട് അനേകം ദശവർഷങ്ങൾ എന്നല്ല ശതവർഷങ്ങളും കഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് ഒരുവൻ എത്രതന്നെ യോഗ്യനായിരുന്നാലും അവന്റെ വാക്കുകളും പ്രവൃത്തികളും ഇതരന്മാർ സംശയലേശംകൂടാതെയും ചിന്താശൂന്യരായിട്ടും ആദരിക്കുമെന്നു വിചാരിപ്പാൻ ന്യായമില്ല. സർവ്വരുടേയും ശേമുഷീനികഷത്തിൽ ബലമായി സങ്കർഷണംചെയ്തതിനു ശേഷമേ ചിന്താരത്നം സുപ്രതിഷ്ഠിതമാകുംവിധം വൈമല്യത്തെ അർഹിക്കുന്നോ ഇല്ലയോ എന്നു തീർച്ചചെയ്യാൻ നിവൃത്തിയുള്ളു. ക്രിസ്തീയവേദപുസ്തകംതന്നെ പല മഹാമാന്യന്മാരുടേയും നിരതിശയമായ ആലോചനാശക്തിയുടെ ഫലമാണ് എന്നു അവർ ഓർക്കണം. എന്നാൽ അതു് ഈശ്വരപ്രബോധിതന്മാരായ മനുഷ്യരാൽ രചിതമാണെന്നും ഈശ്വരേച്ഛ അതിലാണ് അടങ്ങിയിരിക്കുന്നതെന്നും അതു് പരിപൂർണ്ണവും നിർദ്ദുഷ്ടവും ഭാഗാംശശഃ പരിശോധിച്ചാലും വാസ്തവികമാണെന്നും, അതു് ധർമ്മ്യങ്ങളും പുണ്യങ്ങളുമായ സർവ്വവാസ്തവങ്ങൾക്കും നിദാനഭൂതവും പ്രമാണഭൂതവുമാണെന്നും, അതു് മാനുഷികനാവത്തിന്റെ മാർഗ്ഗദർശകമെന്നു മാത്രമല്ല നക്ഷത്രവുംകൂടിയാണെന്നും

മനുഷ്യന് ഏകോപദേശമായ അതു് പ്രാകൃതികതമഃപൂരത്തിലെ അദ്വിതീയമായ അലാതകദീപമാണെന്നും ഘോഷിക്കുന്നതു്, സ്വതന്ത്രബുദ്ധികളും നിഷ്പക്ഷപാതികളും ആയവൎക്കു് അത്ര സമ്മതമല്ല.

* * *

ക്രിസ്തുമതക്കാർ അവരുടെ ശത്രുക്കളെ സ്നേഹിക്കുന്നു എന്നു പറയുന്നു. എന്നാൽ ഞങ്ങൾക്കവരോടു് പറവാനുള്ളതു ശത്രുക്കളെ സ്നേഹിക്കണമെന്നോ സ്നേഹിതന്മാരോടു് സ്നേഹമുള്ളവരായിരിക്കണമെന്നോ അല്ല. അവർ അഭിപ്രായവ്യത്യാസമുള്ളവരെ നിഷ്കപടമായ നീതിയോടുകൂടി ആചരിക്കണമെന്നു മാത്രമാണു്. ഞങ്ങൾക്കു മാപ്പുതരണമെന്നു ഞങ്ങൾ ആവശ്യപ്പെടുന്നില്ല. ക്രിസ്തീയർ അവൎക്കു മാപ്പുകിട്ടേണ്ട ആവശ്യമില്ലാത്തവിധത്തിൽ പ്രവൃത്തിക്കണമെന്നു മാത്രമേ ഞങ്ങൾ ആഗ്രഹിക്കുന്നുള്ളു.

* * *

ധൎമ്മശാസകന്മാരിൽ ചിലൎക്കു മാമൂലിനെ ഉപേക്ഷിച്ചു സ്വതന്ത്രന്മാരാകുന്നതിനു ധൈൎയ്യവും ബുദ്ധിശക്തിയും ഉണ്ടു്. എന്നാൽ മിക്കവരും മാമൂലിനു കീഴടങ്ങുകയാണു് ചെയ്യുന്നതു്. സ്വബുദ്ധികൊണ്ടാലോചിച്ചു തീർച്ചപ്പെടുത്തിയിട്ടുള്ളതല്ല അവർ പറയുന്നതു്. അന്യന്മാരുടെ ആശയങ്ങളെ പുനഃഗൎജ്ജിക്ക മാത്രമേ അവർ ചെയ്യുന്നുള്ളു. അതീതകാലപൎയ്യടനശീലംകൊണ്ടു് മരുപ്രായമായ ഇടുങ്ങിയ പന്ഥാക്കളിൽകൂടി നിസ്സംശയം സഞ്ചരിക്കുന്നതിനല്ലാതെ മറ്റൊന്നിനും അവർ പ്രാപ്തരല്ല. രണ്ടു വശങ്ങളിലുമുള്ള ഉദ്യാനങ്ങളും വയലുകളും അവരിൽ യാതൊരു മനോവികാരത്തേയും ജനിപ്പിക്കുന്നില്ല. നീലലോഹിതാഭങ്ങളായി രമണീയങ്ങളായിരിക്കുന്ന കുന്നുകളിലേക്കു നോക്കുകയോ തരംഗിണികളിലെ മഞ്ജുസ്വനങ്ങൾ കേൾക്കുകയോ അവൎക്കു ചെയ്തുകൂടാ. രജസ്തമോമയമായ പന്ഥാവിൽതന്നെ മനുഷ്യാധഃപതനം, സ്വൎഗ്ഗധ്വംസനം, മോക്ഷലബ്ധ്യുപായം, പുനരുത്ഥാനം, പ്രായശ്ചിത്തം, ഉദ്ധൃതന്റെ സൗഖ്യം, നഷ്ടന്റെ ദുഃഖം മുതലായവ മാത്രം വിചാരിച്ചുകൊണ്ടുനില്ക്കണം. ഇപ്രകാരമുള്ള ദുൎഘടപ്രമേയങ്ങളെപ്പറ്റി പുതുതായി യാതൊന്നും അവർ പറയരുതു്. ചത്തുപോയ മനുഷ്യരുടെ ഗ്രന്ഥങ്ങളിൽനിന്നും ഉദ്ധരിക്ക മാത്രമേ ആകാവൂ. ജ്ഞാനസ്നാതന്മാരല്ലാത്തവരുടെ ദുഃഖങ്ങളെപ്പറ്റിയും, നാടകങ്ങൾ നൃത്തങ്ങൾ മുതലായവ കാണുകയും ഞായറാഴ്ച ദിവസം

വസന്തരമണീയമായ ആരാമത്തിൽവെച്ച് മധുപാനം ചെയ്കയും പുരോഹിതന്മാരെ പരിഹസിക്കുകയും ചെയ്യുന്ന ജനങ്ങളുടെ പാപങ്ങളെപ്പററിയും എത്ര വാക്സാമർത്ഥ്യത്തോടുകൂടി പ്രശംസിക്കുന്നുവോ അത്രയ്ക്ക് അവർ മഹനീയതയുള്ള ഉപദേശിമാരായിരിക്കും.

* * *

ഈ ഉപദേശികളെ സ്വതന്ത്രരാക്കുന്നതിനുവേണ്ടി എന്തെങ്കിലും ചെയ്യേണ്ടതത്യാവശ്യമാകുന്നു. യാതയാമങ്ങളായ ധർമ്മാഭ്യാസങ്ങളെ മാത്രം അനുഷ്ഠിച്ചുകൊണ്ടു പള്ളി മൂലയിലുമിരിക്കാതെ പുറത്തിറങ്ങി ലോകത്തെ പര്യവേക്ഷണം ചെയ്യുന്നതിന് അവരെ അനുവദിക്കണം. ഈ ഉപദേശിമാരിൽ പലരും അവരുടെ നിഷ്കപടമായ ചർച്ചയുടെ ഫലത്തെ ലോകനന്മക്കുവേണ്ടി വെളിപ്പെടുത്താൻ തയ്യാറാണ്. എന്നാൽ ഭാര്യമാരുടേയും കുഞ്ഞുങ്ങളുടേയും കൈകൾ അവരെ തടുക്കുന്നു. അവക്കു ഭക്ഷണം വേണം. അതുകൊണ്ട് അവരുടെ ഭർത്താക്കന്മാരും അച്ഛന്മാരും തങ്ങൾക്കു നിന്ദ്യങ്ങളായി തോന്നീട്ടുള്ള പല ധർമ്മവ്യവസ്ഥകളേയുംപററി പ്രസംഗിക്കുന്നുണ്ട്. ഗൃഹഭക്ഷ്യവസനങ്ങൾക്കുവേണ്ടി പുരാതനങ്ങളും ബാലിശങ്ങളുമായ അത്ഭുതക്രിയകളെ ന്യായീകരിക്കുന്നതിനും ഇദാനീന്തനങ്ങളും ഉൽകൃഷ്ടങ്ങളുമായ ഉപലബ്ധികളെ അഭിശപിക്കുന്നതിനും അവർ നിർബ്ബന്ധിതന്മാരാകുന്നു. ആധുനികവിചാരണാപഥങ്ങളെ രോധിക്കുന്നതിനും ശാസ്ത്രങ്ങൾകൊണ്ടുണ്ടാവുന്ന അപായങ്ങളെ ചൂണ്ടിക്കാണിക്കുന്നതിനും ജിജ്ഞാസയുടെ ദുഷ്ടതയെ വെളിപ്പെടുത്തുന്നതിനും, തർക്കത്തിന്റെ ദൂഷണപ്രഭാവത്തെ സ്ഫുടീകരിക്കുന്നതിനും അവർ ബലാൽ നിയുക്തന്മാരാകുന്നു. അതുപോലെതന്നെ ധർമ്മം അജ്ഞാനത്തേയും വിശ്വാസത്തേയും മാത്രമാശ്രയിച്ചിരിക്കുന്നുവെന്നും അവർ വ്യക്തമാക്കുവാൻ നിർബ്ബന്ധിതരായിരിക്കുന്നു.

* * *

ഈ ഉപദേശിമാർ ജ്ഞാനത്തെ ലേശംപോലും വർദ്ധിപ്പിക്കുന്നില്ല. അവർ ഒന്നുംതന്നെ ഉണ്ടാക്കുന്നുമില്ല. അവർ ഭിക്ഷാടനംകൊണ്ടാണ് ജീവിക്കുന്നത്. അവക്കു ചിരിയും സുഖാനുഭവങ്ങളും ഇഷ്ടമല്ല. അവർ വിവാഹസമയത്ത് അധികൃതന്മാരെപ്പോലെ പല ദിവ്യകർമ്മങ്ങളും ചെയ്യുന്നു. ശിശുക്കളെ മാമൂദീസാമുക്കുന്നു. മരിച്ച ആൾക്കുവേണ്ടി അവർ വിഫലങ്ങളുമനർത്ഥങ്ങളുമായ പല വാക്കുക

ളും പറയുന്നു. അവിശ്വാസികളുടെ യാതനകളെ അവർ ഉപഹസിക്കുന്നു. കണ്ണുനീരുകളെ അപഹസിക്കുന്നു. സങ്കടങ്ങളെ അവക്ഷേപിക്കുന്നു.

* * *

ഇവർ (ഉപദേശിമാർ) സ്വതന്ത്രന്മാരായല്ലാതെ ഇവക്കു മാനസികസത്യസന്ധത ഉണ്ടാകുവാൻ പ്രയാസമാണ്. അവക്കു ശിക്ഷ കൂടാതെ സ്വാഭിപ്രായത്തെ പ്രകടിപ്പിക്കാൻ കഴിയുന്നതുവരെ നമുക്ക അവരുടെ വിശ്വാസമെന്തെന്നു പറവാൻ സാധിക്കുന്നതല്ല. അവരിൽ പലക്കും അവരുടെ വിശ്വാസത്തിന്റെ ദൂഷ്യം മനസ്സിലായിട്ടുണ്ട്. എങ്കിലും ഇനിമേൽ എന്തുചെയ്യണമെന്നു അവക്കറിഞ്ഞുകൂടാ. തങ്ങൾതന്നെ പരമാർത്ഥാപനിഷത്തായി വ്യവഹരിച്ചുകൊണ്ടിരിക്കുന്ന തത്വം അബദ്ധമാണെന്നു പറയുന്നതിനു അവർ ലജ്ജിക്കുന്നു. അവർ അവരുടെ ജോലി ഉപേക്ഷിച്ചാലും അതു സ്വീകരിക്കുന്നതിനു പലരും ഉണ്ടാകുമെന്നുള്ള വിശ്വാസം അവരെ വളരെ വ്യാകുലപ്പെടുത്തുന്നു. അല്ലെങ്കിൽ നിശ്ചയമായിട്ടും മോക്ഷലബ്ധിക്ക് ബൈബിളിൽപറയുന്ന ഉപായം ശുദ്ധമേ അബദ്ധമാണെന്നും ബൈബിൾ മററു ചില പുസ്തകങ്ങളെക്കാൾ ഒട്ടുംതന്നെ അധികം നന്നല്ലെന്നും, മററു പലതിനേക്കാളും ചീത്തയാണെന്നും അവർ വിളിച്ചുപറയുമായിരുന്നു."

ഏവംവിധം അപഹാസപാത്രങ്ങളായ ഉപദേശിമാരെ യഥാർത്ഥക്രിസ്തുമതം പഠിപ്പിക്കുവാനാണ് സ്വാമികളുടെ ക്രിസ്തുമതഛേദനം ആദ്യന്തം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് എന്നു അതിന്റെ ഉത്ഭവചരിത്രവും "അല്ലയോ ക്രിസ്തീയ പ്രസംഗികളെ!" എന്നു ഗ്രന്ഥാരംഭത്തിലുള്ള സാംബോധനയും സാക്ഷ്യംവഹിക്കുന്നുണ്ട്. ഈ ഗ്രന്ഥത്തിന്റെ ഒന്നാംപതിപ്പ് വെളിയിൽ ഇറങ്ങിയപ്പോൾ അതിന്റെ അനേകം കോപ്പികളെ വില കൊടുത്തുവാങ്ങി ചുട്ടുനശിപ്പിച്ചു കളഞ്ഞതും ഈ ഉപദേശിമാരായിരുന്നു എന്നു പറയുമ്പോൾ ഇവക്ക് ഈ ഗ്രന്ഥത്തോടുള്ള പകയുടെ സ്വഭാവം ഏതാണ്ട് ഊഹിക്കുവാൻ കഴിയും. രണ്ടാംപതിപ്പിൽ ക്രിസ്തുമതഖണ്ഡനമെന്നപേരു ക്രിസ്തുമതനിരൂപണമെന്നു മാററുകയുണ്ടായി.

രക്ഷാസൈന്യത്തിന്റെ സ്ഥാപകനായിരുന്ന ജനറൽ ബൂത്തിനു ഗവമ്മെണ്ടുകളിൽനിന്നും ക്രിസ്തുസഭകളിൽനിന്നും ആദ്യകാലത്തു ഉ

ണ്ടായിട്ടുള്ള ഉപദ്രവം എത്രഭീമവും പൈശാചികവും ആയിരുന്നു എന്നു അദ്ദേഹത്തിന്റെ ചരിത്രത്തിൽനിന്നും കാണാം. രക്ഷാസൈന്യം എന്ന ഒരു പ്രത്യേകവകുപ്പുകാരെ സൃഷ്ടിക്കുവാൻതന്നെ അദ്ദേഹത്തെ പ്രേരിപ്പിച്ച സംഗതി പാതിരിമാരുടേയും, പുരോഹിതന്മാരുടേയും ഇടയിൽ അന്നദ്ദേഹം കണ്ട അധാർമ്മികവൃത്തികൾ ആയിരുന്നുവല്ലോ. പൌരസ്ത്യാദർശങ്ങളിൽ പ്രതിപത്തി ജനിക്കുന്നതിനും ധർമ്മമാർഗ്ഗങ്ങളെ ആരായുന്നതിനും ഒരു നാസ്തികവാദിനിയായിരുന്ന ആനിബെസൻറ് മദാമ്മയെ പ്രേരിപ്പിച്ചതു് അവരുടെ ഭർത്താവായിരുന്ന ഒരു ക്രസ്തീയവികാരിയുടെ അന്ധവിശ്വാസങ്ങളും മൂഢാചാരങ്ങളും ആയിരുന്നില്ലേ? ആ കാരണംകൊണ്ടുതന്നെ സ്വഭർത്താവിനെ ആ സ്ത്രീ പരിത്യജിച്ചില്ലേ? "പാപ്പാമതച്ഛേദനം" എന്നപേരിൽ ഖണ്ഡനപരമായ അനവധി കൃതികൾ മലയാളഭാഷയിൽ ഉണ്ടാകുവാൻതന്നെ കാരണം എന്തായിരുന്നു? എല്ലാംതന്നെ പരിശുദ്ധ ക്രസ്തുമതത്തിന്റെ കുററമായിരുന്നില്ല. പ്രത്യുത, പള്ളികൾ, പുരോഹിതന്മാർ, ഉപദേശികൾ ഇവരുടെ നേതൃത്വത്തിൽ ജനങ്ങൾ നയിക്കപ്പെടുകയും, അന്ധവിശ്വാസങ്ങൾ അവരുടെ ഇടയിൽ വളരുകയും ചെയ്തതുകൊണ്ടു മാത്രമായിരുന്നു.

വില്യംസൺ അന്ധവിശ്വാസത്തേയും അന്തഃകരണദ്ബാധത്തേയും കുറിച്ചു വിവരിച്ചുള്ള ഭാഗങ്ങൾ ഇവിടെ സവിശേഷം സ്മർത്തവ്യമാണ്.

ടാഗോർഖാൻ ചന്ദ്രവർമ്മ "Who was Christ of the bible?" ബൈബിളിലെ ക്രസ്തു ആരാണു? എന്നുള്ള പ്രശ്നത്തെ നിരൂപിക്കുന്ന ഘട്ടത്തിൽ ഇങ്ങിനെ പറയുന്നു:—

"പുതിയ നിയമം വായിച്ചിട്ടുള്ളവരോടും അതു വിശ്വസിച്ചിട്ടുള്ളവരോടും എനിക്ക് ഒരു ചോദ്യംചോദിപ്പാനുണ്ടു്. അതിൽ വർണ്ണിച്ചിരിക്കുന്ന ക്രസ്തു ആരാണ്? ക്രസ്തുവിനെപ്പോലെ ഒരാൾ ജീവിച്ചിരുന്നില്ലെന്നു തെളിയിപ്പാൻ എത്രയും പററിയതെളിവ് പുതിയനിയമംപോലെ വേറെ ഒന്നും ഇല്ല. നാലുസുവിശേഷങ്ങളാണല്ലോ ക്രസ്തുവിന്റെ സത്തയെക്കുറിച്ചു പറഞ്ഞിട്ടുള്ള പ്രമാണങ്ങൾ. ഈ നാലു സുവിശേഷങ്ങളിലും ക്രസ്തുവിന്റെ യൗവനകാലത്തെക്കുറിച്ച് ഒന്നും പറഞ്ഞിട്ടില്ല. അവർ ക്രസ്തു ജനിച്ചതായി പറയുന്നുണ്ടു്. അതുതന്നെ രണ്ടുപ്രകാരം തെളിവായി പറയുന്നുള്ളു. വീണ്ടും അവർ ക്രസ്തുവിനെ

പ്പററിപ്പറയുന്നതു് പന്ത്രണ്ടാമത്തെ വയസ്സുമുതൽക്കാണ്. പിന്നീടു മുപ്പതു വയസ്സു പ്രായമായപ്പോഴും ക്രിസ്തുവിനെപ്പററിപ്പറയുന്നു. ദൈവപ്രബോധിതന്മാരെന്നു അറിയപ്പെടുന്ന ഈ സുവിശേഷകർത്താക്കന്മാർ ക്രിസ്തുവിൻെറ അവതാരകഥയിൽതന്നെ അഭിപ്രായവ്യത്യാസമുള്ളവരാണ്. ഇവരിൽ രണ്ടുപേർ ഈ സംഗതിയിൽ മിക്കവാറും മൂകതയെ ഭജിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ അത്ഭുതജന്മത്തെക്കുറിച്ച് ഒന്നും പറഞ്ഞിട്ടില്ല. യേശുവിൻെറ ജനനകഥ ഒന്നുകിൽ തീരെ അപ്രധാനമോ അഥവാ സാധാരണമോ ആയിരുന്നതുകൊണ്ടായിരിക്കാം അവർ ഒന്നും പറയാതിരുന്നതു്. എന്നാൽ ജനനത്തെക്കുറിച്ചു മററു രണ്ടുപേർ പറയുന്നതോ? പരസ്പരവിരുദ്ധമായിട്ടും.

* * *

നാലു സുവിശേഷവും യഥാർത്ഥമാണെന്നു വാദത്തിനുവേണ്ടി സമ്മതിച്ചാൽ തന്നെയും, അക്കാലത്തു ജീവിച്ചിരുന്ന ചരിത്രകാരന്മാർ ക്രിസ്തുവിനെക്കുറിച്ച് അനുകൂലമായോ പ്രതികൂലമായൊ ഒന്നുംതന്നെ പറഞ്ഞു കാണാത്തതു് അത്യത്ഭുതമായി വിവേകബുദ്ധിയുള്ളവർ വിചാരിക്കുന്നു. ഹിരോദാവ് എന്നൊരു ശിശുഘാതകൻ യേശുവിൻെറ ജനനകാലത്തു് ആ രാജ്യത്തുള്ള ശിശുക്കളെപ്പിടിച്ചു കൊന്നതിനെക്കുറിച്ചോ യേശുവിനെ ക്രൂശിച്ചപ്പോൾ കുറെനേരം ഭൂമി അന്ധകാരത്തിൽ ആണ്ടുപോയതിനെക്കുറിച്ചോ പ്രസ്താവിക്കുവാൻ അക്കാലത്തെ ചരിത്രകാരന്മാർ ഒരു തുള്ളി മഷിപോലും ഉപയോഗിച്ചതായിക്കാണുന്നില്ല. ചരിത്രകാരന്മാർ, തത്വജ്ഞാനികൾ രാജ്യതന്ത്രജ്ഞന്മാർ മുതലായി അക്കാലത്തു ജീവിച്ചിരുന്നവരുടെ കണ്ണുകൾ എല്ലാം അടഞ്ഞുപോകത്തക്കവണ്ണം ആണോ മിശിഹാ മനുഷ്യരൂപത്തിൽ മനുഷ്യമദ്ധ്യത്തിൽ മനുഷ്യരുടെ രക്ഷക്കായി ജനിച്ചതു്?

ചരിത്രപര്യടനപ്രിയന്മാർക്കു ഡമസ്കനീസ്സിനെപ്പോലുള്ള ഒരു വലിയ വാഗ്മിയേയൊ പ്ലേറേറാവിനെപ്പോലുള്ള ഒരു താത്വികനെയൊ ഇങ്ങേത്തററം സാക്രട്ടീസിനേയൊ (ഇദ്ദേഹം ഒരു ലോകവിജ്ഞാനഭണ്ഡാഗാരമായിരുന്നു) ഇതുപോലെ പ്രസ്താവ്യന്മാരും ക്രിസ്തുവിൻെറ കഥ നടന്നു എന്നു പറയപ്പെടുന്ന കാലത്തിനു് മുൻപു ജീവിച്ചിരുന്നവരും ആയ മററു പലരേയുമോ അവിശ്വസിക്കുവാൻ യാതൊരു കാരണവും കാണുന്നില്ല. ഇവരിൽ ആരെങ്കിലും ക്രിസ്തുവിനെക്കുറിച്ച് പറഞ്ഞിട്ടുണ്ടോ എന്നു നോക്കാം.

ക്രിസ്തുവർഷം തുടങ്ങുമ്പോൾ ജീവിച്ചിരുന്ന ഒരു യഹൂദചരിത്രകാരനായ പൈലോ (Philo) ക്രിസ്തുവർഷാരംഭത്തിൽ ജീവിച്ച സെനക്ക (Seneca) ക്രിസ്തുവിൻെറ കാലശേഷമുള്ള കാലങ്ങളിലെ ചരിത്രം എഴുതിയ പ്ളൂട്ടാർക്ക് (Plutarch) പിന്നെ, ജൂവിനൽ (Juvenal), ക്രിസ്തു ജീവിച്ചതായി പറയുന്ന കാലങ്ങളിലെ ചരിത്രനിർമ്മാതാവായ ലിവി (Livy) ക്രിസ്ത്വബ്ദം ഒന്നാംശതകത്തിൽ ജീവിച്ചിരുന്ന ഒവിഡ് (Ovid) ലൂഷിയൻ (Lucian) എന്നിവർ ആരും തന്നെ ക്രിസ്തുവിൻെറ ചര്യകളെക്കുറിച്ചോ ക്രിസ്തുവിൻെറ പേരു പോലുമോ പ്രസ്താവിച്ചു കാണുന്നില്ല.

ചരിത്രകാരന്മാരെ സഹായിക്കുവാനായി പുരാതന റോമക്കാർ തദ്ദേശഗവർമ്മേണ്ടിൻെറ കീഴിൽ ഉള്ള ഓരോ പ്രവിശ്യകളിലേയും ഉദ്യോഗസ്ഥന്മാരെ, രാജ്യത്തിൻെറ നാനാഭാഗങ്ങളിലും സംഭവിക്കുന്ന സംഗതികളുടെ വിവരണം അടങ്ങിയ ഒരു രജിസ്റ്റർ വെച്ചുകൊള്ളുവാൻ പ്രേരിപ്പിച്ചിരുന്നു. ക്രിസ്തുവിൻെറ കുരിശാരോഹണത്തിൽ ദൃക്സാക്ഷിയായിരുന്നു എന്നു പറയപ്പെട്ടിട്ടുള്ള (Pontius Pilate) പോണ്ടിയസ് പൈലേററ് എഴുതിയ ഇപ്രകാരമുള്ള ഒരു രജിസ്റ്ററിൽ (രജിസ്റ്ററിൻെറ പേരു Acta Pilate) ജൂതന്മാരുടെ രാജ്യത്തു സംഭവിച്ച പ്രധാനസംഭവങ്ങളെ റോമൻ ഗവർമ്മേണ്ടിലേക്കു റിപ്പോർട്ട് ചെയ്യുതായി കാണുന്നുണ്ട്. ഈ റോമൻ ഉദ്യോഗസ്ഥൻെറ റിപ്പോർട്ടുകളിൽ ക്രിസ്തുവിനെക്കുറിച്ച് യാതൊന്നും പ്രസ്താവിച്ചു കാണാത്തതു്—ആ പ്രദേശത്തു എത്രയും പ്രധാനമേറിയതായിരിക്കും ക്രിസ്തു ജനിച്ചിട്ടുണ്ടെങ്കിൽ അതും അതിനെ സംബന്ധിച്ച മററുള്ള വിവരങ്ങളും—ഏററവും അത്ഭുതകരമായിരിക്കുന്നു. ജോസഫസ് (Joephus) ടാസിററസ് (Tacitus) സെനക്ക (Seneca) പ്ളൂട്ടാർക്ക് (Plutarch) മുതലായവരും മററുചില ചരിത്രകാരന്മാരും ഈ സംഭവത്തെക്കുറിച്ച് സൂചിപ്പിച്ചോ, നിർദ്ദേശിച്ചോ, വിമർശിച്ചോ, അപഹസിച്ചോ ഒന്നും പറഞ്ഞിട്ടില്ലെന്നു തന്നെയല്ല, റോമൻ ഗവർമ്മേണ്ടിൽനിന്നും ഇസറേത്തിലെ യോഗിയുടെ മേൽചെയ്ത കുററാരോപണത്തെപ്പററിയോ ഉപദ്രവത്തെപ്പററിയോ ഒന്നും പറഞ്ഞു കാണുന്നുമില്ല. മേൽപറഞ്ഞ സംഗതികൾ സംശയരഹിതമായി പ്രഖ്യാപനം ചെയ്യുന്നതു് എന്തെന്നാൽ, ക്രിസ്തു എന്നൊരാൾ ഒരിക്കലും ജീവിച്ചിരുന്നിട്ടില്ല എന്നോ അഥവാ സുവിശേഷങ്ങളിൽ വർണ്ണിച്ചിട്ടുള്ള ക്രിസ്തു ജീവിച്ചിരുന്നിട്ടില്ലെന്നോ ആകുന്നു.

ഗിബ്ബൺ അദ്ദേഹത്തിന്റെ "Decline and fall" എന്ന ഗ്രന്ഥത്തിൽ (Vol II pp. 191, 192 Ed. 1821) Tiberius എന്നയാളുടെ ഭരണത്തെക്കുറിച്ചു വിമർശിക്കുമ്പോൾ ഇങ്ങിനെ പറയുന്നു:—

"ഭൂമിയുടെ മിക്ക ഭാഗങ്ങളോ, അഥവാ കൃസ്തുവിന്റെ ചരിത്രത്തിനു വിഷയമായ ഭൂഭാഗങ്ങളോ, ഭരിച്ചിരുന്ന റോമൻ അധിരാജശക്തി, ക്രിസ്തുവിന്റെ ക്രൂശിക്കലിനുശേഷം സംഭവിച്ച മൂന്നു മണിക്കൂറുനേരത്തെ അന്ധകാരത്തെക്കുറിച്ച് ഒന്നും അറിയുന്നില്ല. ഈ അത്ഭുതസംഭവംപോലും അങ്ങിനെ സംഭവിച്ചിട്ടുണ്ടെങ്കിൽ അന്നത്തെ ശാസ്ത്രകാരന്മാരോ ചരിത്രകാരന്മാരോ അറിഞ്ഞില്ലെന്നു പറയുന്നതു ശരിയല്ല. സെനക്കായുടെ കാലത്താണ് ഈ സംഭവം ഉണ്ടായതത്രേ. സെനക്കായോ—സെനക്കായുടെ മുൻഗാമിയായിരുന്ന പ്ലിനിയോ—അടുത്തു സംഭവിക്കാനിരിക്കുന്ന ഈ പ്രകൃതിവിരുദ്ധ സംഗതിക്ക് ഒരു സൂചനയും ചെയ്തിട്ടില്ല. ഭൂകമ്പം, വാൽനക്ഷത്രോദയം, ഗ്രഹണങ്ങൾ, മുതലായവയെക്കുറിച്ചു അവർ ദീർഘദർശനം ചെയ്യുകയും ചെയ്തിട്ടുണ്ട്. ലോകത്തു സംഭവിക്കാവുന്നതിൽവെച്ച് ഏററവും പ്രാധാന്യമുള്ള ഈ പ്രകൃത്യാതീതസംഭവം രേഖപ്പെടുത്താത്തതു് ഒന്നുകിൽ ആ ചരിത്രകാരന്മാരുടെ പക്ഷപാതബുദ്ധിയോ അല്ലെങ്കിൽ അപ്രകാരം ഒരു സംഭവം ഉണ്ടാകായ്കയോ ആയിരിക്കയില്ലേ?"

ഇതിന്റെ ചുരുക്കം എന്തെന്നാൽ ബൈബിളിൽ വിവരിച്ച പ്രകാരം ഒരു സംഭവം ഉണ്ടായിട്ടില്ല എന്നതന്നെ. എന്നതന്നെയല്ല, ബൈബിളിലെ ഓരോ സംഭവങ്ങൾക്കും പരസ്പരവിരുദ്ധവും കാണുന്നു. "അഗസ്റ്റസ് സീസ്സർ എല്ലാവക്കും ഒരു കരം ഏല്പ്പെടുത്തി. സിറിയായിലെ ഗവൎണ്ണരായ സിറിനിയസ് (Cyrenius) ഈ കരം ആദ്യമായി ഈടാക്കി." (ലൂക്കോസ് 11. 1. 2). ഇപ്രകാരം ഒരു ഗവൎണ്ണരെക്കുറിച്ച് ഒരു ചരിത്രപ്രസ്താവന കാണുന്നില്ല. മത്തായി എഴുതിയ സുവിശേഷത്തിൽ ഹിറോദ് ഗ്രേററിന്റെ (Herod the Great) കാലത്താണ് യേശു ജനിച്ചതു എന്നു കാണുന്നു. ഹിറോദ് ഗ്രേററ് ഇക്കാലഘട്ടത്തിൽ മരിച്ചിട്ട് പല കൊല്ലങ്ങൾ കഴിഞ്ഞിരിക്കുന്നു എന്നു ജോസഫസ് കായിതത്തിൽ (Josephus' book 17 C. 13 and book 18 C. 1. Sec. 1) കാണുന്നു."

ക്രിസ്തു എന്നയാൾ വെറും ഒരു സാങ്കല്പികമനുഷ്യനായിരുന്നു എന്നു കാണിപ്പാൻ ഉപപാദിച്ചിട്ടുള്ളതിൽ ഏതാനും സംഗതികളാണ് മേൽ ഉദ്ധരിച്ചതു്.

സ്വാമിതിരുവടികളാകട്ടെ ക്രിസ്തുമതച്ഛേദനം എന്ന ഗ്രന്ഥനിർമ്മാണത്തിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്തെന്നു് ആ ഗ്രന്ഥത്തിന്റെ പൂർവ്വപീഠികയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

# ഗ്രന്ഥനിരൂപണം

I

ക്രിസ്തുമതച്ഛേദനം.

ശ്രീസ്വാമിതിരുവടികളുടെ ഗ്രന്ഥസമൂഹത്തിൽ വെളിയിൽ വന്നിട്ടുള്ളതു "ക്രിസ്തുമതച്ഛേദനം" "വേദാധികാരനിരൂപണം" "പ്രാചീനമലയാളം" ഇങ്ങിനെ മൂന്നു കൃതികളാണ്. ഓരോ ഗ്രന്ഥവും അതിന്റെ ആവശ്യകതയെ സ്പഷ്ടമാക്കിക്കൊണ്ടാണ് തുടങ്ങുന്നതു്. ക്രിസ്തുമതച്ഛേദനം എന്ന മതഖണ്ഡനപരമായ ഒരു ഗ്രന്ഥം ഉണ്ടാക്കുവാൻ സ്വാമികളെ പ്രേരിപ്പിച്ചതു് എന്താണെന്നു് അതിന്റെ പൂർവ്വപീഠികയിൽനിന്നും നമുക്ക മനസ്സിലാക്കാൻ കഴിയും.

പൂർവ്വപീഠിക.

"അല്ലയോ മഹാജനങ്ങളെ !

എന്റെ ഈ ഉപക്രമം ക്രിസ്തുമതത്തിന്റെ തത്വത്തെ എഴുകളായിരിക്കുന്ന ജനങ്ങളുടെ ഹൃദയത്തിൽ ധരിപ്പിക്കുന്നതിനാകുന്നു. ക്രിസ്തുമതസ്ഥന്മാരായ പാതിരിമാർ, ഉപദേശിമാർ മുതലായ ഓരോരോ കക്ഷിക്കാരികൾ നമ്മുടെ ഹിന്ദുമതത്തെയും ഈശ്വരനേയും ശ്രുതിസ്മൃതി മുതലായ ആപ്തവാക്യങ്ങളേയും ന്യായം കൂടാതെ ദൂഷിച്ചും, അജ്ഞാനകുഠാരം, ത്രിമൂർത്തിലക്ഷണം, കുരുട്ടുവഴി, മറുജന്മം, സൽഗ്ഗുരുലാഭം, സത്യജ്ഞാനോദയം, സമയപരീക്ഷാശാസ്ത്രം, പുസ്തകങ്ങൾ മുതലായ ദൂഷണപുസ്തകങ്ങളെ അച്ചടിച്ചു പ്രസിദ്ധം ചെയ്തുംകൊണ്ടു്, സാധുക്കളും, അജ്ഞന്മാരുമായ പുലയർ, ചാന്നാർ, പറയർ മുതലായ ഹിന്ദുക്കളുടെ മനസ്സിനെ തൊപ്പികുപ്പായം മുതലായ ലൗകികമിട്ടായും, മയക്കി ഭേദിപ്പിച്ചു്, സ്വമതമാർഗ്ഗത്തിലാക്കിച്ചു

ത്തിന്നരകമനുഭവിപ്പിക്കുന്നതിനെ നാം കണ്ടും കേട്ടുമിരുന്നുംകൊണ്ട്, മേൽക്കുമേൽ വർദ്ധിച്ചുവരുന്ന ഈ മഹാപാതകത്തിന് യാതൊരു കഴിവും സമ്പാദിക്കാതെ അടങ്ങിയിരിക്കുന്നതു് അല്പവും ഉചിതമല്ലെന്നു മാത്രവുമല്ല, ഈ ഉദാസീനതയാൽ വെച്ച്, ഹിന്തുക്കളിൽ ഇതുവരെ അഞ്ചിലൊരു ഭാഗത്തോളം ജനങ്ങൾ, ഈ അപകടത്തിൽപെട്ടുപോകുന്നതിനും, മേലും ഈ കഷ്ടത പ്രചാരപ്പെടുന്നതിനും, അതു നിമിത്തം, നമുക്കും നമ്മുടെ സന്താനികൾക്കും, ഐഹികാമുത്രികങ്ങളായ അനേകഫലങ്ങൾക്കു തടസ്ഥം സംഭവിക്കുന്നതിനും സംഗതിയായി തീന്നിരിക്കുന്നു. ഈ സ്ഥിതിക്കു നമ്മുടെ ഹിന്ദുക്കളിലുള്ള പണ്ഡിതന്മാർ എല്ലാപേരും സ്വകാര്യത്തിൽതന്നെ വ്യഗ്രിച്ച് കാലക്ഷേപം ചെയ്യാതെ അനിർവ്വാച്യമഹിമയോടെയും, അത്യന്തപുണ്യത്തിന്റെയും ശൃംഗാടകമായിരിക്കുന്ന ഈ പരോപകാരത്തിൽകൂടി അല്പം ദൃഷ്ടിവെച്ചിരുന്നുവെങ്കിൽ, ഈ ജനോപദ്രവം എത്രയോ എളുപ്പത്തിൽ ദുരീഭവിക്കുന്നതിനും, അതു നിമിത്തം അനേകജീവന്മാർ, ഈലോകപരലോകങ്ങളിൽ സുഖിക്കുന്നതിനും സംഗതിയാകുമെന്നുള്ളതു ഞാൻ പറഞ്ഞറിയിക്കേണമെന്നില്ലല്ലോ.

ഭോ! ഭോ! മഹാന്മാരെ! ഇതിനേക്കാൾ മഹത്തരമായി വേറെ ഒരു പുണ്യവുമില്ലന്നാണു് എന്റെ ഉത്തമ വിശ്വാസം. എന്തെന്നാൽ വ്രതം, ദാനം, ജപം, യജ്ഞം, അദ്ധ്യയനം മുതലായ പുണ്യങ്ങൾ താന്താങ്ങളുടെ സുഖത്തിനു മാത്രമെന്നല്ലാതെ അന്യന്മാക്ക് അത്രതന്നെ ഫലപ്രദമാണെന്ന് വിചാരിക്കുന്നുണ്ടോ? അങ്ങിനെ അല്ലാ. ഈ പുണ്യം തനിക്കും തന്റെ സന്താനങ്ങൾക്കും, അന്യമതക്കാക്കും വിശിഷ്യ ക്രിസ്തുമതക്കൊട്ടുംകുഴിയിൽപെട്ടു കഷ്ടപ്പെടുന്ന പെരുംപാപികൾക്കുപോലും സംബന്ധിക്കുന്നതാകുന്നു.

വിശേഷിച്ചും മലയാളികളായ ഹിന്ദുക്കൾ ഈ സംഗതിയെ അശേഷം ആലോചിക്കാതെ "അവരുടെ പാട്ട് അവക്ക്; നമ്മുടെ കാര്യം നമുക്ക" എന്നിങ്ങനെ വിചാരിച്ചു ജീവകാരുണ്യം കൂടാതെ അടങ്ങിയിരിക്കുന്നതു് ഈശ്വരകോപത്തിനു് മുഖ്യമായ കാരണമല്ലയോ?

ഹിന്ദുക്കളായ മഹാന്മാരെ! നിങ്ങൾ ഇനിയെങ്കിലും അടങ്ങിയിരിക്കാതെ അവരവരുടെ ശക്തിക്കു തക്കവണ്ണം വിദ്യകൊണ്ടോ ധനംകൊണ്ടോ കഴിയുന്നതും സഹായിച്ച് ഈ ക്രിസ്തുമതദുരാചാര

ങ്ങളെ നിവൃത്തിപ്പിക്കുവാൻ തുനിയുമെന്നു ഞാൻ വിശ്വസിക്കുന്നു. അശേഷം ധനപുഷ്ടിയും മററും ഉണ്ടായിട്ടല്ല എന്റെ ഈ ഉപക്രമം. പിന്നെയോ "അണ്ണാർക്കണ്ണനും തന്നാലായതു" എന്ന പഴമൊഴിയേയും, "ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മിഃ" എന്ന സജ്ജനവചനത്തേയും അനുസരിച്ച് ഇക്കാര്യത്തിൽ എന്നാൽ കഴിയുന്നതും ഉത്സാഹിപ്പാൻ തയ്യാറാണ്. ആ ഉത്സാഹത്തിന്റെ പൂർവ്വപീഠികയായിട്ടാണ് ഞാൻ ക്രിസ്തുമതച്ഛേദനമെന്ന പുസ്തകത്തെ എഴുതി ഇപ്രകാരം പ്രസിദ്ധം ചെയ്യുമാറാക്കിയതു്. ഈ ഉപന്യാസത്തിൽ യുക്തിന്യായങ്ങൾക്കോ മററോ വല്ല ഭംഗവും വന്നിട്ടുണ്ടെങ്കിൽ അതിനെ പരിഷ്കരിക്കുന്നതുതന്നെ മഹാന്മാരായ നിങ്ങളുടെ അനുഗ്രഹമെന്നു വിശ്വസിച്ച് ഈ പുസ്തകത്തെ നിങ്ങളുടെ ദിവ്യസന്നിധിയിൽ സമർപ്പിച്ചുകൊള്ളുന്നു.

ഷൺമുഖദാസൻ.

ഈ ഗ്രന്ഥത്തിന്റെ പ്രതിപാദനരീതി കാണിക്കുവാൻ ഇതിൽ അടങ്ങിയിട്ടുള്ള വിഷയങ്ങളുടെ ഒരു അനുക്രമണിക ധാരാളം മതിയാകുന്നതാണ്. അതിനാൽ അതുംകൂടെ താഴെ ചേർക്കുന്നു.

I (ക) ക്രിസ്തുമതസാരം.

A. പതിപ്രകരണം
B. ദൈവത്തിന്റെ രൂപം
C. പാശനിരൂപണം
D. ജീവകൃത്യം
E. ജീവഭോഗം
F. മുക്തിസാധനം
G. മുക്തി സാധനമാകുന്നതു്
H. നീതിവിധിയെന്നതു്
I. പവിത്രാത്മകൃത്യം
J. നിഗ്രഹാനുഗ്രഹം
K. മുക്തി

II. ക്രിസ്തുമതച്ഛേദനം, 1. കൃത്യനിമിത്തം, 2. ഉപാദാനം, 3. ആദിസൃഷ്ടി, 4. ദുർഗ്ഗുണം, 5. ക്രിസ്തുചരിതം, 6. നിഗ്രഹാനുഗ്രഹം, 7. പവിത്രാത്മചരിതം 8. ഏകത്വം.

(ഖ) A. പശുപ്രകരണം
B. മൃഗാദി
(ഗ) A. പാശപ്രകരണം P. ജീവപാപം
(ഘ) ഗതിപ്രകരണം
III നിരയം
IV മുക്തി
V ഉപസംഹാരം

"സർവ്വമതസാമരസ്യം" മുതലായ പ്രമേയങ്ങളിൽ നിത്യാധ്യാനംചെയ്തും, "കർമ്മജ്ഞാനങ്ങൾ വേറിട്ടറിവതിനിരുകാണ്ഡങ്ങളായ്ത്തീർന്നു നന്നായ് ധർമ്മാധർമ്മങ്ങളെല്ലാം തെളിവൊടുവിവരിച്ചാത്മമോഹത്തെ നീക്കി സന്മാർഗ്ഗത്തിൽ ചരിപ്പിച്ചുകമതിലമിതാനന്ദബോധം വളത്തി ബ്രഹ്മാനന്ദത്തെ നൽകും ശ്രുതി"പോലെ പ്രോജ്ജ്വലിച്ചും വർത്തിച്ചിരുന്ന ശ്രീസ്വാമികൾ പരമതഖണ്ഡനത്തിനു പുറപ്പെട്ടതു അത്രപന്തിയായില്ല എന്നു പറയുന്നവരെ കണ്ടേക്കാം. ഈ ഖണ്ഡനം ക്രിസ്തുമതത്തെ അധികരിച്ചുള്ളതല്ല എറിയ ഭാഗമെന്നും, ക്രിസ്തുമതത്തെ തെറ്റിദ്ധരിപ്പിക്കുന്ന പാതിരിമാരെ എതിർക്കുന്നതാണ് ഇതിന്റെ പരമോദ്ദേശ്യമെന്നും ഗ്രന്ഥം മുഴുവനും ഒരാവൃത്തി വായിച്ചുനോക്കിയാൽ ഏവർക്കും അറിയാൻ കഴിയും.

ക്രിസ്തുമതനിരൂപണങ്ങൾ ഇംഗ്ലീഷിലും അന്യഭാഷകളിലും ധാരാളമുണ്ട്. ഇംഗർസാൾ, വില്യംസൺ മുതലായവർ പാശ്ചാത്യരാജ്യങ്ങളിലും, മഹർഷിദയാനന്ദസരസ്വതി, ടാഗോർഖാൻചന്ദ്രവർമ്മ മുതലായവർ ഭാരതത്തിലും ക്രിസ്തുമതത്തിന്റെ അപൂർണ്ണതയെ എടുത്തുകാണിച്ചവരാണ്. എന്നാൽ ആ വക നിരൂപണങ്ങൾ ദാർശനികസിദ്ധാന്തപ്രകാരം എഴുതപ്പെട്ടവയല്ല. ശ്രീസ്വാമികളുടെ പ്രകൃതഗ്രന്ഥം ഇതരഖണ്ഡനഗ്രന്ഥങ്ങളെ ശതമടങ്ങു പ്രവിസ്തരന്യായത്താൽ ജയിച്ചിരിക്കുന്നു. സർവ്വതോമുഖമായ സ്വാമിയുടെ ജ്ഞാനം ഈ ഗ്രന്ഥത്തിന്റെ ഓരോവശവും പ്രത്യേകം പ്രഖ്യാപനം ചെയ്യുന്നുണ്ട്.

താഴെ ഉദ്ധരിക്കുന്ന ക്രിസ്തുമതച്ഛേദനമെന്ന ഗ്രന്ഥഭാഗങ്ങൾ ഈ സംഗതിയെ സവിശേഷം തെളിയിക്കുകയും ചെയ്യും.

"അല്ലയോ ക്രിസ്തീയ പ്രസംഗികളെ!

തന്നെ വിശ്വസിച്ചവർ മുക്തിയിൽ ഇരുന്നു നിത്യകാലവും പരമാനന്ദത്തെ അനുഭവിക്കുമെന്നു നിങ്ങൾ പറയുന്നുവല്ലോ.

നരകത്തിൽ ഇരിക്കുന്നവരും താന്താങ്ങൾ ചെയ്ത പാപത്തിനു തക്കവണ്ണം ദുഃഖം അനുഭവിക്കുന്നതുപോലെ മുക്തിയിൽ ഇരിക്കുന്നവരും അവനവൻ തന്റെ മനോവാക്കായങ്ങളെക്കൊണ്ട് ചെയ്ത പുണ്യത്തിനു തക്കതായ സുഖം അനുഭവിക്കും എന്നല്ലാതെ സകലരും ഒരേ സമമായി നിത്യസുഖത്തെ അനുഭവിക്കുമെന്നതു ചേരുകയില്ല.

അല്ലാതെയും ആത്മാക്കൾ ശരീരത്തോടുകൂടി മുക്തിയിൽ ഇരിക്കുമെന്നു നിങ്ങൾ പറയുന്നല്ലോ. ഈ ലോകത്തിൽ ആത്മാക്കൾ, തന്റെ സ്വാഭാവികമായ പ്രകാശത്തിനു ഒരു തടവ് ഇരുന്നതുകൊണ്ട് ആയതിനെ മാററി സ്വയംപ്രകാശമായിത്തന്നെ ഇരിക്കുന്നതിലേക്കുവേണ്ടി ദൈവത്തിനാൽ സാധനമായിട്ടു കൊടുക്കപ്പെട്ട ശരീരങ്ങളെ എടുത്തുകൊണ്ടിരിക്കുന്നു.

താൻ താനായിട്ടിരിക്കുന്നതത്രേ സുഖം. അല്ലാതെ അതിൽനിന്നും വേറായ ശരീരത്തോടുകൂടിയിരിക്കുന്നതു സുഖമല്ല. ദുഃഖം തന്നെയാണ്. ആകയാൽ ശരീരം മുതലായവ നീങ്ങി സ്വാഭാവിക ചൈതന്യമയമായി ശോഭിച്ചിരിക്കുന്നതു മാത്രമേ നിത്യപരമസുഖമായിരിക്കുന്ന മോക്ഷമാകയുള്ളു. അപ്രകാരമല്ലാതെ ആഗന്തുകമായ ശരീരത്തോടുകൂടി ദുഃഖികളായിരിക്കുന്നവരേ നിത്യപരമസുഖമുള്ളവരെന്നു നിങ്ങൾ പറയുന്നത് അല്പവും വാസ്തവമാകയില്ല.

മേലും നിങ്ങൾ പറയുന്ന മുക്തിയായുള്ള ശരീരികൾ ഇരിക്കുന്ന സ്ഥലമായും ഇടങ്ങുണ്ടാക്കപ്പെട്ടതായും സമമായ നീളവും അകലവുമുള്ള ചതുഷ്കോണമായും സൂര്യകാന്തമണികൊണ്ടു ചെയ്യപ്പെട്ട മതിലുള്ളതായും ശുദ്ധസ്വർണ്ണംകൊണ്ടു ചെയ്യപ്പെട്ട പട്ടണമായും, മതിലുകളുടെ ഭിത്തിമൂലങ്ങൾ പന്ത്രണ്ടും സൂര്യകാന്തം, നീലം, താമ്രമണി, മരതകം, വൈഡൂര്യം, ശോണരത്നം, ചന്ദ്രകാന്തം, ഗോമേദകം, പത്മരാഗം മുതലായ പന്ത്രണ്ടു രത്നങ്ങളെക്കൊണ്ടുള്ളതായും, പന്ത്രണ്ടു മുത്തുകളെക്കൊണ്ടു ചെയ്യപ്പെട്ട പന്ത്രണ്ടു വാതിലും, ശുദ്ധസ്വർണ്ണം പൊതിഞ്ഞ പളുങ്കുനിറമായ വീഥികളും ദൈവവും ആട്ടുകുട്ടിയായ യേശുവും ഇരിക്കുന്ന സിംഹാസനത്തിൽനിന്നു പുറപ്പെട്ടുവന്ന പളുങ്കുപോലെ തെളിഞ്ഞ ജലമുള്ള നദിയും പന്ത്രണ്ടു വിധമായ കനികളെ ചുമന്നു മാസംതോറും ഓരോ കനിയെ കൊടുക്കുന്ന അമൃതവൃക്ഷവും ഉള്ളതായും ദേവന്റെ നാമചിഹ്നത്തെ നെററിയിൽ അണി

ഞ്ഞുംകൊണ്ടു വഴിപ്പെട്ടിരിക്കുന്ന സേവകന്മാരധിവസിക്കുന്നിടമായും ധൎമ്മപുരം എന്നു പേരോടുകൂടിയതായും ഇരിക്കുന്ന സ്ഥാനമാണു മുക്തിയെന്നു ബൈബിളിൽ പറയപ്പെട്ടും അവിടം ഒരു ഖണ്ഡിതസ്ഥലമായും അതിൽ ഇരിക്കുന്നവർ ശരീരികളായും വാനലോകവുമഴിയുമെന്നും ബൈബിളിൽ പറഞ്ഞിരിക്കകൊണ്ട് ആ മുക്തി എന്നു കൂടിയെങ്കിലും അഴിയുമെന്നല്ലാതെ നിത്യമാകയില്ല.

അല്ലാതെ മോക്ഷവാസികളിൽ ചിലർ ഉൾക്കാരണമായ മയക്കവും പുറക്കാരണമായ പിശാചും കൂടാതെ ചുമ്മാ മയങ്ങി പിശാചായിപ്പോയി എന്നു ബൈബിളിൽ പറഞ്ഞിരിക്കകൊണ്ട് എല്ലാ മോക്ഷവാസികൾക്കും ഓരോരോ കാലംകൊണ്ട് അധഃപതനം ഉണ്ടായിപ്പോകുമെന്നു നിശ്ചയം.

ഇങ്ങിനെ മുക്തിയെക്കുറിച്ചു വിചാരിച്ചതിൽ മുക്തിലക്ഷണമില്ലെന്ന് കണ്ടിരിക്കുന്നു.

ഇനിയും ക്രിസ്തുമതം എങ്ങും നിറഞ്ഞും ക്രിസ്ത്യാനികളുടെ സംഖ്യ അധികപ്പെട്ടും ഇരിക്കകൊണ്ടുതന്നെ, ഈ മതം ഉന്നതമായും ശരിയായും ഉള്ളതെന്നു മുന്നും പിന്നും നോക്കാതെ പാതിരിമാർ മുതലായവർ പറകയും ഹിന്തുക്കളിലും ചിലര് അതിനെക്കേട്ടു ശരിയെന്നു വിശ്വസിക്കുകയും ചെയ്തുവരുന്നു. ആ സ്ഥിതിക്കു സത്യവും ന്യായവും ചിലയിടത്തും അസത്യവും അന്യായവും പലയിടത്തും ഉണ്ടായിരിക്കകൊണ്ടു കൂട്ടതലായിരിക്കുന്ന അസത്യവും, അന്യായവും തന്നെ പ്രധാനവും ഉത്തമവും ആയിട്ടുള്ളതെന്നു പറയേണ്ടിവരും. ആളുകൊണ്ടു നിറഞ്ഞും കുറഞ്ഞും ഇരിക്കുന്നതിനെ കാരണമാക്കി മേന്മ താഴ്ച പറയുന്നതു ശരിയാകയില്ല.

ഈ ക്രിസ്തുമതം ഇങ്ങിനെ നിറഞ്ഞുവന്നതു ന്യായംകൊണ്ടോ മററു വല്ല വിധമോ എന്നുള്ളതിനെക്കുറിച്ചു പൎയ്യാലോചിക്കാം:—

ക്രിസ്തു ജനിച്ച് 300 സംവത്സരങ്ങൾക്കു പിൻപു "നിസ്സ" എന്ന ദിക്കിലെ ജനങ്ങളുടെ സഹായംകൊണ്ടു "കാൺസ്റ്റൻറയിൻ" എന്ന ആൾ റോമാപുരത്തേക്കു രാജാവായി വന്നു. അനന്തരം ഉപകാരംചെയ്തു ആ ജനങ്ങൾ ക്രിസ്തുവിനെക്കുറിച്ചു കൈക്കൊണ്ടിരുന്ന ചില അഭിപ്രായങ്ങളെ ചേൎത്തു ഒരു മതമാക്കി അതിനെ വൎദ്ധിപ്പിക്കുന്നതിലേക്കുവേണ്ടി, ക്രിസ്ത്യാനികളാകുന്നവൎക്ക് ആളൊന്നിനു 2 പൊന്നും പ്രത്യേകം പ്രത്യേകം വെള്ളവസ്ത്രവും കൊടുത്തു പന്തീരായി

രം പുരുഷന്മാരേയും, അസംഖ്യം സ്ത്രീകളേയും ചെറിയ കുട്ടികളേയും ഒരു സംവത്സരംകൊണ്ടു ചേർത്തു.

(Gibbon's Decline and fall—Vol III, 472—73 pp.)

അയാൾ തന്നെ ഇതരമതങ്ങളെ നാശം ചെയ്യുന്നതിനു തക്കതായ അനേകചട്ടങ്ങളെ ഉണ്ടാക്കി. ആരെങ്കിലും പഴയ ദേവതകൾക്കു ബലിയിട്ടാൽ സ്വത്തുക്കളെ അപഹരിച്ചുകൊണ്ടു അവരെ കൊന്നുകളക പതിവായിരുന്നു. ക്രി. ജ. 380_ാംവത്സരം മുതൽ 394 വരെ രാജാവായിരുന്ന "തിയോഡോഷിയസ്" എന്ന ആൾ ഇതരമതസ്ഥന്മാരെ സഭ കൂട്ടിക്കൂടാ എന്നും കൂടുന്ന കെട്ടിടങ്ങൾ രാജാവിനാൽ അപഹരിക്കപ്പെടുമെന്നും കൃസ്തുമതത്തെ അനുസരിക്കാത്തവർക്കു യാതൊരു സ്വാതന്ത്ര്യവും ഇല്ലെന്നും ഉത്തരവു നടത്തി.

(Gibbon's Decline and fall Vol III P. 412—413)

അക്കാലങ്ങളിൽ കൃസ്ത്യന്മാരാകാത്തവരുടെ മുതൽകാര്യങ്ങളെ വിട്ടുകൊടുക്കാത്തപക്ഷം ജീവനെ വിട്ടുകൊടുക്കേണ്ടിവരും.

5_ാമതു നൂററാണ്ടിൽ ഇപാതിയാ എന്ന ഒരു സ്ത്രീ സ്വന്തമതത്തെ ബോധിപ്പിച്ച് ഒരു കൃസ്ത്യനെ അതിൽ ചേർക്കുന്നതിലേക്ക ആരംഭിച്ചതിനാൽ അവളെ കൃസ്ത്യൻ പള്ളിയിലേക്കു വിടിച്ചിഴച്ചുകൊണ്ടു ചെന്നു വസ്ത്രങ്ങളെ ഉരിഞ്ഞു ദേഹത്തെ ഭിന്നംഭിന്നമാക്കി മാംസത്തെ അറുത്തെടുത്തു ബൈബിൾ പുറപ്പാടുപുസ്തകം 22-ം, 20_ം വാക്യത്തെ ആധാരമാക്കിക്കൊണ്ട് അവളെ തീയ്യിലിട്ടു കൊന്നു. ആർമേനിയാ എന്ന ദേശത്തിൽ തിയോഡറാ എന്ന ചക്രവർത്തിനിയുടെ കാലത്തിൽ ലക്ഷം പേരുവരെ കൊല്ലപ്പെട്ടു. പത്താമതു നൂററാണ്ടിൽ ഫ്രാൻസ് ദേശത്തെ രാജാവായ ചാറത്സ് എന്ന ആൾ ക്രിസ്ത്യനാകുന്നപക്ഷം തന്റെ മകളേയും സമ്പത്തിനേയും കൊടുക്കാമെന്നു നാർമൻ ദേശത്തെ റോലോ എന്ന ആളിനോടു സമ്മതിച്ചുപറകയും അയാൾ അപ്രകാരം കൃസ്ത്യനാകയും, കൃസ്തുമതം ഇന്നതെന്നുപോലും അറിയാത്ത സ്വദേശികളെ എല്ലാവരേയും കൃസ്ത്യന്മാരാക്കുകയും ചെയ്തു. ടി. 10_ാമതു നൂററാണ്ടിൽ പോലണ്ടു ദേശത്തെ രാജാവു തന്റെ ഭാര്യയെക്കരുതി കൃസ്ത്യനായ വർത്തമാനത്തെ മൂന്നാമതു പോപ്പ് ജാൻ എന്നയാൾ കേട്ടറിഞ്ഞു ആ പട്ടണവാസികളെ കൃസ്ത്യന്മാരാക്കുവാൻ അനേകപാതിരിമാരെ അയച്ചു. എന്നിട്ടും ആരും തന്നെ കൃസ്ത്യന്മാരാകാത്തതുകൊണ്ട് അന്യായ

ചട്ടങ്ങളെ ഏൎപ്പെടുത്തി അവരെ ദണ്ഡനചെയ്തു. അതു സഹിക്കാൻ പാടില്ലാതെ ആ ദിക്കുകാരെല്ലാം ക്രിസ്ത്യാനിമാരായി.

ടി പത്താമതു നൂററാണ്ടിൽ റഷ്യാ ദേശത്തു രാജാവ് ഗ്രീസ് ദേശത്തെ ക്രിസ്ത്യാനിസ്ത്രീയെ കല്യാണം കഴിച്ച് അവളുടെ നിൎബ്ബന്ധത്തിൻപേരിൽ താനും, അതുനിമിത്തം ജനങ്ങളും ക്രിസ്തുമതത്തെ അനുസരിച്ചു. ടി. പത്താമതു നൂററാണ്ടിൽ ഒട്ടോ എന്നവൻ ഡന്മാൎക്ക ദേശക്കാരെ ജയിക്കയും അനന്തരം ജനങ്ങളോടു നിങ്ങൾ എല്ലാ പേരും ക്രിസ്ത്യാനിമാരാകുമെങ്കിൽ സമാധാനപ്പെട്ടുകൊള്ളാമെന്നു പറകയും ചെയ്കയാൽ മററാരാശ്രയം ഇല്ലാത്ത ആ ജനങ്ങളെല്ലാവരും ക്രിസ്ത്യാനിമാരായി. ഇപ്രകാരം നാൎവേ ദേശക്കാരും ക്രിസ്ത്യാനിമാരായി.

ആറാമതു് നൂററാണ്ടിൽ ചിൽട്ടെരിക്ക് എന്നവൻ ഫ്രാൻദേശത്തെ യഹൂദന്മാരെ നിൎബ്ബന്ധിച്ചു ക്രിസ്ത്യാനിമാരാക്കി.

൫-ാമതു നൂററാണ്ടിൽ എഫീയസ് എന്ന ദിക്കിൽ നടന്ന വലുതായ പാതിരിസമൂഹത്തിൽ ക്രിസ്തുവിനു വിരോധമായിട്ട് പറഞ്ഞവനായ പ്ലാവിയാസ്സ് എന്ന പാതിരിയെക്കൊല്ലുകയും അയാളുടെ കക്ഷിയിൽ ചേൎന്നവരെ തല്ലുകയും ചെയ്തു.

1229-ാം വൎഷത്തിൽ ടൂലൊസ്സ് എന്ന ദേശത്തുനടന്ന വലിയ മീററിങ്ങിൽ, ദേശങ്ങൾ തോറും സഭകളും സഭയൊന്നിനു ഒരു ഗുരുവും രണ്ടു ശിഷ്യന്മാരും, ആ സഭ വേണമെന്നും അതാതുദിക്കിലെ ക്രിസ്ത്യാനിമാരാകാത്ത എല്ലാവരേയും ബലാൽക്കാരമായി പിടിച്ചു ക്രിസ്ത്യാനിമാരാക്കുകയും തീരെ ആകയില്ലാ എന്നു പറയുന്നവരെ കൊല്ലുകയും വേണമെന്നും തീൎമാനിച്ചു. ഇതിനു മേൽ വിചാരണക്കാരൻ ഒൻപതാമതു ഗ്രെഗറിയും ആയിരുന്നു. ക്രിസ്ത്യാനിമാരാകാത്തവരെ നഗ്നന്മാരായിട്ടു നിൎത്തുക, മൊട്ടയടിക്ക, മഹാവേദനപ്പെടുത്തുന്ന യന്ത്രത്തിൽ കിടത്തി കെട്ടുക, അതിൽതന്നെ കാൽകൈകളെ വിടുത്തി കെട്ടുക, മാംസം ഉടഞ്ഞു് അരയത്തക്കവണ്ണം ദേഹത്തെ യന്ത്രത്തിൽവെച്ചമൎത്തുക മുതലായ കഠിനകൃത്യങ്ങളെ ടി സഭക്കാരും അവരോടു പിന്നെ ചേൎന്നവരും ചെയ്തു എന്ന് സിവിലി എന്ന ദിക്കിന്റെ വിചാരണകൎത്താവായിരുന്ന ആളിന്റെ കൈ പുസ്തകത്തിൽ എഴുതിയിരുന്നു. ഇതിനെ വിസ്താരമായിട്ടു് അറിയണമെങ്കിൽ ഡാക്കടർ റൂൾ എന്ന ആളിനാൽ എഴുതപ്പെട്ട ടി വിചാരണ ചരിത്രപുസ്തകത്തിൽ കാണാം. (Appendix to vol. I P, 339 to 359 Ed. in 1874) മനു

ഷ്യരെ വച്ച് അമർത്തിക്കൊല്ലുവാനുള്ള (Chevlet) എന്ന യന്ത്രത്തിൽ നല്ലതിൻവണ്ണം അമർത്തി തൊണ്ടവരേയും തുണിയെച്ചെലുത്തി കൊല്ലുകയും മററും ചെയ്തു.

ടി സഭക്കാര് സ്പെനിയാ ദേശത്തിൽ 31,912_പേരെ പച്ച ഉയിരോടെ തീയ്യിലിട്ടു കൊന്നു. 2,91,450 പേരെ അതിക്രൂരമായിട്ടു ദണ്ഡിപ്പിച്ചു. അനേകം കുടുംബങ്ങളെ ഇല്ലാസ്ഥചെയ്തു. 1492_ാംവഷം മാച്ച്മാസത്തിൽ സ്പെയിൻദേശത്തെ ക്രസ്ത്യരാജാവ് അനേകനൂതന ചട്ടങ്ങളെ ഏൎപ്പെടുത്തി. ക്രസ്തുമതത്തിൽ ചേരാത്തവരായ പുരുഷന്മാർ, സ്ത്രീകൾ, കുട്ടികൾ വൃദ്ധന്മാർ, ഏഴകൾ, ധനവാന്മാർ മുതലായ എല്ലാ യഹൂദന്മാരും ജൂലായിമാസത്തിനകം ദിക്കുവിട്ടു പൊയ്ക്കൊള്ളണമെന്നും, പോകുമ്പോൾ പൊൻ വെള്ളി മുതലായ സ്വത്തുക്കളെ ഒന്നിനെയും കൊണ്ടുപോയ്ക്കൂടാ എന്നും വൎക്കചരക്കുകളേയോ പാത്രങ്ങളേയോ എടുത്തുകൊണ്ടുപോകാമെന്നും മററുമായിരുന്നു ആ ചട്ടങ്ങൾ. യഹൂദന്മാർ അപ്രകാരം എല്ലാ സ്വത്തുക്കളേയും കൈവിട്ടു സ്വദേശത്തുനിന്നും പോകുമ്പോൾ അവിടെ ഉണ്ടായിരുന്നവരായ അനേകം പാതിരിമാർ ബഹിരംഗമായിട്ടു വീഥികളിൽനിന്നുംകൊണ്ടു യഹൂദന്മാൎക്ക് ഒരുവിധത്തിലും ഉപകാരം ചെയ്തുപോകരുതെന്ന് പ്രസംഗിച്ചു. മേൽപടി ജൂലായിമാസം വന്നപ്പോൾ എല്ലായിടത്തും യഹൂദന്മാരുടെ നിലവിളിഘോഷംതന്നെയായിരുന്നു. അവർ ഉച്ചത്തിൽ വിളിച്ചു കരഞ്ഞുംകൊണ്ടു പോകുമ്പോൾ, ഉപകാരം യാതൊരുത്തരും ഇവൎക്കു ചെയ്തുപോകരുതെന്നു പിന്നേയും കല്പന പുറപ്പെടുവിച്ചു. ഇങ്ങനെ ആഹാരമില്ലാതേയും കുടിക്കുന്നതിനു ജലമില്ലാതേയും അനേകായിരം ജനങ്ങൾ മരിച്ചു.

1502_ാംസംവത്സരം ഫെബ്രുവരിമാസത്തിൽ മേൽപടി സ്പെയിൻദേശത്ത് ഫർഡിനൻഡ് എന്ന രാജാവ് തന്റെ രാജ്യത്തു ബഹുകാലമായിട്ടു കുടിപാൎത്തിരുന്നവരായ തുലുക്കന്മാരിൽ ക്രസ്ത്യന്മാരാകുവാൻ കഴിവില്ലാ എന്ന് പറഞ്ഞവരായ മുപ്പതുലക്ഷംപേരെ ഏപ്രിൽമാസത്തിനു മുൻപു ദിക്കുവിട്ടു പൊയ്ക്കൊള്ളണമെന്നും പോകാത്തവരെ കൊന്നുകളയുമെന്നും അവരുടെ പൊൻ വെള്ളി മുതലായ യാതൊരു വകകളേയും എടുത്തുകൊണ്ടുപോകരുതെന്നും മററും അനേക അന്യായചട്ടങ്ങളെ നിൎമ്മിച്ച് അപ്രകാരം നടവടി നടത്തിച്ചുംകൊണ്ട് അവരെ നാടുകടത്തിക്കളഞ്ഞു.

൬൬

6-ാം നൂററാണ്ടുവരേയും ഇംഗ്ലീഷുകാർ ക്രിസ്ത്യരായിട്ടില്ലായിരുന്നു. എന്നുതന്നേയുമല്ല. ക്രിസ്ത്യന്മാരെക്കണ്ടാൽ ദേഷ്യപ്പെട്ടു പുച്ഛിച്ചു സംസാരിക്കുകയുംകൂടി ചെയ്യുമായിരുന്നു. ഇങ്ങിനെ ഇരിക്കുമ്പോൾ ഇംഗ്ലാണ്ടിൽ കെൻറ് എന്ന സ്ഥലത്തു രാജാവായിരുന്ന ഏതൽബെർട്ട് എന്നവൻ പാരീസ് ദേശത്തെ ക്രിസ്ത്യരാജപുത്രിയായ ബെർ-താ-എന്നവളെ വിവാഹംചെയ്തു. അവൾ വരുമ്പോൾ ചില പാതിരിമാരെ കൂട്ടിക്കൊണ്ടുവന്ന് ഒരു പള്ളികെട്ടി അവരെ അതിൽ പാർപ്പിച്ച് ആദരവോടുകൂടി രക്ഷിക്കുകയും, തൻെറ പ്രിയനായ ഏതൽബർട്ടിനെ ക്രിസ്ത്യനാക്കുകയും ചെയ്തു. അതുഹേതുവായിട്ട് അവിടേയുള്ള ജനങ്ങളേയും ക്രിസ്ത്യന്മാരാക്കി. അക്കാലത്ത് ഇംഗ്ലാണ്ടിൽ നാത്താംബ്രിയാ എന്ന ദേശത്തിലെ രാജാവും മററുള്ള എല്ലാ രാജാക്കന്മാരേക്കാളും അതിവലവാനുമായിരുന്ന ഏതൽഫ്രീത്ത് എന്നവനും തദ്ദേശവാസികളും ക്രിസ്തമതവിരോധികളായിരുന്നതിനാൽ അനേകം പാതിരിമാരെ ചെസ്റ്റർ എന്ന ദേശത്തുവെച്ചു കൊല്ലുകകൂടി ചെയ്തു. 617-ാം സംവത്സരത്തിൽ അവൻെറ പിൻവാഴ്ചരാജാവായിരുന്ന എഡ്വിൻ എന്നവനും ക്രിസ്തുമതവിരോധിയായിത്തന്നെ ഇരുന്നു എങ്കിലും ക്രിസ്ത്യനായ ടി-കെൻറ്ദേശരാജാവിൻെറ പുത്രിയെ വിവാഹം ചെയ്തതിനാൽ അവളുടെ നിർബ്ബന്ധത്തിൻപേരിൽ അവനും അവൻെറ നിർബ്ബന്ധത്തിൻപേരിൽ ജനങ്ങളും മററുള്ളവരും ഇങ്ങിനെതന്നെ പിൽക്കാലം ഇംഗ്ലണ്ടിൽ ക്രിസ്തുമതത്തെ അനുസരിച്ചു. ഇംഗ്ലാണ്ടുദേശത്തിൽ പ്രോട്ടസ്റ്റൻറുമതം ഉൽപത്തിയായ ഉടൻ 1539-ാം വർഷത്തിൽ ആറു വിധികൾ ഏർപ്പെടുത്തപ്പെട്ടു. അപ്പോൾ അവയെ അനുസരിക്കാത്ത 500 പേരെ ജയിലിലേക്ക് ഇറക്കി. അനേകംപേരെ തീയ്യിലിട്ടു കൊന്നു. ആറാം എഡ്വർഡിൻെറ കാലത്തിൽ ജോൺപോക്കറിനെ ജീവനോടെ തീയ്യിലും അനേകം പേരെ തൂക്കിലും ഇട്ടു. മേരി എന്ന റാണിയുടെ കാലത്തു റോമൻകത്തോലിക്കാ ക്രിസ്ത്യന്മാർ പ്രോട്ടസ്റ്റൻറ് ക്രിസ്ത്യന്മാരിൽ 277-പേരെ തീയ്യിലിട്ടു കൊന്നു. അവരിൽ 57-സ്ത്രീകളും 4 കുഞ്ഞുങ്ങളുമായിരുന്നു. എലിശെബേത് എന്ന റാണിയുടെ കാലത്തു പരിഷ്കാരം ചെയ്യപ്പെട്ട എപിസ്കോപ്പൽ മിഷ്യനാൽ റോമൻകത്തോലിക്ക് ക്രിസ്ത്യന്മാരും പ്രോട്ടസ്റ്റാൻറ് ക്രിസ്ത്യന്മാരും കൊല്ലപ്പെട്ടു. ടി രണ്ടു മതസ്ഥന്മാരും ഓരോരുത്തർ തങ്ങളുടെ മതത്തിൽ ചേരുന്നില്ലെന്നു പറയുന്നവരെ അനങ്ങാൻപാടില്ലാത്തവിധത്തിൽ കൈകാലുകൾ അ

മത്തികെട്ടി തിയ്യിലിട്ടു കൊല്ലുകയും തൂക്കിലിടുകയും ജയിലിലടയ്ക്കുകയും സ്വത്തുകളെ അപഹരിക്കുകയും ചെയ്തു. ഇതുപോലെ എത്ര ദ്രോഷങ്ങൾ ചെയ്തു.

അയർലാണ്ട് ദേശത്തു പ്രോട്ടസ്റ്റൻറ് മതത്തിൽ ഉൾപ്പെടാത്ത റോമൻകത്തോലിക്കാപ്പാതിരിമാരെ നാടുകടത്തിവിട്ടു. പരിഷ്കരിക്കപ്പെട്ട പ്രോട്ടസ്റ്റൻറ് മതസംബന്ധമായ നടവടികൾക്ക് ഇഷ്ടപ്പെടാത്ത റോമൻകത്തോലിക്കന്മാർക്ക് അപരാധം നിശ്ചയിക്കുകയും ജെയിലിൽ വെയ്ക്കുകയും, അഞ്ചുമയിലിനുമേൽ പൊയ്ക്കൂടാ എന്ന് നിർബ്ബന്ധന ചെയ്കയും ചെയ്തു. 1691-ാം വത്സരത്തിൽ കത്തോലിക്കാ മതസ്ഥന്മാർ തങ്ങളുടെ കുട്ടികളെ അന്യദേശങ്ങളിൽ പഠിക്കുന്നതിലേക്ക് അയച്ചുകൂടാ എന്നും 1709-ാം വൎഷത്തിൽ കത്തോലിക്കാ കുട്ടികൾക്ക് ആ മതസ്ഥന്മാർ പാഠംചൊല്ലിക്കൊടുത്തുകൂടാ എന്നും നിബന്ധനചെയ്തു. 1703-ാം വൎഷത്തിൽ കത്തോലിക്കാമതത്തിൽനിന്നു പ്രോട്ടസ്റ്റൻറായി വരുന്നവൎക്കു മാത്രമേ തന്റെ പിതുരാജ്ജിതസ്വത്തിന്നവകാശമുള്ളുവെന്നും കത്തോലിക്കാ കുട്ടികൾക്കു യാതൊരു സംബന്ധവുമില്ലെന്നും പ്രോട്ടസ്റ്റൻറുകൾ കത്തോലിക്കയായാൽ തന്റെ പിതൃസ്വത്തിനവകാശമില്ലെന്നും കത്തോലിക്കന്മാർ കൃഷിയിടുന്ന നിലത്തിനു കൊടുക്കുന്ന വരിയിൽ മൂന്നിൽ ഒരു ഭാഗം ആദായം കിട്ടത്തക്കവണ്ണം മാത്രമെ കൃഷി ഇറക്കാവു എന്നും അധികം ആദായം എടുത്താൽ അതിനെ തെയ്യപ്പെടുത്തുന്ന പ്രോട്ടസ്റ്റൻറുകാരന് ആ നിലത്തിനെ ഒഴിഞ്ഞുകൊടുത്തുകൊള്ളേണമെന്നും കത്തോലിക്കന്മാർ അഞ്ചു പൌണ്ടിലധികം വിലപിടിക്കുന്ന കുതിരകളെ ഉപയോഗിച്ചുപോകരുത് എന്നും ഒരുവേള പത്തുപൌണ്ട് വിലയുള്ളതിനെ ഉപയോഗിച്ചുപോയാൽ ആ വിവരത്തിനെ അറിയപ്പെടുത്തുന്ന പ്രോട്ടസ്റ്റൻറ് മതസ്ഥന് ആ കുതിരയെ അഞ്ചുപൌണ്ടുവിലയ്ക്കു കൊടുത്തുകൊള്ളണമെന്നും, സ്കോട്ട്ലണ്ടുദേശത്തു 1670-ാം വൎഷത്തിൽ ഉത്തരവുകൂടാതെ പ്രസംഗിച്ചുകൂടാ എന്നും ചട്ടമുണ്ടായി. 1674-ാം വൎഷത്തിൽ ന്യായംപറയുന്ന അഡ്വോക്കെററന്മാരെ നാടുകടത്തിവിട്ടു. 1678-ൽ മലയിൽ ഇരുന്ന ഹൈലണ്ടർമാരെ വരുത്തി അവരുടെ ഇഷ്ടംപോലെ ജനങ്ങളെ കൊല്ലുകയും മോഷ്ടിക്കുകയും തീകൊളുത്തുകയും ചെയ്യുന്നതിന് അനുവാദംകൊടുത്തു. ആയുധപാണികളായ 8000-ഹൈലണ്ടർമാരെ സ്കാട്ട്ലാണ്ട് വടക്കുഭാഗത്തുള്ള ഗ്രാമത്തി

ൽ പ്രവേശിപ്പിച്ചു. അവർ അപ്രകാരം ചെന്നു ജനങ്ങളുടെ സ്വത്തുക്കളെ അപഹരിക്കുകയും സ്ത്രീകളെ നഗ്നകളാക്കി അനേകം അക്രമങ്ങളെ ചെയ്യുകയും രണ്ടു പേരെ ഒന്നിച്ചുകെട്ടി രണ്ടുപേരുടേയും പെരുവിരലുകളെ ഒന്നിച്ചുചേർത്തു മുറുക്കി മരത്തിൽതൊങ്ങലിടുകയും, ഒരു പെൺപിള്ളയെ ജപാലയപ്രധാനിയുടെ വീട്ടിനടുത്തുള്ള തവള മുതലായ ജന്തുക്കൾ നിറഞ്ഞ ഒരു വലിയ പള്ളത്തിൽ തള്ളിക്കളകയും, ഒരു സ്ത്രീയുടെ വിരലുകളെ പല്ലരെനേരംവരെ തീക്കററികൊണ്ടു ചുടുകയും, ഈ ഉപദ്രവങ്ങളെ സഹിക്കാൻ വഹിയാതെ അവൾ ചില ദിവസംകൊണ്ടു മരിച്ചുപോകയും ടാക്കിമെട എന്നവർ അധികാരം നടത്തിയ പതിനെട്ടു സംവത്സരത്തിനകം ക്രിസ്തുമതവിരോധികളായ 10,220 പേരെ കൊല്ലുകയും 97,321 ആളുകളുടെ സ്വത്തുക്കളെ അപഹരിച്ചു അവരെ ജീവപര്യന്തം ജെയിലിലിടുകയും ചെയ്തു. (History of the inquisition by Dr. W. H. Rule Vol. I Page 150)

ഇവർതന്നെ പലമാൻക എന്ന ദിക്കിൽ ജൂതമതസ്ഥാഭിപ്രായത്തെപ്പററിപ്പറയുന്നു എന്നുംവച്ചു 6000-ശാസ്ത്രഗ്രന്ഥങ്ങളെ തീയ്യിലിട്ടു ചുട്ടു. (Drapers, Conflict of religion and Science page 146) 1481-ാം വർഷത്തിൽ ആണ്ടലൂഷ്യായിൽ നാലാമതു പോപ്പ് ചിക്സ്ടസ എന്നവനാൽ നിയമിക്കപ്പെട്ട വിചാരണസഭക്കാർ 2000 പേരെ ജീവനോടെ തിയ്യിലിട്ടു കൊല്ലുകയും 17,000 പേൎക്ക് അപരാധവും ജീവപര്യന്തം ദണ്ഡനയും വിധിക്കയും ചെയ്തു. അങ്കരി എന്ന ദിക്കിൽ കിസ്സാ ഉസൈട്ട എന്നവൻ പിക്ടാസ് എന്നൊരുവകക്കാരെ കൊലചെയ്തു. ജർമ്മനിദേശത്തിൽ പ്രോട്ടസ്റ്റൻറുമതത്തെ ഉണ്ടാക്കിയ ലൂതർ എന്നയാൾ കള്ളന്മാരെ കഴുവേററുന്നതുപോലെ ദുരുക്കന്മാരായ പാപ്പാമാരെ എല്ലാവരേയും കൊന്നു. അവരുടെ രക്തത്തിൽ ഇനി എപ്പോഴാണ് കൈകഴുകുന്നതെന്നു വ്യസനിച്ചു(Spanish Inquisition La Maistre P. 67 Ed. 1838)

ഈ കക്ശനെ ആണ് വളരെ പരിഷ്കാരം ചെയ്യുവൻ എന്നു പ്രോട്ടസ്റ്റൻറുകാർ കൊണ്ടാടുന്നതു്. ആർച്ച് ബിഷപ്പ് ഉഷരി എന്ന പ്രോട്ടസ്റ്റാൻറ് പാതിരി തനിക്ക തുല്യരായ 11-പേർ കയ്യെഴുത്തിട്ട് ഒരു പത്രത്തിൽ റോമൻകത്തോലിക്ക് പോപ്പുകളോട് ക്ഷമകാട്ടുന്നതു്

മഹാപാതകമായിട്ടുള്ളതെന്ന് എഴുതിവായിച്ചു. നാക്സ് എന്ന പ്രോട്ടസ്റ്റൻറ ക്രിസ്ത്യൻ കത്തോലിക്കാ ഗുരുക്കന്മാരേയും രാജസ്ത്രീയേയും ജനങ്ങൾ നിർബ്ബന്ധമായി കൊല്ലണമെന്നു പറഞ്ഞു. ഇംഗ്ലീഷ്പാർളിമെൻറ് സഭക്കാരും ദൈവമഹിമയെ പ്രസിദ്ധമാക്കുന്നതിലേക്ക ബലാൽക്കാരം ചെയ്യുന്നതു ശരിയായിട്ടുള്ളതെന്നും സ്കാട്ലണ്ടു പാർലിമെൻറുകാർ വിഗ്രഹാരാധന ചെയ്യും കത്തോലിക്കരെ കൊല്ലുന്നതു പ്രോട്ടസ്റ്റൻറ് മതനിർബ്ബന്ധമാണെന്നും പറഞ്ഞു. അക്കാലത്തെ പാർലിമെൻറുകാരുടെ മാതിരികളെ നോക്കുവിൻ! ഇപ്പോഴത്തെ പാർലിമെൻറുകാർ ഇപ്രകാരം ചെയ്വാൻ തുനിയുമോ? (N. B. നാസിസം എന്ന മതത്തിൻെറ പ്രയോക്താവായ ഹിററ്ലർ ജർമ്മനിയിൽ ക്രിസ്ത്യൻ മതവാദികളോട് ഇന്നു കാണിക്കുന്ന പൈശാചികനയം നോക്കുക.)

1550-ാംവർഷം എട്ടാമതു ഹെൻറിക്കു മന്ത്രിയായിരുന്ന ഗ്രാമ്മർ എന്ന പ്രോട്ടസ്റ്റൻറ് ക്രിസ്ത്യൻ തൻെറ മതത്തിൽ വരാത്ത അഞ്ചു പുരുഷന്മാരെ കൊല്ലുകയും ഒരു സ്ത്രീയുടെ വിരലിൽ എണ്ണത്തുണി ചുററി തീ കൊളുത്തുകയുംചെയ്തു. (Students History of England Hume P. 291) ആൽപാതൻ പരിപാലനംചെയ്തു നാലഞ്ചു സംവത്സരത്തിനുള്ളിൽ 18,000 പേരെ കൊന്നു എന്നു മിട്ടുക്കു പറഞ്ഞു. ഒരു വർഷത്തിനുള്ളിൽ 8000 പേർ ദഹിപ്പിക്കപ്പെടുകയും വധിക്കപ്പെടുകയും ചെയ്തു. പാരീസ് പട്ടണത്തിൽ 1572 ാംവർഷം ആഗസ്റ്റ്മാസം 24-ാംനു ഹിയൂർക്കനോട് എന്ന ഒരുവക ആളുകളിൽ 1,400 പേരെ ഓടിച്ചുകൊണ്ടു രാജാവു തൻെറ അരമനയിലെ ജനലിൽ ഇരുന്നുംകൊണ്ടു ബാണപ്രയോഗംചെയ്ത് അവരെ പക്ഷികളെ കൊല്ലുംപോലെ കൊന്നു. പിന്നും ശേഷിച്ചവരെ പിടിച്ചു നന്നായിക്കെട്ടി വേദനയായ യന്ത്രത്തിനകത്തു ചെലുത്തി, അവരുടെ വായ്കളിൽ വിരിഞ്ഞ വായുള്ള കുഴൽകളെ തിരുകി നിറുത്തി അതിൽക്കൂടി തൊണ്ണയിൽ ഇറങ്ങത്തക്കവണ്ണം ദ്രാക്ഷാരസം കുമുകുമിന്നെ ഒഴിച്ചു കഷ്ടപ്പെടുത്തുകയും നഗ്നന്മാരാക്കി അസംഖ്യം അപമാനങ്ങളെ ചെയ്തും, തലമുതൽ കാൽവരെ കണ്ടുരികളെ അടിച്ചു കേററി, പേനാക്കത്തികൊണ്ട് വെട്ടി, തിയ്യിലിട്ടു നല്ലപോലെ പഴുപ്പിച്ചു പററുകൊടിൽകൊണ്ടു അവരുടെ മൂക്കുകളെ പറിച്ചെടുത്തു കളയുകയും ചെയ്തു. ഇപ്രകാരം നടന്ന അന്യായങ്ങളും അക്രമങ്ങളും ഇത്രമാത്ര

മെന്നു പറഞ്ഞാൽ അവസാനിക്കയില്ല. ഇവിടെ വളരെ ചുരുക്കമായിട്ടെഴുതിയതാണു്.

എങ്കിലും ക്രിസ്തുമതം ഇത്രത്തോളം വൎദ്ധിച്ചുവന്നതിന്റെ കാരണങ്ങൾ നല്ലതിൻവണ്ണം തെളിവായല്ലൊ. സഹിക്കാൻ വഹിയാത്ത ഇങ്ങിനെയുള്ള ഹിംസകളെ ചെയ്താൽ ആരാണു ചേരാതിരിക്കുന്നതു്. മരണഭയമുള്ള എല്ലാവരും ചേരുകതന്നെ ചെയ്യും. അല്ലാതെ ഇതരമതത്തെയും ക്രിസ്തുമതത്തേയും ആരാഞ്ഞു നോക്കി ഗുണദോഷങ്ങളെ അറിഞ്ഞു ക്രിസ്തുമതം തന്നെ നല്ലതെന്ന സമ്മതത്തോടുകൂടി യാതൊരുത്തരും ആ മതത്തെ സ്വീകരിച്ചിട്ടില്ല.

* * *

വിദ്യാശാലകൾക്കു പാതിരിമാർ പ്രധാനികളായിരുന്ന കാലത്തു ടി ശാസ്ത്രാംശങ്ങളെ പാഠം വെയ്ക്കാതെ ബൈബിൾ പാഠങ്ങളെ മാത്രം വെയ്ക്കയാൽ ടി ശാസ്ത്രങ്ങൾ അക്കാലത്തു പരിപാലിക്കപ്പെടാതെ പോകയും, ടാർക്വിമാട എന്നയാൾ ഹീബ്രുവിൽ എഴുതിയിരുന്ന ശാസ്ത്രപുസ്തകങ്ങളെ തീയ്യിൽ ഇടുകയും ചലമാൻക എന്ന ദേശത്തു് ആറായിരം ശാസ്ത്രപുസ്തകങ്ങളെ ചുടുകയും സ്പാനിയാവിൽ ശാസ്ത്രങ്ങളെ വൎദ്ധിപ്പിച്ചുകൊണ്ടുവരുന്നതിനു് ഉത്സാഹിച്ചവരായ 119 ശാസ്ത്രിമാരെ ജയിലിൽ കൊണ്ടിട്ടു കൊല്ലുകയും ഫ്രാൻസിൽ രസവാദശാസ്ത്രങ്ങളും മററുള്ള ശാസ്ത്രങ്ങളും പഠിച്ചുകൂടാ എന്നും ക്രിസ്തുമതവിരോധമായ ഏതു പുസ്തകങ്ങളേയും ക്രിസ്തുമതപ്രധാനിയുടെ ഉത്തരവുകൂടാതെ അച്ചിട്ടുകൂടാ എന്നും ഉത്തരവുണ്ടാകയും 1619-ാം വൎഷത്തിൽ പാണിനി എന്ന തൎക്കശാസ്ത്രിയെ ടലൂസ് എന്ന ദിക്കിൽവെച്ചു നാക്കിനെ പറിച്ചു കൊല്ലുകയും ചെയ്തുവല്ലോ.

1. മേൽപ്രസ്താവിച്ച പ്രബലന്യായങ്ങളെക്കൊണ്ടു പിതാവു്, പുത്രൻ, പവിത്രാത്മാവു ഇവർ ദൈവലക്ഷണമുള്ളവരല്ലെന്നും, ജീവന്മാർ ഉൽപത്തിയോടുകൂടിയവരും ജന്മപാപമുള്ളവരും അല്ലെന്നും, ക്രിസ്തുവിന്റെ പാപബലിയും വിശ്വാസവും മുക്തിസാധനമാകയില്ലെന്നും, മുക്തിലക്ഷണവും പാപികൾ നിത്യനരകത്തെ അനുഭവിക്കുമെന്നുള്ളതും അല്പംപോലും ചേരുകയില്ലെന്നും ബൈബിൾ അപ്രമാണമെന്നും മററും നല്ലതിൻവണ്ണം സാധിക്കപ്പെട്ടിരിക്കുന്നു.

2. ഇനി ചിലർ പല ദൂഷണങ്ങളേയും ആഭാസന്യായങ്ങളേയും വിളിച്ചെഴുന്നെള്ളിച്ചുകൊണ്ടു് ഇതിലേക്കും ഒരു മറുപടി എഴുതി

വിടുന്നു എന്നു വരികിൽ നാമെന്തുചെയ്യും? കമന്നുവീണു മുഖം ഭൂമിയിൽ തല്ലിയിട്ടും മീശയിൽ മണ്ണു പുരണ്ടില്ലെന്നു് ധീക്കപറയുന്നവരും മനസ്സിലൊന്നും വാക്കിലൊന്നുമായിട്ടു ശമ്പളത്തിനുവേണ്ടി കിടന്നു മുറയടിക്കുന്നവരുമായ ഈ കൂട്ടരോടു എന്തൊക്കെ എത്രയൊക്കെ പ്പറഞ്ഞാൽതന്നെയെന്തു? ഈ അസംബന്ധങ്ങളെ ഒക്കെ തള്ളിയേച്ചു ന്യായമാർഗ്ഗമായിട്ടു ഖണ്ഡിച്ചു വ്യവഹരിച്ചു സ്ഥാപിക്കുന്നു എന്നു വരികിൽ ആ അഭിപ്രായത്തിലേക്കു നാമും ചെന്നുകൊള്ളുന്നതിലേക്കു തയാർ."

ഈ ഗ്രന്ഥം സ്വാമികൾ ആദ്യം പ്രസിദ്ധം ചെയ്തതു് ഏറ്റുമാനൂർ ആറാട്ടുദിവസമാണു് എന്നാണു പറയപ്പെടുന്നതു്. തിരുവിതാംകൂറിലെ ഒരു കൃസ്ത്യൻ കേന്ദ്രമായ കോട്ടയം പട്ടണത്തിനു വടക്കു കിടക്കുന്ന ഈ പ്രദേശത്തു് ഉത്സവകാലങ്ങളിൽ പാതിരിമാർ വന്നു ക്ഷേത്രവിശ്വാസികളെ ആഭാസഭാഷയിൽ ഭത്സിക്കുകയും അവരെ ബുദ്ധിഭേദം ചെയ്തു മാർഗ്ഗവാസികളാക്കിത്തീർക്കുകയും പതിവായിരുന്നു. പരമാർത്ഥത്തിൽ ഈ ദുഷ്കൃത്യത്തിൽനിന്നും പാതിരിമാരെ പിൻവാങ്ങിനിൽക്കുവാൻ പ്രേരിപ്പിക്കുകയായിരുന്നു ഈ ഗ്രന്ഥംകൊണ്ടു സാധിച്ചതു്. ഈ ഗ്രന്ഥത്തിന്റെ ആദ്യത്തെപ്പതിപ്പു മുഴുവൻ വാങ്ങിയതും അവകളെ തീയിലിട്ടു ചുട്ടുകളഞ്ഞതും പാതിരിമാർതന്നെയായിരുന്നു. അവരിൽ പലരും ഈ പുസ്തകം വായിച്ചുനോക്കി പരമാർത്ഥമായ "ജ്ഞാനസ്നാനം" ചെയ്തു സന്തുഷ്ടരായിട്ടുണ്ടു്.

---

## 11 വേദാധികാരനിരൂപണം.

1096-ൽ തൃശ്ശൂർ വാണീകളേബരം പ്രസ്സിൽ അച്ചടിച്ചു. ശ്രീവദ്ധനത്തു് എൻ. കൃഷ്ണപിള്ള ബി. ഏ. യാണു് പ്രസാധകൻ. ഈ പുസ്തകത്തിന്റെ ആമുഖം ഇംഗ്ലീഷിൽ എഴുതിയ മിസ്റ്റർ ജി. രാമൻമേനവൻ, എം. ഏ. ഈ ഗ്രന്ഥത്തിന്റെ മഹിമകളേയും പ്രയോജനത്തേയും കുറിച്ചു് ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

വേദങ്ങളിൽ പാണ്ഡിത്യമുള്ളവക്കുമാത്രം പ്രാപ്തിയുള്ള ഈ മുഖപുരകർമ്മം ചെയ്വാൻ ഞാൻ അർഹനല്ല എന്നു എനിക്കറിയാം. എന്നാൽ ഒരു സന്യാസിയും എന്റെ സ്നേഹാദരബഹുമാനങ്ങൾക്കു

പാത്രീഭൂതനും ആയ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികളുടെ നിർബ്ബന്ധം ഈ വിഷയത്തിൽ ഉണ്ടാകയാലാണ് ഞാൻ ഈ കർമ്മം ചെയ്യാൻ മുതിർന്നതു്. വിശാലവീക്ഷണം, നിരൂപണസാമർത്ഥ്യം, സമഭാവന, ജീവകാരുണ്യം, അഗാധപാണ്ഡിത്യം ഇവകളുടെ ഒരു പ്രദർശനശാലയാണ് ഈ ഗ്രന്ഥം എന്നു പറഞ്ഞാൽ അതു് ഒട്ടും അധികമല്ല. സ്വാമി ഇരുപതു വർഷത്തിനു മുമ്പു ഇപ്രകാരം ഒരു പുസ്തകം എഴുതുവാൻ ആലോചിച്ചിരുന്നതായി എനിക്കറിയാം. എന്നാൽ ആ വലിയ പരിശ്രമഫലം എവിടെയോകിടന്നു ചിതൽപിടിച്ചുപോയി. സ്വാമികളുടെ ശിഷ്യശ്രേണികളുടെ അനുസ്യൂതമായ നിർബ്ബന്ധം ഉണ്ടായിരുന്നില്ലെങ്കിൽ ഇതുപോലും ഉണ്ടാകുമായിരുന്നില്ല. വേദത്തിന്റെ ഉല്പത്തിയെക്കുറിച്ച് ഇതിൽ വളരെ വിശദമാക്കിയിട്ടുണ്ട്. എന്നാൽ അതു പഠിക്കുവാൻ എല്ലാ മനുഷ്യനും അധികാരവും അവകാശവും ഉണ്ടെന്നു വേദപ്രമാണങ്ങളിൽനിന്നും സാധിക്കുന്നുമുണ്ട്. വേദം പഠിക്കുന്നതുകൊണ്ടും പഠിപ്പിക്കുന്നതുകൊണ്ടും ആക്കും ഒരു തരത്തിലുള്ള പാപവും വരുവാനില്ല. വിവേകാനന്ദസ്വാമികൾക്കും ഇതേ അഭിപ്രായം തന്നെയായിരുന്നു. ഈ രണ്ടു മഹാസന്ന്യാസിമാരിൽ ഞാൻ ധാരാളം സമാനധർമ്മങ്ങൾ കാണുന്നുണ്ട്. മനുഷ്യന്റെ എല്ലാ പരിശ്രമങ്ങൾക്കും ചിന്തകൾക്കും ഒരു നല്ല കാര്യകാരണബന്ധം ഉണ്ടായിരിക്കണമെന്നു രണ്ടുപേരും ഐകകണ്ഠ്യമായി അഭിപ്രായപ്പെടുന്നു. വെറും പ്രമാണം മതകാര്യത്തിൽ ഇവർ രണ്ടുപേരും കൈക്കൊണ്ടില്ല. അധഃകൃതന്മാർക്കും, അപരിഷ്കൃതന്മാർക്കും, അജ്ഞന്മാർക്കും വേദാന്തം ഏററവും നല്ല ഒരു നിദർശനവും അവലംബവും ആണെന്നു രണ്ടുപേരും ഒരുപോലെ സമ്മതിക്കുന്നു. ചട്ടമ്പിസ്വാമികൾ വിവേകാനന്ദന്റെ സംശയനിവൃത്തിവരുത്തിയതായി പറയപ്പെടുന്നുണ്ട്. അതു് ഇക്കാലത്തു് ഒരേ രീതിയിൽ ഉള്ള രണ്ടുപേരുടേയും അഭിപ്രായഗതികൊണ്ടു സാധൂകരിക്കപ്പെട്ടിരിക്കുന്നു. മതങ്ങളുടെ സാരായവേരു് എല്ലാം ഒന്നായിരിക്കുമെന്നുള്ള രാമകൃഷ്ണപരമഹംസന്റെ തത്വം ഇവർ രണ്ടുപേരും ശരിയായി വ്യാഖ്യാനിച്ചിരിക്കുന്നു. അന്യമതങ്ങളെ എതിർക്കണമെന്നുള്ള ഒരു മനോഭാവം വിവേകാനന്ദനുണ്ടായിരുന്നതുപോലെ ചട്ടമ്പിസ്വാമിക്കും ചെറുപ്പകാലത്തു് ഉണ്ടായിരുന്നതായി കാണുന്നു. കപടഭക്തന്മാരെ കൈയിൽ കിട്ടിയാൽ രണ്ടുപേരും വെറുതെ വിടുകയില്ല. ഇതു രണ്ടുപേരുടേ

യും അന്ത്യകാലഘട്ടത്തിൽപോലും ഉണ്ടായിരുന്നു. മലയാളരാജ്യത്തിനു ധാർമ്മികമായ പ്രബുദ്ധത ഉണ്ടാകുവാൻ ഈ ഗ്രന്ഥം വളരെ ഉപകരിക്കുമെന്നു ഞാൻ വിചാരിക്കുന്നു".

ഈ അഭിപ്രായത്തിൽ തെല്ലും അതിശയോക്തി ഇല്ല എന്ന് ഈ ഗ്രന്ഥം പാരായണം ചെയ്വാൻ സംഗതിയാകുന്നപക്ഷം ഏവനും സമ്മതിക്കും. രണ്ടു പ്രമേയങ്ങളാണ് ഇതിൽ സ്വാമികൾ വിചാരണ ചെയ്തിരിക്കുന്നതു്. ഒന്നു, വേദം എന്നതു് എന്താണു്? രണ്ടു്, അതിനു് അധികാരികൾ ആരാണു്? ഇങ്ങിനെ ഒരു നിരൂപണം ചെയ്യേണ്ടിവന്നതു് ബ്രാഹ്മണമാനികളുടെ തെറ്റായിരുന്നു എന്നു തെളിയുന്നു.

> സ്നാതമശ്വംഗജം മത്തം വൃഷഭം കാമമോഹിതം
> ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേൽ.

എന്നുള്ള ഒരു പദ്യവും ശൂദ്രർ അക്ഷരാഭ്യാസത്തിനുപോലും അധികാരികളല്ലാ എന്നുള്ള പുരോഹിതശാസനയും മലയാളക്കരയിൽ സ്ഥലംപിടിച്ചു. മലയാളബ്രാഹ്മണരായ നമ്പൂതിരിമാർ മലയക്ഷത്രിയരായ നായന്മാരെ ശൂദ്രരാക്കിത്തീർക്കുകയും നായന്മാർ, മൂലം മറന്ന് അതിനെ സമ്മതിക്കുകയും ചെയ്തു. ചിന്താരത്നം, ഹരിനാമകീർത്തനം മുതലായ ആദ്ധ്യാത്മികഗ്രന്ഥങ്ങളെക്കൊണ്ടു ദിവ്യനായിത്തീർന്ന എഴുത്തച്ഛനെന്നും,

> "പാദസേവകനായ ഭക്തനാം ദാസൻ ബ്രഹ്മ-
> പാദജന്മാജ്ഞാനിനാമാദ്യനായുള്ളോരു ഞാൻ"

എന്നും മറ്റും എഴുത്തച്ഛൻ തന്റെ അദ്ധ്യാത്മരാമായണത്തിൽ പറഞ്ഞിട്ടുള്ളതു ശൂദ്രത്വം സമ്മതിച്ചതാണെന്നും മറ്റും പലരും പലവിധം വൃഥാ കണ്ഠക്ഷോഭംചെയ്തു കാണുന്നുണ്ടു്. എന്നാൽ നായർസമുദായം, ആര്യാവർത്തത്തിലെ ബ്രഹ്മക്ഷത്രിയവൈശ്യശൂദ്രരെന്ന ചാതുർവ്വർണ്യലക്ഷണങ്ങൾ എല്ലാം തികഞ്ഞ ഒരു വിപുലമായ സമുദായമായിരുന്നു എന്ന് ആരും അറിയുന്നതേയില്ല. അന്ധന്മാർ ആനയെ സ്പർശിച്ചു മനസ്സിലാക്കിയ കഥ പ്രസിദ്ധമാണല്ലോ. എന്നതുപോലെ ലോകത്തിലെങ്ങും ഇല്ലാത്തവിധം ദായക്രമങ്ങളോടും ആചാരമര്യാദകളോടുംകൂടി ഏററവും വിസ്തൃതവും സംസ്കൃതവുമായിരുന്ന ആ നായർസമുദായത്തിൽ ഒരു ഭാഗം ബ്രാഹ്മണരും, ഒരു ഭാഗം ക്ഷത്രിയരും ഒരു ഭാഗം വൈശ്യരും ഒരു ഭാഗം ശൂദ്രരും ആയിരുന്നു എന്നുള്ള

സംഗതി ഇന്നു വിസ്മരിച്ചു വെറും വാഗ്വാദം ചെയ്യുന്നതിന്റെ നിരർത്ഥതയെ കാണിപ്പാൻ പരിമിതമായ ഈ വശങ്ങൾ പര്യാപ്തങ്ങളല്ല. അതിനാൽ ആ വിഷയം കൂലംകഷമായി പരിശോധിപ്പാൻ മറ്റൊരു ഗ്രന്ഥം തന്നെ നിബന്ധിക്കേണ്ടതാകുന്നു. ബ്രഹ്മപാദജനായ ശൂദ്രനു യഥാർത്ഥബ്രാഹ്മണന്റെ പാദസേവ ചെയ്യുന്നതിൽപരം അനുഗൃഹീതമായ വൃത്തി വേറെയില്ലതന്നെ.

വേദം എന്നതു് ഒരു ആര്യശബ്ദമാണു്. ആ വേദം ദ്രാവിഡന്മാർ പിൽക്കാലങ്ങളിൽ സ്വീകരിക്കുകയാണു് ഉണ്ടായതു്. ഇതു് ആത്മജ്ഞാനത്തിനു വേണ്ടിയുള്ളതായതിനാൽ ആത്മജ്ഞാനകാംക്ഷികളെല്ലാം അതിനു് അധികാരികളാകുന്നു. വേദം അപൗരുഷേയം എന്നതു ശരിയല്ല. അതു സ്ത്രീകളും പുരുഷന്മാരും ആയ തത്വചിന്തകന്മാരുടെ പരിശ്രമഫലമാണു്. വിശപ്പു മാററുന്നതിനു് ആഹാരാദികൾ ആവശ്യമാണെങ്കിൽ മാനസികമായ ക്ഷുത്തും ദാഹവും മാററുന്നതിനു് ആദ്ധ്യാത്മികജ്ഞാനവും ആക്കം ആവശ്യമാണു്. അതിനാൽ ആത്മജ്ഞാനത്തിനു് ഉളവായ വേദം പഠിക്കുന്നതിനു് എല്ലാ മനുഷ്യരും അധികാരികളാകുന്നു. ഇതാണു വേദാധികാരത്തിലെ പ്രധാനപ്രമേയം. വേദാധികാരനിരൂപണത്തിൽനിന്നും ചില ഭാഗങ്ങൾ താഴെ ഉദ്ധരിക്കാം:—

1. വേദത്തെ എല്ലാപേരും ഗൌരവമായി വിചാരിക്കുന്നു.

2. ലോകത്തിൽ മനുഷ്യർ ആസ്തികന്മാർ എന്നും നാസ്തികന്മാർ എന്നും രണ്ടു വർഗ്ഗം.

3. ഈശ്വരനേ ഇല്ല എന്നു വാദിക്കുന്നവർ നാസ്തികന്മാർ.

4. നാസ്തികന്മാർ വാദത്തിൽ മാത്രമല്ലാതെ വിശ്വാസത്തിൽ ആരുമില്ല.

5. ആസ്തികന്മാരിൽ ശ്രൌതന്മാർ, പ്രപഞ്ചവേദികൾ എന്നു രണ്ടുതരം.

6. "ധർമ്മാധർമ്മബോധം ഉണ്ടാകുന്നതിലേക്കു ഈശ്വരൻ ദയവുചെയ്തു തന്നതാണു് വേദം"എന്നു വിശ്വസിക്കുന്നവർ ശ്രൌതന്മാർ. ഈശ്വരൻ രക്ഷിതാവു്, അദ്ദേഹം വിരചിച്ച പ്രപഞ്ചംതന്നെ വേദം എന്നു വിശ്വസിക്കുന്നവർ പ്രപഞ്ചവേദികൾ.

7. വേദം ദൈവദത്തം എന്നതിന്റെ ഖണ്ഡനം മനുഷ്യകൃതം എന്നുള്ള സിദ്ധാന്തം.

8. അധികാരികൾ ആര്? എല്ലാവരും എന്നു സിദ്ധാന്തം.

9. കാരണം: ക്ഷത്രിയനും ശൂദ്രനും വേദാദ്ധ്യാപനവും അദ്ധ്യയനവും ആകാമെന്നു വേദത്തിൽനിന്നും ഉദാഹരണം—

1. ഗാർഗ്ഗ്യർ എന്ന ബ്രാഹ്മണൻ അജാതശത്രുവെന്ന ഒരു രാജാവിനെ ആചാര്യനായി വരിച്ച് ബ്രഹ്മവിദ്യ പഠിച്ചു.

(ബൃഹദാരണ്യകോപനിഷത്ത്)

2. ഉപമന്യുപുത്രനായ പ്രാചീനശാലൻ, പൌലുഷി എന്ന സത്യയജ്ഞൻ, ഭാല്ലവേയനായ ഇന്ദ്രദ്യുമ്നൻ, ശക്കരാക്ഷാപത്യമായജനൻ, അശ്വതരാശ്വപുത്രനായ ബുഡിലൻ എന്നീ ഋഷിമാർ ബ്രഹ്മത്തെക്കുറിച്ചു പര്യാലോചന നടത്തിയതിൽ അന്തം കാണാതെ കുഴങ്ങി. ഭഗവാൻ ഉദാലകനെ ഗുരുവായി വരിക്കാമെന്നു വിചാരിച്ചു അവിടെ ചെന്നു. അദ്ദേഹം പറഞ്ഞത്:—"പൂജ്യപാദരായ മഹർഷിമാരെ! കൈകേയനായ അശ്വപതി എന്ന രാജാവു് ഈ വിഷയം ഉപദേശിപ്പാൻ ശക്തനാണ്." അതുംപ്രകാരം മഹർഷിമാർ ആ രാജാവിൻെറ അടുക്കൽ ചെന്നു. "ഇതുംപ്രകാരം ഉപദേശിക്കാം. നാളെ കാലത്തു നിങ്ങൾ എല്ലാം വരുവിൻ എന്നു പറഞ്ഞു."

(ഛാന്ദോഗ്യം)

3. ആരുണിപുത്രനായ ശ്വേതകേതു എന്ന ബ്രാഹ്മണൻ—ഋഷി—ജീവലൻെറ പുത്രനായ പ്രവാഹണൻ എന്ന രാജാവിനോടു വേദാന്തവാദത്തിൽ തോററു.

(ഛാന്ദോഗ്യം)

4. ഗൗതമനോടു പ്രവാഹണരാജാവു് ഇങ്ങിനെ പറഞ്ഞു:—"അങ്ങു സർവ്വവിദ്യാകുശലനായിരിക്കുന്നു എങ്കിലും അജ്ഞൻെറ നിലയിൽ ഉപദേശിക്കണമെന്ന് എന്നോടപേക്ഷിച്ചല്ലൊ. എന്നാൽ എൻെറ ആരംഭം അത്ര ശരിയല്ല. എന്താണെന്നുവെച്ചാൽ ഈ വിദ്യ ഇതിന്നുമുമ്പ് അങ്ങേപ്പോലുള്ള ഒരു ബ്രാഹ്മണങ്കൽ സ്ഥലം പിടിച്ചിട്ടില്ല. ബ്രാഹ്മണർക്ക് ഈ വിദ്യയുണ്ടായിരുന്നില്ല. അക്കാരണത്താൽ തന്നെ ഏതു കാലത്തും ഇതുപദേശിക്കാനുള്ള അധികാരം ക്ഷത്രിയനു മാത്രമേ ഉണ്ടായിരുന്നുള്ളൂ".

5. ജനകമഹാരാജാവിൻെറ അടുക്കൽനിന്നും ശ്രീശുകബ്രഹ്മർഷി ഉപദേശം സ്വീകരിച്ചു.

(മഹോപനിഷത്ത്)

9. ത്രിപുരാരഹസ്യം ജ്ഞാനകാണ്ഡത്തിൽ പറയുന്ന കഥ. അതായതു സിദ്ധയോഗിനിയുടെ ചോദ്യങ്ങൾക്കു മറുപടി പറവാൻ അസമർത്ഥനായിചമഞ്ഞ അഷ്ടാവക്രൻ ടി യോഗിനിയുടെ നിർദ്ദേശമനുസരിച്ചു ജനകമഹാരാജാവിനെ പ്രാപിച്ചു സംശയനിവൃത്തി വരുത്തുന്ന ഭാഗം— ക്ഷത്രിയൻ ബ്രാഹ്മണനു വേദോപദേശം ചെയ്യുന്നതിനു വേറെ ഒരു ദൃഷ്ടാന്തം.

10. ശൂദ്രൻ വേദം പഠിച്ചിരുന്നു എന്നും പഠിപ്പിച്ചിരുന്നു എന്നതിനും വേദപ്രാമാണ്യം.

1. ഛാന്ദോഗ്യോപനിഷത്തിലെ ജാനശ്രുത്യുപാഖ്യാനം ശൂദ്രനും വേദാഭ്യാസം ചെയ്യുന്നതിനു് ഒരു തെളിവു്.

2. സൂതഭാഷ്യത്തിൽ പറയുന്ന ജാബാലന്റെ കഥ.

3. ഐതരേയബ്രാഹ്മണം രണ്ടാമതുപഞ്ചിക തൃതീയാദ്ധ്യായപ്രാരംഭത്തിൽ കവഷൻ എന്നൊരു വേടൻ വേദാദ്ധ്യായനം ചെയ്തു എന്നു മാത്രമല്ല, ഋഷിയുമായി യാഗാദികൎമ്മങ്ങളിൽ ബ്രാഹ്മണരോടുകൂടിച്ചേൎന്നു ബഹുമാന്യനായി വാണിരുന്നു എന്നു പറഞ്ഞിരിക്കുന്നു.

4. കക്ഷീവാൻ എന്ന ഒരു ബഹുമാന്യനായ ശൂദ്രസ്ത്രീപുത്രന്റെ കഥ വേദത്തിൽ പറയുന്നു. അതായതു്— അല്ലയോ ബ്രാഹ്മണപതേ! ഈ സോമപാനം ചെയ്യുന്ന എന്നെ "ഉശിക്" എന്നവളുടെ പുത്രൻ ആ കക്ഷീവാനെപ്പോലെ പ്രകാശമുള്ളവനാക്കിച്ചെയ്താലും.

5. ആശ്വലൻ, ആൎത്തഭാഗൻ, ഭുജ്യു, ഉഷസ്തൻ, കഹോളൻ മുതലായ മഹൎഷിമാൎക്കുപോലും വാദത്തിൽ പരാജിതനാക്കാൻ കഴിയാത്ത യാജ്ഞവൽക്യമുനിയോടു് ഒരു സ്ത്രീ ശാസ്ത്രവാദം നടത്തിയ കഥ സ്ത്രീകൾക്കും വേദാധികാരമുണ്ടെന്നുള്ളതിനെ കാണിക്കുന്നു.

6. ബൃഹദാരണ്യകോപനിഷത്ത് നാലാമതദ്ധ്യായം അഞ്ചാമതു ബ്രാഹ്മണത്തിൽ യാജ്ഞവൽക്യരുടെ ഭാൎയ്യയായ മൈത്രേയി എന്നവൾ ഐഹികസുഖങ്ങളെല്ലാം ത്യജിച്ചു ജീവാത്മാപരമാത്മസ്വരൂപങ്ങളെക്കുറിച്ചു വിചാരിച്ചു മോക്ഷമടഞ്ഞതായി ഒരു കഥ പറയുന്നു.

7. യാഗാദികൎമ്മങ്ങളിൽ ഉച്ചരിപ്പാൻ സ്ത്രീകൾക്കും ശൂദ്രൎക്കും ബ്രാഹ്മണരെപ്പോലെ മന്ത്രങ്ങൾ വേദത്തിൽ വിധിച്ചിട്ടുണ്ടു്.

8. ആഗ്രഹിക്കുന്നവൎക്കു ഏതുതരം ജ്ഞാനവും ലഭിക്കാൻ അ

ധികാരമുണ്ട്. വേദാധികാരത്തിൽ ഇത്രയും സംഗതികളാണ് സപ്ര മാണം ഉപപാദിച്ചിരിക്കുന്നത്.

---

## III പ്രാചീനമലയാളം.

ഈ പുസ്തകത്തിന്റെ ഉദ്ദേശമെന്തെന്നു സ്വാമിതിരുവടികൾ അവതാരികയിൽ താഴെ പറയുംവിധം വിശദമാക്കിയിട്ടുണ്ട്.

ഈ മലയാളഭൂമിയിൽ ജന്മികൾ അധികവും മലയാളബ്രാഹ്മണരാകുന്നു. അവർക്കു കുടുതൽ കുലശ്രേഷ്ഠതയും മററുള്ളവരുടെ മേൽ ഗുരുസ്ഥാനവും ഉണ്ടെന്നു പലരും സമ്മതിച്ചുവരുന്നു. ഈ അവകാശങ്ങൾക്ക് അടിസ്ഥാനമായി അവർ പറയുന്നതു രണ്ടു സംഗതികളാകുന്നു.

1. പരശുരാമൻ സമുദ്രനിഷ്കാസനംകൊണ്ടു മലയാളഭൂമിയെ വീണ്ടെടുത്തു വിദേശത്തുനിന്നും ബ്രാഹ്മണരെ വരുത്തി അവർക്ക് അതിനെ ദാനംചെയ്തു എന്നുള്ളതു്.

2. ജാതിവിഭാഗത്തിൽ ഒന്നാമത്തെ സ്ഥാനത്തേയും അങ്ങിനെ ഹിന്ദുമതാനുസാരികളായ മററുള്ളവരുടെ ഗുരു (പുരോഹിത) സ്ഥാനത്തേയും അവർ അർഹിക്കുന്നു എന്നുള്ളതു്.

പഴയ പ്രമാണങ്ങൾ, പാരമ്പര്യങ്ങൾ, നടവടികൾ ഇവയിൽനിന്നും സർവ്വസമ്മതമായ യുക്തിവാദങ്ങളിൽനിന്നും മേൽപറഞ്ഞ രണ്ടു സംഗതികളും അടിസ്ഥാനമില്ലാത്തവയാണെന്നും ഈ ഭൂമി വാസ്തവത്തിൽ മലയാളിനായന്മാരുടെ വകയാണെന്നും നായന്മാർ ഉൽകൃഷ്ടകുലജാതന്മാരും നാടുവാഴികളും ആയ ദ്രാവിഡന്മാരാണെന്നും അവർ തങ്ങളുടെ ആർജ്ജവശീലവും ധർമ്മതല്പരതയുംകൊണ്ടു സ്വദേശബഹിഷ്കൃതന്മാരും പാഷണ്ഡമതഗാമികളും ആയ ഒരു കൂട്ടം ആര്യബ്രാഹ്മണരുടെ വലയിൽ അകപ്പെട്ടു കാലാന്തരത്തിൽ കക്ഷിപിരിഞ്ഞു് ഇങ്ങിനെ അകത്തും പുറത്തും ആയി താഴ്ചയിൽ കഴിഞ്ഞുപോരുകയാണെന്നും ആണ് ഈ പുസ്തകം സ്ഥാപിക്കാൻ ഉദ്യമിക്കുന്നതു്.

ഇതിലേക്ക് ഒന്നാമതായി മലയാളബ്രാഹ്മണർ എന്നു പറയുന്നവർക്ക് ഇവിടെ (ഭാർഗ്ഗവദത്തം) ജന്മാവകാശമില്ലെന്നും, രണ്ടാമതായി അവർക്കു യാതൊരു മേന്മയ്ക്കും അർഹതയില്ലെന്നും മൂന്നാമതാ

യി മേൽപറഞ്ഞ രണ്ടുവക അവകാശങ്ങളും നായന്മാരിൽ ചേൎന്നവയാണെന്നും ഇവിടെക്കാണിക്കുന്നു. ഇവയിൽ ഒന്നാമത്തേതു മുഴുവൻ സഹ്യാദ്രിഖണ്ഡം, കേരളമാഹാത്മ്യം, കേരളോല്പത്തികൾ, കേരളാവകാശക്രമം എന്നീ ബ്രാഹ്മണപരങ്ങളായ ഗ്രന്ഥങ്ങളെ ആശ്രയിച്ചിരിക്കുന്നതിനാൽ അതിന്റെ ഖണ്ഡനം മേൽപറഞ്ഞ ഗ്രന്ഥങ്ങളുടെ ഖണ്ഡനംകൊണ്ടും, മററു രണ്ടിന്റേയും ഖണ്ഡനങ്ങൾ, അനുഭവങ്ങൾ, യുക്തിവാദങ്ങൾ മുതലായവകൊണ്ടും സാധിക്കും. മലയാളബ്രാഹ്മണൎക്ക് ഇവിടെ ജന്മാവകാശമില്ലെന്നു സാമാന്യമായും വിശേഷമായും ഖണ്ഡനരീത്യാ രണ്ടുപ്രകാരത്തിൽ നിൎണ്ണയിക്കാം. പ്രകൃതസംഗതികളെ മുൻകാണിച്ച ഗ്രന്ഥങ്ങളിൽ പൂൎവ്വാപരവിരുദ്ധമായും, പരസ്പരവിരുദ്ധമായും പ്രതിപാദിച്ചിരിക്കുന്നതിനെ വെളിപ്പെടുത്തി പ്രമാണഗ്രന്ഥങ്ങളുടെ അവിശ്വാസ്യതയെ കാണിക്കുന്ന സാമാന്യഖണ്ഡനം ഈ അവതാരികയിലും, അവയെ പ്രത്യേകം പ്രത്യേകം വ്യവഹരിച്ച മററു പ്രമാണങ്ങൾക്കും യുക്തികൾക്കും ന്യായത്തിനും അവ വിപരീതങ്ങളാണെന്നു കാണിക്കുന്ന വിശേഷഖണ്ഡനം ഒന്നുമുതൽ നാലുവരെ (ഉൾപ്പെടെ)യുള്ള അധ്യായങ്ങളിലും സാധിച്ചിരിക്കുന്നു.

ഈ ഗ്രന്ഥം പാരായണം ചെയ്തിട്ടില്ലാത്തവരുടെ അറിവിലേക്കായി ഇതിൽ സമൎപ്പിച്ചിരുന്ന പ്രധാനഭൂമികകൾ ഏതെല്ലാമെന്നു കാണിക്കുന്നു.

1. ഭാൎഗ്ഗവൻ കേരളത്തെ ബ്രാഹ്മണൎക്കു ദാനംചെയ്തു. ഇതിൽ ഒന്നാം അധ്യായംകൊണ്ടു ദാനകാരണനിഷേധം സ്ഥാപിക്കുന്നു.

2. മലയാളബ്രാഹ്മണരെ പരശുരാമൻ കൊണ്ടുവന്നിട്ടില്ല.

3. പരശുരാമൻ മലയാളഭൂമിയെ ദാനംചെയ്തിട്ടില്ല. ഭാൎഗ്ഗവൻ മലയാളഭൂമിയെ ആൎക്കും ദാനംചെയ്തിട്ടില്ല.

4. മലയാളഭൂമി ഭാൎഗ്ഗവനുള്ളതല്ല.

5. നായന്മാരുടെ സ്ഥാനമാനദാതാക്കൾ ഭാൎഗ്ഗവനോ ബ്രാഹ്മണരോ അല്ല.

6. നായന്മാരുടെ ഔൽകൃഷ്ട്യവും മലയാളഭൂമിക്കുള്ള അവരുടെ ഉടമസ്ഥാവകാശവും.

7. നായന്മാരെക്കുറിച്ച ചരിത്രകാലങ്ങളിൽ വിദേശീയന്മാൎക്കുണ്ടായിട്ടുള്ള അഭിപ്രായങ്ങൾ.

8. ശൂദ്രശബ്ദം.

9. ചാതുർവ്വർണ്ണ്യം.

10. ചാതുർവ്വർണ്ണ്യാഭാസവും ബ്രാഹ്മണമതവും.

മേൽപറഞ്ഞ പത്തു ഭൂമികൾ പത്തു അദ്ധ്യായങ്ങളായി നിരൂപിച്ചു സിദ്ധാന്തിച്ചിട്ടുള്ള സംഗതികൾ മലയാളരാജ്യചരിത്രത്തിൽ ചില പുതിയ വിവരങ്ങളെ ആവിഷ്കരിക്കുന്നവയാണ്. അവയിൽ പ്രധാനമായതു താഴെ ചേർക്കുന്നു.

1. ആര്യന്മാരും ദ്രാവിഡന്മാരും രണ്ടു വർഗ്ഗക്കാരാണ്. ആര്യന്മാർ ഇൻഡ്യയിൽ വരുന്നതിനു മുൻപെ ഇവിടെ ദ്രാവിഡന്മാർ നിവസിച്ചിരുന്നു. സംസ്കാരം, ഭരണം, സാമുദായികവ്യവസ്ഥ മതം ഈ സംഗതികളിൽ ദ്രാവിഡന്മാർ ആര്യന്മാരേക്കാൾ വ്യത്യസ്തപ്പെട്ട നിലയിൽ ഇരുന്നിരുന്നു. ദ്രാവിഡരുടെ ഭാഷ സംസ്കൃതത്തെക്കാൾ വിപുലവും പഴക്കമുള്ളതുമായിരുന്നു.

2. ബ്രഹ്മാവർത്തം, ആര്യാവർത്തം ഇവിടെ നിവസിച്ചിരുന്ന ആര്യന്മാർ ഗുണകർമ്മങ്ങളെ അടിസ്ഥാനപ്പെടുത്തി ചെയ്തതാണ് ചാതുർവ്വർണ്ണ്യവ്യവസ്ഥ. ദ്രാവിഡദേശത്തു ആ വ്യവസ്ഥ പണ്ടും ഇപ്പോഴും ഇല്ല.

3. ഭാർഗ്ഗവൻ ജനിക്കുന്നതിനു മുൻപും ദ്രാവിഡദേശവും അതിലൊന്നായ ചേരരാജ്യവും ഉണ്ടായിരുന്നു. ഭാർഗ്ഗവൻ സൃഷ്ടിച്ചതായിപ്പറയുന്ന കേരളം മലയാളരാജ്യമല്ല. രണ്ടും രണ്ടു പ്രത്യേകാതിരുകളോടുകൂടിയ രണ്ടു രാജ്യങ്ങളാണു.

4. മലയാളബ്രാഹ്മണർ മലയാളത്തിൽ പിൽകാലങ്ങളിൽ അതായതു ആര്യന്മാർ തെക്കേ ഇൻഡ്യയിലേക്ക് സംക്രമിച്ച കാലത്തു വന്നുചേർന്നവരും ദ്രാവിഡരുമായി സങ്കലനം ചെയ്തതിൽനിന്നും ഉണ്ടായ സങ്കരജാതിക്കാരും ബ്രാഹ്മണ്യത്തിൽ ഭ്രമിച്ചു ബ്രാഹ്മണ്യം സ്വീകരിച്ചു നായന്മാരും ഉൾപ്പെടെയുള്ള ജനവിഭാഗമാകുന്നു.

5. മലയാളരാജ്യത്തിലെ ഭൂമികൾക്ക് മലയാളബ്രാഹ്മണർക്കു ജന്മാവകാശം ഇല്ല. ഇടക്കാലത്തു് അങ്ങിനെ സംഭവിച്ചത് നായന്മാരുടെ ജന്മാവകാശം അവർ കവർന്നെടുത്തതും നായന്മാർ സമ്മതിച്ച് ദാനംചെയ്തശേഷം അവരുടെ ജന്മാവകാശമെന്നു കള്ളപ്രമാണങ്ങളാൽ സ്ഥാപിച്ചതും നിമിത്തമാകുന്നു.

6. കൃഷി, കൈത്തൊഴിൽ, കച്ചവടം, പൌരോഹിത്യം, രാജാ

ധികാരം, സൈനികവൃത്തി ഇവകൾക്കായി മലയാളദേശത്തുള്ളവർ വളരെ പുരാതനകാലം മുതൽക്കെ പ്രത്യേകം പ്രത്യേകം തിരിഞ്ഞുനിന്നതിൽനിന്നാണ് മലയാളരാജ്യത്തിൽ പലപല ജാതിക്കാർ ഉണ്ടായതു്. അല്ലാതെ ചാതുർവർണ്ണ്യവ്യവസ്ഥകൊണ്ടല്ല. ഇവരിൽ സൈനികവൃത്തിയും രാജ്യഭരണവുംകൊണ്ടു പാരമ്പര്യമായി വളരെക്കാലം തിരിഞ്ഞുനിന്നവരാണ് മലയാളരാജ്യത്തിലെ നായന്മാർ. ഇവരിൽ അധികവും ഇന്നത്തെ പുരോഹിതവൃത്തിക്കാരായ മലയാളബ്രാഹ്മണരായിത്തീർന്നിട്ടുള്ളവരാകുന്നു.

7. മലയാളഭാഷ, ഇലക്കണം മുതലായ ദ്രാവിഡത്തിന്റെ പന്ത്രണ്ടു വിഭാഗങ്ങളിൽപെട്ട ഒന്നാണ്. ശുദ്ധമലയാളഭാഷയിൽ യാതൊരു സംസ്കൃതപദവും ഇല്ല. എങ്കിലും അതു ഒരു ഭാഷയുടെ എല്ലാ ലക്ഷണങ്ങളും തികഞ്ഞതും സംസാരം, സാഹിത്യം, ശാസ്ത്രം ഇവകൾക്ക് ഏററവും പര്യാപ്തമായതും ആയിരുന്നു.

8. മലയാളരാജ്യത്തിൽ മതവ്യവസ്ഥ ഉണ്ടായിരുന്നില്ല. സനാതനധർമ്മം, ബുദ്ധമതം, ജൈനമതം, ക്രിസ്തുമതം, മുഹമ്മദുമതം മുതലായ മതങ്ങൾ ഒരു കാലത്തു യഥേഷ്ടം ആർക്കും സ്വീകരിക്കാവുന്നതും അതുകൊണ്ടു് ആർക്കും ഉച്ചനീചത്വങ്ങൾ ഇല്ലാത്തതും ആയിരുന്നു. ബുദ്ധമതം ഇവിടെ പ്രചാരത്തിൽ വന്നതിനുശേഷമാണ് ക്ഷേത്രങ്ങളും വിഗ്രഹാരാധനയും ഉണ്ടായിവന്നതു്. ദ്രാവിഡന്മാർ ആദ്യം നാഗാരാധനക്കാരായിരുന്നു. ഈ നാഗാരാധന കുണ്ഡലിനീശക്തിയെ ഉദ്ദേശിച്ച് സങ്കല്പിക്കപ്പെട്ടിട്ടുള്ളതായിരുന്നു.

9. ജ്യോതിഷം, വൈദ്യം, മന്ത്രവാദം, മർമ്മവിദ്യ, അശ്വവൈദ്യം, ഹസ്തിവൈദ്യം, ശില്പം, സംഗീതം, സാഹിത്യം, ദായക്രമം, വസ്ത്രധാരണം ഇവകളിൽ മലയാളരാജ്യനിവാസികൾ ആര്യന്മാർ ഇന്ത്യയിൽ വരുന്നതിനു വളരെ മുമ്പുതന്നെ ഏററവും ഉയർന്ന ഒരു സ്ഥാനത്തെ പ്രാപിച്ചിരുന്നതായി വിചാരിക്കാം.

10. ആര്യബ്രാഹ്മണരുടെ മലയാളത്തിലേക്കുള്ള പ്രവേശനത്തിനുശേഷം, ദ്രാവിഡഭാഷാ, ദ്രാവിഡസംസ്കാരം, ദ്രാവിഡദേശം ഇവകളുടെമേൽ തെററിദ്ധാരണ ഉണ്ടാക്കുവാൻ തക്കപ്രകാരം, കേരളോല്പത്തി, ശങ്കരസ്മൃതി മുതലായ പല കള്ളപ്രമാണങ്ങളും, ചാതുർവ്വർണ്ണ്യവും സൃഷ്ടിച്ചു. അതിനാൽ ദ്രാവിഡദേശത്തിന്റേയും അതിലൊന്നായ ചേരദേശത്തിന്റേയും ചേരരുടേയും ചരിത്രം കലങ്ങി

മറിഞ്ഞുപോയിരിക്കുന്നു. നായന്മാരുടെ ശരിയായ ചരിത്രം മലയാളരാജ്യത്തിന്റെ ചരിത്രംതന്നെയാകുന്നു.

പ്രമാണങ്ങളെ തേടിപ്പിടിക്കുന്ന വിഷയത്തിൽ സ്വാമികൾ ചെയ്തിരുന്ന തീവ്രയത്നം മുഴുവൻ പ്രകാശിതമായിക്കാണുവാൻ നമുക്കു സംഗതിവന്നില്ല. ആവക പ്രമാണങ്ങളിൽ അധികം ഭാഗവും രണ്ടാം ഭാഗ(പ്രാചീനമലയാളം)ത്തിൽ ചേർക്കുവാനായി മാററിവെച്ചിരിക്കുകയായിരുന്നു. എങ്കിലും ഒന്നാംപുസ്തകം ആറും ഏഴും അദ്ധ്യായങ്ങളിൽ എടുത്തു ചേർത്തിട്ടുള്ള വകതന്നെ പ്രകൃതഗ്രന്ഥത്തിലെ ഉപപാദനത്തിനും സിദ്ധാന്തസ്ഥാപനത്തിനും വേണ്ടുവോളം തെളിവുകളായി തീർന്നിട്ടുണ്ട്. ചില ഭാഗങ്ങൾകൂടെ ഇവിടെ ഉദ്ധരിക്കാം.

"ആദ്യം ബ്രാഹ്മണരുടെ ഉൽകൃഷ്ടതയേയും, ശൂദ്രരുടെ നികൃഷ്ടതയേയും കാണിക്കുന്നതായ അവരുടെ അന്യോന്യപെരുമാററങ്ങളെ പറഞ്ഞു. അനന്തരം ശൂദ്രരുടെ ഉൽകൃഷ്ടതയേയും ബ്രാഹ്മണരുടെ നികൃഷ്ടതയേയും കാണിക്കുന്ന കൃത്യങ്ങളെപ്പറഞ്ഞു. ഇതുകളിൽ ബ്രാഹ്മണരുടെ പെരുമയേയും (മേന്മയേയും) ശൂദ്രരുടെ താഴ്മയേയും കുറിച്ചു പറയുന്നതിനെ എല്ലാം ബ്രാഹ്മണപരമായിരിക്കുന്ന കേരളോല്പത്തികൾ, കേരളമാഹാത്മ്യം മുതലായവ താങ്ങുന്നുണ്ട്. ശൂദ്രരുടെ മേന്മയേയും ബ്രാഹ്മണരുടെ താഴ്മയേയും കുറിച്ചു പറയുന്ന സംഗതികളെ ഒക്കയും എല്ലാപേരും സമ്മതിച്ചിരിക്കുന്ന ആധാരപ്രമാണങ്ങളും യുക്ത്യനുഭവങ്ങളും താങ്ങുന്നുണ്ട്. ഇതുകളിൽ ആദ്യത്തെ ഭാഗം ശരിയാണെങ്കിൽ രണ്ടാമത്തെ ഭാഗവും രണ്ടാമത്തെ ഭാഗം ശരിയായിരിക്കുന്നപക്ഷം ആദ്യത്തെ ഭാഗവും വാസ്തവമായി വരാൻ പാടില്ല.

ഒന്നാമത്തെ പക്ഷത്തിൽ ചേർന്ന ഭാർഗ്ഗവബ്രാഹ്മണകീർത്തനങ്ങളും തൽപ്രമാണങ്ങളും ശ്രുതിയുക്ത്യനുഭവങ്ങൾക്കൊക്കാതേയും ഖണ്ഡിക്കപ്പെട്ടും പോയതുകൊണ്ട്, ആധാരപ്രമാണങ്ങൾക്കും യുക്ത്യനുഭവങ്ങൾക്കും ശരിയിട്ടിരിക്കുന്ന രണ്ടാംഭാഗത്തെത്തന്നെ വാസ്തവമായുള്ളതെന്നു നിശ്ചയിക്കേണ്ടതായിരിക്കുന്നു. അപ്രകാരമാകുമ്പോൾ മലയാളഭൂമിയും സകല വസ്തുക്കളും നായന്മാർക്ക് മാത്രമുള്ളതായിട്ടേ ഇരിക്കാൻ പാടുള്ളു. ഇപ്പോൾ മലയാളബ്രാഹ്മണരുടെ വസ്തുക്കളും, സ്ഥാനമാനങ്ങളും സകലവും ശൂദ്രരുടെ വകയായിട്ടും,അവർ ഈ ബ്രാഹ്മണർക്കു കൊടുത്തതായിട്ടുംതന്നെ ഇരിക്കണം. അല്ലെങ്കിൽ ഈ ബ്രാ

ഷണരും ശൂദ്രർതന്നെയാകുന്നു എന്നും മറെറാരു പ്രകാരത്തിലുമാവാൻ പാടില്ലെന്നും വരും.

എന്നാൽ ഇനി ബ്രാഹ്മണരുടെ വസ്തുക്കളും പദവികളുംകൂടി മേൽപറഞ്ഞപ്രകാരം ശൂദ്രക്കുള്ളതായിട്ടും അവർ ഈ ബ്രാഹ്മണക്കു കൊടുത്തതായിട്ടുംതന്നെ ഇരിക്കുന്നോ; അല്ലാപക്ഷം മലയാളബ്രാഹ്മണർ എന്നു പറയപ്പെടുന്നവരും ശൂദ്രർതന്നെയാണെന്നു കല്പാശിക്കണോ? രണ്ടു പ്രകാരത്തിൽ ഏതാകുന്നു ശരിയെന്നു നോക്കാം.

മലയാളബ്രാഹ്മണർ എന്നു വെച്ചാൽ മലയാളത്തിലെ ബ്രാഹ്മണർ എന്നു അർത്ഥമാകുന്നു. മലയാളത്തിലെ ബ്രാഹ്മണരെന്നതിനർത്ഥം മലയാളത്തിൽ ജനിച്ചുവാഴുന്നവരെന്നോ അന്യദേശങ്ങളിൽനിന്നു വന്നുതാമസിക്കുന്നവരെന്നോ? മലയാളഭൂമി ഉണ്ടായശേഷം ആദ്യമായിട്ട് ഇവിടെ ബ്രാഹ്മണരെന്നൊരു വകക്കാരുണ്ടായിരുന്നില്ലെന്നു പ്രമാണസിദ്ധമാകയാൽ ജനിച്ചുവാഴുന്നവരെന്നു പറവാൻ പാടില്ല. പരദേശങ്ങളിൽനിന്നും വന്ന് താമസിക്കുന്നവരെന്നാകുന്നപക്ഷം ബ്രാഹ്മണജാതിയിലുള്ള അനേകവർഗ്ഗക്കാർ മലയാളത്തുവന്നു താമസിച്ചു വരുന്നുണ്ട്. അവരിലാക്കും മലയാളശബ്ദം ചേരുകയോ ചേർക്കുകയോ ചെയ്തിട്ടില്ല. ഇവിടെനിന്നു ലഭിക്കുന്ന ആദായത്തിനോട് സ്നേഹമുണ്ടെങ്കിലും മലയാളശബ്ദത്തെ സ്വജാതിനാമത്തോടു ചേർക്കുന്ന കാര്യത്തിൽ പലക്കും വെറുപ്പുതന്നെ. ശ്രവണമാത്രത്തിൽപോലും വെറുപ്പുതോന്നുന്ന വകക്കാർ ധാരാളമില്ലെന്നില്ല. "പരദേശബ്രാഹ്മണ"രെല്ലാപേരും പലപ്പോഴായിട്ട് തനിയെ വന്നിട്ടുള്ളവരും യഥേഷ്ടം സ്വദേശത്തും മലയാളത്തിലുമായിട്ടു ഗതാഗതം ചെയ്തുകൊണ്ടിരിക്കുന്നവരുമാകയാൽ മലയാളരാകാത്തതാണ്. ആദ്യം വന്നവർ അപ്രകാരമുള്ളവരല്ല. ഭാർഗ്ഗവൻ പോയി ക്ഷണിച്ചു കൊണ്ടുവന്നു ഭൂമിയും കൊടുത്തു സ്വദേശമായ പരദേശത്തു് ഒരുനാളും പോകുവാൻ പാടില്ലാത്തവിധത്തിലുള്ള ഏർപ്പാടുകളും ചെയ്തു ഇവിടെത്തന്നെ വാഴിക്കയാൽ മലയാളരായിപ്പോയതാണ്." എന്നിങ്ങനെ പറയാമെന്നു വെച്ചാൽ ഭാർഗ്ഗവൻ കൊണ്ടുവന്നുവെന്നും മററുമുള്ള സകല സംഗതികളും ഇതിനുമുമ്പുതന്നെ ഖണ്ഡിക്കപ്പെട്ടുപോയിരിക്കുന്നതിനാൽ ആയതിനും പാടില്ല.

അല്ലാതെയും "മലയാള"മെന്നും "ബ്രാഹ്മണ"നെന്നും രണ്ടു വാക്കുള്ളവയിൽ ആദ്യത്തേതു പന്ത്രണ്ടു തമിഴ്‌നാടുകളിൽ ഒന്നായ ഈ മലയാളഭൂമിയുടെ പേരാകയാൽ, മലയാളഭാഷയിലുള്ളതും, രണ്ടാമ

ത്തേതു് (ബ്രാഹ്മണശബ്ദം) മലയാളഭാഷയോടുചേർന്നതല്ലാത്തതും ബ്രഹ്മവർത്തത്തിലുണ്ടായതും, ആര്യാവർത്തം മുഴുവനും ധാരാളം നടപ്പുള്ളതുമാകയാൽ സംസ്കൃതഭാഷയിൽ ചേർന്നതുമാകുന്നു.

ഇപ്രകാരം മലയാളനാടും ബ്രാഹ്മണശബ്ദവും അന്യോന്യം വളരെ ദൂരത്തിലാകയാൽ ബ്രാഹ്മണശബ്ദത്തിൻെറ ദേശത്തു മലയാളനാടും, മലയാളനാട്ടിൽ ബ്രാഹ്മണശബ്ദവും വരുവാൻ പാടില്ല. രണ്ടു ശബ്ദവും ചേർന്നു് മലയാളബ്രാഹ്മണർ എന്നൊരു വാക്കു ഉണ്ടായി ഈ നാട്ടിൽ വളരെക്കാലമായി നടപ്പിൽ വന്നിരിക്കുകയാൽ ഇതിലേക്കു് ഏതെങ്കിലും മാർഗ്ഗവും ആവശ്യവുംകൂടാതെ കഴികയില്ലെന്നുള്ളതു നിശ്ചയംതന്നെ. എന്നാൽ അതിനെപ്പററി അന്വേഷണം ചെയ്താൽ താഴെ കാണിക്കുന്നവയല്ലാതെ മററു യാതൊരു മാർഗ്ഗവും ആവശ്യവും അതിനില്ലെന്നു തീർച്ചപ്പെടുന്നു.

ബ്രാഹ്മണർ ഇവിടെ വന്നുചേരുന്നതിനു മുമ്പുതന്നെ ഇവിടെ (മലയാളത്തിൽ) സ്വന്തമായിട്ടു ഒരുവക ആളുകൾ ഉണ്ടായിരുന്നുവെന്നും, ആയവർ വളരെ ബലവാന്മാരും സാമർത്ഥ്യശാലികളും സദാചാരധർമ്മതല്പരന്മാരും സൽഗുണസമ്പന്നരും ധൈര്യശാലികളും ആയിരുന്നു എന്നും അവർതന്നെ ഈ ഭൂമിയെ പരിപാലിച്ചുവന്നു എന്നും അങ്ങിനെ ഇരിക്കവെ ബ്രാഹ്മണർ ദാരിദ്ര്യനിവൃത്തിയെക്കരുതി പലപ്പോഴും കൂട്ടംകൂട്ടമായി ഇവിടെ വന്നുചേരുകയും, അവരുടെ നടപടികളും സ്വഭാവങ്ങളും പിടിക്കായ്കയാൽ അപ്പഴപ്പോൾ സ്വദേശികൾ (നായന്മാർ) അവരെ തുരത്തി ഓടിക്കുകയും എന്തായിട്ടും വേറെ ഗതി ഇല്ലായ്കയാൽ അവർ പലരും പല സമ്പ്രദായങ്ങളുംകൊണ്ടു സൂത്രത്തിൽ വന്നു പലരേയും പല പ്രകാരത്തിൽ പ്രീതിപ്പെടുത്തുകയും ഇങ്ങിനെ ക്രമേണ ഇവിടത്തെ താമസത്തിനു് തരം സമ്പാദിക്കുകയും ചെയ്തുവെന്നും സംസ്കൃതം ഇംഗ്ലീഷ് മുതലായ ഭാഷകളിലെ നല്ല കവികളെക്കുറിച്ചു് അഭിനവകാളിദാസനെന്നും ഇന്ത്യൻഷേക്സ്പിയരെന്നും മററും പറയുന്നതുപോലെ അക്കാലത്തു് ഈ മലയാളത്തിൽ ഉണ്ടായിരുന്നവരുടെ അവസ്ഥ അവിടത്തെ (ആര്യാവർത്തത്തിലെ) സൽബ്രാഹ്മണരുടെ അവസ്ഥകളോടു തുല്യമായിട്ടോ അതിലും ഉപരിയായിട്ടോ ഇരിക്കുന്നതിനെക്കണ്ടും അങ്ങിനേയും മേൽക്കുമേൽ പ്രീതിയെ സമ്പാദിക്കുന്നതിനുവേണ്ടിയും ബഹുമാനസൂചകമായിട്ടു് ആ (വന്നിരിക്കുന്ന) ബ്രാഹ്മണർതന്നെ ഇപ്രകാരം മലയാ

ള്ബ്രാഹ്മണർ എന്നു വിളിച്ചുതുടങ്ങുകയും ഇവർ അതിനെ സ്വീകരിച്ചുപോരികയും ചെയ്തിട്ടുള്ളതാകുന്നു എന്നുമാണ് ഇതിന്റെ വാസ്തവം. മേൽപറഞ്ഞ സംഗതികളെ താഴെ കാണിക്കുന്ന പ്രമാണങ്ങൾ മുഴുവൻ സാധൂകരിക്കുന്നു:—

I "നാകാസ്സർവ്വേ സമാഗത്യ ശ്രീമൂലസ്ഥാനമണ്ഡപേ
ചതുഷ്ഷഷ്ടിതമാ നാകവയമേവ ന സംശയഃ
വരുണസ്ത്വപുരാസ്മാകം ദത്തവാൻ ദ്വിജസത്തമാഃ
സമുദ്രാന്തേ ച യാ ഭൂമിർജാതാ ചേന്മമശാസനാൽ
നാകേഭ്യശ്ച മയാ ദത്തമദ്ദേഹസ്യ വിഷോൽക്കരം
നാകാനാം ശാസനാദേവ നിവാരയതു ദേഹജം
വിഷഹീനശരീരോ ഭൂത്വാൻകാലേ തേജസായുതഃ
തസ്മാദസ്മാകമേവാത്ര കേരളം ഭൂമിമണ്ഡലം
നദീയതേ ച യുഷ്മാഭിർ ചരിഷ്യാമഹേ വിഷം
ചതുഷ്ഷഷ്ടിതമേ ഗ്രാമേ സർവ്വംരാജസ്വകർമ്മഹേ
ഭാർഗ്ഗവം പ്രാഹ ഭഗവാൻ നാരദോമുനിവല്ലഭഃ
ചതുർന്നാംസ്ഥാനമത്രൈവ ഏകഭാഗശ്ച ദീയതാം
നാരദസ്യ വചശ്ശ്രുത്വാ ഭാർഗ്ഗവോ ദത്തവാൻ ദ്വിജൈഃ
യാവൽഗോകർണ്ണപര്യന്തം താവൽകന്യാകുമാരികാ
ഗ്രാമേഷു ക്ഷേത്രഗോഷ്ഠേഷു വനേഷു മമാജ്ഞയാ
ചതുർന്നാമേകഭാഗശ്ച നാകേഭ്യശ്ച പ്രയച്ഛതി"

(കേ. മാ. അ. 88)

അർത്ഥം — നാകന്മാരെല്ലാവരും കൂടിച്ചേർന്ന് ശ്രീമൂലസ്ഥാനമണ്ഡപത്തിൽ പ്രവേശിച്ച് "അല്ലയോ ദ്വിജസത്തമന്മാരെ! ഞങ്ങൾ അറുപത്തുനാലു ഗ്രാമക്കാരായ നാകന്മാരാകുന്നു. സംശയമില്ല. (സംശയിക്കേണ്ട) ഈ ഭൂമി വരുണൻ പണ്ടു ഞങ്ങൾക്കു തന്നതാകുന്നു. (എങ്ങിനെയെന്നാൽ) എന്റെ (വരുണന്റെ) ആജ്ഞനിമിത്തം സമുദ്രത്തിലുണ്ടായ ഭൂമിയെ ഞാൻ നാകന്മാൎക്കായിട്ടു കൊടുത്തിരിക്കുന്നു. എന്റെ ശരീരത്തിലുണ്ടായ വിഷവഹ്നി 1) ഈ നാകന്മാരുടെ ശാസനകൊണ്ടുതന്നെ ശമിക്കട്ടെ. (ശമിക്കും) 2) ഇപ്രകാരം കൊടുത്തപ്പോൾ വിഷഹീനശരീരനായി തേജോമയനായി ഭവിക്കകയുംചെയ്തു. 3) ആയതുകൊണ്ടു ഈ ഭൂമി ഞങ്ങൾക്കുള്ളതുതന്നെയാണ്. ഈ കേരളഭൂമണ്ഡലത്തെ തൽക്ഷണം ഇങ്ങോട്ടു വിട്ടുതന്നില്ലെന്നുവരികിൽ

അറുപത്തുനാലു ഗ്രാമങ്ങളിലും വിഷത്തെ പുറപ്പെടുവിക്കുന്നുണ്ടു്. 4) ഇങ്ങിനെ പറഞ്ഞപ്പോൾ ശരിയായിട്ടു നാലിലൊരു ഭാഗം ഗോകർണ്ണം മുതൽ കന്യാകുമാരിവരെ അവൎക്കു കൊടുക്കുന്നതാണു് നല്ലതു് എന്നു ഭാൎഗ്ഗവനോടു നാരദൻ പറഞ്ഞതു കേട്ടു് ഭാൎഗ്ഗവൻ എല്ലാ വസ്തുക്കളിൽനിന്നും നാലിലൊരു ഭാഗം ബ്രാഹ്മണരെക്കൊണ്ടു കൊടുപ്പിച്ചു.

II "എങ്കിലോ പണ്ടു ബ്രഹ്മന്തുള്ളാൻ അല കടലടിച്ചുകൊള്ളും എണ്ണംകൊണ്ടടങ്ങാകൈകളെല്ലാം പൊലിവുവിട്ടു പിൻവാങ്ങിക്കൊൾവൂതാകവെ സമുദ്രരാജനായിരിപ്പോരു വരുണരാജൻ (5) മകിഴ്വുററു (6) താനെതാൻ പെററു (7) കൊടുപ്പൂതും ചെയ്തു".

III എങ്കിലൊ അക്കടെലുടയ നാകത്താന്മാരല്ലോ ആകുന്നതു്. അവൎക്കല്ലോ ആദികാലത്തു വരുണൻ ഒരുനൂററെട്ടു കാതം കൊണ്ട താമ്രവനം കൊടുത്തു എന്നു ചൊല്ലിയതു്. അപ്പുറം കോലുററ നാകരോ ചിറുംപെടിയാക മഹാബ്രാഹ്മണൎക്കു വശമല്ലാഞ്ഞു. കാറിടിയൊത്തു ച്ചീറിമിഴിക്കെപ്പെടിമുഴുത്തു കൈകളൊതുക്കി കുറ ചുരുക്കിത്തലയതു താഴ്ത്തിക്കാതംവിട്ടുക്കണിയും വിട്ടുപ്പാട്ടംവിട്ടുത്താനം വിട്ടു ഇരവിൽ താനെ മൂച്ചുവിടാതെപ്പാറപ്പുറപ്പുലവഴി പോയാർ.

(ഒരു പഴയ കേരളോൽപത്തി)

IV "സംപൂൎണ്ണോദകാജ്ജാതാ" നിറഞ്ഞ ജലത്തിൽനിന്നും ഉണ്ടായതു്. (കേരളമാഹാത്മ്യം)

V "കേരളം"; യൽ (യാതൊന്നു) കെ (ജലെ) രളതി (രാജതി) യാതൊന്നു വെള്ളത്തിൽ ശോഭിക്കുന്നുവോ അതു കേരളം.

(കേരളവിലാസം)

VI സമുദ്രം ഒരു കാലത്തു ക്രമേണ മുന്നോട്ടുള്ള ഊക്കംവിട്ടു പടിഞ്ഞാറോട്ടു മാറിയപ്പോൾ, സമുദ്രരാജനായ വരുണരാജൻ താനെതാൻ പെററു സമുദ്രം നീങ്ങിയപ്പോൾ അവിടെക്കാണപ്പെട്ടതു്.

(ഒരു പഴയ കേരളോൽപത്തി)

VII ഭാൎഗ്ഗവൻ വരുണനെ സേവിച്ചു തപസ്സുചെയ്തു ഭൂമീദേവിയെ വന്ദിച്ചു (സമുദ്രത്തിൽനിന്നു്) നൂററുപത്തു കാതം ഭൂമിയെ ഉണ്ടാക്കി. (വേറെ ഒരു കേരളോല്പത്തി)

N. B. ഈ പ്രമാണങ്ങളാൽ ഈ ഭൂമി സമുദ്രം കിടന്നിരുന്ന സ്ഥലം അതായതു കടൽവെപ്പു് ആകുന്നു എന്നു വിശദമാകുന്നു.

"വരുണസ്തുപുരാസ്മാകം ദത്തവാൻ മുനിസത്തമ"
(കേരളമാഹാത്മ്യം)

അൎത്ഥം — വരുണനാകട്ടെ പണ്ടപണ്ടേ ഞങ്ങൾക്കു തന്നപോലെ യിട്ടുള്ളതാകുന്നു.

"തസ്മാദസ്മാകമേവ" (കേരളമാഹാത്മ്യം) അൎത്ഥം — അതിനാൽ ഞങ്ങൾക്കുള്ളതുതന്നെയാണ് (8) എന്നു നാകന്മാരും അതിനെ സമ്മതിച്ചു;

"നാകേഭ്യശ്ചമയാദത്താ" (കേരളമാഹാത്മ്യം) അൎത്ഥം — നാകന്മാൎക്കായിട്ടു ഞാൻ കൊടുത്തിരിക്കുന്നു (9) എന്ന് വരുണനും പറഞ്ഞിരിക്കുന്നതിനാലും.

"എങ്കിലോ അക്കടലുടയനാകത്താന്മാരല്ലോ ആകുന്നതു" (10) അവൎക്കല്ലോ ആദികാലത്തു വരുണൻ ഒരുനൂററുപത്തു കാതം കൊണ്ടതറ മുഴുവനും കൊടുത്തു എന്ന് ചൊല്ലിയതു്.

എന്നു മുൻപറഞ്ഞ കേരളോല്പത്തി വാക്യംകൊണ്ടും നാകന്മാർ കടൽവെപ്പായ ഈ ഭൂമിയുടെ ആദ്യത്തെ ഒടയക്കാരും കൈവശക്കാരും ഈ കടൽവെപ്പുണ്ടാകുന്നതിനു മുൻപു സമുദ്രത്തോടു തൊട്ടുകിടന്നിരുന്ന മലംപ്രദേശത്തിലെ പ്രഭുക്കളും അവിടെ പാൎപ്പുകാരുമായിരുന്നെന്നു സിദ്ധിക്കുന്നു.

N. B. മുൻകാണിച്ച പ്രമാണങ്ങളിൽ ഒന്നുമുതൽ പത്തുവരെ അക്കങ്ങൾകൊണ്ടു നിൎദ്ദേശിച്ചിരിക്കുന്ന പ്രമാണങ്ങൾക്കു ഇപ്രകാരം ആന്തരാൎത്ഥം പറയാം.

1. "എന്റെ (വരുണന്റെ) ശരീരത്തിലുണ്ടായിരുന്ന വിഷവൎദ്ധന" എന്നതിനു സമുദ്രം മാറിയ പ്രദേശത്തുള്ള നിമ്നോന്നതപ്രദേശത്തിലും ചതുപ്പുനിലങ്ങളിലും ഓരിന്റെ ഈൎപ്പത്തിൽകൂടി വെയിലടിക്കുന്നതിനാലുള്ള അത്യുഷ്ണം, ജലജന്തുക്കളുടെ അസ്ഥി, കൊമ്പ്, മുള്ള് മുതലായവയും മററുംകൊണ്ടു പലപ്രകാരത്തിലുള്ള വിഷമതകൾ എന്നും.

2. "നാകന്മാരുടെ ശാസനകൊണ്ടു ഗമിക്ക" എന്നതിനു് അതിസമീപവാസികളായും സ്വത്തുക്കാരായും പ്രഭുക്കളായും അസംഖ്യം ജനം അധീനമുള്ളവരായും, അത്യുത്സാഹികളായും സമ്പന്നന്മാരായും ഉള്ള നാകന്മാർ ഉദ്യമിച്ചാലെ ആൾ ശേഖരിച്ചു വേണ്ടുംപോലെ ദേഹദണ്ഡം നടത്തി ദുൎഘടങ്ങളെ നശിപ്പിക്കുവാൻ കഴിയൂ എന്നും.

3. "വിഷഹീനശരീരനായി തേജോമയനായിഭവിക്കയും ചെയ്തു" എന്നതിനു് അപ്രകാരം നായകന്മാർ പ്രയത്നിച്ചു നന്നായിയെന്നും അപ്പോൾ മുതൽക്കു ഈ ഭൂമിയുടെ നിഷ്പ്രയോജനതയും സകല മാലിന്യങ്ങളും ഒഴിഞ്ഞു് അതു സ്വർഗ്ഗസദൃശമായിപ്രകാശിച്ചു എന്നും.

4. ഈ കേരളഭൂമിയെ തൽക്ഷണം വിട്ടുതന്നിട്ടില്ലെങ്കിൽ 64 ഗ്രാമങ്ങളിലും വിഷത്തെ പുറപ്പെടുവിക്കുന്നുണ്ടു് എന്നതിനു നീതികേടു കാണിച്ചാൽ എല്ലാ പേരേയും ഞങ്ങൾ ശിക്ഷിച്ചു പുറത്താക്കിക്കളയുമെന്നും ഈ ബ്രാഹ്മണർ അത്യാഗ്രഹം നിമിത്തം പല തവണയും വന്നു എന്തും തോന്ന്യാസങ്ങൾ കാണിക്കയും അതിനു നാകന്മാർ അവരെ അപ്പോഴപ്പോൾ ശിക്ഷിച്ചു പുറത്തുകളകയും ചെയ്തിട്ടുണ്ടെന്നും ഈ ബ്രാഹ്മണർക്കു നാകന്മാരെക്കുറിച്ചു വളരെ ഭയമുണ്ടെന്നും ബ്രാഹ്മണർ ഇവിടെ സ്വന്ത ഇഷ്ടങ്ങൾ വല്ലതും സാധിച്ചിട്ടുണ്ടെങ്കിലും ആയതു നാകന്മാരെ ആശ്രയിച്ചുകൂടി സൂത്രത്തിൽ പററിച്ചു കാലക്രമേണ പല ചതിവും വഞ്ചനയും പ്രയോഗിച്ചുമാത്രമാണെന്നും ഉള്ളതിലേക്കു മേൽകാണിച്ച വാക്യവും ഈ ബ്രാഹ്മണർ ഇവിടെ വന്നു അടുക്കളവെപ്പ്, മന്ത്രവാദം, അന്യോന്യം കലഹമുണ്ടാക്കുക, സേവാവൃത്തി മുതലായ തൊഴിലുകൾ ചെയ്തുകൊണ്ടു സൂത്രത്തിൽ ഇവിടെക്കേറിപ്പററിയതാകുന്നു എന്നു സഹ്യാദ്രിഖണ്ഡവചനവും സാക്ഷ്യം വഹിക്കുന്നു. വന്നതിൻെറശേഷം, ബ്രാഹ്മണർ നാകന്മാരുടെ ശാസന നിമിത്തം ഉറച്ചിരിക്കാതെ പൊയ്ക്കളഞ്ഞിട്ടുണ്ടു എന്നുള്ളതിലേക്കു "അപ്പെരും കോലുററ നാകരോ ചീറുംപടിയാക മാഹാബ്രാഹ്മണക്കു വശമല്ലാത്തു; കാററടിയൊത്തു ച്ചീറിമിഴിക്ക" എന്നുതുടങ്ങിയുള്ള കേരളോല്പത്തിവചനങ്ങൾ ദൃഷ്ടാന്തമാകുന്നു.

5. "സമുദ്രരാജനായിരിപ്പോരു വരുണരാജൻ" എന്നതിനു സമുദ്ര_ജല_സമഷ്ടി. അതായതു സമുദ്രംതന്നെയാകുന്നു എന്നും.

6. "മ്കിഴ്വുററു" എന്നതിനു സന്തോഷിച്ചു് എന്നും (കടൽ ഉയർക്കൊട്ടുകൂടി അലയടിച്ചു മുഴങ്ങി മുമ്പോട്ടു താവിക്കൊണ്ടുനില്ക്കുന്ന അവസ്ഥയ്ക്കു കടലിൻെറ കോപം എന്നും, എന്നാൽ ആ അവസ്ഥ വിട്ടു ശാന്തമായി ഒതുങ്ങിയ നില മുൻപറഞ്ഞ കോപത്തിൻെറ വിപരീതാവസ്ഥയാകയാൽ അതിനു സന്തോഷമെന്നും പറയാറുണ്ടു്.

7. "പെററ്" എന്നതിനു കടൽ നീങ്ങിയിട്ടു ഭൂമി കാണുമാറായി എന്നും.

8—9. "വരുണൻ ഞങ്ങൾക്കു തന്നു എന്നു നാകന്മാരും ഞാൻ നാകന്മാർക്കായി കൊടുത്തു എന്നു വരുണനും പറഞ്ഞു" എന്നതിനു സമുദ്രത്തിൽനിന്നും ഉണ്ടായ ഭൂമി മററൊരുത്തരുടെ അധീനത്തിലാകാതെ നാകന്മാർക്കു ആകമാറുതന്നെ കിടന്നിരുന്നു എന്നും നാകന്മാർ മററൊരുത്തൻ മദ്ധ്യസ്ഥനല്ലാതെ നേരിട്ടു പ്രവേശിച്ചു എന്നും.

10. "അയുടെലുടയനാകത്തന്മാരല്ലോ ആകുന്നതു" എന്നതിനു ഈ ഭൂമി ഉണ്ടാകുന്നതിനു മുൻപു അതിനെ മൂടിക്കിടന്നതായ കടലും മേൽപറഞ്ഞ നാകത്താന്മാർക്കുള്ളതെന്നും ഈ വാക്യങ്ങൾക്കു അൎത്ഥമാകുന്നു. മലയപൎവ്വതത്തിന്റെ അരികിൽവരെ സമുദ്രം കിടന്നിരുന്നു എന്നു ആ സമുദ്രത്തോടു തൊട്ടുകൊണ്ടു കിഴക്കുവശത്തു തെക്കുവടക്കായി കിടക്കുന്ന മലയപൎവ്വതത്തിൽ അതിന്റെ ആദിനാഥന്മാരായ നാകത്താന്മാർ നിരന്നു പാൎത്തിരുന്നു എന്നു ഉള്ളതു എല്ലാംകൊണ്ടും പ്രസിദ്ധമാണല്ലോ. ആ പൎവ്വതത്തിൽ അവരിൽ ഓരോരുത്തൎക്കും തനതായുള്ള പ്രദേശത്തിന്റെ തെക്കുവടക്കു അളവിനൊത്തു പടിഞ്ഞാറോട്ടുള്ള സമുദ്രഭാഗവും കൂടി ചേൎന്നിരുന്നു.

ഇനി എല്ലാററിലും നാലാലൊരു ഭാഗം നാകന്മാൎക്കു കൊടുപ്പിച്ചു എന്നതിന്റെ സാരം അടുത്തുവരുന്ന പ്രസംഗങ്ങളിൽനിന്നും താനെ വെളിപ്പെടും. അതുകൊണ്ടു ഇവിടെ പ്രത്യേകം എടുത്തു വിവരിക്കുന്നില്ല.

"അസിപിണ്ഡൈഃ രക്ഷിതൈ കാൽ പ്രഭൂഭിൎന്നാകനാമകൈഃ
(മലയാദ്രിമാഹാത്മ്യം.)

അൎത്ഥം:—കയ്യിൽ വാളുള്ളവരും നാകന്മാർ എന്നു പ്രസിദ്ധിയുള്ളവരുമായ പ്രഭുക്കളാൽ രക്ഷിക്കപ്പെടുകനിമിത്തം.

നായകാഖ്യായതി ശൂദ്രരാജാനസ്സന്തി"
(സഹ്യാദ്രിഖണ്ഡം.)

അൎത്ഥം:—നായന്മാർ എന്നു പേരുള്ള ശൂദ്രരാജാക്കന്മാർ ഉള്ള സ്ഥലം.

ഈ പ്രമാണങ്ങളാൽ ഈ ഭൂമിയെ നാകന്മാൎതന്നെ കൈവശംവെച്ചു രക്ഷിച്ചുവന്നിരുന്നു എന്നു തീൎച്ചപ്പെടും.

താഴേ കാണിക്കുന്ന പ്രമാണങ്ങളെക്കൊണ്ടു ഈ നാകന്മാർ പണ്ടു ഏതെല്ലാം അവസ്ഥയിൽ ഇരുന്നിട്ടുള്ളവരാണെന്നു അറിയാം.

36 ∗

I. "ഈശ്വരാരാധനേ രക്താഭക്തായതിസുസാധവഃ
ജനായത്രിദാനശൂരാ സംഗ്രാമാങ്കണഭൈരവാഃ
യോഗിനോയൽ ഗുഹാന്തസ്ഥപേടികാരത്നദീപികാഃ
നായകാഖ്യായത്ര ശൂദ്രരാജാനസ്സന്തിസദ്വദാ"

(സഹ്യാദ്രിഖണ്ഡം)

അർത്ഥം—എവിടത്തുകാർ ഈശ്വരാരാധനത്തിങ്കൽ ഇച്ഛയും ഭക്തിയും ഉള്ള സാധുക്കളോ യാതൊരിടത്തുള്ളവർ ദാനശൂരന്മാരും വിശിഷ്ടയോദ്ധാക്കളും ആയിരിക്കുന്നോ, എവിടെയുള്ള ഗുഹകളിൽ പെട്ടികളിൽ രത്നദീപങ്ങളെന്നതുപോലെ യോഗികൾ ശോഭിക്കുന്നുവോ സദ്വസ്വം ദാനംചെയ്യുന്നവരായ നായകർ എന്ന ശൂദ്രരാജാക്കൾ എവിടെയോ?

II. "നെടുമീശൈ, വിരിമാറു, തിടമേനി, പടവാളു, നീറണിനെററി, നേർനരകോളർമേത്തടം, പൊട്ടിച്ചിതറവമത്തും നെടുംകിടക്കൈ, നെടുവില്ലുകർ, തടവില്ലുകർ, മേത്തടവില്ലുകർ, ഇരുത്തടവില്ലുകർ, മുത്തടവില്ലുകർ, മാവില്ലുകർ, വെട്ടത്തറവില്ലുകർ, മാന്തറ, നെടുംതറ, കൊടിസ്കൂടസ്കൂൽ, കോവളമരുത്തം കോട്ട്, ചെമ്പുലിക്കുന്ന്, ആനയോട്ടിപ്പടവർ, കതിരവെട്ടിപ്പടവർ, ഉണ്ടത്തെറ്റിപ്പടവർ, ഇട്ടിമ്മീരാട്ടിപ്പടവർ, നെടുമാത്തൻകൊല്ലി, കരുവാറക്കൊല്ലി, പുത്തെല്ലി, മാറപ്പാടിക്കാവേറാട്, കുന്നറാട്, മൂഴിക്കളം, പാറണ്ടത്തോട്, എട്ടുവില്ലികൾ ഒരു കതിപ്പിൽ മേൽകിളമ്പി, ഇരെട്ടെന്നും മേൽമറിക്കരണംപോട്ട് മുത്തറസ്കൂപ്പാൽ ഉണ്ടതട്ടി, അമ്പുതട്ടി, കമ്മില്ലെറിതട്ടി, മാററലർ കൊട്ടുങ്കോളൊന്നു മേശാമൽ മുത്തറസ്കൂപ്പാൽ മപ്പടിച്ചു കാൽഊന്നി വട്ടക്കാൽവീശി മാററലർ കന്നംതെറിക്കക്കൊട്ടും കാലടിക്കും ആറംപടക്കാലമാടപ്പെരുമലൈ വരയ്യായിരവും കൊട്ടുലണി വേന്തർ, മേസ്കൂസ്മ, മുഴക്കസ്മ, കോയിക്കസ്മ, കോയിക്കപ്പെറെങ്കസ്മ, കൈമ്മപ്പള്ളുവെണ്ണൂരും, തമ്പുകൊണ്ടതാനിനാലായിരവും, എമ്പുകൊണ്ടതാനി എണ്ണായിരവും, നമ്പുകൊണ്ടതാനിമല്ലച്ചേരിപ്പിരാൻ നാരങ്ങൊളിപ്പിരാൻ ചെങ്ങാലി വട്ടത്തറപ്പിരാൻ മാമാത്തൻചേരി അരംപിരാൻ മുപ്പത്തിരണ്ടും മാമാത്തഞ്ചേരി വട്ടപ്പൂർ പെരുമ്പിരാൻ നാല്പത്തെട്ടും, പരുവാവണിവട്ടം ഒരു കോവണിപ്പടക്കളുക്കണെക്ക എണ്ണത്തിച്ചേന്നൊരരും കിരിയത്തുനാകർ കഴാവെച്ചും കണ്ടറച്ചരോ എന്നാൽ എങ്കിലോ അച്ചേരവേന്ത് തിടിനെഴുത്തു ചൊകൈ കവിത്തുപരത്തി നീട്ടിമുശത്തി പേരുതവിക്കളളിരങ്കിയിമ്പുററു നേരാ

കമൊഴിചെപ്പിനാർ, എന്നാൽ തിങ്കൾ പരിങ്കികതിത്തോങ്കി മണ്ണ വിണ്ണഞ്ചു് പോരുതവിപ്പൊരുള്ളകതിത്തോം കുനാളെല്ലാം ചെമ്മൈ ചെൽവം ചെഴുഞ്ചെൽവം, ചെഴുഞ്ചെൽവം ചേർന്നുവാഴും ശിവ ച്ചെൽവം, പെരാമച്ചെൽവം പെരുച്ചെൽവം പേശാപ്പെരുമൈപ്പെ രുഞ്ചെൽവ മണിക്കുറു വാഴ്‌വുതാക വാഴ്‌വുതാക നെടുനാൾ വാ ഴ്‌വുതാക നീട്ടുഴിവാഴ്‌വുതാക, തലൈയോങ്കി വാഴ്‌വുതാക പുകഴോ ങ്കി വാഴ്‌വുതാക വെനക്കൊക്കരിത്താർ കൂവിനാർ."

(ഒരു പഴയവട്ടെഴുത്തു ഗ്രന്ഥം)

III. "പാളത്താറും പടൈവാളും മീതിലുട്ടപ്പും മെതിയടിയും മീശക്കൊമ്പും വിരികുഴലും വീരച്ചൊല്ലും വിളയാട്ടും നീറണിനെററി അടവഴകും നേർമൈശരയാകും നെറിനിലയും നാകർക്കിരിയർ തുടി ലിതെ നാടിക്കടിയർ വണങ്ങുവതെ.

(ടി ഗ്രന്ഥം മറെറാരു ഭാഗം)

IV. എങ്കൾകുഴാം നല്ലറവർ കുഴാമേ ചൊല്ലുവോംമൈയ്
ചൊൽ തഴപ്പ്
എങ്കൾകുഴാം നല്ലറവർ കുഴാമേ കള്ളരുന്തിട്ടുവതുമില്ലോം
എങ്കൾകുഴാം നല്ലറവർ കുഴാമേ കെണ്ടപ്പറനവകൈയൊ
രുവകയുമുൺപതില്ലോം.
എങ്കൾകുഴാം നല്ലറവർ കുഴാമേ ഊൻവകൈയുൾക്കൊള്ള
വില്ലോം.
എങ്കൾകുഴാം നല്ലറവർ കുഴാമേ പിറമനവിചാരെത്തപറ
മിരുപ്പുറനോക്കവതില്ലോം.
എങ്കൾകുഴാം നല്ലറവർ കുഴാമേ ഈവതില്ലെനമൊഴിന്താൽ
പിറകിങ്കുയിർ വാഴ്‌വതില്ലോം.

(മറെറാരു വട്ടെഴുത്തു)

V. "ഉൾത്തിടമേയുരുവാനനാകത്താരെ കൈത്തിടമേകരുവാ
നനാകത്താരെ
വെത്തിടമേ വിലവിരുക്കും നാകത്താരെ മെയ്ത്തിടമേ മേ
നിയാനനാകത്താരെ
പൊയ്ത്തിരെപൊടിയാക്കും നാകത്താരെ കത്തിവാൾകൈ
ഏന്തും നാകത്താരെ

എത്തിശയ്യുംപുകൾകൊണ്ട നാകത്താരെ ചിത്തിമുത്തിക്കൈ
കണ്ടനാകത്താരെ
വില്ലാളിവീരനാനനാകത്താരെ വിരുളുകെട്ടിപ്പടവെല്ലും നാ
കത്താരെ
പുനിതരടിവണങ്കിവീഴും നാകത്താരെ അന്തൊനെപ്പുരുവാ
നനാകത്താരെ
അറന്താനെകരുവിയാന നാകത്താരെ അറന്താനെയുള്ളമാ
നനാകത്താരെ
അറന്താനെ മുചിരാനനാകത്താരെ അറന്താനെകടവുളാന
നാകത്താരെ
അറന്താനെ കൽവിയാനനാകത്താരെ അറന്താനെയുലക
മാനനാകത്താരെ
അറന്താനെ വയമാന നാകത്താരെ

(വേറൊരു വട്ടെഴുത്തു)

ഇനി മേൽപറഞ്ഞ പ്രമാണങ്ങളിൽനിന്നു ചില പ്രധാനവാക്യങ്ങളെ എടുത്തു് ഒന്നുകൂടി വിവരിക്കാം:—

നെടുമീശ, നീറണിനെററി, പാളത്താറും മീതിലുടുപ്പും മിതിയടിയും മീശക്കൊമ്പും, വിരികുഴലും (വളത്തിയ തലമുടി) വീരച്ചൊൽ (ഗൗരവവാക്ക്) നീറണിനെററിത്തടവഴകം (നീറണിനെററിയെന്നുള്ളതു് ഇവരെക്കുറിച്ചു പറയുന്നിടത്തൊക്കെ വിട്ടുപോകാതെ വിശേഷിച്ചെടുത്തു കാണിക്കുന്നു. അതുകൊണ്ടു് ഇവരെല്ലാപേരും (ശൈവർ) ശിവഭക്തന്മാരാകുന്നു എന്നു നിശ്ചയമാകുന്നുണ്ടു്.) ഈ വാക്യങ്ങൾ ഈ നാകന്മാരുടെ വേഷം ഇന്നപ്രകാരമെന്നുള്ളതിനെ കാണിക്കുന്നു.

വിരിമാറ്=വിസ്താരമായ മാറു (നെഞ്ച്) തിടമേനി=ദൃഢഗാത്രം തേർന്ത=എതുത്ത (മദിച്ചുവരുന്ന) സിംഹത്തിന്റെ മേത്തടം (മസ്തകം) പൊട്ടിച്ചിതറ=പിളന്നു രുധിരവും തലച്ചോറും ചിന്നുമാറു അമത്ത് തിടിനെന്നു് ഊക്കോടുകൂടിവെച്ചു ഞെരിക്കുന്ന=അതായതു് മുഷ്ടിചുരുട്ടി ഇടിക്കുന്ന നെടുംതിടക്കൈ=നീണ്ടും ദൃഢമായും ഇരിക്കുന്ന കൈകൾ കൈത്തിടമേനിയാന (നാകത്താരെ) ബാഹുബലം തന്നെ സ്വരൂപമായുള്ള ഈ വാക്യങ്ങൾ അവരുടെ ശരീരബലത്തെ കാണിക്കുന്നു.

സംഗ്രാമാജ്ഞഭൈരവാഃ കാറിടിയൊത്തുച്ചീറിമിഴിക്ക, ഈ വാക്യങ്ങളാൽ അവർ പടക്കളത്തിൽ (ശത്രുക്കൾക്ക്) വലുതായ ഭയത്തെ ഉണ്ടാക്കുന്നവർ അതായതു വിശിഷ്ടയോദ്ധാക്കളെന്നും, പൊയ്ത്തിടരെപ്പൊടിയാക്കും നാകന്മാരെ ഈ വാക്യം അവർ (നാകന്മാർ, അസത്യവാന്മാരെ (ദുർജ്ജനങ്ങളെ) നശിപ്പിക്കുന്നവരാണെന്നും തെളിയുന്നു.

നെട്ടുവില്ലുകർ, തടവില്ലുകർ, മെത്തടവില്ലുകർ, ഇരുത്തടവില്ലുകർ, മുത്തടവില്ലുകർ, മാവില്ലുകർ, വെട്ടത്തറവില്ലുകർ ഇവ മുതലായ വാക്യങ്ങൾ അവർ വില്ലുവിദ്യയിൽ അതിസമർത്ഥന്മാരും ശത്രുക്കളോടു മഹാവിഷമക്കാരുമാണെന്നു കാണിക്കുന്നു.

അസിഹസ്തൈഃ അസിപഞ്ജരിതതപാച്ച കത്തിവാൾ കയ്യിലേന്തും നാകന്മാരെ (പടവാൾ കയ്യിലുള്ളവർ) ഈ വാക്യങ്ങൾ നാകന്മാർ എല്ലായ്പ്പോഴും കയ്യിൽ വാളുള്ളവരും വാളഭ്യാസത്തിൽ അതിസമർത്ഥന്മാരും പ്രസിദ്ധിസമ്പാദിച്ചവരും ആകുന്നു എന്നും തെളിയുന്നു.

ഉണ്ടതട്ടിപ്പടവർ എന്നു കാണുന്നതിനാൽ നാകന്മാർ ഉണ്ടയിൽനിന്നു അപായപ്പെടാതെ രക്ഷപ്പെട്ടുകൊള്ളുന്നതിനു തക്കവണ്ണം വിശേഷമായി ഏതോ ഒരു വിദ്യയും സാമർത്ഥ്യവും ഉള്ളവരെന്നു കരുതേണ്ടിയിരിക്കുന്നു. ഇതിന്റെ വാസ്തവം ഏതുപ്രകാരമെന്നറിയാൻ പാടില്ല. എന്നാൽ ഇവരുടെ പരിശയ്ക്കു ഉണ്ടതട്ടുംപരിശ എന്നാണ് നാമം. ഇതിലേക്കുള്ള ദിവ്യൌഷധത്തിന് ഒരു ലോഹവും ചില പച്ചിലകളും ചേരുമാനങ്ങളായിട്ടുണ്ട്. ഇതു കൂടാതെയും ഈവകപ്പരിശ ഉപയോഗിക്കുന്നമെന്നുള്ളപ്പോഴൊക്കെ അതിലും പരിശക്കാരുടെ ശരീരം ഉടുപ്പു മുതലായവയിലും മേൽപറഞ്ഞ ഔഷധങ്ങളെ തേയ്ക്കുക പതിവാണ്. അമ്പുതട്ടി, കച്ചില്ലെറിതട്ടി, കൽ+ചില്ല= കൽചില്ല്=കരിങ്കൽ കഷണം. ഈ വാക്കുകൾ എത്രയും ഊക്കത്തിൽ പാഞ്ഞുവരുന്ന അസ്ത്രങ്ങളേയും അതു കൂടാതെ കവിണകൊണ്ടുള്ള കല്ലേറുകളേയും (പണ്ടു ഈ കവിണേറ് ധാരാളമുണ്ടായിരുന്നു. അതു ഒരു വെടിയുണ്ടയേയോ അമ്പിനേയോ പോലെ ഊക്കുള്ളതും വളരെ ഉപദ്രവകരവുമായിരുന്നു.) ഊക്കിൽ വരുന്ന വാളുകളേയും ലാഘവിൽ തടുത്തുകളയുന്നതിനു സാമർത്ഥ്യമുള്ളവരെന്നും (വെട്ടും തടയും നാകന്മാർക്ക് ബാലപാഠമായിരുന്നു)

ഒരു കുതിപ്പിൽ മേൽകിളമ്പി എന്നു തുടങ്ങിയ വാക്യങ്ങൾ വി

ശേഷമായ ചാട്ടങ്ങൾ, മറിച്ചിലുകൾ, ഒരു ചാട്ടത്തിനിടയ്ക്കും അതിശയിക്കത്തക്കവയായ അനേകം അഭ്യാസങ്ങൾ ഇവയെ ചെയ്യുന്നതിന് അവർ മഹാസമർത്ഥന്മാരായിരുന്നു എന്നും.

"കുതിരവെട്ടിപ്പടവർ" എന്നതു് അവർ കുതിരപ്പടയെ വെട്ടുന്നതിനു വിശേഷസാമർത്ഥ്യം ഉള്ളവരെന്നു (കാലിൻെറ മുട്ടിനുതാഴെ പടംവരെ മുൻവശത്തു് ഒരുമാതിരി മൂർച്ചയുള്ള ആയുധംവെച്ചു മുറുക്കികൊണ്ട് അതിവേഗത്തിൽ മേൽപോട്ടുള്ള ചാട്ടത്തോടുകൂടി കുതിരയുടെ കഴുത്തിൻെറ മുൻവശത്തുനിന്നും മേൽപോട്ട് കാൽവീശി കഴുത്തിനെ മുറിക്കയും അതോടൊരുമിച്ചു കൈവാൾകൊണ്ടു കുതിരപ്പുറത്തിരിക്കുന്ന ആളിനെക്കൂടി വെട്ടുകയും ചെയ്യുക അവർക്കു സാധാരണ അഭ്യാസമായിരുന്നു.

"ആനയോട്ടിപ്പടവർ" എന്നപദം അവർ ആനപ്പടയെ ഓടിക്കുന്നതിനു വിരുതുള്ളവരെന്നും (ഇക്കാര്യത്തിലേക്ക് അവർക്ക് അനേകം ദിവ്യൌഷധങ്ങളും പ്രത്യേകമായ അഭ്യാസചാതുരിയും ഉണ്ടായിരുന്നു എന്നും മാതംഗലീല (ഗജലക്ഷണശാസ്ത്രം) പോലെ ആനയെക്കുറിച്ചുന്താം "പാകർനടൈ" മുതലായ ഗ്രന്ഥനിരകൾ അവരുടെ ഭവനങ്ങളിൽ എല്ലായിടത്തും ഉണ്ടായിരുന്നു. സ്ത്രീജനങ്ങൾക്കുംകൂടി അതു നല്ലപോലെ പരിചയമുണ്ടായിരുന്നതായി കാണുന്നു.

"ചൊല്ലുവോം മെയ്ച്ചൊൽ തഴപ്പ; പൊയ്വായ്ത്തെ മൊഴിന്താവോപിറകിരുപ്പിടം കാണാതെ" (അസഭ്യവാക്കു പറഞ്ഞ നാവിന് അതുവരെ അതു ഇരുന്ന വാണസ്ഥലത്തെ പിന്നീടു കാണുന്നതിനു കഴികയില്ല. അതായതു് അപ്പോൾതന്നെ ആ നാക്കിനെ എടുത്തു വെളിയിൽ കളയുമെന്നർത്ഥം) ഇതുകൾ അവർ സദാസത്യവാദികളായിരുന്നുവെന്നും

അറവർ=ധർമ്മിഷ്ഠർ. സംസ്കൃതഭാഷയിൽ ധർമ്മമെന്നും അധർമ്മമെന്നും പറയുന്നതിനു തമിഴ്ഭാഷയിൽ "അറം" എന്നും "മറം" എന്നും പറയും. ഇതുകളിൽ അറത്തോടു ചേർന്നവർ അറവരും, മറത്തോടു ചേർന്നവർ മറവരും ആകുന്നു. തമിഴിൽ കുഴാം എന്ന വാക്കിനു സമൂഹം എന്നർത്ഥം. അതിനാൽ "എങ്കൾകുഴാംനല്ലറവർ കുഴാമേ" എന്ന വാക്യം ഞങ്ങളുടെ നാകന്മാരുടെ സമൂഹം ധർമ്മിഷ്ഠസമൂഹമാകുന്നു എന്നും.

അറന്താനെ "ചുരു"വാനനാകത്താരെ; അറംതാനെ കരുവിയാ

ന നാകത്താരെ; അറന്താനെ "യുള്ള" മാനനാകത്താരെ; അറന്താനെ "യുയുരാ"നനാകത്താരെ അറന്താനെ "കടവുളാ"നനാകത്താരെ; അറന്താനെ കൽവിയാനനാകത്താരെ; അറന്താനെ "ഉലക" മാനനാകത്താരെ; അറന്താനെ "യെവൈ"യുവാനനാകത്താരെ" ഇത്യാദിവാക്യങ്ങൾ നാകന്മാരുടെ ഉരു (സ്വരൂപവും) കരുവി (പഞ്ചേന്ദ്രിയങ്ങളും) ഉള്ളം (അന്തഃകരണങ്ങളും) ഉയിർ (പ്രാണങ്ങളും) കടവുൾ (ദൈവവും) കൽവി (വിദ്യയും) ഉലകം (ലോകവും) എന്നുവേണ്ട അവരുടെ "എവൈ" (സർവ്വവും) ധർമ്മമായിരുന്നു എന്നും.

കള്ളരുന്തിടുവതില്ലോം=മദ്യപാനം ചെയ്യുന്നില്ല. കൊണ്ടെപ്പറന്നവ ഒരുവകയുമുൺവതില്ലോം. മത്സ്യാദികൾ ഒന്നും ഭക്ഷിക്കുന്നില്ല. ഊൽ വകൈകയുൾക്കോളവില്ലോം. മാംസാദികൾ ഭക്ഷിക്കുന്നില്ല. പിറർമനവിയരൈത്തവറുവിരുപ്പ നോക്കുവതില്ലോം. പരസ്ത്രീകളെ തെററായിട്ടുള്ള സ്നേഹം ജനിക്കുമാറു നോക്കുന്നില്ല. ഈ വാക്യങ്ങൾ നാകന്മാർ മദ്യപാനം, മത്സ്യംതീററി, മാംസഭക്ഷണം, പരസ്ത്രീവാഞ്ഛ ഇത്യാദി ദുർഗ്ഗുണങ്ങൾ യാതൊന്നുമില്ലാത്ത പരിശുദ്ധരായിരുന്നു എന്നും.

ദാനശ്ശൂരാഃ സർവ്വദാഃ എല്ലാമ്പോഴും ദാനസ്വഭാവമുള്ളവർ; ഇല്ലാരെകണ്ടങ്ങിരൈത്തുതവിചെയ്യവേണം=ദരിദ്രരായും സാധുക്കളായുമുള്ള ജനങ്ങളെ അന്വേഷിച്ച സഹായിക്കണം. ഈവതില്ലെന്നമൊഴിന്താൽപിറകിംകുയിർവാഴ്വതില്ലോം. ഇല്ലെന്നു പറഞ്ഞുപോയാൽ പിന്നെ ജീവനെ ധരിക്കുന്നില്ല. (ഇല്ല എന്നൊരു വാക്കു പുറപ്പെടുവിക്കാൻ ഇടയായിപ്പോയാൽ പിന്നെ അവർ ജീവിച്ചിരിക്കയില്ല. ഈ വാക്യങ്ങൾ അവർ മഹത്തായ ദാനശീലവും മനോഗുണവും ഉള്ളവരായിരുന്നു എന്നും.

"ഈശ്വരാരാധനെരക്താ ഭക്താഃ സുസാധവാഃ"; പുനിതരിവണങ്കിവിഴും നാകത്താരെ; നല്ലാരെക്കണ്ടു നയന്തുവണങ്കവേണം നല്ലറിഞർപാച്ചെൻറ് നല്ലടിമൈയാകവേണം; എല്ലാം വിനൈപ്പയനെൻറി ഇളകാതിരിക്കവേണം. ഈ വാക്യങ്ങളാൽ നാകത്താന്മാർ ഈശ്വരാരാധനത്തിൽ താല്പര്യവും മഹത്തുക്കളിൽ ഭക്തിയും കൈങ്കര്യവും എങ്ങിനെയുള്ള അനുഭവങ്ങൾ വന്നാലും ഇളകാതിരിക്കത്തക്ക ക്ഷമയും ഉള്ളവരെന്നും തെളിയുന്നു.

ഇനിയും നാകന്മാരുടെ കൂട്ടത്തിൽ രാജയോഗികൾ, സിദ്ധന്മാർ

ഗികൾ, ഹഠയോഗികൾ മുതലായ യോഗിവര്യന്മാരും ഉണ്ടായിരുന്നു എന്നുള്ളതിനു താഴെ പറയുന്നവ ദൃഷ്ടാന്തങ്ങളാകുന്നു.

1 "യോഗിനോയൽ ഗൃഹാന്തസ്ഥ പേടികാരത്നദീപികാ"

2. "ചിത്തിമുത്തി കൈകണ്ട നാകത്താരെ"

3. കോളരിയെ കോളരിയേ കോലമിറന്തൊരു കോളരിയേ
കണ്ടാരും വെള്ളിക്കോളരിയേ കാണാതാക്കിരുൾക്കോളരിയെ
ഒൻപതുവായ്ക്കുണ്ടിന്നു കട്ടുള്ളത്തൂററുവിളംകിയ കോളരിയെ
ആറുംതാണ്ടിച്ചെന്നാലക്കരെയരൺമനൈമേവിയ കോളരിയെ.
(കോളരിപ്പാട്ട്)

4. കോനാരെ കൈകൊട്ടിപ്പട്ടവീരെ
കൊണ്ടാനടിച്ചു കൂത്താട്ടവീരെ
മാനമോനക്കാട്ടൈപ്പോട്ടവീരെ
മാലററു മാവിൻപം കൂട്ടവീരെ
തീയും പുനലും വളിവിശുമ്പം
മണ്ണുംകലത്തുമടമ്പിക്കെട്ടി
വീട്ടിലിരിക്കും നപ്പിരനാരെ (ഒരു പഴയ കവിത)

5. തിങ്കൾപരിതിതിരിന്തൊട്ടങ്കം പെരുമ്പെട്ടി
തേരേറിവന്തു തെളിന്തിരുക്കപെരുമ്പെട്ടി
മാനമററ തൂയക്കമാളാപ്പെരുംപെട്ടി
മണ്ണവിണ്ണും മററനൈത്തുമടംകും പെരുമ്പെട്ടി.
(മററൊരു കവി) പെരുംപെട്ടിപ്പാട്ട്.

6. വിളരിമുഴക്കിപ്പള്ളിയെഴപ്പിപ്പേരിമ്പക്കടൽപൊങ്കിവര
കളരിതള്ളത്തു തുയിലയിട്ടക്കാർമേനിപ്പൊരിചീന്തിയെഴ.

"പുല്ലെനവെല്ലാം തുറക്കും നാകത്താരെ" ഈ വാക്യം നാകന്മാരുടെ കൂട്ടത്തിൽ പെരിയ തുറവികളും (ത്യാഗികൾ) ഉണ്ടായിരുന്നു എന്നു കാണിക്കുന്നു.

ചുട്ററവെ വെട്ടവെളി തനിയായോങ്കി
മട്ടറവെയടങ്ങത്ത നിലനിലതാനാകം
അന്നിലതാനഴിയാതൊരറിവായൊരു
വിണ്ണിലൈയെന്നെമതാശാൻ വിളമ്പിനാരെ"

അകമുററുപുറമററങ്ങാക്കെയററു
മേലററു കീഴററു വെളിയുമററു
കണ്ണററു കാണലററു കാഷിയററ
വിണ്ണിലെയെന്നെമതാശാൻ വിളമ്പിനാരെ"
(മാനാരിക്കോട്ടയിൽ കോമ്പിത്താൻശിവാങ്ങ്)

ഓമെന്നെഴുത്തുതാനുമെയായിനിന്നശിമുഖയിലും നണ്ണിതായിതേ ആ ചിറുകി ശിവവിണ്ണാകി ഒററുമേയററുപിരിവററാകും.
എണ്ണാമയക്കാകടന്ത വാനം ഏററകര പററിരിക്കംവാനം
ഏമനെക്കാമനെത്തിൻറവാനം എല്ലാമതുവാകിനിൻറവാനം
കാട്ടക്കംഭകൾവിക്കംഎട്ടാവാനംനാററംചുററെവലററിറന്തവാനം
വെച്ചടൻമൂച്ചാററിലാകംവാനംപേരിൻപമാകപ്പൊലിന്തവാനം
മത്തലും കൊന്തലുമാണ്ടവാനം വന്നാട്ടമുന്നാട്ടംവിട്ടവാനം
ആശാനരുളാലടന്തവാനം വാനമെന്നുള്ളതും പോനവാനം.
(മന്നാടിഅച്ചൻ ശിവാങ്ങ്)

ഈ വാക്യങ്ങൾ നാകന്മാരുടെ കൂട്ടത്തിൽ ബ്രഹ്മസാക്ഷാൽകാരമടഞ്ഞ ജ്ഞാനികൾ സാധാരണമായുണ്ടായിരുന്നു എന്നു കാണിക്കുന്നു.

മേൽകാണിച്ച സംഗതികളെക്കൊണ്ടു നാകന്മാർ ഏററവും ശരീരബലമുള്ളവരും വിശിഷ്ടയോദ്ധാക്കളും ദുർജ്ജനങ്ങളെ ഉപേക്ഷിക്കുന്നവരും ശത്രുക്കൾക്കു അതിഭയങ്കരന്മാരും വില്ലഭ്യാസം, വാളഭ്യാസം, കല്ലേറഭ്യാസം, ഉണ്ടതട്ടുക, അമ്പുതട്ടുക, കുതിരവെട്ടുക, ആനയോട്ടുക, വിശേഷമായ ചാട്ടം, മറിച്ചിൽ, മർമ്മവിദ്യ മുതലായവയിൽ മഹാ സമത്ഥന്മാരും, എന്തൊക്കെ ആയാലും അസത്യം പറയാത്തവരും, ദാനശൗണ്ഡന്മാരും, ഈശ്വരാരാധനത്തിലും മഹത്തുക്കളെക്കുറിച്ചും താല്പൎയ്യവും ഭക്തിയും കൈങ്കൎയ്യവും ഉള്ളവരും, അതിധൎമ്മിഷ്ഠന്മാരും മദ്യപാനം, മത്സ്യംതീററി, ഇതുകളൊന്നുമില്ലാത്തവരും, പരസ്ത്രീഗമനത്തിലുള്ള വാഞ്ഛ ചിന്തയിൽപോലുമങ്കുരിക്കാതെ സൂക്ഷിച്ചുകൊള്ളുന്നവരും, രാജയോഗികൾ മുതലായ യോഗീശ്വരന്മാർ ബ്രഹ്മസാക്ഷാൽകാരമടഞ്ഞ ജ്ഞാനികൾ മുതലായ സമുദായാംഗങ്ങളോടുകൂടിയവരും, ആവക സംഗതികളെക്കുറിച്ചു സാധാരണയായി നല്ലപോലെ അറിവും വിശ്വാസവും ഉള്ളവരും ആയിരുന്നു എന്നും സിദ്ധിക്കുന്നു.

ബ്രാഹ്മണശബ്ദം ഈ മലയാളദേശത്തിനു സ്വന്തമായിട്ടുള്ളതല്ലെന്നും ആദ്യകാലംമുതൽ ബ്രാഹ്മണർ വന്നുകേറിയ കാലംവരെ (വളരെ കൂടുതൽ കാലത്തേക്കു) ഇതിവിടെ ഇല്ലാതിരുന്നതാണെന്നും ഈ ശബ്ദം ഇവിടെ പലപ്രകാരത്തിലുള്ള ദോഷങ്ങൾക്കു ഹേതുവായി ഭവിച്ചിട്ടുണ്ടെന്നും ഈ ശബ്ദത്തെക്കൊണ്ടു നന്മ സിദ്ധിക്കേണ്ടതായിട്ടു ആദ്യകാലംമുതൽക്കിതുവരെ ഗണനീയമായ ഒരു സംഗതിയും ഉണ്ടായിരുന്നിട്ടില്ലെന്നും, മലയാളരിൽ ആരെങ്കിലും ഇവിടെ ഇരുന്നുകൊണ്ടാവട്ടെ, അവിടെച്ചെന്നാകട്ടെ, ഈ ശബ്ദത്തെ ആവശ്യപ്പെടുകയോ കൊണ്ടുവരികയോ ചെയ്തിട്ടില്ലെന്നും, മുൻപിൽ പറഞ്ഞതുപോലെ വിദേശത്തുനിന്നും വന്നവരായ ബ്രാഹ്മണർ അവരുടെ കാര്യലാഭത്തെ കരുതി ഇവിടത്തുകാരിലും ഈ ശബ്ദത്തെ സമർപ്പിക്കുകയും എങ്ങിനെയോ തെററിധരിച്ച് ഇവർ അതിനെ സ്വീകരിക്കയും ചെയ്തുപോയതാണെന്നും ഉള്ളതാണെന്നു മേല്പറഞ്ഞ സംഗതികളിൽനിന്നും വേണ്ടപോലെ തെളിഞ്ഞിരിക്കുന്നു. ആകയാൽ ഇടക്കാലത്തു കൂട്ടിച്ചേർത്തതും അനാവശ്യകവുമായ ഈ ശബ്ദത്തെ ഇവരിൽനിന്നും തള്ളിക്കളയേണ്ടതാകുന്നു. അല്ലാത്തപക്ഷം അതിനെ വിദേശീയന്മാരായ ചില വർഗ്ഗക്കാർക്കുള്ള പൊതുപ്പേരുകളെപ്പോലെ മാത്രം ഗണിച്ച്, മലയാളബ്രാഹ്മണരെന്ന് അഭിമാനം ഭാവിക്കുന്നവരുടെ സ്ഥാനവലിപ്പത്തെ ഗണ്യമാക്കാതെ ഇരിക്കേണ്ടതാകുന്നു. ഇപ്രകാരം മലയാളബ്രാഹ്മണശബ്ദത്തെ ഉപേക്ഷിച്ചുകഴിഞ്ഞാൽ പിന്നെ ആ ശബ്ദത്തോടു കലർന്നിരിക്കുന്ന എമ്പ്രാൻ, നമ്പൂരി, പോററി എന്നീ സ്ഥാനങ്ങൾ മാത്രമാണു ശേഷിക്കുന്നത്. ഇവയെപ്പററിയും മററും അടുത്ത പുസ്തകത്തിൽ പ്രതിപാദിച്ചുകൊള്ളാം.

പ്രാചീനമലയാളം എന്ന ഗ്രന്ഥത്തിൽ സ്വാമികൾ ആറാം അദ്ധ്യായത്തിൽ കൊടുത്തിട്ടുള്ള സംഗതികൾ വളരെ ശാന്തഹൃദയത്തോടുകൂടി വായിച്ചു പഠിക്കുന്ന ഒരാൾക്കു ചരിത്രാന്വേഷണവിഷയത്തിൽ സ്വാമികൾ ചെയ്തിരുന്ന കഠിനപരിശ്രമത്തിന്റെ ഒരു സ്വരൂപം ഉണ്ടാകും. എന്നുതന്നെയല്ല ഇന്നു മലയാളികളുടെ ഇടയിൽ ഓരോരോ സമുദായങ്ങളുടെ ആഗമചരിത്രത്തെക്കുറിച്ചുണ്ടായ തെററിധാരണകൾക്കും ഒരു പരിഹാരണം ഉണ്ടാകയുംചെയ്യും.

പ്രസ്തുതഗ്രന്ഥം ഏഴാംഅദ്ധ്യായത്തിൽ നായന്മാരെപ്പററി ചരിത്രകാലത്തിൽ വിദേശീയന്മാർക്കുണ്ടായിട്ടുള്ള അഭിപ്രായങ്ങളെ തേടി

പ്പിടിച്ച സംഗ്രഹിച്ച ചേൎത്തിരിക്കുന്നു. നായന്മാരുടെ പൂൎവ്വികം കാണിപ്പാൻ സ്വാമി സഹിച്ചിട്ടുള്ള പ്രയാസങ്ങളുടെ സ്വരൂപം അറിവാനും, മലയാളഭൂമിയിൽ നായന്മാൎക്ക പണ്ടുപണ്ടെ ഉണ്ടായിരുന്ന പ്രാമാണ്യത്തിന്റെ നിജസ്ഥിതി ഗ്രഹിപ്പാനും ഈ ചരിത്രസംഗതികൾ ഉപകാരപ്പെടുമെന്നു കാണുന്നതിനാൽ അവയേയും ഇവിടെ ഉദ്ധരിപ്പാൻ ഞാൻ നിൎബ്ബന്ധിതനായിരിക്കുന്നു.

1. "റോലൻഡ്സൺ" എന്ന സായ്വിനാൽ തൎജ്ജമചെയ്യപ്പെട്ടു ലണ്ടനിൽ 1833-ൽ അച്ചടിക്കപ്പെട്ട "ടഹഫറുൾ മുജഹിഡിൻ" എന്ന മതസംബന്ധമായ പുരാതനഗ്രന്ഥത്തിന്റെ കൎത്താവായ "ഷെയിക്ക് സിനഡിൻ" എന്ന മുഹമ്മദീയൻ മലയാളികളുടെ സ്ഥിതിയേപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു:—

ഒരു പ്രഭു കൊല്ലപ്പെട്ടാൽ അയാളുടെ അനുചരന്മാർ സംശപ്തകന്മാരായി (സംശപ്തകൻ=പിന്തിരിയാതെ നിന്നു യുദ്ധം ചെയ്യുന്നവൻ) എതൃത്തുപൊരുതി ശത്രുക്കളുടെ രാജ്യത്തെ പലവിധേന നശിപ്പിക്കയും അരിശം തീരുംവരെ ജനങ്ങളെ നിഗ്രഹിക്കയും ചെയ്യുന്നു.

2. ക്രിസ്ത്വബ്ദം ഒൻപതാം ശതവൎഷത്തിൽ രണ്ടു മുഹമ്മദീയ സഞ്ചാരികൾ എഴുതിയതും "റേനാട്ടു" എന്നയാൾ തൎജ്ജമചെയ്തു 1733-ൽ ലണ്ടനിൽ പ്രസിദ്ധം ചെയ്തതും ആയ പുസ്തകത്തിൽ താഴെ പറയുംപ്രകാരം കാണുന്നതും മുൻപറഞ്ഞ നടവടിയെ ഉദ്ദേശിച്ചായിരിക്കാം.

(N. B. ഈതൎസ്റ്റന്റെ ദക്ഷിണേന്ത്യായിലെ ജാതികളും വൎഗ്ഗങ്ങളും നോക്കുക.)

രാജാക്കന്മാർ സിംഹാസനാരോഹണം ചെയ്യുമ്പോൾ താഴെ പറയുന്ന മൎയ്യാദയെ അവലംബിക്കാറുണ്ട്; ഏതാനും ചോറ് രാജാവിന്റെ മുൻപിൽ കൊണ്ടുനിരത്തും. ഉടൻ മുന്നൂറൊ നാനൂറോ ആളുകൾ സ്വന്തമനസ്സാലെ രാജസന്നിധിയെ പ്രാപിച്ച് അദ്ദേഹം അല്പം ഭക്ഷിച്ചശേഷം ഓരോ പിടിച്ചോറ് അദ്ദേഹത്തിന്റെ കയ്യിൽനിന്നും വാങ്ങും. ഇതിനെ ഭക്ഷിക്കുന്നതോടുകൂടി രാജാവു മരിക്കുകയോ കൊല്ലപ്പെടുകയോ ചെയ്യുന്ന ദിവസത്തിൽ തങ്ങൾ അഗ്നിപ്രവേശം ചെയ്യുന്നതിനു നിൎബ്ബന്ധിതന്മാരാകയും അതിനെ ശരിയാകുംവണ്ണം അവർ അനുഷ്ഠിക്കുകയും ചെയ്യുന്നു. ഈ മാതിരി ആളുകൾക്കു "ചാവർ" (ചാകുവാൻ തയ്യാറുള്ളവർ) എന്നാകുന്നു. മേൽപറ

ഞ്ഞതിനു "ബർബോസാ" "പക്കാസ്" എന്നീ പോർത്തുഗീസ്സുഗ്രന്ഥകാരന്മാരും സാക്ഷ്യം വഹിക്കുന്നു. (ഇതിനെ അനുകരിച്ചു മാപ്പിളമാരും വള്ളുവനാട്ടു രാജാവിന്റെ കീർത്തിക്കായിട്ടു നായന്മാരോടുചേർന്നു തിരുനാവായിൽ മഹാമഖം (മാമാങ്കം) എന്ന ഉത്സവത്തിനു പരസ്പരം യുദ്ധംചെയ്തു മരിപ്പാനൊരുങ്ങുന്നു.)

3. മദ്രാസ് സംസ്ഥാനംവക 1891-ലെ സെൻസസ് റിപ്പോർട്ടിൽ മിസ്റ്റർ എച്ച്. ഏ. സ്റ്റ്യൂവർട്ട് എന്നയാൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—

നായന്മാർ ഒരു ദ്രാവിഡവർഗ്ഗമാണ്. അവരിൽ പല ഭിന്നങ്ങളായ പിരിവുകളും ഓരോ പിരിവുകൾക്കു പ്രത്യേകതൊഴിലുകളും കാണുന്നു. പുരാതനനായന്മാർ നിസ്സംശയമായും യുദ്ധോദ്യുക്തമായ ഒരു സംഘമായിട്ടു വിരുത്തിക്രമത്തിൽ വസ്തു അനുഭവിക്കയും വേണ്ടപ്പോൾ യുദ്ധം ചെയ്യുകയും ചെയ്തിരുന്നിരിക്കണം.

4. "മലബാർ ജില്ലാ ഗസററിയർ" എന്ന പുസ്തകത്തിൽ ഇപ്രകാരം കാണുന്നു:—

ഉത്ഭവം നോക്കിയാൽ നായന്മാർ ഒരുവേള ദ്രാവിഡന്മാരായ കുടിപാർപ്പുകാരും മലബാറിനെ ആദ്യമായി ആക്രമിച്ചവരിൽ ചേർന്നവരും ജേതാക്കളുടെ നിലയിൽ ഭരണകർത്താക്കളും ജന്മികളും ആയിതീർന്നവരും ആയിരിക്കണം. ആര്യരക്തസമ്മിശ്രതയും, ദേശ്യമായ പ്രകൃതിവിശേഷവുംകൊണ്ടു ഇപ്പോഴത്തെ നായന്മാർക്കു മദ്രാസ് സംസ്ഥാനത്തിലെ മററുള്ള ദ്രാവിഡവർഗ്ഗങ്ങളിൽനിന്നു പ്രത്യക്ഷമായ വ്യത്യാസം കാണപ്പെടുന്നു.

5. ജാൺസ്റ്റണിന്റെ "ലോകത്തിൽ ഏററവും പ്രസിദ്ധമായ രാജ്യം" എന്ന പുസ്തകത്തിൽനിന്നും മിസ്റ്റർ ലോഗൻ താഴെ പറയുന്ന ഭാഗം ഉദ്ധരിക്കുന്നു:—

ഈ നാട്ടിലെ യോദ്ധാവ് തന്റെ ആയുധത്തെ പ്രയോഗിക്കുന്നതിൽ അതിശയനീയമായ സാമർത്ഥ്യം കാണിക്കുന്നു. അവരൊക്കെ നായന്മാർ എന്നു വിളിക്കപ്പെടുന്ന ഒരു മാതിരി പ്രഭുക്കന്മാരാണ്. ഏഴു വയസ്സു പ്രായമുള്ളപ്പോൾ "കളരികളിൽ" അവരുടെ ആയുധാഭ്യാസം ആരംഭിക്കുന്നു. അവിടെ സമർത്ഥന്മാരായ "ആശാന്മാർ" അവരുടെ ദേഹത്തു എണ്ണയിട്ട് ഓരോ ചേപ്പുകളെ മൃദുവാക്കുകയും പേശികളെ ഉടച്ചുചേർക്കുകയും ചെയ്യുന്നു. ഇതുനിമിത്തം അ

വക്കു ഗാത്രലാഘവവും ചുറുചുറുപ്പും സിദ്ധിക്കുന്നു. ദേഹത്തെ പല മാതിരിയിൽ വളയ്ക്കുന്നതിനും മുമ്പും പിമ്പും ഉയൎന്നും താഴ്ന്നും വേണ്ടവിധത്തിൽ അതിനെ ഉപയോഗിക്കുന്നതിനും അവക്കു കഴിയും. അവരുടെ ഈ മാതിരി അഭ്യാസം അവക്കു ചാരിതാൎത്ഥ്യജനകവും അഭിമാനഹേതുകവും ആണ്. ഈ വിഷയത്തിൽ അവരെ ആരും അതിശയിക്കയില്ലെന്ന് അവർ ഉറപ്പായി വിശ്വസിക്കുന്നു.

6. ബംഗാളിൽനിന്നും അയയ്ക്കപ്പെട്ട (1792—93) മലബാറിനെ സന്ദൎശിച്ച കമ്മീഷണരും പിന്നീടു ബോംബെ ഗവൎണ്ണരുമായ "ജോണതൻ ഡംകൻ" എന്നയാൾ മിക്കിൾ എന്ന ഗ്രന്ഥകാരന്റെ "കമോയൻസ്" ഏഴാംപുസ്തകത്തിൽനിന്നും താഴെ കാണിക്കുന്ന ഭാഗത്തെ ഉദ്ധരിക്കുന്നു.

തൎജ്ജിമ.

"കീഴ്ജാതികൾവേലക്കാൎക്കുവിടെപ്പുലയരെന്നു പേർ
വാഴ്കുകപ്രഭുക്കന്മാരഭിമാനികൾ നായകർ
കരകൌശലവും പിന്നെക്കൃഷിപ്പണിയാദിയിൽ
അതിപുച്ഛമവൎക്കേറും വിരുതും പൊരുതുന്നതിൽ
തെളിയുംകരവാളത്തെ ചുഴററിട്ടുവലത്തിലും
ഏറിയുംപരിശച്ചക്രമമററിട്ടുപരത്തിലും"

ഈ ഭാഗത്തെപ്പററി പ്രസ്തുത ഡങ്കൻ വീണ്ടും ഇങ്ങനെ വിമൎശിക്കുന്നു.

മേൽപറഞ്ഞ ശ്ലോകപാദങ്ങൾ വിശിഷ്യ ഒടുവിലത്തെ രണ്ടു പാദങ്ങൾ നായരുടെ ഒരു നല്ല വൎണ്ണനയാകുന്നു. അന്യരാജ്യങ്ങളിൽ വഴിയാത്രക്കാർ ഒരു വടിയോ പിരമ്പോ വഹിച്ചു നടക്കാറുള്ളതു പോലെ അത്ര സാധാരണമായും സൌകൎയ്യമായും നായന്മാർ വാളിനെ ഏന്തി എങ്ങും സഞ്ചരിക്കുന്നു. ഇവരിൽ ചിലർ വാൾപിടിയെ മുതുകിൽ തിരുകുന്നു. പിടി ഉടുപ്പിന്നടിയിൽ അരക്കെട്ടിൽ താഴ്ത്തിയിരിക്കും. മുന മേല്പോട്ടുയൎന്ന് ഇരുഭുജങ്ങളിലും ഇടയ്ക്കിടെ തട്ടി തെളുതെളെ തെളിഞ്ഞു കാണപ്പെടും.

7. സർ ഹെക്ടർ മൺറോ എന്ന ബ്രിട്ടീഷ് സേനാധിപൻ നായർയോദ്ധാക്കളെപ്പററി ഇപ്രകാരം എഴുതുന്നു. യുദ്ധകാലങ്ങളിൽ പകൽ സമയത്തു അവരെ പൊടിപോലും കാണുകയില്ല. അവർ മണൽകുന്നുകളുടേയും കുററിച്ചെടികളുടേയും ഇടയിൽ പതുങ്ങിയിരുന്നുകളയും. ഞങ്ങൾ കോട്ടയെ ആക്രമിക്കാൻ പുറപ്പെട്ട

പ്പോൾ മാത്രം അവർകൂടിളകിയ തേനീച്ചകൾപോലെ കാണപ്പെടും. അവർ തങ്ങളുടെ തോക്കുകളെ ശരിയാംവണ്ണം പിടിക്കുകയും നല്ല പോലെ ലാക്കുനോക്കി വെടിവെക്കുകയും ചെയ്യുന്നു. (ഈ ഭാഗം തലശ്ശേരി പാണ്ടികശാലയിലെ 1761-ാമാണ്ടുവക ഡയറിയിൽ ഉൾപ്പെട്ടതാകുന്നു.) ഫ്രഞ്ചു ഗവർണ്ണരായിരുന്ന എം. മാഹിഡിലബാർഡനായിയും നായന്മാരുടെ യുദ്ധസാമർത്ഥ്യത്തെപ്പററി പലതും പ്രശംസിച്ചു പറഞ്ഞിരിക്കുന്നു.

8. മദ്രാസ്സ് മ്യൂസിയം സൂപ്രണ്ടായ മിസ്റ്റർ ഈതർസ്റ്റൺ "ദക്ഷിണേന്ത്യയിലെ ജാതികളും വർഗ്ഗങ്ങളും" എന്ന ഗ്രന്ഥത്തിൽ നായന്മാരെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

"അവർ പരന്നു പൊരുതുന്നതിന് ഏററവും സമർത്ഥന്മാരായ യോദ്ധാക്കളായിരുന്നിരിക്കണം. എന്നാൽ ഓരോ പ്രത്യേകവിഭാഗങ്ങളായിട്ട് പ്രത്യേകോദ്ദേശ്യത്തോടുകൂടി പിരിഞ്ഞിരിക്കുകയാൽ വിദേശീയന്മാരുടെ ആക്രമണത്തെ തടുക്കുന്നതിന് അവക്കു നിവൃത്തിയില്ലാതെ തീന്നിരിക്കുന്നു."

9. ഒന്നാമത്തെ കുലോത്തുംഗപാണ്ഡ്യമഹാരാജാവിൻെറ (ക്രിസ്ത്വബ്ദം 1083–84) ഒരു ശിലാലേഖനത്തിൽ അദ്ദേഹം കുടമലനാടു (പടിഞ്ഞാറെ മലംപ്രദേശം) ആക്രമിച്ചു ജയിച്ചു എന്നും അവിടത്തെ യോദ്ധാക്കളായ ഇപ്പോഴത്തെ നായന്മാരുടെ പൂർവ്വികന്മാർ തങ്ങളുടെ സ്വാതന്ത്ര്യരക്ഷക്കായി ചെയ്ത സമരത്തിൽ ഒന്നൊഴിയാതെ മരിച്ചു എന്നും കാണുന്നു.

10. "ഡുവാർട്ടബാർബോസാ" എന്ന പാശ്ചാത്യനാൽ എഴുതപ്പെട്ടതും 1866-ൽ ഹാക്ലിയുട്ട് സംഘത്താൽ തർജ്ജിമചെയ്യപ്പെട്ടതും ആയ കിഴക്കേ ആഫ്രിക്കായുടേയും മലബാറിൻേറയും സമുദ്രതീരവർണ്ണനം എന്ന ഗ്രന്ഥത്തിൽ പതിനാറാം ശതവർഷാരംഭത്തിലെ നായന്മാരുടെ സ്ഥിതിയെക്കുറിച്ച് (അതായതു 300 കൊല്ലത്തിനുമുമ്പു നായന്മാരുടെ സ്ഥിതിയെക്കുറിച്ച്) താഴെ പറയുന്ന വിവരം കാണുന്നു.

"നായന്മാർ നാട്ടിലെ പ്രഭുക്കന്മാരാകുന്നു. അവക്കു യുദ്ധംചെയ്യുകമാത്രമേ തൊഴിലുള്ളു. അവർ വാൾ, വില്ല്, അമ്പ്, പരിശ, കുന്തം എന്നീ ആയുധങ്ങളെ പലപ്പോഴും ധരിച്ച് സഞ്ചരിക്കുന്നു. അവർ സമർത്ഥന്മാരും തങ്ങളുടെ പ്രഭാവത്തെക്കുറിച്ചു വളരെ അഭിമാനി

ക്കുന്നവരും ആകുന്നു. ഈ നായന്മാർ എല്ലാം ഉൽകൃഷ്ടകുലജാതന്മാർ ആയിരിക്കേണമെന്ന് മാത്രമല്ല, തങ്ങൾ ഒരുമിച്ചു താമസിക്കുന്ന രാജാവിനാലോ പ്രഭുവിനാലോ ആയുധം കൊടുക്കപ്പെട്ടും ഇരിക്കണം. അതിനുശേഷമേ ആയുധം ധരിക്കുന്നതിനും നായർ സ്ഥാനത്തിനും അവർ അർഹന്മാരായി ഭവിക്കയുള്ളൂ. ശരിയായ ആയുധപ്രയോഗത്തിന് ഉതകുന്നമാതിരി അടവുകളും മുറകളും പഠിക്കുന്നതിന് സാധാരണയായി ഏഴു വയസ്സു പ്രായമാകുമ്പോൾ അവർ വിദ്യാലയത്തിൽ അയക്കപ്പെടുന്നു. ഒന്നാമതായി നൃത്തം ചെയ്യുന്നതിനും പിന്നീടു ഓരോ വിധത്തിൽ മറിയുന്നതിനും അവർ പഠിക്കുന്നു. അതിനായിട്ട് ബാല്യത്തിലെ അവരുടെ അവയവങ്ങളെ എപ്രകാരമെങ്കിലും വളയ്ക്കത്തക്കവണ്ണം അവർ സ്വാധീനമാക്കി തീർക്കുന്നു. ഈ നായന്മാർ പട്ടണത്തിനു വെളിയിലായി മറു ജനസാമാന്യത്തിൽനിന്നും പിരിഞ്ഞു വേണ്ടുന്ന ബന്ധോബസ്തുകളോടുകൂടിയ തങ്ങളുടെ വസ്തുക്കളിൽ പാർക്കുന്നു. എവിടെയെങ്കിലും പോകുമ്പോൾ മാർഗ്ഗം ഒഴിഞ്ഞു കൊടുക്കുന്നതിന് അവർ കൃഷകന്മാരോട് ഉച്ചത്തിൽ വിളിച്ചുപറയുന്നു. അപ്രകാരംതന്നെ അനുസരിക്കപ്പെടുകയും ചെയ്യുന്നു. അതല്ലെങ്കിൽ യാതൊരു ചോദ്യവുംകൂടാതെ അവരെ നായന്മാർക്ക് കൊല്ലാവുന്നതാകുന്നു. ഒരു കൃഷകൻ നിർഭാഗ്യവശാൽ ഒരു നായർസ്ത്രീയെ തൊട്ടുപോയാൽ അവളുടെ ബന്ധുക്കൾ ഉടൻതന്നെ അവളെ കൊല്ലുന്നു. അപ്രകാരംതന്നെ അവളെ തൊട്ടവനും അവന്റെ അഖിലബന്ധുക്കളും ചെയ്യപ്പെടുന്നു. ഇതു കൃഷകന്മാരുടെ രക്തം നായന്മാരിൽ കലർന്നുപോകാതിരിപ്പാനാണെന്ന് അവർ പറയുന്നു. ഈ നായർസ്ത്രീകൾ വളരെ വൃത്തിയുള്ളവരും വേണ്ടുംവണ്ണം വസ്ത്രധാരണമുള്ളവരും ആകുന്നു.

11. 18-ാം ശതവർഷത്തിൽ എഴുതപ്പെട്ട പൌരസ്ത്യ ഹിന്ദുദേശങ്ങളുടെ നവീനചരിത്രം" എന്ന ഗ്രന്ഥത്തിൽ ഹാമിൽടൺ ഇങ്ങിനെ പറയുന്നു:

പുരാതനകാലങ്ങളിൽ സാമൂതിരി പന്ത്രണ്ടു വർഷക്കാലമേ രാജ്യം ഭരിക്കാറു പതിവുള്ളൂ. ആ കാലാവധിക്കു മുമ്പിൽ മരണം പ്രാപിക്കയാണെങ്കിൽ പരസ്യമായി അയാൾക്ക് ആത്മഹത്യ ചെയ്യേണ്ടിവരികയില്ല. അതിനിടയായില്ലെങ്കിൽ ഒന്നാമതായി തന്റെ എല്ലാ പ്രഭുക്കന്മാരേയും ഇടപ്രഭുക്കന്മാരേയും ക്ഷണിച്ചുവരുത്തി ഒരു

സത്ത്യ കൊടുക്കുകയും പിന്നീട്ട ഭക്ഷണത്തിനുശേഷം അവരെ അഭിവാദ്യംചെയ്തിട്ട പ്രത്യേകം തയ്യാറാക്കിയിട്ടുള്ള തൂക്കമരത്തിലേറി സലകരും കാൺകെ എത്രയും കൃത്യമായ വിധത്തിൽ തന്റെ ശിരച്ഛേദം ചെയ്യുകയുംവേണം. അപ്പംകഴിഞ്ഞു ശവശരീരത്തെ എത്രയും ആഘോഷത്തോടും ബഹുമാനത്തോടുംകൂടി സംസ്കരിക്കുകയും പ്രഭുക്കന്മാരും മററുംകൂടി ഒരു പുതിയ സാമൂതിരിയെ തിരഞ്ഞെടുക്കുകയും ചെയ്യുന്നു. (ഇതു പുരാതന നടപടിമാത്രം)

12. 1774_ലേയും 1781_ലേയും "വെസ്റ്റിന്ത്യൻ കപ്പൽയാത്രകൾ" എന്ന ഗ്രന്ഥത്തിൽ "സൊണ്ണറാററ്" ഇപ്രകാരം എഴുതുന്നു:—

നായന്മാർ യോദ്ധാക്കളാകുന്നു. ആയുധം ധരിച്ചു നടക്കുന്നതുകൊണ്ട് അവരെ മററു വർഗ്ഗത്തിൽനിന്നും തിരിച്ചറിയാവുന്നതാകുന്നു. അവർ എത്രയും അഹംഭാവം ഉള്ളവരാണ്. അവരുടെ അടുത്തുചെല്ലുന്ന ചില പ്രത്യേകവർഗ്ഗങ്ങളെ കൊന്നുകളയുന്നതിനു് അവൎക്ക് അവകാശം ഉണ്ട്. അതിനെപ്പററി പരാതിയുമില്ല.

ബുക്കാനൻ വീണ്ടും ഇപ്രകാരം പറയുന്നു:—നായന്മാർ നമ്പൂതിരിമാരുടെ വരുതിയിലും രാജാക്കന്മാരുടെ ഭരണത്തിലും മലയാളത്തിലെ യോദ്ധാക്കളായിരിക്കുന്നു. ആയുധപ്രയോഗത്തിലാണ് അവൎക്ക് ഏററവും സന്തോഷമുള്ളതു്. ഇവർ മേലാവിനോടു വളരെ ഭക്തിയുള്ളവരാണ്. എങ്കിലും കീഴിലുള്ളവരെ ഒട്ടവളരെ ഉപദ്രവിക്കുന്നു.

13. "മലബാർ നിയമവും നടവടിയും" എന്ന ഗ്രന്ഥത്തിൽ മിസ്റ്റർ എൽ. കൂർ ഇപ്രകാരം പറയുന്നു:— ആംഗലഇന്ത്യൻനിഘണ്ഡുകളിൽനിന്നും നായിക്ക്, നായകൻ, നായർ ഇവ ഒരു ധാതുവിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്നു് അറിയാം.

14. വിജയനഗരത്തിലെ നായക്കന്മാരോടും വിട്ടുകൊടുക്കപ്പെട്ട ദേശങ്ങളിലെ "നായ്ക്കൻ" എന്നഭിധാനമുള്ള "പോളിഗാർ" പ്രഭുക്കന്മാരോടും പശ്ചിമതീരത്തിലെ നായന്മാൎക്ക സംബന്ധമുള്ളതായി സ്റ്റൂവൽ, സർ താമസ് മൺറോ ഇവർ അഭിപ്രായപ്പെടുന്നു. ആണറബിൾ ജാൺ ലിൻഡ്സേയും ഇതിനെപിൻതാങ്ങി എഴുതുന്നു. (1783)

15. തിരുവിതാംകൂർ സെൻസസ് റിപ്പോർട്ടിൽ മിസ്റ്റർ എൻ. സുബ്രഹ്മണ്യയ്യർ ഇപ്രകാരം എഴുതുന്നു. മധുരയിലെ ചില നാടുവാ

ഴികൾ കർത്താവെന്ന സ്ഥാനപ്പേർ മുമ്പിൽ വഹിച്ചിരുന്നു. മധുരയിലേയും തഞ്ചാവൂരിലേയും നായക്കരാജാക്കന്മാരുടെ അനന്തരാവകാശികൾ എന്നു ഗണിച്ചുവരുന്ന "ബലിജ"ന്മാർ 1901-ലെ ജനസംഖ്യകണക്കിൽ ഈ സ്ഥാനം ഉപയോഗിച്ചിരുന്നു.

16. 1901-ൽ പ്രസിദ്ധം ചെയ്യപ്പെട്ട ഇന്ത്യൻ സെൻസസ് റിപ്പോർട്ടിനെക്കുറിച്ചുള്ള ഒരു ഗുണദോഷനിരൂപണത്തിൽ "നയൻറീൻത്ത് സെഞ്ചുറി" എന്ന സഞ്ചികയിൽ മിസ്റ്റർ ജെ. ഡി. റീസ്സ് (ഇപ്പോൾ സർ ജാൺ) 1904-ൽ ഇപ്രകാരം എഴുതിയിരിക്കുന്നു:—

സെൻസസ്സ് കമ്മീഷണർക്കു നായന്മാരുടെ ഇടയിൽ താമസിക്കുന്നതിന് അവസരം ലഭിച്ചിരുന്നുവെങ്കിൽ അദ്ദേഹം അവരുടെ കൂട്ടത്തിലുള്ള സ്ത്രീബാഹുല്യത്തെക്കുറിച്ച് കുറം പറയുകയില്ലായിരുന്നു. ഇന്ത്യയിലെ ഏററവും സുന്ദരികളായ സ്ത്രീവർഗ്ഗം എത്ര ധാരാളമാണെങ്കിലും ക്രമത്തിലധികം ആകാൻ തരമില്ലല്ലോ." ബുക്കാനൻ വീണ്ടും ഇപ്രകാരം പറയുന്നു:—മലയാളത്തിലെ ഉയൎന്ന വർഗ്ഗക്കാർ വസ്ത്രധാരണം കുറഞ്ഞ രീതിയിലാണ്. പക്ഷേ അവർ അതിശയനീയമാകുംവണ്ണം ശുചിയുള്ളവരാകുന്നു. നായർസ്ത്രീകൾ തങ്ങളുടെ ദേഹങ്ങളും മുടികളും ഓരോ സുഗന്ധവസ്തുക്കൾ തേച്ച് ശുചിയായി വെക്കുന്നതിൽ എത്രയും ജാഗ്രത ഉള്ളവരാകുന്നു. അവർ അഴുക്കവസ്ത്രം ധരിക്കാറില്ല.

17. മിസ്റ്റർ എസ്സ്. ഡബ്ളിയു. എല്ലീസ്സ് ഇപ്രകാരം പറയുന്നു:—

ആദികാലം മുതൽ 18-ാം ശതവർഷത്തിൻെറ അവസാനകാലം വരെ തറ, നാട്ട് ഈ ഏൎപ്പാടുകൾ മൂലമായിട്ട് നായർ പ്രഭുക്കന്മാർ മലയാളദേശത്തെ സ്വതന്ത്രരാജാക്കന്മാരുടെ ദുർഭരണത്തിൽനിന്നും രക്ഷിച്ചിരുന്നതിനാലാണ് കോഴിക്കോട്ട് മുതലായ നഗരങ്ങൾ യൂറോപ്യാഗമനത്തോടുകൂടി വലിയ കച്ചവടസ്ഥലങ്ങളായി തീൎന്നതു്. നായന്മാർക്കു പൊതുവെ ഓവർസീയർമാരുടേയും ജമിന്ദാരികളുടേയും സ്ഥാനം ഉണ്ടായിരുന്നു.

18. മിസ്റ്റർ ലോഗൻ താഴെ കാണുംവിധം എഴുതുന്നു:—മലബാറിൽ "നാട്ട്" ഏൎപ്പാടുണ്ടായിരുന്നു. അതിൻപ്രകാരം ജനരക്ഷകസ്ഥാനം നായന്മാർക്ക് സിദ്ധമായിരുന്നു. (ബ്രിട്ടീഷ് പ്രവേശനംവരെ) സംഘങ്ങളിൽ 600 പേർ വീതമുള്ള "നാട്ട"കളും ഓരോ നാട്ടി

38 *

ലും നൂററിഅൻപതു വീതം തറകളും ഓരോ തറയ്ക്കു നാലിൽ കുറയാതെ കുടുംബങ്ങളും ഉണ്ടായിരുന്നു. ഇത്രയും വിഭാഗങ്ങൾ അടങ്ങിയ ദേശത്തിൻെറ രക്ഷാധികാരിസ്ഥാനം തന്നാട്ടുപ്രഭുവും അറുനൂററിനധിപനും ആയ നായക്കായിരുന്നു.

19. കോഴിക്കോട്ടു നഗരത്തിലെ ബഹുമാനപ്പെട്ട ഈസ്റ്റിന്ത്യാക്കമ്പനിവക കാര്യസ്ഥൻ 1746-മേയ് മാസം 28-ാംനു- തലശ്ശേരി പാണ്ടികശാലവക ഡയറിയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ഈ നായന്മാർ കോഴിക്കോട്ട് ജനസംഘത്തിൻെറ നായകന്മാരാകയാൽ ഇവർ ഇംഗ്ലണ്ടിലെ പാർളിമെൻറ് സാമാജികന്മാരുടെ നിലയിലാണ്. ഇവർ രാജകല്പനയെ എല്ലാക്കാര്യത്തിലും അനുസരിക്കുന്നില്ല. രാജാവിൻെറ മന്ത്രിമാർ അന്യായകൃത്യങ്ങളിൽ പ്രവേശിക്കുമ്പോൾ ഇവർ നിർഭയം അവരെ ശിക്ഷിക്കുന്നു. ഈ പാർളിമെൻറ് സഭ "കൂട്ടം" എന്നു പേരായ സഭയായിരിക്കണം. ദക്ഷിണകർണ്ണാടകത്തിലെ "കൂട്ടം" 1832—33-ൽ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർക്ക് എത്രയും ഉപദ്രവകരമായി തീർന്നിരുന്നു."

20. മലയാളദേശത്തെപ്പററി നല്ല പരിചയം സിദ്ധിച്ചിരുന്ന അഞ്ചരക്കണ്ടിയിലെ മിസ്റ്റർ മാർഡാക്ക ബ്രൌൺ എന്നയാൾ 19-ാം ശതവർഷാരംഭത്തിൽ "മിസ്റ്റർ ഫ്രാൻസീസ് ബുക്കനൻ" എന്നയാൾക്ക് അയച്ച എഴുത്തിൽ രാജശക്തിയെക്കുറിക്കുന്നതിനായി ഫ്രാൺസിലും മററും നടപ്പുണ്ടായിരുന്ന ഫ്യൂഡൽ സിസ്റ്റത്തിൻെറ രീതിയിലായിരുന്നു മലബാറിലെ നടപടി (ബ്രിട്ടീഷ് പ്രവേശനംവരെ) എന്നു പറഞ്ഞിരിക്കുന്നു.

നായന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന ഫ്യൂഡൽ സിസ്റ്റത്തിനു തിരുവിതാംകൂർ സെൻസസ്സ് കമ്മീഷണർ എൻ. സുബ്രഹ്മണ്യയ്യർ അവർകളും സാക്ഷ്യം വഹിക്കുന്നു. ക്രിസ്ത്വബ്ദം 925-ൽ എഴുതപ്പെട്ട രണ്ടാമത്തെ സിറിയൻ ക്രിസ്ത്യൻ പ്രമാണത്തിൽ മേൽപറഞ്ഞ "അറുനൂറുകളെ"പ്പററി രണ്ടിടത്തു പറഞ്ഞിരിക്കുന്നു. കൊല്ലം 371-ലെ ഒരു ശിലാലേഖനത്തിൽ ഒരു വേണാട്ടറുനൂറിനെ "ക്ഷേത്രാധികാരി"കളുടെ നിലയിൽ പറഞ്ഞിരിക്കുന്നു. വേണാട്ടിൽ ആകെ പതിനെട്ട് അറുനൂറുണ്ടായിരുന്നിരിക്കണം.

21. കർക്കടകമാസത്തിൽ (ദേഹം തണുത്തിരിക്കുമ്പോൾ) ആണ് നായർയുവാക്കൾ കായികാഭ്യാസം പ്രത്യേകമായി ചെയ്യുന്നതു്.

"പട്ടയ്യാളിയിൽവെച്ച് ഒരു കളരിയിൽകുറുപ്പ് പഠിപ്പിക്കുന്നതും ശിഷ്യന്മാർ ചാട്ടം മറിച്ചിൽ തട മുതലായവ പഠിക്കുന്നതും കണ്ടു ഞാനെത്രയും അതിശയിച്ചു" എന്നു മിസ്റ്റർ ഫ്രാസ്റ്റ് പ്രസ്താവിക്കുന്നു. (1845)

22. നായന്മാരുടെ മതാനുഷ്ഠാനത്തെപ്പററി മിസ്റ്റർ ഫ്രാസ്റ്റ് വീണ്ടും പറയുന്നു:—

ഗവമ്മേണ്ടു ജീവനം നിമിത്തം അസൌകര്യമുള്ളവർ ഒഴിച്ച് ഒരു നായരും കുളിച്ചു മുണ്ടുമാററാതെ ഭക്ഷണം കഴിക്കയില്ല. കുളിച്ചതിൻെറശേഷം ദിനംപ്രതി ഒരു നേരം അമ്പലത്തിൽ തൊഴുന്നമെന്നുള്ളതും ഒരു കണിശമായ നിയമമാണ്.

"പലപ്പോഴും കുളി രണ്ടു തവണയായിരിക്കും. മുൻകാലങ്ങളിൽ അടുത്തുവരുന്ന (തീണ്ടുന്ന) പുലയനേയും മററും വെട്ടിക്കളകയും ഇപ്പോൾ കാലഭേദം നിമിത്തം മാറിപ്പോയികൊള്ളുന്നതിനായി വഴിയാട്ടുകയും പതിവാണ്." എന്നു ബുക്കാനൻ അഭിപ്രായപ്പെടുന്നു.

23. മുൻ പ്രസ്താവിച്ച സംഗതിയെ അടിസ്ഥാനപ്പെടുത്തിയും മററും നായന്മാരെപ്പററി മിസ്റ്റർ ഫ്രാസ്റ്റ് വീണ്ടും ഇപ്രകാരം പറയുന്നു:—പാലക്കാട്ടിന്നടുത്തുള്ള പ്രദേശങ്ങളിൽ ഒരു മാതിരി മല്ലയുദ്ധം നടപ്പുണ്ട്. അതു റോമൻകാരുടെ ഇടയിൽ ഉണ്ടായിരുന്ന രീതിക്കു സദൃശമായിരുന്നു. റോമൻകാക്കു ബി. സി. 30 മുതൽ മലബാറുമായിട്ടു സംബന്ധം ഉണ്ടായിരുന്നു. "അലാറിക്കെ" എന്ന ഉത്തരദേശീയൻ റോമിലെ രോധം മതിയാക്കുന്നതിന് ആവശ്യപ്പെട്ട സംഗതികളിൽ ഒന്ന്, 3000 റാത്തൽ നല്ല മുളകായിരുന്നു. (5-ാംശതവഷം) ഇതു മലബാറിൽനിന്നുതന്നെ റോമാക്കാക്കു കിട്ടിയിരിക്കണം.

പുരാതനഗ്രീക്കുകാരുടേയും റോമൻകാരുടേയും ഇടയിൽ ഉണ്ടായിരുന്ന പല കളികളും കായികാഭ്യാസങ്ങളും നായന്മാരുടെ ഇടയിൽ അങ്ങുമിങ്ങും അവശിഷ്ടങ്ങളായിട്ടും അദ്യാപി കാണുന്നുണ്ട്. ഓണത്തിനു നായന്മാർ രണ്ടു കക്ഷികളായി നിന്നു മുന മടങ്ങിയ അസ്ത്രങ്ങൾ വഷിച്ച് പലരും മുറിപ്പെട്ടു വീഴുന്നതിനേയും ഒരു പൊതുവായ ലക്ഷ്യത്തിൽ സാമത്ഥ്യം പരീക്ഷിക്കുന്നതിനേയും മററും പററി "പാളിററസ് പ്രസ്താവിക്കുന്നു."

മേൽകാണിച്ച ഇരുപത്തിമൂന്നു സംഗതികൾ പ്രകൃതഗ്രന്ഥത്തിലെ ഏഴാമദ്ധ്യായത്തിൽ കൊടുത്തിട്ടുള്ള ഉദാഹരണങ്ങളാണ്.

ഈ ഗ്രന്ഥകാരന്റെ ചരിത്രാന്വേഷണപാടവത്തെ തെളിയിക്കാൻ ഇതിലധികം തെളിവുകൾ വേണ്ട. ചുരുക്കിപ്പറയുന്നപക്ഷം, അന്ധവിശ്വാസജടിലമായും, മൂഢാചാരകാളസർപ്പത്താൽ ഗ്രസിക്കപ്പെട്ടും കിടക്കുന്ന മലയാളരാജ്യത്തിന്റേയും ജനതയുടേയും ഒരു ശരിയായ ചരിത്രം ലോകസമക്ഷം കൊണ്ടുവരുന്നതിനു സ്വാമി അവർകൾ വളരെ യത്നിച്ചിട്ടുണ്ട്. എന്നാൽ മലയാളികളുടെ ഭാഗ്യദോഷംകൊണ്ടു പ്രാചീനമലയാളത്തിന്റെ ഒന്നാംഭാഗം മാത്രമാണു നമുക്കു ലഭിക്കുവാൻ സംഗതിയായതു. രണ്ടും മൂന്നും ഭാഗങ്ങൾ കൂടി സ്വാമികൾ എഴുതിതീർന്നിട്ടുണ്ടെന്നും, അതു് അദ്ദേഹത്തിന്റെ സഞ്ചാരകാലങ്ങളിൽ എവിടെയെങ്കിലും നിക്ഷേപിക്കുകയോ അഥവാ ശിഷ്യന്മാരിൽ ആരുടെയെങ്കിലും കൈയിൽ ഏല്പിക്കയോ ചെയ്തിട്ടുണ്ടെന്നു് അറിയുന്നു. ഈ ചരിത്രത്തിന്റെ കൈയെഴുത്തു പ്രതികൾ കൈവശമുള്ളവർ അതു കഴിയും വേഗം പ്രസിദ്ധീകരിക്കേണ്ടതാണെന്നും, അങ്ങിനെ ചെയ്താൽ അതു് ഇപ്പോഴുംതന്നെ മൂലം മറന്നു കിടക്കുന്ന മലയാളികളെ ഉദ്ധരിപ്പാൻ സർവ്വോപരി ഉപകാരപ്രദമാകുമെന്നും പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

---

## ചില ഉദ്ധാരണങ്ങൾ.

---

### I

മനോനാശം അഥവാ "ശുദ്ധാദ്വൈതഭാവന".

ചട്ടമ്പിസ്വാമി അവർകൾ.

ഈ മനസ്സാകട്ടെ ആത്മാവിന്റെ വിസ്തൃതമായിരിക്കുന്ന വ്യാപകത്തിൽനിന്നും ഉദിച്ചതാണ്. ഇതു ചരാചരങ്ങളായ അനേകം കോടി ബ്രഹ്മാണ്ഡമണ്ഡലങ്ങളെ തന്റെ അണുമാത്രമായ ഒരംശത്തിൽ ഉണ്ടോ, ഇല്ലയോ, എന്നുള്ള നിലയിൽ അടക്കിവച്ചുകൊണ്ടു രജ്ജുവിൽ തോന്നിയ സർപ്പമെന്നപോലെ ആത്മാവിൽ തോന്നിച്ചും തോന്നിക്കാതെയും പ്രകാശിച്ചുനില്ക്കും. ഇമ്മനസ്സ് സംസാരമാകുന്ന ഒരു ചന്ദനവൃക്ഷത്തെ തന്റെ സങ്കല്പംകൊണ്ട് കല്പിച്ചിട്ടുണ്ട്; ആ വൃക്ഷത്തിനു സ്ഥൂല, സൂക്ഷ്മ, കാരണശരീരങ്ങളാകുന്ന മൂന്നു സ്കന്ധങ്ങളും അവസ്ഥാത്രയങ്ങളാകുന്ന ശാഖോപശാഖകളുമുണ്ട്. അ

രീരത്രയങ്ങളിൽ അഹന്ത, മമത, (ഞാൻ—എന്റേതു്) എന്നു അഭിമാനങ്ങളാകുന്ന മൂന്നു തലകളുള്ളതും വിഷയങ്ങളാകുന്ന കഠിനവിഷങ്ങളെ ഉദ്വമിക്കുന്നതുമായ അഹങ്കാരമെന്ന സപ്പത്തെ സ്വസങ്കല്പംകൊണ്ടു ജനിപ്പിച്ച് അതിനെക്കൊണ്ടു് ആ വൃക്ഷത്തെച്ചുററി, സർവ്വാധാരബ്രഹ്മചൈതന്യവും മഹാസമ്പത്തും ആനന്ദനിധിയുമായ ആത്മവസ്തുവിനെ സ്വാത്മമാത്രമായി അനുഭവിക്കുന്നതിലേക്കു തരംവരാതെ തടവു ചെയ്തുകൊണ്ടിരിക്കും. അല്ലാതേയും ആ മഹാമൂർഖനായ ഇരുതലമണിയൻ പാമ്പുകണക്ക് ആവരണവിക്ഷേപങ്ങളാകുന്ന ക്രൂരവിഷം തുളുമ്പിയിരിക്കുന്ന രണ്ടു ശക്തികളെ തന്റെ രണ്ടു കോടികളിലും രണ്ടു തലകളെപ്പോലെയുദിപ്പിച്ച് അതുകളെക്കൊണ്ടും ആ ആനന്ദനിധിയെ ആക്രമിക്കുന്നതിലേക്കുപകാരപ്പെടാത്തവിധം വിജൃംഭിച്ചുകൊണ്ടിരിക്കും. തന്നിൽ വിക്ഷേപശക്തിപ്രഭാവത്താൽ ചരാചരാത്മകാനേകകോടി ബ്രഹ്മാണ്ഡമണ്ഡലങ്ങളാകുന്ന പ്രപഞ്ചത്തെ കണ്ണാടിയിൽ നഗരമെന്നപോലെ ലക്ഷണമാത്രത്തിലുദിപ്പിച്ച് അതിലേക്കു പഞ്ചകൃത്യം നടത്തിവരുന്ന ബ്രഹ്മവിഷ്ണുരുദ്രമഹേശസദാശിവരെന്ന പഞ്ചകർത്താക്കളെ അകൃത്യങ്ങളിലഭിമാനിക്കുന്നതുപോലെയാക്കിച്ചെയ്തു് അതിനെ നീതിപോലെ നടത്തിച്ച് എല്ലാവരേയും ദ്വൈതപ്രപഞ്ചം സത്യമായിട്ടുള്ളതെന്നു വിശ്വസിപ്പിച്ചുകൊണ്ടിരിക്കും. കൂടാതെ തന്റെ സങ്കല്പിത്തിലുദിച്ച സ്ഥൂല, സൂക്ഷ്മങ്ങളായ പഞ്ചഭൂതങ്ങളെ ഒരു ഭാഗം ശുദ്ധ ജഡംപോലെയും ഒരു ഭാഗം ചേതനംപോലെയും കാണിച്ചു ജഡാജഡങ്ങളായ ഇരുവകപ്പിനും സാക്ഷിയായി ചിന്മാത്രനായ് പ്രകാശിക്കുന്ന സർവ്വാധിഷ്ഠാനചൈതന്യത്തെ ഇവകൾക്കന്യമെന്നു തിരിച്ചറിയുന്നതിനിടയാകാത്തവിധം നത്തകിയെന്നപോലെ നടിച്ചുകൊണ്ടു നില്ക്കും. മേലും, ആകാശത്തു ചുഴന്നുവരുന്ന ഇടിത്തീ എന്നവണ്ണം രണ്ടുകോടികളിലും പിടിച്ചു ജനനമരണമാകുന്ന തീവ്രാഗ്നിയിൽ കിടക്കുന്ന ജീവന്മാരെ സംസാരമാകുന്ന മഹാകാശത്തിൽ നിലയില്ലാത്തവിധത്തിലിട്ടു ചുഴററി അവക്കതിനാലുണ്ടാകുന്ന ദുഃഖങ്ങളെ നിവത്തിക്കുന്നതിലേക്കുള്ള മാഗ്ഗം കാണ്മാൻ പാടില്ലാത്തപ്രകാരം പരിതപിപ്പിക്കും. ഒരു സന്ദർഭത്തിൽ, ഇപ്രപഞ്ചങ്ങളെ ശൂന്യമായിക്കാട്ടി, മറെറാരു സന്ദർഭത്തിൽ, ഒരു ശരീരത്തിൽ നഖശിഖപര്യന്തം സൂചികുത്താനിടമില്ലാതെ പുറപ്പെട്ട മസൂരിയുപദ്രവത്തെപ്പോലെ എവിടേയും നാമരൂ

പങ്ങളായിട്ടു നിറയ്ക്കും. കാളകൂടവിഷത്തെക്കാൾ ഏററവും കഠിന മായി സഹിക്കവയ്യാത്ത ജ്വാലാമാലാകുലമായുള്ള കാലമെന്ന ഒരു തത്വത്തെ തനിക്കു ഭേദമായ ശക്തിയാക്കിക്കൊണ്ടു ദേവതിര്യക് പ ശു പക്ഷിമൃഗാദികളായ ചരവസ്തുക്കളാകട്ടെ, സ്ഥൂലപഞ്ചഭൂതങ്ങളാ യ അചരവസ്തുക്കളാകട്ടെ ഇതുകളെ മഹാകാളരാത്രി, (മഹാന്ധ കാരം) ദൃശ്യങ്ങളെ കാണ്മാൻ കഴിയാത്തവിധത്തിൽ, വിഴുങ്ങുന്ന (മൂ ടുന്നതു്) പോലെ കബളീകരണംചെയ്തു സഹജപ്രവൃത്തിയായിട്ടു് ആ രേയും മൂർച്ഛിപ്പിക്കും. അല്ലാതെയും തന്നാൽ കല്പിക്കപ്പെട്ട ശ്രുതി സ്മൃതീതിഹാസപുരാണാഗമങ്ങളാകുന്ന ശാസ്ത്രങ്ങളിൽ പറയപ്പെട്ട പുണ്യപാപങ്ങളാകുന്ന വജ്രപാതത്താൽ ആരേയും തലപൊക്കുന്ന തിലേക്കു വിടാതെയിട്ടു് പരിതപിപ്പിയ്ക്കും. ഇപ്രകാരമുള്ള ഈ മന സ്സു് ആർക്കുംതന്നെ അധീനപ്പെട്ടു് നശിച്ചു എന്ന വ്യവഹാരം ദുർല്ല ഭംതന്നെയാണു്. എന്നു വരികിലും അതിനെ ജയിച്ചു് ആയാനന്ദ നിധിയെ നിരർഗ്ഗളമായി അനുഭവിപ്പിക്കുമാറുള്ള ഉപായം പറയാം.

അതിവിസ്താരമുള്ള ബ്രഹ്മാണ്ഡകോടികളെ തന്റെ അണുമാത്ര പരിമാണമായ സങ്കല്പദേശത്തിലടക്കി ഉള്ളതോ ഇല്ലാത്തതോ എന്നു ശങ്കിക്കത്തക്കവണ്ണം അനന്തമായ വ്യാപകമഹിമയോടുകൂടിയിരിക്കു ന്ന ഒന്നുതന്നേയാണീമനസ്സ് എന്നു വരുകിലും വേദാന്തശാസ്ത്രാനുഭൂ തിസമ്പൂർണ്ണനും കരുണാനിധിയുമായ സൽഗ്ഗുരുനാഥന്റെ ഉപദേശ ബലത്തോടുകൂടി അതിനെയുററുനോക്കുന്നപക്ഷം അതിന്റെ ശക്തി ക്കു് അപ്രകാരം മോഹിപ്പിക്കാൻ കഴിയുകയില്ല. ഘടപടാദികളു ടെ സത്ത, മണ്ണു മുതലായവ കൂടാതെ സിദ്ധിക്കയില്ല. എന്നപോലെ ഈ മനസ്സിന്റെ സങ്കല്പം കൂടാതെ മുൻപറഞ്ഞ പ്രപഞ്ചവും സിദ്ധി ക്കയില്ല. ഘടത്തെ നേത്രം കണ്ടാലും ആ നേത്രത്തെ മനസ്സറിഞ്ഞു കൊള്ളുന്നതുപ്രകാരം ഈ പ്രപഞ്ചം തദാധാരമായ ആ സങ്കല്പം അതിന്റെ ഉദയസ്ഥാനമായ കേവലം മനസ്സെന്നു പറയപ്പെട്ടതും, നിച്ഛികാരംപോലെ ഇരിക്കുന്നതും, അളവുപെടാത്തതുമായ വ്യാപക വൃത്തി, ഇതുകൾ ഏതുപ്രകാരത്തിലുദിച്ചുപ്രകാശിക്കുന്നു എന്നുള്ളതി നെ വിവേകാനുഭൂതിസഹിതം ചിന്തിക്കയെന്നാൽ ഉള്ളങ്കയ്യിലിരി ക്കുന്ന നെല്ലിക്കനിയെന്നപോലെ നിസ്സംശയമായി ദ്രഷ്ടാവിന്റെ ജ്ഞാനദൃഷ്ടിക്കു ദൃശ്യമായി കാണപ്പെട്ടു മുമ്പറഞ്ഞ ദൃഷ്ടാന്തപ്രകാരം ഈ ദ്രഷ്ടാവിന്റെ ജ്ഞാനദൃഷ്ടിയിലടങ്ങിയതായും ജഡമായും തന്റെ

പ്രകാശത്താലുദിച്ചു പ്രകാശിക്കുന്നതായും ഘടത്തിൽ മുഴുവൻ വ്യാപിച്ചു ആ ഘടം ഒരു വസ്തു എന്നപോലെ പ്രകാശിച്ചാലും അതു കാലത്രയത്തിലും ആ മണ്ണിൽനിന്ന് അന്യമാകയില്ല. അതുപോലെ ആ ദൃഷ്ടിയിലതുകൾ കാലത്രയത്തിലും ഇല്ലാത്തതായും അനുഭവം സിദ്ധിക്കും. അപ്പോൾ ആ അനുഭവബലംകൊണ്ട് അനവരതമനുസന്ധാനംചെയ്ത് അവയെ ഭേദിക്കിൽ വ്യാപകജ്ഞാനരൂപമാത്രമായും, ഓരോരോ കാലത്ത് ഉദയാസ്തമയങ്ങളെ പ്രാപിച്ചാലും അതുകൾക്കു സാക്ഷിയായും, ഈ ആത്മജ്ഞാനാനുഭവം സുസ്ഥിരം പ്രകാശിക്കും. ഈ വിവേകാനുഭൂതികൊണ്ട് ആ മനസ്സിനെ ജയിക്കണം.

ഇനി മുമ്പിൽ വർണ്ണിക്കപ്പെട്ടതായ സംസാരചന്ദനവൃക്ഷത്തെ ചുററിക്കിടക്കുന്ന, ആ അഹംകാരസർപ്പം ആ വൃക്ഷത്തെ വിട്ടു നീങ്ങുകയും വൃക്ഷം ഭേദിക്കപ്പെടുകയും ചെയ്തിട്ട് ആത്മാനന്ദനിധിയെ നിരംകുശമായനുഭവിക്കുന്നതിനുള്ള ഉപദേശമാരംഭിക്കുന്നു.

സ്ഥൂലശരീരമെന്നതു്, രക്തം, മാംസം, അസ്ഥി, ഞരമ്പ്, ചർമ്മം, ജലം, മലം, രോമം, ദന്തം, കഫം ഇതുകളുടെ സംയോഗമായുള്ളതു്; അതിനെ വിവേകദൃഷ്ടികൊണ്ടു പിരിച്ച്, തനിക്ക് എതിരെ ഒരു കയറ് കെട്ടിയതായി ഭാവിച്ച് അതിന്മേൽ ഇവയെ വെവ്വേറെ തൂക്കിയിട്ടുംകൊണ്ടു നോക്കിയാൽ, താൻ അശരീരിയായ ജ്ഞാനസ്വരൂപനാകയും ആദ്യം ശരീരംപോലെ തോന്നിയ പിണ്ഡം മുൻഭാഗത്തു കയററിൽ തൊങ്ങിക്കിടക്കുന്നവ വികാരങ്ങളായ സംയോഗം വിട്ടു പ്രത്യേകം പ്രത്യേകമായി അനുഭവിക്കപ്പെടുന്നതുകൊണ്ടു ശരീരമെന്നുള്ള നാമത്തിന്റെ അർത്ഥത്തോടു ചേരാതെയുമിരിക്കും. ഇപ്രകാരം ഇടവിടാതെ ദൃഢതരാഭ്യാസം ചെയ്കിൽ ഒരുവനും ഒരിക്കലും ഒരു കുടത്തെ സംബന്ധിച്ചു ഞാനെന്നുള്ള അധ്യാസമുണ്ടാകാത്തതുപോലെ ഈ ശരീരത്തെസംബന്ധിച്ചും ഞാനെന്ന അധ്യാസം ഭവിക്കാതെ വിട്ടുപോകും. അപ്രകാരംതന്നെ ഈ ദ്രഷ്ടാവും തന്നിൽ ശരീരസംബന്ധം കാണപ്പെടാത്തതുകൊണ്ടു അശരീരിയായ ദ്രഷ്ടാവുമാത്രമായിത്തീരും. ഈ അഭ്യാസം ദൃഢതരമായിട്ടുതന്നെ സിദ്ധിക്കുകിൽ അഹങ്കാരസർപ്പത്തിന്റെ ക്രൂരതരമായ ഒരു തല വിവേകവാളുകൊണ്ടററു നിർജ്ജീവമായി ഭവിക്കും. ഇനി ഈ സർപ്പത്തിന്റെ മററുള്ള തലകളേയും അറുക്കുന്നതിനുള്ള ഉപായത്തെപ്പറയാം.

**ശരീരസംബന്ധം നീക്കി അശരീരിയായ ഈ ആത്മാവ് ജ്ഞാ**

നദൃഷ്ടിമാത്രനായിട്ടു പ്രകാശിക്കുമ്പോൾ കേൾവി "വല്ലഭം" മുതലായ പതിനേഴു തത്വങ്ങളുടങ്ങിയ സൂക്ഷ്മശരീരം ആത്മാവിനോടു അഭേദമായി കലർന്നിരിക്കും. ഭിന്നഭിന്നലക്ഷണങ്ങളോടുകൂടിയ അപ്പതിനേഴു തത്വങ്ങളേയും സ്ഫുരിപ്പിച്ച്, അവയെ, ആകാശത്തിൽ ചിതറിയ (ഭിന്നലക്ഷണങ്ങളോടുകൂടിയ) നക്ഷത്രങ്ങളെപ്പോലെ ദൃശ്യങ്ങളാക്കി സൂര്യനെ ദർശിക്കുന്ന ദിക്കിനും ആ സൂര്യനും തമ്മിലുള്ള ദൂരമെത്രമാത്രമോ അത്രത്തോളം ഈ ആത്മദൃഷ്ടിക്കുള്ളിൽ അപ്പതിനേഴു തത്വങ്ങളും ദൃശ്യമാകുമാറു നോക്കുകിൽ ആത്മസംബന്ധം വിട്ടു ഘടാദികൾപോലെ അനാത്മവസ്തുക്കളായി ഭവിക്കും. ഈ വിവേകാനുഭൂതിയാൽ അനാരതം അവയെ നോക്കുന്ന ജ്ഞാനദൃഷ്ടിയിൽ ആത്മതത്വാനുസന്ധാനവും ഇപ്പതിനേഴു തത്വങ്ങളായ ദൃശ്യവസ്തുക്കളിൽ അനാത്മബുദ്ധ്യാനുഭവത്താൽ നേരിട്ട് അഹമദ്ധ്യാസനിവൃത്തിയും ദൃഢതരമായാൽ അഹമദ്ധ്യാസമുദിക്കയില്ല. ഇപ്രകാരം സിദ്ധിച്ചാൽ ഈ വിവേകാനുഭൂതിയാകുന്ന വാൾകൊണ്ട് അററു നിർജ്ജീവമായി അഹങ്കാരസർപ്പത്തിന്റെ രണ്ടാംതലയും നശിക്കും.

ഈ അഹങ്കാരസർപ്പത്തിന്റെ മറെറാരു തല ഖണ്ഡിക്കപ്പെടുന്നതിലേക്കുള്ള മാർഗ്ഗത്തെ കാണിക്കുന്നു.

ഈ പതിനേഴു തത്വങ്ങളേയും വിട്ട് അശരീരിയായി ജ്ഞാനദൃങ്മാത്രമായി ഈ ആത്മാവു പ്രകാശിച്ചാലും ഈ ലിംഗശരീരം ശുദ്ധമായി വിട്ടുപോയതുകൊണ്ട് ഒരു കാലത്തിൽ ത്രിപുടി ശൂന്യമായും വൃത്തിഭാവമായും (സഫൂർത്തിരഹിതമായും) ഇരിക്കുന്ന സുഷുപ്ത്യവസ്ഥ വന്നിട്ട് അപ്രകാരമുള്ള ജ്ഞാനദൃഷ്ടിയെ വിട്ടുപോയതുപോലെ ഇരിക്കും. അതും ഈ ഷഡ്വികാസത്തോടുകൂടിയ ജ്ഞാനദൃഷ്ടിയുടെ ഉന്മീലനത്തെ (ഉണർച്ചിനെ) പുരസ്കരിച്ചുകൊണ്ടു തന്നെയാണു ഇതിനെ ശോധനചെയ്യുന്നതിലേക്കു പരിപക്വബുദ്ധിയും വിവേകിയുമായ മുഖ്യാധികാരിക്കു മാത്രമെ കഴിയൂ. ആകയാലതിനെ ഇവിടെ അറിയിക്കുന്നു.

യാതൊരറിവും (ഓർമ്മയും) ഇല്ലാത്തതായും അവിടെ ജ്ഞാനദൃഷ്ടിയിരിക്കുന്നു എന്നാകട്ടെ നിശ്ചയിക്കാൻ കഴിയാത്തതായും തന്നെ ആ അവസ്ഥയിരുന്നാലും, ഞാൻ യാതൊന്നും അറിയാതെ സുഖമായുറങ്ങി എന്ന് എല്ലാവരും അങ്ങനെ ഇങ്ങനെ സാധാരണ പ്രതീതിയിൽ വ്യവഹരിക്കയാൽ, ആ പ്രതീതിബലംകൊണ്ടു യാതൊരു ഉദ

യവും (ഉണൎവ്വും) ഇല്ലാത്തപ്രകാരംതന്നെ ആ അനുഭൂതിയുടെ വാസ്തവസ്ഥിതിയെ ഇദ്ദശയിൽ വിവേകത്താൽ വിഷയീകരിക്കുമ്പോൾ അപ്രകാരംതന്നെ ഒരനുഭവം ഉദിച്ചുകാണും. ആയനുഭൂതിയെ അതിസൂക്ഷ്മമായ വിവേകവൃത്ത്യനുഭവത്താൽ നോക്കി അവിടെത്തന്നെ സങ്കല്പസത്താസംബന്ധംകൂടാതെ നോക്കിയ ആ ദൃഗനുഭവം കൊണ്ടു് അതിനെ ദൃശ്യമാക്കിയാൽ അതു് ദൃശ്യതത്തോടു് ചേൎന്നു് അനാത്മവസ്തുവായി ഭവിച്ചു മുമ്പിൽ സൂൎയ്യമണ്ഡലദൃഷ്ടാന്തം പറഞ്ഞതുപോലെ ബഹുദൂരത്തിൽ വിലങ്ങി അകന്നുനില്ക്കും. അപ്രകാരം ഈ ആത്മാവിന്റെ ദൃഗനുഭൂതിയും യാതൊരുണൎവ്വുമില്ലാതേയും ത്രിപുടിശൂന്യമായും ജ്ഞാനദൃഷ്ടിയിരിക്കുന്നില്ലെന്നു നിശ്ചയിക്കാൻ പാടില്ലാതേയും ഇരിക്കുന്ന ആയവസ്ഥയെ മുമ്പിൽ രണ്ടവസ്ഥകളെ ദൃശ്യമാക്കി താൻ ജ്ഞാനദൃഷ്ടി മാത്രമായി നിന്നതുപോലെ മൂന്നാമത്തെ അവസ്ഥയും സൂക്ഷ്മമായി ത്രിപുടിജ്ഞാനസ്വരൂപമാത്രമായി പ്രകാശിച്ചുനില്ക്കും; ഈ അനുഭവമതിസൂക്ഷ്മമാകയാൽ അതിനെ സ്വാനുഭവത്താൽ അവലംബിച്ചുനില്ക്കയെന്നുള്ളതു് ഏററവും പ്രയാസംതന്നെ എന്നു വരികിലും, അതിൽ അതിന്നഭിന്നമായി ഒരു സാക്ഷിധൎമ്മത്തെ ആരോപിച്ചു് മുൻപറഞ്ഞ അവസ്ഥാനുഭൂതി ദൃശ്യമായതുകൊണ്ടും, ഈ ജ്ഞാനദൃഗനുഭൂതി സാക്ഷിയായിരിക്കകൊണ്ടും, തന്റെ സാക്ഷിയായനുഭവിച്ചു സാക്ഷ്യമായ അനാത്മാവാകയാൽ അതു് ഒരിക്കലും അഹമൎത്ഥമാകയില്ലെന്നു കാണുമ്പോൾ അതിൽ അടിക്കടി ആത്മാധ്യാസം നിവൃത്തിയാകും. ആയവസ്ഥാനുഭൂതിയും ഒന്നുമറിയായ്കയുമായ അജ്ഞാനമേ കാരണശരീരമാകയാൽ അതു് ഈ ആത്മാവിന്റെ ജ്ഞാനദൃഷ്ടിയെ മറച്ചു എന്നുള്ളതു വരികയില്ല (ഒക്കുകയില്ല). എന്തെന്നാൽ ഈ അജ്ഞാനം ഏതുവിധത്തിലുള്ളതു്, ഏതിനെ കാരണമാക്കിക്കൊണ്ടിരിക്കുന്നതു്, ഏതുവൈഭവംകൊണ്ടുമറച്ചതു് എന്നു വിവേകാനുഭൂതിസഹിതം (കൊണ്ടു്) നോക്കിയാൽ അന്ധകാരത്തിന്നു സൂൎയ്യൻകാരണമാകാത്തതുപോലെ അതിന്നു ചിദാത്മാവു കാരണമാകയില്ല. ആയജ്ഞാനംതന്നെ സകല ദ്വൈതപ്രപഞ്ചത്തിന്നും കാരണമായിരിക്കയാൽ തദന്യമായ യാതൊരുവസ്തുവും കാരണമാകയില്ല. നിൎഹേതുകമായി ഒരുവസ്തു സിദ്ധിപ്പാനും പാടില്ല. അല്ല, സിദ്ധിച്ചു എങ്കിൽ അതു് സ്വയംപ്രകാശവസ്തുവത്രെ എന്നുവരും. (ആയിട്ടെ ഇരിക്കൂ). അങ്ങിനെയാകു

ന്നപക്ഷം സകലത്തേയും പ്രകാശിപ്പിക്കുന്ന സൂര്യങ്കൽ അന്ധകാരം സിദ്ധിക്കാത്തതുപോലെ ആവരണരൂപമായുള്ള മറയ്ക്കുന്ന സ്വഭാവം ശേഷിച്ച സ്വനാമത്തിന്റെ അർത്ഥത്തോടു ചേർപെട്ടും, ആത്മജ്ഞാനദൃഷ്ടിയിൽനിന്നന്യമായല്ലാതേയും അവസ്തുവായിപ്പോകും. (ഭവിക്കും). എന്നാൽ അപ്രകാരമല്ല; അതു് ഏതിനേയും മറയ്ക്കുന്ന ശക്തിയുള്ള ജഡവസ്തുതന്നെയാണ്. ജ്ഞാനപ്രകാശത്തിന്റെ സാന്നിദ്ധ്യം (സഹായം)കൊണ്ടുതന്നെ തന്റെ ശക്തിയെ ചെലുത്തിനില്ക്കും. എന്നുവരികിൽ ഘടാദികളെപ്പോലെയിരിക്കുന്ന ഈ അജ്ഞാനം മറയ്ക്കുന്ന ശക്തിയോടുകൂടിയതായി ഭവിക്കുമ്പോഴും ആ ശക്തിയെ അറിയിക്കത്തക്കവണ്ണം പ്രകാശിപ്പിക്കുന്ന സാധനമായ അജ്ഞാനപ്രകാശത്തെ മറയ്ക്കുന്നുവെന്നുവരികിൽത്തന്നെ പ്രകാശിപ്പിക്കുന്ന അതിന്റെ സഹായമിരിക്കുമ്പോഴെങ്ങും അതിനെ മറയ്ക്കുന്നതിലേയ്ക്കുപകാരപ്പെടുകയില്ല. ആ ഉപകാരത്തെ വിട്ടുനീങ്ങിയ കാലത്തു മറയ്ക്കാമല്ലോ എന്നാണെങ്കിൽ, അവിടെ തനിയ്ക്കു സ്വതന്ത്രമായി പ്രകാശമില്ലായ്കയാൽ ഘടത്തെപ്പോലെതന്നെ ഇരിക്കുന്നു. ഇല്ലയെന്ന പ്രതീതിക്കുപോലും വിഷയമില്ലാതെ ശൂന്യംപോലെ ഭവിച്ചിരിക്കും. അല്ലാതേയും യാതൊരു ലക്ഷണംകൊണ്ടും ലക്ഷീകരിക്കാൻ (കുറിക്കാൻ) കഴിയാത്ത സ്വഭാവത്തോടുകൂടിയതാകയാൽ യുക്തിക്ക് അനർഹമായതുകൊണ്ട് കർത്തും, അകർത്തും, ക്ഷമമായ ശക്തി മുതലായ സകലതും അതിങ്കലായി ക്രീഡിച്ചു (വിളയാടി) നിൽക്കും. അതിനെ ആർ നിർണ്ണയിച്ചുപറയും? എന്നാൽ, അപ്രകാരമിരുന്നാലും പറഞ്ഞതിൻവണ്ണം ഒരു സത്ത അതിനു സിദ്ധിച്ചിട്ടില്ലെങ്കിൽ അവസ്തുവായി ഭവിക്കും. പ്രകാശിക്കാതിരുന്നാലും അപ്രകാരംതന്നെയാകും. ഇപ്പുറത്തെ രണ്ടു സ്വഭാവവും അതിലിരിക്കുന്നതായി സമ്മതിക്കുന്നപക്ഷം, ഘടമിരിക്കുന്നു, പടമിരിക്കുന്നു, പ്രപഞ്ചമിരിക്കുന്നു, അജ്ഞാനമിരിക്കുന്നു, അപ്രകാരംതന്നെ ഇതുകൾ ശോഭിക്കുന്നു എന്നു് വ്യവഹാരബലത്താൽ ശോധിക്കുമ്പോൾ ഭിന്നഭിന്നവികാരങ്ങളോടു ചേൎന്ന ഈ വസ്തുക്കൾ അതതു നാമങ്ങളുടെ അർത്ഥങ്ങളാകും. അപ്രകാരം ഇതുകളോട് കടപ്പെട്ടു ഇരിക്കുന്നു, ശോഭിക്കുന്നു, എന്ന ചൊല്ലുകൾ വ്യത്യാസപ്പെടാതെ ഇരിക്കയാൽ ഇതുകളുടെ അർത്ഥം അതുകളിൽനിന്നു വേറെയായിരിക്കണം. അപ്രകാരമാകുമ്പോൾ അതുകളുടെ വിലക്ഷണതപോലൊടുകൂടിയിരിക്കും. അതും, അവ ഭിന്നഭിന്നങ്ങളായ വികാ

രങ്ങളോടു ചേർന്നിരിക്കയാൽ, ആ വികാരത്വത്തിന്ന വിലക്ഷണമായ നിർവ്വികാരത്വത്തോടുകൂടിയിരിക്കും. ഇപ്രകാരം വിവേകാനുഭൂതികൊണ്ടു് കണ്ടു് ഒരു പർവ്വതത്തിൽ വിസ്താരമുള്ള ഗുഹയാകുന്ന ആകാശവെളിയിൽ ശിലയുടെ കാഠിന്യം കാണപ്പെടാത്തതുപോലെ അരൂപമായും നിർവ്വികാരമായുമുള്ള ആ രണ്ടു സ്വഭാവങ്ങളേയും അനുഭവത്താൽ നോക്കിക്കണ്ടു് അതുകളെ ആ അജ്ഞാനംവരേയുള്ള മുൻപറഞ്ഞ വസ്തുക്കളിൽ കോർത്തുനോക്കിയാൽ അതുകൾ തനതു വികാരങ്ങളോടും സ്വരൂപങ്ങളോടും വിട്ടുമാറി ഇല്ലാത്തവയായിപ്പോകും. ആ അഭാവങ്ങളേയും ആ സ്ഥിതിയിൽത്തന്നെ വച്ചുനോക്കിയാൽ ആത്മജ്ഞാനാനുഭൂതിക്കു വേറായിട്ടില്ലാതെ അതു മാത്രമായി ശേഷിച്ചുനില്ക്കും. ഇപ്രകാരം അതുകൾക്കു സത്ത സിദ്ധിക്കാതിരുന്നാൽ അതുനിമിത്തം അവസ്തുക്കളായി ഭവിക്കും.

ഇപ്രകാരം കാരണശരീരമായ അജ്ഞാനത്തെ വിവേകാനുഭവത്താൽ അവസ്തുവായി നിരാകരിച്ചതായ ആ അനുസന്ധാനവിശേഷത്താൽ സുഷുപ്തിയും കാരണശരീരവും ദൃശ്യപദാർത്ഥമായ അനാത്മവസ്തു ആത്മസംബന്ധം കൂടാതെ ബഹിഷ്ഠരത്തിൽ പ്രത്യക്ഷപ്പെടും. അപ്പോൾ അതിലുള്ള അഹമദ്ധ്യാസത്തെ വിവേകാനുഭൂതിയാൽ ദൃഢതരമായി നീക്കി ഒരിക്കലും അതിൽ അഹമധ്യാസമുദിക്കാതിരിക്കമാറാക്കിയാൽ ഈ മൂന്നു ശരീരങ്ങളേയും കടന്നു അസംഗോദാസീനനായി പ്രകാശിക്കുന്ന അദ്വിതീയവസ്തുവായ അഹംപദത്തിന്റെ വാസ്തവമായുള്ള അർത്ഥമായും സാക്ഷിയായുമിരിക്കുന്ന ഈ ആത്മജ്ഞാനത്തിൽ, . . . . അഹമർത്ഥജ്ഞാനം ഇരിട്ടുപോകാത്തവിധത്തിൽ വൃത്തിസംബന്ധം കൂടാതെ വിവേകാനുഭൂതി ബലംകൊണ്ടു് ഇടവിടാതെയുള്ള അഭ്യാസദാർഢ്യത്താൽ പറഞ്ഞതിന്മുന്നുള്ള സ്വാനുഭവം സിദ്ധിക്കും. അപ്പോൾ ആ വിവേകാനുഭൂതിയാകുന്ന വാളാൽ അഹങ്കാരസർപ്പത്തിന്റെ മൂന്നാമത്തെതലയും ഖണ്ഡിതമായി നിർജ്ജീവമായി പുനരുത്ഥാനരഹിതമായി നശിച്ചുപോകും.

അപ്പോൾ ഞാനൊന്നുമറിയാതെ ഉറങ്ങി എന്ന പ്രതീതിയോടുകൂടി സുഖമായുറങ്ങി എന്നൊരാനന്ദാനുഭാവം കാണപ്പെടുന്നതിനാൽ, “ആനന്ദം ബ്രഹ്മ” എന്നശ്രുതിപ്രമാണത്താൽ ആനന്ദസ്വരൂപത്വം ആ ബ്രഹ്മത്തിന്നല്ലാതെ മററു യാതൊരു വസ്തുവിനും സിദ്ധിക്കയില്ല. അപ്രകാരമായാലും വിഷയാനന്ദമെന്നും സുഷുപ്ത്യാനന്ദ

മെന്നും പറയപ്പെടുന്ന ആനന്ദം ഈയാവരണവിക്ഷേപശക്തിക ളാൽ ബാധിക്കപ്പെടുകനിമിത്തം വിഷമിശ്രക്ഷീരമെന്നപോലെ അ ത്യന്തികദുഃഖനിവൃത്തിപ്രദമായ നിത്യാനന്ദമായി ഭവിക്കുന്നതല്ല. ഈ ആവരണവിക്ഷേപങ്ങൾ അഹങ്കാരസഹിതം നശിച്ച് നിഷ്പ്രപ ഞ്ചാദ്വിതീയാത്മചിന്മാത്രമായും മഹാ ഉപശാന്തപദവിയായും സി ദ്ധിച്ചുകൊണ്ട് ത്രിവിധപരിച്ഛേദശൂന്യമായി എതുകാലത്തുമുള്ളതാ യ നിജാനന്ദമായി പ്രകാശിക്കും. ഇപ്രകാരം ശരീരത്രയാധ്യാസനി വൃത്തി പറയപ്പെട്ടു. ഇനി, വിക്ഷേപാവരണനിവൃത്തിയെ പറ യുന്നു.

മുമ്പിൽ ശരീരത്രയാഭിമാനധ്യാസമായ മൂന്നു തലകളോടുകൂടി യതായും വിക്ഷേപാവരണങ്ങളായ രണ്ടു തലകളോടുകൂടിയതായും വ ർണ്ണിച്ചതിൽ മുൻപറഞ്ഞ മൂന്നു തലകളെ ഖണ്ഡിക്കുന്നതിലേക്കുള്ള ഉ പായം പറഞ്ഞതുപോലെ മററുള്ള തലകളേയും ഛേദിക്കുന്നതിലേ ക്കുള്ള ഉപായത്തെപ്പറയുന്നു.

ഇരുതലമണിയനോടു സമാനമായ വിക്ഷേപാവരണശക്തി കൾ രണ്ടുകോടിയിലുള്ള തന്റെ ശക്തിയാൽ ആനന്ദനിധിയെ ആ രുംതന്നെ ചെന്നുതീണ്ടാത്തപ്രകാരം തടവുചെയ്യുന്നുണ്ടെന്നു വരികി ലും അതിനേയും ജയിക്കുന്നതിലേക്കുള്ള ഉപായമിരിപ്പുണ്ട്.

ഇരുതലമണിയനെന്ന സർപ്പമൊ ബഹുദൂരദൃഷ്ടിയുള്ളതാകുന്നു. അതിന്റെ ദൃഷ്ടിയുടെ എതിരെ (ചൊവ്വിനു) അകപ്പെട്ടുപോയെന്നു വന്നാൽ എതുവസ്തുവായാലും ശരി, ദഹിച്ചുതന്നെ പോകും. വിക്ഷേ പാവരണങ്ങളെന്ന ശക്തികളൊ! അതുകൾ ഇപ്പറഞ്ഞതിനേക്കാൾ എത്രയോ മടങ്ങധികപ്പെട്ടവയും കാളകൂടവിഷത്തേക്കാൾ കടുപ്പമുള്ള വയുമാകുന്നു. അതുകളിൽ വിക്ഷേപശക്തിയാകട്ടെ, ദർപ്പണനഗ രംപോലുള്ളതും ഇത്രമാത്രമെന്നു കണക്കിടുന്നതിനു കഴിയാത്തതുമാ യ അനേക ചരാചരബ്രഹ്മാണ്ഡകോടികളെ സൃഷ്ടിക്കും. ഇന്ദ്രജാല വിദ്യയാൽ അനേക രഥഗജതുരഗപദാതികൾ കല്പിക്കപ്പെട്ടും എവ രാലും പ്രത്യക്ഷമായനുഭവിക്കപ്പെട്ടും ഇരുന്നാലും ആ ഇന്ദ്രജാലക്കാ രൻ അതു മിഥ്യയെന്നും ഇന്ദ്രജാലവിദ്യയാൽ കല്പിതമെന്നും അറിയു ന്നതു നോക്കുക; അതുപോലെ തന്നാൽ കല്പിക്കപ്പെട്ട പ്രപഞ്ചം മി ഥ്യയെന്നൊ തന്നാൽ കല്പിതമെന്നൊ ഉള്ള വിവേകം കൂടാതെ അ തിനെ വൃദ്ധിയാക്കുന്നതിലേക്കു തയ്യാറായിനിൽക്കും. അതിൽ ഉപ

ഹിതജീവചൈതന്യങ്ങൾക്കു വൃത്തിസംബന്ധമായ വിവേകങ്ങളെ കൂടാതെ സ്വതന്ത്രമായിട്ടു വികാരങ്ങൾ സംഘടിക്കാത്തതിനാൽ ആ വിക്ഷേപശക്തിയിൽനിന്നുദിച്ച ദുഃഖസാഗരത്തിൽ മുഴുകി മുഴുകി സ്വഭാവേന അവിനാശിയാകയാൽ മരിക്കാനും കഴിയാതെ സഹിക്കുന്നതിന്ന് അശക്യമായും വിശ്രാന്തിക്കു (തളച്ചയാററുന്നതിന്ന്) സ്ഥാനമില്ലാതേയും കിടന്നനുഭവിച്ചുഴലുന്നു.

ഇപ്രകാരമിരുന്നാലും ഈ വിക്ഷേപശക്തി അളവില്ലാത്ത പ്രപഞ്ചാകാരമായിത്തീരണമെന്നു വരികിൽ നിന്നിമിത്തമായി ഭവിക്കയില്ല. അന്നിമിത്തത്തെ ചിന്തിച്ചാൽ ബാഹ്യേന്ദ്രിയ (പുറക്കരണ)ങ്ങളുടെ (പഞ്ചഭൂത) പാഞ്ചഭൌതികപഞ്ചവിഷയങ്ങളോട്, പ്രത്യക്ഷംകൊണ്ട് സംബന്ധത്തെ പുരസ്കരിച്ച് അവിഷയാകാരങ്ങളായിത്തന്നെ പരിണമിച്ച് അതുകളെ അപ്പരിണാമത്തിൻവഴിയായിട്ട് അതാതു നാമരൂപങ്ങളോടുകൂടി നിർണ്ണയപ്പെടുത്തി തന്നിൽ ഉപഹിതമായ പ്രത്യക്ചൈതന്യത്തിൻെറ പ്രകാശബലത്താൽ പ്രകാശിപ്പിച്ചു നില്ക്കും. ഇങ്ങനെയാകുമ്പോൾ ഈ ബാഹ്യേന്ദ്രിയങ്ങൾക്കു പ്രത്യക്ഷപ്പെട്ട വിഷയങ്ങൾ അതാതു നാമരൂപങ്ങളോടുകൂടി വിഷയപ്പെടുകയില്ല. അതുപോലെതന്നെ അന്തഃകരണമാകുന്ന വിക്ഷേപശക്തിക്കും തനിക്കുള്ള പ്രകാരം വ്യവഹാരത്തിൽ സിദ്ധിച്ച ലക്ഷണത്താൽ ആ വിഷയങ്ങൾ വിഷയപ്പെടുകയില്ല. എന്നാൽ സാലിജിനേത്രനു (വെള്ളെഴുത്തുള്ളവന്നു) പുസ്തകാവലോകനവിഷയത്തിൽ ഉപനേത്രം (മൂക്കുകണ്ണാടി) ഉപകാരപ്പെടുന്നതുപോലെ ഈ ബാഹ്യകരണങ്ങളുടെ സഹായത്താൽ വിഷയപ്പെടാമെന്ന പക്ഷത്തിൽ അന്ധനു (കുരുടന്) ഉപനേത്രമുപകാരപ്പെടുകയില്ലെന്നുള്ളതുപോലെ ഈ രണ്ടുവക കാരണങ്ങളും ജഡമാകയാൽ ഉപകാരപ്പെടുകയില്ല. ഇതുകൾ ജഡങ്ങളായിരുന്നാലും ചൈതന്യബലംകൊണ്ട് ഇതുകൾക്കു വിഷയങ്ങൾ വിഷയമാകാമെന്നാണെങ്കിൽ ആ ചൈതന്യത്തിൽ സമസ്തവും വിക്ഷേപശക്തിയോടുകൂടി പരമാർത്ഥത്തിൽ കല്പിതമാകയാൽ രജ്ജുവിന്നു തന്നിൽ കല്പിതമായ സർപ്പത്തിൻെറ നാശങ്ങളെ കുറിച്ചറിയാൻ പാടില്ലാത്തതുപോലെ മുൻപറഞ്ഞ ഉല്പത്തിനാശങ്ങൾ ഇല്ലാത്തതാകയാൽ അതു ചേരുകയില്ല. അതുകൊണ്ടീപ്രകാരം ആലോചിച്ച് ഉദിച്ച അനേകബ്രഹ്മാണ്ഡങ്ങളേയും പുറക്കരണങ്ങളേയും ആ ബ്രഹ്മാണ്ഡത്തേയുദിപ്പിച്ച വിക്ഷേപശക്തിയേയും

ഇന്ദ്രജാലദൃഷ്ടാന്തത്താൽ പറഞ്ഞ (അതിന്റെ) വിഭവകത്തേയും (അതിന്റെ) ജഡതയേയും പുറക്കരണം, വിക്ഷേപശക്തി, പ്രത്യക്ചൈതന്യം ഇവകൾക്കു മുൻപറഞ്ഞപ്രകാരം കല്പിതപ്രപഞ്ചം വിഷമപ്പെടായ്കയേയും വിവേകാനുഭവംകൊണ്ട് ദർശിച്ച പ്രതീതിദശയിൽ മുമ്പു സൂക്ഷ്മശരീരത്തെ അനാത്മാവാകമാറാക്കി അതിൽനിന്നും അഹമധ്യാസനിവൃത്തി ചെയ്യപ്പെട്ടിരിക്കുന്നതുപോലെ ഇതുകൾ വിവേകാനുഭൂതിയാൽ ഭിന്നലക്ഷണത്തോടുകൂടിയ ദൃശ്യപദാർത്ഥമായും അനാത്മവസ്തുവായും ആത്മസംബന്ധംവിട്ടു വളരെ ദൂരത്തിലിരിക്കകൊണ്ട് അതുകളിൽ അഹമധ്യാസത്തെ നിവൃത്തിച്ച പ്രത്യക്ചൈതന്യത്തിൽ ദൃഢതരമായും വൃത്തിസംബന്ധം കൂടാതേയും അഹമനുഭവം സിദ്ധിക്കുമ്പോൾ ഈ ചൈതന്യത്തിൽ നിന്നന്യമായിട്ടല്ലാതെ താനും തന്റെ കാര്യമായ പ്രപഞ്ചവും ശേഷിച്ച് മഹോപശാന്തസ്ഥാനമാകുന്ന വിശ്രാന്തിഭൂമിയെ പ്രാപിച്ച് ഈ ജീവന്മാരും ഇന്ദ്രജാലത്തിൽ കണ്ട വസ്തുക്കളെ മിഥ്യയെന്ന് ഇന്ദ്രജാലക്കാരൻ അറിഞ്ഞിരിക്കുന്നതുപോലെ തന്നിൽ കാലത്രയത്തിലും മുൻപറയപ്പെട്ടവയില്ലയെന്നു കണ്ട് അദ്വിതീയദ്വിജാനന്ദസുധാസിന്ധുവായി പ്രകാശിക്കും.

എന്നാൽ മുൻപറഞ്ഞ ലിംഗശരീരാദികളെപ്പോലെയല്ല; ഈ സപ്തസമുദ്രങ്ങളേയും ഒരു സാധനവും കൂടാതെയും ഒരുതുള്ളി വെള്ളംപോലും ശേഷിക്കാതെയും ചുഴററി ആകാശത്തിൽ വീശി എറികയും അഷ്ടകുലാചലങ്ങളും സപ്തമേഘങ്ങളും പഞ്ചഭൂതങ്ങളും ധൂളിധൂളിയായി നിലയില്ലാതെകണ്ട് ചുഴലുകയും ചന്ദ്രസൂര്യനക്ഷത്രാദികൾ സ്ഥാനങ്ങളിൽനിന്നിളകി വേർപെട്ട് അവശമപ്പെട്ടു ചക്രംതിരിഞ്ഞു ചിതറുകയും, ഇപ്രകാരമെല്ലാം ചെയ്യുന്ന മഹാപ്രളയപ്രചണ്ഡവാതമെന്നപോലെ ആക്കം ഭയങ്കരമായി ചലിക്കുന്ന ഈ വിക്ഷേപശക്തിയെ ജയിക്കയും അതിന്റെ ചലനത്തെ നിറുത്തുകയും ചെയ്കയെന്നുള്ളത് എങ്ങനെ സാദ്ധ്യമാകും? എന്നൊരു വലുതായ ശങ്ക ജനിക്കാം. ഒരു ദാസിയായവൾ ഭരതശാസ്ത്രപ്രകാരം രാഗബന്ധമുള്ള ചുവടു (അടവു) കളെ അഭ്യസിച്ച താളം മുതലായവയോടുചേർന്നു സഭയിൽ നർത്തനം ചെയ്യുമ്പോൾ അവളുടെ നേത്രം ഹസ്തം മുതലായ അവയവങ്ങൾ ഭാവസൂചന നിമിത്തം ക്ഷണനേരത്തിനിടയ്ക്കു അനേക വക്രഗതികളെ പ്രാപിക്കുമ്പോൾ അതിനെ കണ്ടു രസി

കുന്ന ദ്രഷ്ടാവിന്റെ ദൃഷ്ടി മന്ദമായാകട്ടെ അതിവേഗമായാകട്ടെ ച
ലിക്കുന്നതി ലശ്ലൂ കാരണമില്ല. ഇപ്രകാരം ധീരനായി വിക്ഷേപശ
ക്തിയുടെ സാമർത്ഥ്യത്തെ നോക്കിക്കൊണ്ടിരിക്കുന്നു എന്നു വരികിൽ,
ഈ ആത്മചൈതന്യത്തിന്നന്യങ്ങൾപോലെ ഉദിച്ചു പ്രകാശിക്കുന്ന
ചരാചരങ്ങളായ പ്രപഞ്ചങ്ങളെല്ലാവറ്റെയും നശിപ്പിച്ചും ഉദിപ്പി
ച്ചും ക്ഷണത്തിൽ താനേ ചേഷ്ടയൊന്നും കൂടാതെ ഒഴിഞ്ഞുപോകും.
വിവേകാനുഭൂതിയാൽ അവററിൻ ക്രമത്തേയും ഉൽപത്തിനാശങ്ങ
ളേയും കണ്ടു, തന്നെ അവിനാശിയായും അതിന്റെ അതിക്രൂരങ്ങ
ളായ ചലനശക്തിയാകട്ടെ ചരാചരങ്ങളായ ജഡവസ്തുക്കളുടെ ഗു
ണദോഷങ്ങളാകട്ടെ ഇതുകൾ തന്നെ സംബന്ധിക്കാത്തതുകൊണ്ടുത
ന്നെ അസംഗോദാസീനനായും അപരോക്ഷമായിക്കണ്ടു് ആനന്ദി
ച്ച്, പ്രേതസമാനമായി ജഡമായി ദൃശ്യമായി അനാത്മവസ്തുവായി
കല്പിതമായിരിക്കുന്ന വിക്ഷേപശക്തി മുതലായവയിൽ പറഞ്ഞപ്ര
കാരം നിശ്ശേഷമായിട്ടു അധ്യാസം വിട്ടുപോയതുകൊണ്ടു ഘടമഠാദി
കളെ മൺദൃഷ്ടികൊണ്ടു നോക്കിയാൽ അതുകൾ കാണപ്പെടാത്തതു
പോലെ ഈയാത്മദൃക്ക് കൊണ്ടു് അതുകളെയെല്ലാം നോക്കിയാൽ
അദ്വിതീയമായ ആ ദൃക്കിൽ ലയിച്ച് അസത്തായി അദ്വിതീയ നി
ജാനന്ദസ്വരൂപമായിട്ടുതന്നെ അപരോക്ഷമായി സിദ്ധിക്കും. അ
പ്പോൾ മനസ്സിന്റെ ഒരു കോടിയെ അവലംബിച്ച വിക്ഷേപശ
ക്തിയാകുന്ന ഒരു തല വെട്ടപ്പെട്ടു നശിക്കും.

മറെറാരു തലയായ ആവരണശക്തിയെന്നതു മുൻപറഞ്ഞ
വിക്ഷേപശക്തിയെയും അതിലുദിച്ച പ്രപഞ്ചത്തെയും തനിക്കന്യമാ
യിട്ടല്ലാതെ ആക്കിയും അന്ധകാരംപോലെയുള്ള തന്റെ ആവരണ
സ്വഭാവബലത്താൽ പ്രപഞ്ചസ്ഫൂർത്തിയെ കബളീകരിച്ചപ്രകാരം ത
ന്നെ അധിഷ്ഠാനാത്മചൈതന്യത്തിന്റെ സ്ഫുരണത്തെയും കബളീ
കരിച്ച പ്രായമായും പ്രത്യക്കിന്നെ ആരും ജഡമെന്നു നിരൂപിക്കുമാ
റ് ചെയ്തിച്ചും നിൽക്കും. അപ്രകാരമുള്ള ആവരണശക്തി പറഞ്ഞ
പ്രകാരം സുഷുപ്തി, മൂർച്ഛ, പ്രളയം ഇവ മുതലായ സന്ദർഭങ്ങളിൽ അ
നുഭവിക്കപ്പെടും. അതിനെ ശോധിക്കയെന്നുള്ളതു് ഏററവും പ്രയാ
സം. സുഷുപ്തിയിൽനിന്നും ഉത്ഥാനാവസ്ഥയിൽ പ്രാപിക്കുമ്പോൾ,
ഞാനൊന്നുമറിയാതെ സുഖമായുറങ്ങി എന്നു പറയുന്നു. മൂർച്ഛ തെ
ളിയുമ്പോൾ ഏതു ഭയാദികളെ പുരസ്കരിച്ചു മൂർച്ഛിച്ചോ, ആ ഭയക

ബരോദനാദിസഹിതമെഴുന്നേൽക്കുന്നു. അപ്രകാരംതന്നെ മരണദ
ശയിലും ജീവന്മാർ ആ ആവരണശക്തിയിലടങ്ങി ക്ഷണമാത്രത്തിൽ
പരലോകയാതന, ജനനം, ഇതുകൾക്കാധാരമായ കർമ്മവാസന ഉ
ത്ഥാനദശയോടൊന്നിച്ചുണ്ടായിട്ട് അതിലേക്കു തക്കതായ സുഖദുഃ
ഖാദികളെ ആ അന്തഃകരണോപാധിയിൽ പ്രതിബിംബിച്ചിരിക്കുന്ന
ചൈതന്യത്തിൽ കല്പിക്കപ്പെട്ട്, ആ വാസനാപരമ്പരയാൽ അനേ
കകോടി ജനനമരണങ്ങളിലകപ്പെട്ടവനെന്നപോലെ ഭുജിക്കുന്നു.
സമാധിയിൽനിന്നും ഉത്ഥാനത്തെ പ്രാപിക്കുന്ന മഹാപുരുഷൻ,
സർവ്വാധിഷ്ഠാനപ്രത്യഗഭിന്നനിഷ്പ്രപഞ്ചാദ്വിതീയാത്മചൈതന്യത്തിൽ
ആരോപിതമായ സകല പ്രപഞ്ചങ്ങളേയും വിവേകാനുഭൂതികൊണ്ടു
ഇല്ലാതെ നിരാകരിച്ച് സമാധിയിൽ പ്രവേശിച്ചപ്രകാരം, അവിടെ
ത്രിപുടിയില്ലെന്നു വരികിലും ആ അനുഭൂതിമാനായിട്ടുത്ഥാനം ചെയ്യു
ന്നു. ഇപ്രകാരം അതിവിരുദ്ധമായ ഭിന്നഭിന്നവിചിത്രകാര്യങ്ങൾക്കു
താനേകകാരണമായിരുന്ന് നടത്തിക്കുന്നു. ആ വക പ്രഭാവങ്ങളെ
ശ്രുതിയുക്ത്യനുഭവങ്ങളോടുകൂടിയ സൽഗുരുവിന്റെ കൃപയാൽ വി
വേകാനുഭൂതികൊണ്ട് നോക്കുന്നപക്ഷം സൂര്യസന്നിധിയിൽ ഹിമക
ണങ്ങളെന്നപോലെ നീങ്ങിപ്പോകും; (ഇതിൽ അടിയിൽ പറഞ്ഞ
അവസ്ഥകളിൽ ആവരണശക്തിയിൽ ലയിച്ച് ഉദിച്ചതായിപ്പറ
ഞ്ഞു, എങ്കിലും അതിനെ വിട്ടു നീങ്ങി കൂടസ്ഥപരമാത്മാവിൽ
ഐക്യപ്പെട്ട് അനന്തരം ആവരണശക്തി വഴിയായി ഉദിച്ചു എന്നു
ധരിച്ചുകൊൾക). ഇതുകളെ ശോധിക്കുന്ന വിവരം എങ്ങനെയെ
ന്നാൽ, സുഷുപ്ത്യവസ്ഥയിൽ കർത്താ, ഭോക്താ, ഇതുകളായി പ്രകാ
ശിച്ച വിജ്ഞാനമയനായ ആത്മാവ്, വിഷയഗ്രഹണസാമഗ്രികളാ
യ കരണങ്ങളെ വിട്ട് തനതുപാധിയായ വിജ്ഞാനവൃത്തിയേയും വി
ട്ട് നീങ്ങുമ്പോൾ ജ്ഞേയം, ജ്ഞാനം എന്ന ഉപാധികൾ അവനില്ലാ
യ്കയാൽ ജ്ഞാതൃധർമ്മമാത്രോപാധികനായി തനിച്ചു ആകുമ്പോൾ
ജ്ഞേയജ്ഞാനങ്ങളായ ഉപാധി, ഇല്ലാത്തപ്രകാരം നിരുപകാരമായി
ഭവിച്ച് അതും നിരാലംബമായി വിട്ടുപോകും. ആ സന്ദർഭത്തിൽ അ
തിലുപഹിതചൈതന്യം തന്റെ സ്വരൂപവും ബിംബവുമായിരിക്കു
ന്ന കൂടസ്ഥ ബ്രഹ്മചൈതന്യമാത്രമായി ശേഷിച്ചുനിന്നു പ്രാരബ്ധകർമ്മ
വശത്താൽ ജാഗ്രതവസ്ഥയോടു പൂർവ്വം അടങ്ങിയ നീതിപോലെ
ജ്ഞാതൃത്വോപാധി മുതൽ ക്രമമായി വിഷയസാമഗ്രികളായ കര

ണാന്തമുപാധികളെ പ്രാപിച്ചുനിൽക്കും. ഇതിനെ വിവേകാനുഭൂതി കൊണ്ടു നോക്കിയാൽ കരണാദിജ്ഞാതൃത്വാന്തം ഉപാധികളെ സംബന്ധിക്കുമ്പോൾ ജാഗ്രത്ത്, സ്വപ്നം എന്ന അതുകളോടു വേർപെട്ട മ്പോൾ സുഷുപ്തിയെന്നും വ്യവഹരിക്കും. എന്നാൽ, ഞാനൊന്നു മറിയാതുറങ്ങി എന്ന പ്രതീതികൊണ്ട് ആവരണശക്തി അവിടെയു ള്ളതായി കാണപ്പെടുന്നു. എന്നാണെങ്കിൽ, ഈ ഉപാധികളോടു കൂ ടിയ ദശയിൽ അനുഭവിക്കപ്പെട്ട വൃത്തിജ്ഞാനത്തെത്തന്നെ ജ്ഞാന മെന്നും വൃത്തിയില്ലാത്തിടത്ത്, സ്വരൂപജ്ഞാനം സ്വപ്രകാശമായിരു ന്നിട്ടും ആ വിവേകമില്ലാത്തതിനാൽ അതിനെ അജ്ഞാനമായിട്ടും ഏറവുപിടിച്ച വാസനയാൽ ആ ആവരണശക്തിയുദിച്ചു എന്നല്ലാ തെ വേറൊന്നുമല്ല; അല്ലാതേയും ആ ആവരണാനുഭൂതിയോടുകൂടി സുഖമായുറങ്ങി എന്നൊരു പ്രതീതികാണപ്പെടുകയാലും രണ്ടും ഒരു സമയത്തെപ്പററിയിരിക്കയാലും, ഈ സുഖാനുഭൂതിയെ അല്ലാതെ വി ട്ടു വേറൊന്നിനേയും അറിഞ്ഞില്ല എന്ന് ഒന്നുമറിയായ്കയായ ആവ രണശക്തിക്ക് അർത്ഥം കല്പിക്കേണ്ടിവരും. അങ്ങനെ പറയപ്പെട്ടാൽ ഈ ആവരണശക്തി തന്റെ പ്രഭാവത്തോടു വിട്ടു നീങ്ങി താനും സ്വരൂപം കെട്ട് അവസ്തുവായി ഭവിക്കും. അപ്രകാരംതന്നെ അ ജ്ഞാനാനുഭൂതിയെ മാത്രം സ്ഥാപിച്ചു നിരൂപിക്കിലും ആ അജ്ഞാ നമാകുന്ന ഒന്നുമറിയായ്കയോടു ഒരു ജ്ഞാനവുംകൂടി അതിനെ പ്രകാ ശിപ്പിച്ചുകൊണ്ട് അബാധ്യമാനമായി കാണപ്പെടുകയാൽ അതിനാ ലും സ്വപ്രഭാവത്തെ വിട്ടു (ഒഴിഞ്ഞു) അവസ്തുവാകണം. എന്നാൽ ഈ ആവരണശക്തി അവസ്തുവാണെന്നുവരികിൽ സകലരാലും ഒന്നു പോലെ അനുഭവിക്കപ്പെടാൻ കാരണമെന്ത് എന്നാണെങ്കിൽ, ഈ ആത്മചൈതന്യം നിത്യനിർവ്വികാരത്രിപുടിരഹിതകൂടസ്ഥചൈ തന്യമാകും. അതുപോലെതന്നെ തന്മാത്രാദികർത്തൃത്വാന്തം ഉപാ ധികൾ ത്രിപുടിശൂന്യജഡവസ്തുക്കളാകും. ഇതുകളിൽ ആത്മചൈ തന്യം പ്രതിബിംബിക്കുമ്പോൾ, ഇതുകൾതന്നെ ചേതനവസ്തുക്കൾ പോലെ പ്രകാശിക്കും. കൂടസ്ഥന്റെ സ്വരൂപവിവേകമില്ലായ്കയാൽ ഇവററിൽ പ്രതിബിംബിച്ച ചിദാഭാസൻ ഇതുകളോടു വിട്ടു നീങ്ങി കൂടസ്ഥമാത്രമായി ശേഷിച്ച അളവ് ത്രിപുടിയില്ലാത്തതിനാൽ ജഡം പോലെ ഉദിക്കുന്ന ആത്മസ്വരൂപവും ജ്ഞാനം ഒഴിഞ്ഞതുകൊണ്ടു കരണാദികൾക്കു സമാനമെന്നപോലെ തോന്നിക്കാം. ആകയാൽ

ഉത്ഥാനദശയിൽ വാസനാരഹിതനിരാകാരത്രിപുടിശൂന്യവൃത്തിയിൽ ആത്മചൈതന്യം പ്രതിബിംബിച്ച് ആ വൃത്തിയിൽ അതിൽനിന്നു ഭിന്നപ്പെടാതെ അതിസൂക്ഷ്മമായി വാസനയുദിച്ച് ആ വാസനാവൃത്തിയിൽ ചൈതന്യം പ്രതിബിംബിച്ച് അതിന്റെ ബലത്താൽ തനിക്കു പൂർവ്വമായ വൃത്തിയും ഉപഹിതചൈതന്യാനുഭൂതിയും പ്രകാശിച്ചുകൊണ്ടിരുന്നിട്ടും അതിനേയും അതിന്നാധാരമായ നിർവ്വിശേഷങ്ങളെയും വിവേകരഹിതമായ ഈ വാസനാജ്ഞാനം അവയിൽ തന്റെ വികൃതിസംബന്ധമില്ലാത്തതുകൊണ്ടു ജ്ഞാനഭാവമാകുന്ന ആവരണശക്തിയെ ആരോപിച്ച് തന്റെ വികൃതിസംബന്ധത്താൽ തന്നെത്തന്നെ പൃജ്ഞാരൂപമായഭിപ്രായപ്പെടുത്തി വിജൃംഭിച്ചുനില്ക്കും.

ഇതാകുന്നു ആവരണശക്തിയുടെ ആരോപബീജം. ഇതു് അനാദിയായുള്ളതത്രെ. ഇതു സൂക്ഷ്മവാസനയാൽ ആരോപിക്കപ്പെട്ടതായാലും തന്റെ സ്ഥിതിയില്ലാത്ത പൂർവ്വാവസ്ഥയെ ചേർന്നു വന്നതിനാൽ സ്വപ്നത്തിലുദിച്ച പുരുഷൻ സ്വപിതാവിനെ തന്റെ കാരണമായി സ്വീകരിക്കുന്നതുപോലെ ഈ ആവരണശക്തി എല്ലാത്തിനും കാരണമാകും. പിന്നെയും, വാസനയിൽ പ്രതിബിംബിച്ച ജ്ഞാനം വികൃതിയോടുകൂടിയിരിക്കിലും, അതിനു പൂർവ്വവൃത്തിയിലുദിച്ച ജ്ഞാനം വികൃതിയെവിട്ടു നീങ്ങിയിരിക്കലും, കൂടസ്ഥപരമാത്മസ്വരൂപജ്ഞാനം ശുദ്ധനിരുപാധികമായിരിക്കിലും ഇത്രയും സ്ഥലങ്ങളിലും ശ്രുതിയുക്ത്യനുഭവങ്ങളാൽ ജ്ഞാനസ്വരൂപം അലുപ്തമായിട്ടുതന്നെ അനുഭവിക്കപ്പെടുകയാൽ അതിനെ ഖണ്ഡിക്കുന്നതിന്നു് ആരും ശക്തരാകയില്ല.

ഏതുപ്രകാരത്തിലും വിചാരാസഹയായ ഈ ആവരണശക്തി വിചാരിക്കപ്പെടുകിൽ അവസ്തുവായി മാറും. ഇപ്രകാരം വിവേകാനുഭൂതിയാൽ നിഷേധിച്ച വന്ധ്യാപുത്രനിൽ, എപ്രകാരം അന്യപുരുഷനു്, ഞാനെന്ന അദ്ധ്യാസം വരുന്നതിനു പ്രസക്തിയില്ലയോ അപ്രകാരം അവസ്തുവായ ഈ ആവരണശക്തിയിലും അദ്ധ്യാസം ഉണ്ടാകുന്നതിനു പ്രസക്തിയില്ല, എന്നു നിർണ്ണയിച്ച് അദ്ധ്യാസത്തെ നീക്കി അപ്രകാരംതന്നെ ഇതിനെ നിഷേധിക്കുന്നതിനു കാരണമായി സോപാധിക നിരുപാധികസ്ഥലങ്ങളിൽ പറഞ്ഞവണ്ണം ജ്ഞാനദൃഷ്ടിയെ ഉള്ളവിധം അനുഭവിച്ച് ഈ ആവരണവൃത്തിപോലും ഉദിക്കുന്നതിന് അവകാശമില്ലാതെ ക്ഷയിച്ച ആ അനുഭവബലത്താൽ നിരാവര

ണപരബ്രഹ്മചൈതന്യമാത്രമായി അഹമർത്ഥാനുഭവം വിട്ടുനീങ്ങാത്ത അനുഭൂതിയായി സിദ്ധിക്കിൽ ആ വിവേകാനുഭൂതിയാകുന്ന വാളു കൊണ്ടു ഖണ്ഡിക്കപ്പെട്ട് പുനരുത്ഥാനരഹിതമായി മനസ്സാകുന്ന സർപ്പത്തിൻെറ രണ്ടാമത്തെ ശിരസ്സും അററുപോകും എന്നറിയപ്പെടാം.

ശിഷ്യൻ ശങ്കിച്ചു പറയുന്നു:—മൂർഛ, മരണം, പ്രളയം, സമാധി ഇവയിലും ആ ആവരണശക്തിയുടെ പ്രവേശമിരിക്കെ സുഷുപ്തിയാകുന്ന അവസ്ഥയുടെ അനുഭൂതി ബലത്താൽ അതു് അന്തംപ്രാപിച്ചു എന്നതു് എങ്ങനെ ശരിയാകും?

മൂർഛാവസ്ഥയിലും അതിഭയത്തോടുകൂടിയ മനോവാസന തൻെറ അക്കാലത്തെ സ്വഭാവത്തോടു യാതൊന്നിനേയും ഏല്ക്കാതെ വാസനാധിക്യത്തോടും മൂഢമായി ആവരണശക്തിയിൽ ലയിച്ചു ആവൃത്തിയും നീങ്ങി ചിദാഭാസൻ കൂടസ്ഥമാത്രമായി ശേഷിച്ച് ഉത്ഥാനദശയിൽ ഭയകമ്പാദികളോടുകൂടിയവനായി പൂർവ്വവാസനാവിശേഷത്താൽ കാണപ്പെട്ടാലും മൂർഛാവസ്ഥയിൽ എങ്ങിനെ ഇരുന്നു എന്നു ചോദിച്ചാൽ സുഷുപ്ത്യവസ്ഥയുടെ അനുഭൂതിപോലെതന്നെ പറയും. അപ്രകാരംതന്നെ പ്രളയാവസ്ഥയും മരണാവസ്ഥയും ഭവിക്കും. സാമാധ്യവസ്ഥയോ എന്നാൽ ആരോപിതമായ സകല ദ്വൈതത്തെയും സർവ്വാധിഷ്ഠാനമായ പ്രത്യഗഭിന്നപരമാത്മസ്വരൂപത്തിൽ അതിന്നു വേറായിട്ടില്ലാതെ നിഷേധിച്ചു സ്വരൂപമാത്രമായി പ്രകാശിക്കുമ്പോൾ ആയവസ്ഥയിൽ ദൃശ്യഭാവന, വിക്ഷേപം ഇവയില്ലാത്തതിനാലും ത്രിപുടിയില്ലാത്തതിനാലും ഈ രണ്ടു ഗുണങ്ങളും ഈയാവരണശക്തിക്കും ആ സമാധിയനുഭവത്തിന്നും സമാനമായിരിക്കയാലും അപ്രകാരം പറഞ്ഞു എന്നല്ലാതെ ആ ആവരണവൃത്തിക്ക് അവിടെ പ്രവേശം സിദ്ധിക്കയില്ല.

ശി:—സുഷുപ്തിമുതൽ മുൻപറഞ്ഞ അവസ്ഥകളിൽ ജീവാവധിയിൽ കൂടസ്ഥബ്രഹ്മത്തിന്നു വേറായിട്ടില്ലാതെ ലയിക്കപ്പെട്ടു എന്നതിനാൽ ആത്മപ്രാപ്തി സകലൎക്കും ശരിയായിരിക്കെ ജ്ഞാനി ഒരുവൻമാത്രം ബ്രഹ്മപ്രാപ്തിസിദ്ധിച്ചവനെന്നും അവൻമാത്രം ജനിക്കയില്ലെന്നും മററുള്ളവർ ബ്രഹ്മപ്രാപ്തിയടയാതെ ജനിക്കുമെന്നും ഉള്ളതു് എങ്ങിനെ ഒക്കും?

ഈ അവസ്ഥകളിൽ ജീവന്മാർ ബ്രഹ്മപ്രാപ്തിയടഞ്ഞിരുന്നിട്ടും ബ്രഹ്മജ്ഞാനത്താൽ അവരുടെ കർമ്മങ്ങൾ ദഗ്ദ്ധമാകാത്തതുകൊണ്ടു്

വിചിത്രശക്തിയോടുകൂടിയ ആ കർമ്മവാസനയാൽ ബ്രഹ്മവിലക്ഷണരാ
യി ആ ജീവന്മാർ ഉത്ഥാനദശയിലുദിക്കുന്നു. എന്നാൽ മരണദശ
യെന്നതു് ഉത്ഥാനത്തിന്നു ഹേതുവില്ലാത്തതാകയാൽ അവക്കു് എ
ങ്ങിനെ ജനനംവരാം എന്നാണെങ്കിൻ വ്യവഹാരോപയോഗിയായ
ഉത്ഥാനമില്ലായ്കയാൽ മരണം എന്നു പറയപ്പെട്ടു എന്നല്ലാതെ ലിം
ഗശരീരം കാരണശരീരം ഇവ ബ്രഹ്മജ്ഞാനത്താൽ നശിക്കാത്ത
പ്പോൾ ആ ഉപാധിയോടുകൂടിയ ജീവൻ ദേശാന്തരംപോയ ഒരു പു
രുഷൻ അവിടെ ജീവിച്ചിരിക്കവേ അവൻ ചിലരുടെ ദൃഷ്ടിയിൽ കാ
ണപ്പെടാതെയിരുന്നാൽ അതുകൊണ്ടു് അവൻ മൃതനായി എന്നു വരി
കില്ലല്ലോ. അതുപോലെ മരിച്ചവനാകയില്ല. ഇങ്ങനെ ബ്രഹ്മജ്ഞാ
നി ഒരുവൻമാത്രം മുക്തനാകും എന്നറിയണം.

ഇനി സംശയം ഉദിക്കാതെ കാത്തുകൊള്ളുന്നതിനായി ചില
രഹസ്യങ്ങളെപ്പറയുന്നു. മനോനാശാർത്ഥം ബദ്ധകംകണനായിരിക്കു
ന്ന ശുദ്ധവീരാ! മുമ്പു വിക്ഷേപശക്തി ബാധിക്കപ്പെട്ടതുപോലെ ഇ
പ്പോൾ ആവരണശക്തിയും ബാധിക്കപ്പെടുകയാൽ ദ്വൈതപ്രപ
ഞ്ചം ദർപ്പണനഗരമെന്നപോലെ ഉദിക്കൽ അതിനെ അഭിമാനിച്ച
പഞ്ചകർത്താക്കൾ പഞ്ചകൃത്യങ്ങളെ നീതിയായി നടത്തുന്നതുപോലെ
കാണിച്ച ദ്വൈതത്തെ വിശ്വസിപ്പിക്കൽ ഇവയൊന്നും സിദ്ധിക്കയി
ല്ല. എന്നാൽ നീതിയായി മയക്കി നടത്തുന്ന സ്വഭാവത്തെപ്പററി,
സകല സന്ദേഹനിവൃത്തിക്കായിട്ടു് ഇനിയും കുറച്ചാലോചിക്കാം. ജാ
ഗ്രത്തു് മാറി സ്വപ്നം അനുഭവിക്കപ്പെടുകയും ഈ രണ്ടും സുഷുപ്തി
യിൽ മറയുകയും അനന്തരം ഉണരുമ്പോൾ പ്രപഞ്ചം ഉദിച്ചു പ്രകാ
ശിക്കുകയും ചെയ്തു കാണുന്നതിൽ വ്യവസ്ഥയുണ്ടോ ഇല്ലയോ? ഈ മൂ
ന്നവസ്ഥകൾക്കും എന്തു ഭേദം. എന്നു് നോക്കിയാൽ ജാഗ്രത്തു് സ്വ
പ്നം ഈ രണ്ടിലും അനുഭവിക്കപ്പെടുന്ന പദാർത്ഥങ്ങളിൽ ഭേദം കാണ
പ്പെടുന്നില്ല. എന്നാൽ അനുഭവത്തിൽ ഭേദമുണ്ടു്. സ്വപ്നത്തിൽ ഒരു
ദേശത്തു ചെന്നു് അവിടെച്ചിലരാൽ സ്രക്ചന്ദനാദികൾകൊണ്ടു് ഉ
പചരിക്കപ്പെട്ടാൽ ആ അടയാളം ഉണൎന്നശേഷം അവൻെറ ദേഹ
ത്തിൽ കാണാത്തതിനാൽ ഈ രണ്ടവസ്ഥകൾക്കും ഭേദം തോന്നും.
എന്നാൽ സ്വപ്നം വാസനാമയമാകയാലും വാസനയെന്നതു ജാഗ്ര
ദനുഭൂതിയുടെ ദാർഢ്യമാകയാലും അതു് സത്യമാകയില്ല. "എന്തെ
ന്നാൽ, രഥഗജതുരഗപദാതികൾ മുതലായ വസ്തുക്കൾ (ന തത്ര ര

ഥാ ന രഥയോഗാഃ” എന്ന ശ്രുതിപ്രകാരം) അനുഭവിക്കപ്പെട്ട് ഉത്തരക്ഷണത്തിൽ തിരോഭവിക്കുന്നു. നന്നായി ആലോചിക്കുമ്പോൾ കല്പനാമാത്രമെന്നല്ലാതെ അതൊന്നും സത്യമാകയില്ല. അസത്യവസ്തുക്കളുടെ അനുഭവത്തെ ഒരവസ്ഥയായിപ്പറയുന്നതു് നീതിയാകയില്ല. ഈ സ്വപ്നാവസ്ഥ അസത്യവും ജാഗ്രദവസ്ഥ സത്യവും ആയതുകൊണ്ടു് ഈ രണ്ടവസ്ഥകൾക്കും ഭേദമുണ്ടാകുന്നു എന്നു പറയാമെന്നു വരികിലും ജാഗ്രദവസ്ഥ വാസ്തവത്തിൽ സത്യമായി സിദ്ധിക്കുന്നപക്ഷം അതു ശരിതന്നെ; സിദ്ധിക്കാത്തപക്ഷം ഭേദവും സിദ്ധിക്കയില്ല. അതെങ്ങനെയെന്നാൽ ജാഗ്രദവസ്ഥയിൽ അനുഭവിക്കപ്പെട്ട പദാർത്ഥങ്ങൾ സ്വപ്നാവസ്ഥയിൽ കണ്ട പദാർത്ഥങ്ങളേക്കാളും ഭിന്നമല്ലാത്തതിനാൽ പദാർത്ഥഭേദം സിദ്ധിക്കയില്ല. അനുഭവഭേദം സിദ്ധിക്കാമെന്നാൽ അനുഭവമെന്നതു് ഏതിന്റെ വ്യാപാരമാണെന്നു നോക്കുമ്പോൾ കേവലം ബഹിഷ്കരണങ്ങളുടേതുമല്ല; അന്തഃകരണങ്ങളുടേതുമല്ല; രണ്ടിന്റേയും സംബന്ധബലത്താൽ വരുന്നതെന്നാണെങ്കിൽ ഇവ സകലതും ജഡമാകയാൽ ആത്മപ്രകാശത്തെ അപേക്ഷിച്ചുതന്നെ മുൻപറഞ്ഞ അനുഭൂതി സിദ്ധിക്കണം. അവനോ! ദ്രഷ്ടാവ്, മററു സകലതും ദൃശ്യം; ദൃശ്യമെല്ലാം ഘടതുല്യമാകയാൽ ഘടത്തിനു് എങ്ങിനെ ജാഗ്രദാദ്യവസ്ഥകൾ സിദ്ധിക്കയില്ലയോ അതുപോലെ ഇവയും സിദ്ധിക്കയില്ല. ദ്രഷ്ടാവിനു് ഉള്ളതാകാം. എന്നാൽ അവസ്ഥകളെ അതിക്രമിച്ചു സാക്ഷിയായി നിന്നവനെ എങ്ങനെ സംബന്ധിക്കും. മേലും ഈയവസ്ഥകൾ സുഷുപ്തിയിൽ കാണപ്പെടാത്തതിനാൽ ആത്മസംബന്ധം ഇല്ലാത്തവയാകും. ഈ ആത്മസംബന്ധത്തെ വിട്ടു് ഏതു വസ്തുവും എവിടേയും ഇരിക്കുന്നതായി സിദ്ധിക്കായ്കയാൽ അവസ്തുവും ആകും. അതോ! തോന്നിയും കാണാതെ മറിഞ്ഞും വിവേകത്താൽ ബാധിക്കപ്പെട്ടും ഉള്ളതാണു്. അധിഷ്ഠാനത്തിൽനിന്നു കാലത്രയത്തിലും വേർപെടാതെ അധിഷ്ഠാനമായിട്ടുതന്നെ സിദ്ധിക്കും. സ്വപ്നദ്രഷ്ടാവായ ആത്മാവിനെക്കൂടാതെ സ്വപ്നോത്ഥാനസമയത്തിൽ സ്വപ്നപ്രപഞ്ചം മുഴുവനും എങ്ങനെ വേർപെടാതെ അവൻ മാത്രമായി ശേഷിക്കുന്നോ അങ്ങിനെതന്നെ അവസ്ഥാത്രയസാക്ഷിയായ ദ്രഷ്ടാവിനെക്കൂടാതെ അവസ്ഥാത്രയം മുഴുവനും വേർപെടാതെ ദ്രഷ്ടാവിന്റെ ദൃഗ്ധർമ്മമാത്രമായി ശേഷിച്ചിരിക്കും. പൂർവ്വമീമാംസകമതത്തിൽ പറഞ്ഞ സ്വർഗ്ഗാദിഫലഹേതു

വായ "അപൂൎവ്വ"വും ഈ "ദൃഗ്ധൎമ്മ"ത്തിലടങ്ങി ജാഗ്രൽ സ്വപ്നാവസ്ഥകൾക്കു ഭേദത്തെ കല്പിക്കാൻ ശക്തിയില്ലാതെ നീങ്ങിപ്പോകും. ആകയാൽ വിവേചിക്കുന്നപക്ഷം ഈ ദ്വൈതപ്രപഞ്ചത്തേയും മനസ്സായതിനേയും മിത്ഥ്യയെന്നു വിശ്വസിപ്പിക്കും. അപ്രകാരംതന്നെ മൃത്തികയിൽ ഭവിച്ച ലോഷ്ടം രത്നം ഈ രണ്ടും ഒരുവിധത്തിലും സാമ്യമില്ലാതെ ഭിന്നപദാൎത്ഥങ്ങൾപോലെ തോന്നിയാലും അധികപ്രകാശംകൊണ്ടു രത്നം വിവേകബുദ്ധിയിൽ പ്രതിവ്യവഹാരത്തിനു വേറെ ആകാരത്തിൻവണ്ണം അജഡമായി ഒരു ഭാഗവും ദൃശ്യാംശത്തിൽ അടങ്ങി അനാത്മവസ്തുവായിക്കൊണ്ട് വിവേകബുദ്ധിയിൽ ആത്മാ ഇവകൾക്ക് അന്ത്യം എന്നറിയുമാറ് സ്ഫുരിച്ചുനിൽക്കും.

അപ്രകാരം ജീവന്മാർ സൽഗുരുകൃപയാൽ സിദ്ധിച്ച വിവേകത്താൽ കൎമ്മകാണ്ഡത്തിൽ പറഞ്ഞ പുണ്യപാപങ്ങളോടുകൂടിയ അനേകകോടി ജനനമരണങ്ങൾ ജീവനെച്ചേൎന്ന് ഇരുന്നതായിപ്പറയുന്നതിൽ അവസ്ഥകളെപ്പോലെ ജനനമരണങ്ങളും നിലയില്ലാതെ വന്നുപോയവയായിരിക്കയാൽ അവയെച്ചേൎന്നു ജീവൻ അവിനാശിയായും അവയുടെ സംബന്ധവിയോഗങ്ങളാൽ വികാരമില്ലാത്തവനായും അവയ്ക്കു സാക്ഷിയായും ഇരിക്കുന്നില്ലെങ്കിൽ ഇവനും അവകളെപ്പോലെ ഒരു വസ്തുവായി നശിക്കും. അങ്ങനെയായാൽ അവയും ജീവനും സിദ്ധിക്കാതെ നീങ്ങിപ്പോകും. അതോ ശ്രുതിയുക്ത്യനുഭവങ്ങൾ മൂന്നിനും ഒക്കുകയില്ല. തന്നിമിത്തം അവനെ മുൻപറഞ്ഞപ്രകാരം സ്വീകരിച്ചാൽ ആകാശത്തിൽ പെയ്യുന്ന വൎഷത്താലും ദഹിക്കുന്ന സൂൎയ്യകിരണത്താലും ആകാശത്തിനു ശീതോഷ്ണസംബന്ധം ഇല്ലാത്തതുപോലെ ഈ ആത്മാവിനു മുൻപറഞ്ഞ സംബന്ധം സിദ്ധിക്കയില്ല. തോന്നുന്നല്ലോ എന്നാണെങ്കിൽ അളവില്ലാത്ത പ്രവാഹംപോലെ കാണപ്പെട്ടാലും മരുമരീചികാപ്രവാഹത്താൽ ഭൂമി നനയുന്നില്ലെന്ന അനുഭവമനുസരിച്ച് ഇവകളുടെ സംബന്ധം ആത്മാവിനില്ല എന്നറിക. ഇപ്രകാരം ആലോചിച്ചാൽ ജനനമരണങ്ങൾ നീങ്ങി ജീവന്മാൎക്കു മോക്ഷമാൎഗ്ഗം വെളിപ്പെടും.....(ഇത്യാദി)

(കേരളീയ യുവജനമിത്രം)

N. B. ഈ പ്രബന്ധം മുഴുവൻ കിട്ടിയിട്ടില്ല, ഗ്രന്ഥകാരൻ.

## II

## ദേശനാമങ്ങൾ.

(അഗസ്ത്യൻ എന്നു പേരുവെച്ച് സദ്ഗുരുവിൽ എഴുതിയിട്ടുള്ള ഈ ലേഖനത്തിലെ ആശയം ശ്രീസ്വാമിതിരുവടികളുടേതാകുന്നു)

വിദേശീയരുടെ ആഗമനത്താൽ ഭാരതത്തിലെ മിക്ക ദേശങ്ങളിലേയും നാമങ്ങളെ മാററി പുതിയ പേരുകൾ കൊടുത്തിട്ടുണ്ടെന്നു കാണാവുന്നതാണ്. ഇതുപോലെ ഭാരതഖണ്ഡത്തിന്റെ തെക്കേ അററത്തുള്ള മലയാളദേശത്തിലും എന്തെങ്കിലും മാററം സംഭവിച്ചിട്ടുണ്ടോ എന്നു നോക്കാം:—

പരദേശികളുടെ വരവു് ഹേതുവായിട്ടു നാമങ്ങൾ പല വിധത്തിലും ഭേദപ്പെട്ടിട്ടുണ്ടെന്നുള്ളതിന്നു സാധാരണ നടപ്പുള്ളവയിൽനിന്നും ഒരു ഉദാഹരണം കാണിക്കാം. ഇവിടെ കിഴക്കെന്നും മേക്കെന്നുമാണല്ലോ പൂർവ്വപശ്ചിമദിക്കുകൾക്കു പറഞ്ഞു വരുന്നതു്. കിഴക്കു മേക്കു് ഈ വാക്കുകൾ തമിഴ് ഭാഷയിൽ പെട്ടതാണ്, കിഴക്കെന്നുള്ളതു്, കീഴ് എന്നുള്ളതിൽനിന്നും മേക്കു് "മേൽ" എന്നുള്ളതിൽനിന്നും ഉണ്ടായവയാകുന്നു. പർവ്വതത്തിനു് കിഴക്കായി സ്ഥിതിചെയ്യുന്ന പാണ്ടിദേശത്തു സമുദ്രം കിടക്കുന്നതും സൂര്യൻ ഉദിക്കുന്നതുമായ ഭാഗം കിഴക്കും പർവ്വതഭാഗമായ മേൽഭാഗം മേക്കുമാണ്. ഈ മുറയ്ക്കു മലയാളദേശത്തു പർവ്വതങ്ങളുടെ ഭാഗം മേൽഭാഗവും സമുദ്രം കിടക്കുന്ന താഴ്ന്നഭാഗം കീഴ്ഭാഗവുമാണ്. നാം ഇപ്പോൾ പറഞ്ഞുവരുന്ന കിഴക്കു എന്നുള്ള ഭാഗം നമുക്കു മേക്കും മേക്കെന്നുള്ള ഭാഗം നമുക്കു കിഴക്കുമാണ്. എന്നാൽ നാം പറഞ്ഞും ധരിച്ചും വരുന്നതു മേക്കിനെ കിഴക്കെന്നും, കിഴക്കിനെ മേക്കെന്നും വിപരീതമാക്കിയാണ്. ഇതു പാണ്ടിക്കാരോടു നമുക്കുള്ള അധിസംസർഗ്ഗം ഹേതുവായിട്ടു വന്നുപോയതായിരിക്കണം. (ഈ അഭിപ്രായത്തോടു കാൽഡ്വൽ തന്നേ യോജിക്കുന്നുണ്ടു് സ. പ.) ഇവിടെ പണ്ടേ നടപ്പുള്ള പേരു ഉഞ്ഞാറ്, പടിഞ്ഞാറു എന്നാകുന്നു ഉഞ്ഞാറു്=ഉയർ+ഞാർ; ഉയർ=ഉയരുന്ന സ്ഥലം; ഞാർ=ഞായർ; സൂര്യൻ. അതായതു സൂര്യൻ ഉദിച്ചുയരുന്ന ദിക്കെന്നും; പടിഞ്ഞാറ്=ഞായർ പടിയുന്ന സൂര്യൻ പടിയുന്ന; താഴുന്ന സ്ഥലം എന്നും; സൂര്യൻ അസ്തമിക്കുന്ന എടമെന്നും താല്പര്യം.

"ഉഞ്ഞാററുവരയെനീക്കി ഉയിരിളം പതിമേനി" (എന്നു തമിഴ പാടൽ). പടിഞ്ഞാറു് എന്നുള്ളതു പ്രസിദ്ധമാണല്ലോ.

മററു രാജ്യങ്ങളിലെന്നപോലെ മലയാളത്തും ഒരു ദേശീയഭാഷയുണ്ടു്. തമിഴിന്റെ വകഭേദമായ ഒരു ഭാഷയാണ് ഇവിടത്തെ മലയാളഭാഷ. ഈ നാട്ടിലുള്ള മിക്ക നാമങ്ങളും ഈ ഭാഷയിൽത്തന്നെയായിരിക്കണം. അജ്ഞതയാലോ മറോ പല നാമങ്ങളേയും ഇപ്പോൾ സംസ്കൃതഭാഷാപദങ്ങളും കലർത്തി ദുർവ്യാഖ്യാനങ്ങൾ ചെയ്തിട്ടുള്ളതായിക്കാണാം. സ്ഥലനാമങ്ങളുടെ ഉത്ഭവം മൂന്നു വിധത്തിൽ സംഭവിക്കാവുന്നതാണ്. ആദ്യമായി ഭൂമിയുടെ കിടപ്പും ഗുണവും അനുസരിച്ചും, രണ്ടാമതു പ്രഭുക്കളുടെ സ്ഥാനമാനങ്ങളെ ആശ്രയിച്ചും മൂന്നാമതു ക്ഷേത്രദേവനാമങ്ങളെ ആശ്രയിച്ചും ആകുന്നു. ഇതിൽ രണ്ടാമത്തെ രീതിയനുസരിച്ച് അന്യദേശപ്രഭുക്കന്മാരുടെ നാമങ്ങൾകൂടി പല സ്ഥലങ്ങളിലും ഇപ്പോൾ നടപ്പിലായിട്ടുണ്ട്.

ഒരു വാക്കിനു പല അർത്ഥങ്ങളും കാണുന്നതുകൊണ്ട് ഒരു സ്ഥലത്തിന്റെ നാമം ശരിയാണോ എന്നു നിശ്ചയിക്കുന്നതിനു ആ സ്ഥലത്തെ പരിശോധിക്കേണ്ടി വന്നേക്കും. അതുകൊണ്ട് ഇവിടെ എഴുതാൻ തുടങ്ങുന്ന സ്ഥലങ്ങൾക്ക വല്ല വ്യത്യാസവും വന്നാൽ ക്ഷന്തവ്യമാണ്. കൂടാതെ ഈ പേരുകൾ ഉണ്ടായിട്ടുള്ളതു വളരെ കാലത്തിനു മുമ്പാണ്. കാലംകൊണ്ടു ഭൂസ്ഥിതിക്ക വ്യത്യാസം വരാവുന്നതിനാൽ ഇപ്പോഴുള്ള പരിശോധനകൊണ്ടു വലിയ പ്രയോജനമില്ല. ചില ദേശനാമങ്ങളെ അടിയിൽ കുറിക്കുന്നു.

കന്യാകുമാരി—ദുർഗ്ഗാക്ഷേത്രംകൊണ്ടുണ്ടായ പേർ. കുമാരി എന്ന വാക്കിനു സപ്തനദികളിൽ ഒന്നെന്നുള്ള അർത്ഥവുംകൂടി കാണുന്നു.

മരുത്വാൻ മല—അധികം കാററുള്ള മല.

ശിവസിന്ധുപുരം എന്നുള്ളതു് ഉച്ചാരണദാർഢ്യത്താൽ ലോപിച്ച് "ചിവേന്തരം" എന്നായി. ഇതിനെ സംസ്കൃതപണ്ഡിതന്മാർ "ശുചീന്ദ്രം" എന്നാക്കി. ഇന്ദ്രൻ ശുചിയായ ഇടം എന്നും മററും തെററായി വ്യാഖ്യാനിക്കുന്നു.

തിരുവനന്തപുരത്തിനു തെക്ക "തേരോ ചെവന്തരമോ തെജാഞ്ചികോപുരമോ" ഇപ്രകാരം സ്ത്രീകൾ താരാട്ട് ചൊല്ലാറുണ്ട്.

മലനല്ലൂർ—മലൈനല്ലൂർ-മലല്ലൂർ.

ഇരണിയൽ—സമുദ്രത്തിനു സമീപമായി സ്ഥിതിചെയ്യുന്നതും ചതു

പ്പനിലം ഉള്ളതുമായ പ്രദേശം. ഒരു കാലത്തു ഇവിടെ വല്ല കോട്ടയും സ്ഥിതി ചെയ്തിരുന്നാലും ഈ പേർ പറയാവുന്നതാണ്.

കൽക്കുളം—കൽപ്രദേശം.

വിളവങ്കോട്—വിളൈവൻകോട്; വിളനിലവും വലിയ കുന്നുമുള്ള പ്രദേശം.

തിരുവട്ടാർ—ഈ സ്ഥലത്തെച്ചുററി നദിയൊഴുകുന്നുണ്ട്. തിരുവെന്നു ശ്രീ എന്ന അർത്ഥത്തിൽ ക്ഷേത്രത്തെക്കുറിക്കുന്നു.

നെയ്യാററിൻകര—പുഴയുടെ കര. ഈ പുഴക്കു നെയ്യാറു് എന്നു പേർ വന്നതു് അതിലെ ജലത്തെ സംബന്ധിച്ചു വന്നതായിരിക്കാം.

തിരുവനന്തപുരം—ക്ഷേത്രംമൂലംവന്ന പേർ.

നെടുമങ്ങാട്—നെടുവൻകാട്.

ചിറയിൻകീഴ്—ചിറയുടെ കീഴ്ഭാഗം.

കോവളം—കോ=രാജാവു്, അളം=പ്രദേശം. കോവളം എന്ന പേരു ഉച്ചാരണദാർഢ്യത്താൽ ഭേദപ്പെട്ട് കൊല്ലം ആയിരിക്കണം.

പുനലൂർ—പുനൽ+ഊർ; പുനൽനദി; ഊർ=ദിക്കു്

കരുനാഗപ്പള്ളി—കരൈനാഗപ്പള്ളി. കരനായന്മാരുടെ ദിക്കു്.

കാർത്തികപ്പള്ളി—കാർത്തികേയന്റെ ക്ഷേത്രം.

മാവേലിക്കര—മാ+വേലൈ+കര=മാവേലിക്കര=മഹാസമുദ്രക്കര= ഒരു കാലത്തു സമുദ്രം ആ നാട്ടിനു സമീപം കിടന്നിരിക്കണം. വേലൈ ഏററം=വേലിയേററം. ഇത്യാദികളിലെ അർത്ഥം സ്പഷ്ടമാണല്ലോ.

ചേർത്തല—ചേർത്തല=ചെളിക്കര. ഇപ്പോൾ സമുദ്രതീരത്തു സ്ഥിതി ചെയ്യുന്ന താഴ്ന്ന നാടുകളെല്ലാം കടൽവെപ്പാണെന്നു കാണാവുന്നതാണ്.

ഏററുമാനൂർ— ഏററുമാൻ+ഊർ=ഏററുമാൻ=വൃഷഭവാഹനനായ ശിവൻ.

ഹരിപ്പാട്—അരുവിപ്പാട =ചെറുതോടു് ഉള്ള പ്രദേശം.

ആലുവാ, ആലപ്പുഴ, ആലങ്ങാട് —ആലം=വെള്ളം. വളരെവെള്ളം പരക്കുന്നിടം എന്നു അർത്ഥം.

കടുത്തുരുത്തി=കടൽതുരുത്ത്

കറിനംകുളം— കടൽ+നൻ+കുളം=കടൽനങ്കുളം=കടനംകുളം=കഠിനങ്കുളം.

കോഴിത്തോട്ടം—കോഴ്=ഉറവുള്ള പ്രദേശം.

കൊടുംകോല്ലൂർ—കൊടുങ്ങല്ലൂർ. ദണ്ഡനം ചെയ്യുന്ന സ്ഥലം. പണ്ടു കുററവാളികളെ കൊണ്ടുപോയി ശിക്ഷിക്കുന്നതിന് ഉപയോഗപ്പെടുത്തിയിരുന്ന സ്ഥലം.

എറണാകുളം— ഇറൈ+നായർ+കുളം. ഇറൈനായർകുളം; ഇറനായർകുളം=ഇറണാകുളം=എറണാകുളം.

കോടനാട്—കോട്ട്+നാട്ട്=കുന്നുള്ള പ്രദേശം.



## III

## ആദിഭാഷ

### ശ്രീചട്ടമ്പിസ്വാമിതിരുവടികൾ.

[N. B. ഈ ലേഖനശകലം ഗ്രന്ഥകാരൻ കഥാനായകന്റെ ചരിത്രാന്വേഷണത്തിനായി അദ്ദേഹത്തിന്റെ സമാധിപീഠമായ പന്മനച്ചെന്നപ്പോൾ അദ്ദേഹത്തിന്റെ പല കുറിപ്പുകളും ശേഖരിച്ചുവെച്ചിട്ടുള്ള ഒരു പെട്ടിയിൽനിന്നും കണ്ടെടുത്തതാണ്. ഇതുപോലെ പല ലേഖനശകലങ്ങളും ആ പെട്ടിയിൽ ഉണ്ട്. അവയെല്ലാം യഥാസൌകര്യം പ്രസിദ്ധമാക്കുമെന്നു അതിന്റെ ഇപ്പോഴത്തെ ഉടമസ്ഥന്മാർ പറഞ്ഞു.]

ഭൂലോകത്തുള്ള ജനങ്ങളിൽ ഓരോ വർഗ്ഗക്കാർ ഓരോരോ ഭാഷകളെ അവലംബിച്ചിരിക്കുന്നതായും, ഇരുന്നതായും നാം ഭാഷചരിത്രത്തിൽനിന്നും അറിയുന്നു. ഈ ഭാഷകളെല്ലാം വീചീതരംഗന്യായപ്രകാരം ഏതോ ആദിഭാഷയിൽനിന്നും ഉടങ്ങി ഉടനെ അങ്ങു വളന്നിട്ടുള്ളതോ അതല്ല കദംബഗോളകന്യായപ്രകാരം അവിടവിടെ ഉണ്ടായി പ്രചരിച്ചിട്ടുള്ളതോ ഏതാണെന്നുള്ളതു് ഇവിടെ ചിന്തനീയമായിരിക്കുന്നു. ഇതിലേക്കു തുടങ്ങുമ്പോൾ മനുഷ്യജീവികളുടെ ഉല്പത്തി ആദ്യം എവിടെ സംഭവിച്ചു എന്നുള്ള ചിന്തയിലേക്കു നമ്മുടെ മനസ്സു തിരിയുന്നു. മനുഷ്യൻ ഭൂഖണ്ഡത്തിൽ എവിടെയെങ്കിലും ഒരു ഭാഗത്തുണ്ടായി, അവിടെനിന്നു പല ദേശങ്ങളിലേക്കും, പിരിഞ്ഞുപോയിട്ടുള്ളതോ അതല്ല, മനുഷ്യർ ഉണ്ടാകുന്നതിനുള്ള ഭൂ

പാകം ശരിപ്പെട്ടപ്പോഴാ അവിടവിടെ ഉണ്ടായതോ? ഈ ചോദ്യത്തിൻ്റെ രണ്ടാമത്തെ ഭാഗം ചരിത്രകാരന്മാർ സംവദിക്കുന്നില്ല. മനുഷ്യർ എവിടെയോ ഒരിടത്തുണ്ടായി പിരിഞ്ഞുപോയിട്ടുള്ളതാണെന്നു തെളിയിക്കയും ചെയ്യുന്നു. ഈ സ്ഥിതിക്ക് ആദിമനുഷ്യകുഡുംബത്തിനു പ്രകൃതിസിദ്ധമായ ഒരു ഭാഷ ആദികാലത്തിൽ ഉണ്ടായിരുന്നിരിക്കണം. ആ ഭാഷയാൽ താലോലിക്കപ്പെട്ട് ആദിമമനുഷ്യൻ വളന്നിരിക്കണം. പിന്നീടാണ് ആ പൂർവ്വകുഡുംബം അനേകം ശാഖകളായിത്തിരിഞ്ഞത്. അപ്പോഴ ശാഖാഭാഷകളും ഉണ്ടായി. ആ ഭാഷകളെയാണ് നാം ഇപ്പോഴ ഭിന്നഭിന്നഭാഷകളെന്നു വ്യവഹരിക്കുന്നത്. ഈ ഭാഷകളെയെല്ലാം സംഗ്രഹിച്ച് ഭാഷാചരിത്രകാരന്മാർ രണ്ടു ഭാഷകളിൽ അടക്കി. ഇവ രണ്ടുമാണ് ആര്യഭാഷയും ദ്രാവിഡഭാഷയും. ആര്യഭാഷ സംസ്കൃതവും, ദ്രാവിഡഭാഷ തമിഴുമാണല്ലോ. ഇനി ഇവിടെയിപ്പോഴ നാം നിരൂപിക്കേണ്ടതു, ഈ രണ്ടു ഭാഷകളിൽ ഏതാണ് ആദിഭാഷ എന്നുള്ളതാകുന്നു.

ഒരു ഭാഷയെപ്പററി നിരൂപിക്കാൻ തുടങ്ങുമ്പോഴ അതിലേക്കു പ്രത്യക്ഷമായി നമുക്കു കിട്ടുന്നതു, ആ ഭാഷയിലെ ശബ്ദശാസ്ത്രം അതായതു വ്യാകരണമാകുന്നു. ആര്യദ്രാവിഡഭാഷയായ തമിഴിലെ അക്ഷരമാലയെക്കുറിച്ചു ചിന്തിക്കാം. * * * * (അപൂർണ്ണം)



## IV
## ശരീരതത്ത്വസംഗ്രഹം

ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിപാദർ.

(സദ്ഗുരു ഒന്നാംപുസ്തകം നാലാംലക്കത്തിൽനിന്ന്)

ബ്രഹ്മചൈതന്യകടാക്ഷസ്ഥമായി സ്ഥിതിചെയ്യുന്ന മൂലപ്രകൃതിയെന്ന മായാശക്തിയുടെ ചേഷ്ടനിമിത്തം ശബ്ദസ്പർശരൂപരസഗന്ധങ്ങളെന്ന അഞ്ചു വിഷയങ്ങളാ അഞ്ചു ഭൂതങ്ങളായും ആ ഭൂതങ്ങളാ അനേകഭേദഭിന്നചരാചര (സ്ഥാവരജംഗമ)രൂപപ്രപഞ്ചമായിട്ടും ഭവിച്ചു. ഈ പ്രപഞ്ചങ്ങൾക്കു കാരണം പഞ്ചഭൂതസമ്മിശ്രമായും പിണ്ഡാകാരമായുമിരിക്കുന്ന ശരീരംതന്നെയാണ്. അങ്ങിനെയിരിക്കുന്ന ശരീരത്തിലുള്ള അത്ഭുതങ്ങളാ സകലരും ഗൌനിക്കത്തക്കവയാകയാൽ അവയെ ഇവിടെക്കുറിക്കുന്നു. ഈ ശരീരത്തിൽ സ്വഭാവിതഃ

സ്ഥിതിചെയ്യുന്ന ശ്വാസവായു ശരീരത്തെ രക്ഷിക്കുന്നതിനു ഉപയോഗമുള്ളതായിത്തന്നെയിരിക്കുന്നു. ശ്വാസമാകട്ടെ മൂലാധാരത്തിൽനിന്നും ഉൽഗമിച്ച് അതിന്റെ ഒരു ഭാഗം കപാലത്തിൽ ചെല്ലുന്നതു കൂടാതെ മറെറാരു ഭാഗം നാസിക അല്ലെങ്കിൽ വക്ത്രം മാർഗ്ഗമായി വെളിപ്പെട്ട് അതിൽ ചില അംഗുലപ്രമാണം ചേതപ്പെട്ടുപോകുന്നു. ശേഷിച്ചതിനെ, മേൽപറഞ്ഞ കപാലത്തിൽ ചെന്ന അംശം ഗ്രഹിച്ചുകൊണ്ടു മൂലാധാരത്തിൽതന്നെ പോയിച്ചേരുന്നു. ഇപ്രകാരം നിമിഷം തെററാതെ ഊർധ്വമുഖമായും, അധോമുഖമായും പോയിവരുന്ന ഈ ശ്വാസം സുഷുപ്ത്യവസ്ഥയിൽ ഉഗ്രമായി നടക്കുന്നതു സ്വഭാവമാകുന്നു. അതുകൊണ്ടു ശരീരത്തിനു ഏററവും ആരോഗ്യം ഭവിക്കുന്നു ജാഗ്രദ കാലത്തിൽ ശ്വാസനടപ്പു എത്രയും ലേശമായിരിക്കണം. അങ്ങനെ അല്ലാതെ ഉഗ്രമായി നടക്കുമെങ്കിൽ ദേഹത്തിൽ ബലക്ഷയം നേരിട്ടു ശ്വാസവായുവിന്റെ മൂലാധാരവേരിനു അയവുണ്ടായിരിക്കുന്നുവെന്നും അതു് അവസാനകാലസൂചനയെന്നും അറിയേണ്ടതാണ്. അപ്രകാരം ആപത്തു നേരിടാതിരിക്കുന്നതിലേക്കു ചെയ്യേണ്ടതായ ജാഗ്രത എന്തെന്നാൽ ജാഗ്രദവസ്ഥയിൽ ശ്വാസനട നയമായിരിക്കുന്നതിനു ശരീരദാർഢ്യം കാരണമാകയാൽ ശരീരത്തെ ശ്രമപ്പെടുത്താതെ രക്ഷിക്കണം. ശക്തി, ക്രമം, പരിമിതി ഇവയെ അതിക്രമിച്ചു യാതൊന്നും പ്രവൎത്തിപ്പാൻ തുനിയരുതു്. വിഷയാനന്ദാനുഭവത്തിൽ വെളിപ്പെടുന്ന ശുക്ലശോണിതങ്ങൾ ശരീരത്തിന്റെ യാവൽസാരാംശങ്ങളേയും പിഴിഞ്ഞ് ഒരു വഴിയൂടെയിറങ്ങുന്നവയാകയാലും ഇതിനാൽ ശരീരത്തിന് ഏററവും ബലക്ഷയം സംഭവിക്കുന്നതുകൊണ്ടും ഈ സംഗതിയിൽ വളരെ വൈരാഗ്യത്തോടും മിതമായും ഇരിക്കേണ്ടതാണ്. പ്രജ്ഞ വിട്ടിരിക്കുമ്പോൾ ശ്വാസം ഏററവും മൃദുവായി നടക്കുമെങ്കിൽ അപായംതന്നെയാണ്.

ഇതല്ലാതെ നിഷ്കൎഷയായിരിക്കുന്ന അനേകചില്ലറ * വായുക്കൾ ശ്വാസഗതാഗതസഹായത്താൽ പ്രകാശിച്ചുകൊണ്ടു ശരീരത്തിൽ പല സ്ഥാനത്തിലും ഉണ്ട്. അവ 1. മനസ്സ് 2 ബുദ്ധി 3. ചിത്തം 4. അഹങ്കാരം എന്ന ഈ നാലു സ്വഭാവങ്ങളോടുകൂടിയ

* അന്തഃകരണവൃത്തികളെ വായുക്കളായിപ്പറഞ്ഞതു് 'പ്രാണഏവമനഃ മനഏവപ്രാണഃ' എന്ന നിയമമനുസരിച്ചാണ്. ശക്തിഭേദത്താലത്രേ ഇവയെ രണ്ടായി വ്യവഹരിക്കുന്നതു്. (അ. പ.)

അന്തഃകരണമാകയാൽ അതു സുഷുപ്തികാലത്തിൽ പ്രകാശം കൂടാതെ അടങ്ങികിടപ്പതും സ്വപ്നത്തിലേക്കാൾ ജാഗ്രദവസ്ഥയിൽ അതിനു വിശേഷശക്തിയുണ്ടാകുന്നതും സ്വഭാവംതന്നെ. എന്തെന്നാൽ ശ്വാസം ബലപ്പെട്ടാൽ അന്തഃകരണം മലിനീഭവിക്കും. നയപ്പെട്ടാൽ പ്രകാശസമ്പന്നമാകും. ഈ അന്തഃകരണത്തിലടങ്ങിയിരിക്കുന്ന നാലു സ്വഭാവങ്ങളിൽ മനസ്സായതു ഭാവികാലസ്ഥിതിയെ ഗൗനിക്കാതെ അതിന്റെ പ്രത്യക്ഷത്തിൽ കാണുന്ന വിഷയത്തിൽ സൂചിക്കാത്ത ന്യായത്തിൽ ഉടനെ വ്യാപരിക്കും.

ചിത്തമെന്നാൽ അപ്രകാരം മനസ്സു വ്യാപിച്ച ഉടനെ ഏതെങ്കിലും അനുമാനത്തെ കൊടുക്കുന്നതുതന്നെയാണ്. ബുദ്ധിയെന്നാൽ അപ്രകാരം അനുമാനമുണ്ടായ ഉടനെ വിഹിതാവിഹിതങ്ങളെ വിചാരിച്ച് ഉചിതമായ കൃത്യം ഇന്നതെന്നു നിർണ്ണയിക്കുന്നതാണ്. അഹംകാരമാകട്ടെ യാതൊരു കാൎയ്യത്തെയെങ്കിലും ചെയ്വാൻ തുനിയുന്നതാണ്. ഒരു വിഷയത്തിൽ മനസ്സു വ്യാപിച്ചു ചിത്തം അനുമാനിച്ച ഉടനെ ആ വിഷയത്തെ ബുദ്ധിയാകുന്ന വിചാരണക്കു കൊണ്ടുവന്നു അഹംകാരം ചേൎന്നു നടത്തുന്ന നടപടി വൃഥാവല്ലാതേയും അംഗീകരിക്കത്തക്കതും ആയിരിക്കും. ഈ ക്രമം വിട്ട് (തെററി) ഏതു വിഷയത്തിലെങ്കിലും മനസ്സു വ്യാപിച്ച അല്ലെങ്കിൽ അനുമാനം ജനിച്ച ഉടനെ ബുദ്ധിമയവിചാരണ കൂടാതെ അഹംകാരം കേറി വൎദ്ധിച്ചു ക്രമോല്ലംഘിയായ നടവടിക്കിടയാകുമെങ്കിൽ അതിനാലാപത്തും ശരീരവ്യഥയും അപകീൎത്തിയും ധനനഷ്ടവും സംഭവിക്കുമെന്നുള്ളതു ലോകാനുഭവത്താൽ ദൃഢപ്പെട്ടിരിക്കുന്നതിനെ നിഗ്രഹിക്കുന്നതിലേക്കു ആൎക്കും കഴികയില്ല. ആകയാൽ ഗുണദോഷവിചാരം കൂടാതെ പ്രവൃത്തി പാടില്ല. ദുഷ്പ്രവൃത്തി ഹേതുവായി ആപത്തു സംഭവിച്ചു കറങ്ങുന്ന സമയത്തു മാത്രം എങ്ങാനും വിചാരണ ചെയ്വാൻ തുടങ്ങുന്ന മൂഢജനങ്ങൾക്കുവേണ്ടി പശ്ചാത്താപം കൊണ്ടാടുന്നതുകൊണ്ടുമാത്രം പ്രയോജനം വല്ലതുമുണ്ടോ? അപ്രകാരം വിചാരംകൂടാതെ പ്രവൎത്തിച്ചതിലേക്കു അവരെക്കൊണ്ടു പ്രായശ്ചിത്തം ചെയ്യിക്കണം. എങ്കിലേ ശരിയാകു. ഇവിടെ പ്രായശ്ചിത്തമെന്നു പറഞ്ഞതിന്റെ അൎത്ഥം സാധാരണ ധരിച്ചും നടന്നും നടത്തിച്ചും വരുന്നപ്രകാരം ധനം മുതലായവയെക്കൊണ്ട് പെരുമാറുകയെന്നുള്ളതാണെന്നു ധരിക്കരുത്. പിന്നേയോ? "പ്രായോനാമതപഃപ്രോക്തം ചിത്തം നിശ്ചയ ഉച്യ

സം വെപ്പുതും തൽസംബന്ധമായി പൊതുമാററത്തിനു തുനിയുന്നതു
മാത്രം പ്രപഞ്ചാനുഭവം. ഈയനുഭവം അതു ലഭിച്ച നിമിഷം മാറി
യാൽ മിഥ്യയായും വ്യസനസാഗരത്തിൽ മുക്കുന്നതായും ഇരിക്കയാൽ
ഈയിന്ദ്രിയാനുഭവത്തെ വിശ്വസിച്ചുകൂടെന്നുള്ളതു നിശ്ചയംതന്നെ.

ഏതൊരുത്തരും വസ്തു പ്രത്യഭിജ്ഞാനാർത്ഥമായും മററും ഒന്നി
നെ ഊന്നി ആലോചിക്കുന്നസമയത്തിൽ ശ്വാസത്തെ തന്റെ വി
ലയിൽ സ്തബ്ധമാക്കി നിറുത്തുന്നതു സ്വാധീനമായും ആ ആലോചന
സമയത്തിൽ നിദ്രയിൽ എന്നതിനെപ്പോലെ അപ്രകാരം അന്തഃകരണം
അടങ്ങി ഇന്ദ്രിയങ്ങൾ നിഷ്പ്രയോജനമായിരിക്കുന്നതു സഹജമായി
ട്ടും ഇരിക്കകയാൽ ആ വിധം അന്തഃകരണം കൈവശപ്പെടുന്ന സ്വപ്ന
കാലത്തിൽ അതിനെ വിഷയാദികളിൽ പ്രവേശിക്കാത്തവിധം അ
ടക്കിത്തന്റെ മദ്ധ്യനില ഏതെന്ന് അറിഞ്ഞുകൊണ്ടു നിർണ്ണയിക്കുന്നതു
ആത്മനിശ്ചയമാകുന്നു. ഈ നിശ്ചയത്തിൽ സാക്ഷി മാത്രമായിരിക്കുന്ന
അറിവുതന്നെ (ജ്ഞാനമേ) താൻ എന്ന ദൃഢപ്രത്യയമുണ്ടായി ശാ
ശ്വതമായ സച്ചിദാനന്ദാനുഭവം സിദ്ധിക്കുന്നു. ഇത്രത്തോളം സൂക്ഷ്മ
മായ ഈ നിശ്ചയത്തിൽ അത്യാഗ്രഹമില്ലാത്ത അജ്ഞാനികൾ സൽഗതി
യെ പ്രാപിക്കുന്നതിനു വേറെ മാർഗ്ഗമുണ്ടെന്നു വിശ്വസിക്കുന്നതിൽ
ഒരു പ്രയോജനവുമില്ല. പിന്നെയും പ്രബലമായ മൂന്നു വായുക്കൾ
ജലം, അഗ്നി, വായു ഈ മൂന്നു ഭൂതങ്ങളുടെ സ്വഭാവങ്ങളോടുകൂടി ശ്ലേ
ഷ്മപിത്തവാതങ്ങളെന്നു മൂന്നു ധാതുരൂപങ്ങളായി ഈ ശരീരത്തിൽ പ്ര
കാശിക്കുന്നു. ഈ ധാതുക്കളിൽ വായുവിൻ സ്വഭാവത്തോടുകൂടിയ
വാതം സൃഷ്ടികർത്താവായും, അഗ്നിയുടെ സ്വഭാവത്തോടുകൂടിയ പി
ത്തം രക്ഷാകർത്താവായും, ജലത്തിന്റെ സ്വഭാവത്തോടുകൂടിയ ശ്ലേഷ്മം
സംഹാരകർത്താവായും അധികാരങ്ങളെ സ്വീകരിച്ചു നടത്തിവരുന്നു.
ശ്ലേഷ്മധാതു പിത്തധാതുവിനും പിത്തം വാതധാതുവിനും അടങ്ങി ന
ടക്കേണ്ടതാണ്. ശ്ലേഷ്മധാതു അതിക്രമിച്ചാൽ അപായംതന്നെ. പി
ത്തധാതുപ്രകൃതി വിട്ടാൽ ഉടനെ അതു കാരണമായിനിന്നു ശ്ലേഷ്മ
ധാതുവിനെ അധികപ്പെടുത്തി അപായസ്ഥിതിയിലാക്കും. ശരീര
സ്ഥിതിയെ അറിഞ്ഞുകൊള്ളുന്നതിൽ ഈ ധാതുക്കൾ ഏക സാധന
ങ്ങളായിരിക്കുന്നു. ഇവ കൂടാതെ വേറെ ഓരോരോ ചില്ലറ വായുക്ക
ളും അതിനതിനൊക്കെപ്പോലെ ദേഹസംബന്ധമായുള്ള കാര്യങ്ങളെ ന
ടത്തുന്നതിന് ഏല്പിച്ചിരിക്കയാൽ അവയിൽ ചിലതു ദേഹസംരക്ഷ

ണാൎത്ഥം ഉൾക്കൊള്ളുന്ന ആഹാരങ്ങളിൽ ജലത്തേയും മററുള്ള ഭക്ഷണസാധനങ്ങളേയും ക്രമമായി കൊണ്ടുചെന്നു നിയതസ്ഥാനങ്ങളിൽ പ്രത്യേകം പ്രത്യേകമായിച്ചേൎക്കുന്നു. അപ്രകാരം ചേൎക്കപ്പെടുന്ന ആഹാരങ്ങളെ ചില വായുക്കൾ ജീൎണ്ണപ്പെടുത്തുന്നു. അങ്ങിനെ ജീൎണ്ണമായതിനുശേഷം ആ ആഹാരങ്ങളുടെ സാരാംശങ്ങളെ ചില വായുക്കൾ ശരീരത്തിലുള്ള അനേകവായ്ചാലുകളിൽ കൊണ്ടുചെന്നു യാവദ്ദേഹാദ്യന്തം കലൎത്തി മാംസം, രക്തം, അസ്ഥികൾ, ഞരമ്പുകൾ, കുടലുകൾ, നഖങ്ങൾ, രോമങ്ങൾ മുതലായവയെ വൃദ്ധിയാക്കുന്നു. ആവിധവൎദ്ധനയ്ക്കായിട്ട് ഉപയോഗപ്പെടുത്തുന്നതു നീക്കി ശേഷമുള്ള അംശം ഓരോരോ രോമക്കാൽവഴിയിലൂടെ വിയൎപ്പായിട്ടു പുറപ്പെട്ടു ത്വക്കിന്മേൽ അഴുക്കായിച്ചേരുന്നു. ഈ അഴുക്കിനെ മാററുന്നതിനു പ്രതിദിനം സ്നാനം ചെയ്യില്ലെങ്കിൽ ആയതു രോമദ്വാരങ്ങളെ അടച്ചുകളയുമെന്നതും അതിനാൽ ശരീരത്തിൽ ദുൎന്നീരു തങ്ങിനിന്നു ഉപാധിയുണ്ടാകുമെന്നതും എല്ലാവൎക്കും അനുഭവമാണല്ലോ. ഇപ്രകാരം, ആഹാരങ്ങളുടെ സാരാംശങ്ങൾ ഉപയോഗപ്പെട്ടതിനുശേഷം കട്ടിയായുള്ള അംശങ്ങൾ അതുകൾക്കായി ഏൎപ്പെട്ടിരിക്കുന്ന മലജലമാൎഗ്ഗങ്ങളിൽ ചെന്നു പുറത്തുപോകുമാറ് ചില വായുക്കൾ പ്രവൎത്തിക്കുന്നു. ദേഹത്തിലെ മററുള്ള ദ്വാരങ്ങളിൻമാൎഗ്ഗത്തൂടെ ചില മലിനജലങ്ങളും അഴുക്കുകളുംകൂടി പുറപ്പെടുന്നുണ്ട്. ഈ സൎവ്വ വായുക്കളും അഹോരാത്രം നിമിഷമെങ്കിലും ഇടവിടാതെ അതതിന്റെ കാൎയ്യങ്ങളെ ഏത്രയും ഭദ്രമായി നടത്തിവരുന്നതിനാൽ ഉപാധിക്കാസ്പദമായുള്ള ആഹാരങ്ങളെ വിലക്കിപ്പരിചയിച്ചിട്ടുള്ള (ഉത്തമമായിട്ടുള്ള) വയെ മാത്രം അളവും സമയവും തെററാതെ സാധിച്ചുപോന്നില്ലെങ്കിൽ ദേഹത്തിലുള്ള രക്തമാംസാദിയെ മുന്നിട്ടു കുടലുകളെ ബാധിക്കും. ആകയാൽ ഈ വിഷയത്തിൽ ഏത്രയും ജാഗ്രതയായിരിക്കണം. ഉൾക്കൊള്ളുന്ന ആഹാരങ്ങളെ ജീൎണ്ണപ്പെടുത്തുന്നതിനു ഉതകുന്ന വായുക്കൾക്കു നിദ്രാവസ്ഥയുടെ സഹായം മുഖ്യമാകയാൽ ഈ അവസ്ഥയെ നിബ്ബന്ധിക്കുക പാടില്ല. ശരീരത്തിന്റെ ഏതു സ്ഥാനത്തിൽ രക്തസഞ്ചാരം ഇല്ലാതിരിക്കുന്നുവോ അവിടെ ഉണൎവ്വില്ല. അതിനാൽ പ്രാണവായു രക്തരൂപമായുള്ളതാണെന്നു വിശ്വസിച്ചു രക്തപുഷ്ടിവിഷയത്തിൽ ഗൗനിക്കേണ്ടതാണ്. കൎമ്മേന്ദ്രിയങ്ങൾ എന്നു നാമം സിദ്ധിച്ചു പ്രവൃത്തികൾ നടത്തുന്നതിനു സാധനങ്ങളായിരിക്കുന്ന അഞ്ചു

വായുക്കളും ചേഷ്ടിക്കുന്നതിന് അഹംകാരം കാരണമായിരിക്കയാൽ അഹംകാരം മേലിട്ടാലല്ലാതെ ഈ വായുക്കൾക്കു ശക്തിയില്ല. ദേഹസ്ഥിതിയെ വിചാരിച്ചാൽ ഇതു അപായകരമായും ബഹു ജാഗ്രതയോടുകൂടി രക്ഷിക്കേണ്ടതായും ഇതുനിമിത്തം വിളയുന്ന ആപത്തുകൾ അപാരമായും ഇരിക്കുന്നു. ഇശ്ശരീരത്തിന്റെ അനുഭവം നരകാനുഭവംതന്നെ. ഇതിലടങ്ങിയിരിക്കുന്ന ദുർഗ്ഗന്ധങ്ങൾക്കു സദൃശമായി പറയുന്നതിലേക്കു ഒന്നുമില്ല. ആകയാൽ ഈ ശരീരത്തിലും ഇതു സംബന്ധമായ വിഷയത്തിലും അഭിമാനം വെക്കാതെ തത്വജ്ഞാനവിചാരണയിൽ കാലത്തെക്കഴിച്ചു ഗതിയെ പ്രാപിക്കുന്നതാണ് ഈ മനുഷ്യജന്മത്തിനടുത്തതു്.

# V

## ഒഴിവിലൊടുക്കം.

N. B. ഈ വേദാന്തഗ്രന്ഥം ശ്രീജ്ഞാനസംബന്ധസ്വാമികളുടെ ശിഷ്യപ്രധാനനായ കണ്ണുടയ വള്ളൽസ്വാമികൾ തമിഴിൽ നിർമ്മിച്ചതാണ്. ഇതാണു തമിഴിലെ ഒന്നാമത്തെ വേദാന്തഗ്രന്ഥം. സംസ്കൃതവിദ്വാന്മാർക്കും ഇതു സമ്മതമാണ്. ശ്രീമച്ഛങ്കരാചാര്യരേക്കാളും പ്രകൃത ഗ്രന്ഥകാരൻ ഒരു അദ്വൈതമതവാദിയായിരുന്നുവെന്നു കാണുന്നു.

ഒഴിവിൽ ഒടുക്കം എന്നാൽ ഒഴിഞ്ഞിടത്തു ഒടുങ്ങുക. പ്രപഞ്ചനാനാത്വമൊന്നുമില്ലാതെ ചിദാകാശത്തിൽ ഒടുങ്ങുക—ലയിക്കുക, എന്നത്രേ ഇതിന്റെ അർത്ഥം. അതിനുള്ള ഉപായങ്ങളെ ഇതിൽ വിശദീകരിക്കുന്നു. ഇതിൽ ആകെ പത്ത് അധികാരങ്ങൾ (അദ്ധ്യായങ്ങൾ) ഉണ്ട്. 1. പൊതുവിലുപദേശം, 2. ചിത്തിനിപാതത്തുത്തമരൊഴിവ്, 3. യോഗക്കഴററി, 4. കിരിയൈക്കഴററി, 5. ചിരിയൈക്കഴററി, 6. വിരത്തിവിളക്കം, 7. തുറവ്, 8. അവത്തൈത്തന്മൈ, 9. പാതൈനെമാണ്ടാരുതന്മൈ, 10. നിലൈയിയൽപു ഇവയാണ് യഥാക്രമം ഓരോ അദ്ധ്യായങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നതു്. ഈ ഗ്രന്ഥം മലയാളത്തിൽ ആദ്യം പ്രസിദ്ധംചെയ്യുന്ന സദ്ഗുരു പ്രവർത്തകന്മാർ ഇങ്ങിനെ പറയുന്നു. ബ്രഹ്മശ്രീ പരമഭട്ടാരചട്ടമ്പിസ്വാമി ഗുരുപാദരുടെ കൃപാകടാക്ഷം പൂർണ്ണമായുള്ളതുകൊ

ണ്ടാണ് ഞങ്ങൾ ഈ മഹോദ്യമത്തിൽ പെട്ടിരിക്കുന്നത്. ഇതിൽ നിന്നും ശ്രീസ്വാമികളുടെ പ്രയത്നം ഇതിൽ അന്തർഭൂതമെന്നുവരുന്നു. സമ്പ്രദായം കാണിപ്പാൻ ഏതാനും താഴെ ഉദ്ധരിക്കാം; ഇതിലെ പദ്യത്തിനു തിരുവെൺപാ എന്നാണ് പേര്. പത്തധികാരങ്ങളിലായി ൨൧൨ പദ്യങ്ങൾ ഉണ്ട്.

(1) പൊതുവിലുപദേശം.

ആചാര്യൻ അനാചാര്യൻ ഇവരുടെ ലക്ഷണങ്ങളേയും, ഈ ശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള എല്ലാ അഭിപ്രായങ്ങളേയും സംഗ്രഹിച്ച സാമാന്യമായ ഉപദേശമായിപ്പറഞ്ഞതുകൊണ്ട് ഈ അധികാരത്തിനു പൊതുവിലുപദേശമെന്നു പറയുന്നു.

വെൺപാ ൧: വേതാകമപ്പുവുരിവീഴ്ചും കളാചനിലൈ
ആതാരവെർപ്പില പിടേകം-പോത-
ത്തിരുളിലെഴ്പാനുവെന തൊഴിവിലിമ്പ
ക്കരുണൈപൊഴിവാനെടുത്തകൈ.

ഈ പദ്യംകൊണ്ടു മഹാനായ ഗ്രന്ഥകാരൻ തന്റെ ആചാര്യപാദർ തനിക്ക് ആത്മോപദേശം ചെയ്യുപ്പോൾ ലക്ഷ്യം കാണിച്ച ശ്രീമത് കരപല്ലവത്തെ വാഴ്ത്തുകയാണ്.

അർത്ഥം:—വേതാകമപ്പുവുരി . . . നിലൈ=നടനരംഗം പലവിധ താളമേളങ്ങളും ഗീതകോലാഹലങ്ങളുംകൊണ്ടു കൊണ്ടുപിടിച്ച് കൊഴുത്തിരിക്കുന്ന സന്ദർഭം നടനപ്രധാനിയായ സൂത്രധാരൻവന്നു ചൂരലിനെ ഹസ്തതലത്തിൽ ചേർത്തമർത്തി "അഹോജയ" എന്ന ആശീർവചനം അരുളിയ ഉടൻ ശബ്ദതരളിതമായ വായുമണ്ഡലം നിശ്ശബ്ദമാക്കിതീർക്കുംപോലെ വേദാഗമങ്ങളിൽ വർണ്ണിതമായ അനേകം മതസമ്പ്രദായങ്ങളും അവയ്ക്കു യോജിച്ച ദൈവതങ്ങളും ഒന്നുചേർന്നു ചെയ്യുന്ന തിരക്കിനെ പെട്ടെന്നുനിർത്തി പരവസ്തുവിൽ ലക്ഷ്യം ചെയ്തിരിക്കുന്നതും; ആതാരവെപ്പിലപിടേകം—ആതാരവെപ്പു; യോഗികൾ പറയുന്ന ഷഡാധാരങ്ങളാകുന്ന പർവ്വതങ്ങളുടെ ശിരോമകുടം ആയതും, അതായതു യോഗലക്ഷ്യങ്ങൾക്ക് വിഷയമാകാതെ അതീതമായ ഒരു നിലയെക്കുറിക്കുന്നതും; പോതത്തിരുളിലെഴ്പാനു . . . ആത്മബോധത്തെ മറച്ച അജ്ഞാനാന്ധ്യത്തെ അകററാൻ ഉദയം ചെയ്ത സൂര്യനാകുന്നതും ആയ ഹസ്തം—സദ്ഗുരുവായ ശ്രീജ്ഞാനസംബന്ധസ്വാമികൾതന്നെ ഉപദേശിപ്പാനായി എടുത്ത കൈതലം.

എന്നതൊഴിവിലിമ്പക്കരുണൈ പൊഴിവാൻ—തൻെറ ജീവബോ
ധാശയത്തിൻെറ കൃപാനന്ദപീയൂഷവർഷം പൊഴിക്കുന്നതാകുന്നു.

വെൺപാ ൧൧ തന്നിഴപ്പൈയെന്നകററു ച്ചാതിപ്പാൻചക്കരവാം
മന്നുപെരുഞ്ചീയമതയാനൈ-തന്നടൈമേൽ,
ചോപ്പനത്തേതോൻറിത്തുടിപ്പററുക്കേവലമായ്
നിപ്പതുപോർ പരാനെനിൽ.

അർത്ഥം:—അതിതീവ്രാധികാരിയെന്നു വരികിലും ജ്ഞാനാചാ
ര്യനാലല്ലാതെ ജീവബോധനാശം ഭവിക്കയില്ല. ചക്കരുവാം....
തോൻറി=ജ്ഞാനാചാര്യനെ കൃപാമൂർത്തിയായ മഹാ സിംഹംപോ
ലെ ശിഷ്യനായ മദയാനക്കു തൻെറ പരിപൂർണ്ണപരിപാകം ഹേതു
വായിട്ട് പ്രപഞ്ചമായ സ്വപ്നത്തിൽതോന്നി (കണ്ടു) തുടിപ്പററ്...
പോർ-(ൽ) മദംപൊഴിയുന്ന ആനയുടെ സ്വപ്നത്തിൽ സിംഹത്തെ
കണ്ടിട്ട് അതിൻെറ മദഗർവ്വമെല്ലാം നശിച്ചു മൂർഛ അടഞ്ഞു നില്ക്കു
ന്നതുപോലെ ശിഷ്യനായ ആനയുടെ ബാഹ്യാന്തരത്തിലുള്ള ജീവ
ബോധം—ലൌകികബോധം—കിഞ്ചിജ്ഞത്വം എല്ലാം അററു കേ
വലം അരുളായി നില്ക്കുന്നതിനു പരാന് എനിൽ (ആ ബോധത്തി
നും) ബാഹ്യാന്തരമായ കൃപാകടാക്ഷം ഉണ്ടായില്ലെങ്കിൽ, തന്നിഴ
പ്പൈ....ചാതിപ്പാൻ=ഒരുവൻ സ്വകിഞ്ചിജ്ഞത്വംകൊണ്ടുമാത്രം
ശാസ്ത്രങ്ങൾ പഠിച്ച് അവയിൽ പറഞ്ഞപ്രകാരം അഭ്യസിച്ചു നിഷ്ഠ
യിൽ പ്രവേശിച്ച് ഈ ജീവബോധനാശം എങ്ങിനെ സാധിക്കും?
തീരെ സാധിക്കയില്ല. ഇത്യാദി.



## VI
## പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം

ബ്രഹ്മശ്രീ പരമഭട്ടാര ശ്രീചട്ടമ്പിസ്വാമി തിരുവടികൾ എറ
ണാകുളം സ്ത്രീസമാജപ്രവർത്തകന്മാരുടെ അപേക്ഷയനുസരിച്ചു ടി സ
മാജത്തിൽ വായിക്കുവാൻ തയ്യാറാക്കിയ ഒരു ഉപന്യാസത്തിൻെറ
സംക്ഷേപം ആണ് ഈ പ്രബന്ധം. സമ്പ്രദായം കാണിപ്പാൻ അ
തിൽനിന്നും കുറെ ഇവിടെ ഉദ്ധരിക്കാം.

മൂലപ്രകൃതിയും ബ്രഹ്മചൈതന്യവുമത്രേ സകല ചരാചരങ്ങളു
ടേയും മാതാപിതാക്കന്മാരായിരിക്കുന്നത്. ബ്രഹ്മസാന്നിദ്ധ്യംകൊ

ണ്ടു മൂലപ്രകൃതി ചേഷ്ടിച്ചു നിത്യപരമാണുക്കൾ തമ്മിൽ സംയോഗവിശ്ലേഷങ്ങൾ ഉണ്ടായി സൃഷ്ടിസ്ഥിതി സംഹാരങ്ങൾ സകലതും നിൎവ്വഹിച്ചുപോകുന്നു. പ്രപഞ്ചനിൎമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗം നിമിത്തമാണെന്നതു് 'അ' കാരരൂപംകൊണ്ടു നമുക്കു മനസ്സിലാക്കാം. "അ"കാരം ബ്രഹ്മമൂലപ്രകൃതി; ശിവശക്തികളുടെ സംയോഗംകൊണ്ടുണ്ടായ ശബ്ദമായിട്ടാണു് കല്പിച്ചിരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ പിന്നീടു വ്യവഹാരോചിതമായി ഉണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും, വാക്പ്രപഞ്ചവും, ഭാഷാപ്രപഞ്ചവും ആ ആദ്യ അകാരത്തിൽ നിന്നുതന്നെ ഉണ്ടായതാണു്. മിക്ക ഭാഷകളിലും ഈ അകാരം എഴുതുന്നതിൽ ഈ തത്വം അടക്കിയിട്ടുണ്ടു്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും അതിൽ മേൽപങ്കു് കീഴ്പങ്കു് എന്നു രണ്ടു ഭാഗങ്ങൾ ഉണ്ടു്. മേൽപങ്കു് അതായതു് ബ്രഹ്മത്തെ അതായതു പുല്ലിംഗത്തെ കുറിക്കുന്നതും, കീഴ്പങ്കു് മൂലപ്രകൃതിയെ അതായതു സ്ത്രീലിംഗത്തെക്കുറിക്കുന്നതുമാകുന്നു. ഈ രണ്ടുപങ്കും വെവ്വേറെ ഇരിക്കുന്ന അവസരത്തിൽ അവയ്ക്കു് ഈ ലിംഗവ്യത്യാസമോ വാക്യവാചകപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയോ ഇല്ല. അവയുടെ സംയോഗത്തിൽമാത്രമേ ഒരു പൂൎണ്ണശബ്ദവും ആയിതീൎന്നു മററു ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടുചേൎന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്തിൽ ഈ ആദ്യ "അ"കാരത്തിൽ അടങ്ങിയിരിക്കുന്ന ഇപ്പറഞ്ഞ തത്വം മറച്ചുവെച്ചു. അതിനുള്ള കാരണമെന്തെന്നാൽ ഓരോ ഭാഷയും പ്രൗഢാവസ്ഥയിൽ എത്തിയശേഷം അതിന്റെ യഥാൎത്ഥമൎമ്മസ്ഥാനം ഗോപ്യമായി വെക്കേണ്ടതായും അതറിഞ്ഞിട്ടു് കേവലം കാൎയ്യങ്ങളിൽ പ്രയോജനം ഇല്ലാത്തതായും വന്നുചേൎന്നുവെന്നുള്ള സംഗതിയാണു്.

സകല ഭാഷാപ്രപഞ്ചങ്ങൾക്കും ശിവശക്തിസൂചകമായ ആദ്യഅകാരത്തിന്റെ മേൽപങ്കും കീഴ്പങ്കും ആണും പെണ്ണുമായിരിക്കുന്നതുപോലെ എല്ലാ ജീവജാലങ്ങളുടേയും സൃഷ്ടിസ്ഥിതിസംഹാരകൎത്താക്കന്മാരായ മാതാപിതാക്കൾ ആണും പെണ്ണുമാണു്. ഇവരുടെ സംയോഗത്തിൽ ജീവജാലങ്ങൾ വൎദ്ധിക്കുകയും ഐകമത്യത്തിൽ നിലനില്ക്കുകയും, വിശ്ലേഷത്തിൽ പ്രജാവൎദ്ധനയില്ലാതിരിക്കുകയും ഭിന്നമതിയിൽ സമുദായനാശം നേരിടുകയും ചെയ്യുന്നു. ബ്രഹ്മസാന്നിദ്ധ്യം കൂടാതെ മൂലപ്രകൃതി ചേഷ്ടിക്കുവാൻ ശക്തിയില്ല എന്നതു് നോക്കു

മ്പോൾ സവ്വപ്രാധാന്യം ബ്രഹ്മത്തിനുതന്നെ നൽകാം. എങ്കിലും ബ്രഹ്മസാന്നിദ്ധ്യപ്രകടനത്തിനിടം അനുവദിച്ച്, സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നതു മൂലപ്രകൃതിയുടെ ചേഷ്ടാവിലാസം കൊണ്ടാകയാൽ ലോകദൃഷ്ട്യാ പ്രകൃതിക്കു പ്രാഥമ്യം നൽകേണ്ടിയിരിക്കുന്നു.

മൂലപ്രകൃതിയെ പ്രപഞ്ചസൃഷ്ടിക്കു പ്രേരിപ്പിക്കുന്നതു ബ്രഹ്മചൈതന്യമാണെന്നു പറഞ്ഞുവല്ലോ. എന്നാൽ ആ പ്രകൃതിസൃഷ്ടങ്ങളായ വസ്തുക്കൾ ബ്രഹ്മത്തിനു ലേശമെങ്കിലും അനുഭൂതിക്കും അവകാശത്തിനും ഉതകുന്നതോ, അവയിൽ ബ്രഹ്മത്തിന് ഒരു തല്പരതയും അഭിമാനവും ഉള്ളതോ അല്ലാത്തതും ആകുന്നു. സകലവും പ്രകൃതിക്കും അവയുടെ സന്താനങ്ങൾക്കും അനുഭവത്തിനുള്ളതാണ്. അതുപോലെ പുരുഷന്റെ സ്ഥിതിയും, പ്രയത്നവും തൽഫലവും ഒന്നും തനിക്കുള്ളതല്ല. എല്ലാം സ്ത്രീക്കും അവളുടെ സന്താനങ്ങൾക്കും ഉള്ളതാണ്. പരമാത്ഥത്തിൽ പുരുഷനും സ്ത്രീയും അന്യോന്യം ആശ്രയിക്കാതെ കഴിവില്ലെങ്കിലും പുരുഷന്റേതു സ്ത്രീയെ അപേക്ഷിച്ച് നോക്കുകയാണെങ്കിൽ ഒരു ഉദാസീനന്റെ നില മാത്രമാണ്. ബ്രഹ്മസാന്നിദ്ധ്യം മാത്രംകൊണ്ട് സവ്വപ്രപഞ്ചരചനക്ക് ആ മൂലശക്തിയെ ശക്തമാക്കി തീക്കുന്നതുപോലെ പുരുഷൻ സ്ത്രീക്ക് വശംവദനായിനിന്ന് ഓരോ പ്രപഞ്ചത്തെ സൃഷ്ടിച്ച് സംസാരചക്രം പ്രവത്തിപ്പിക്കുകമാത്രമാണ് ചെയ്യുന്നത്. അവൻ പ്രസവാദിക്ലേശാദികളും ഗൃഹഭരണാദികൃത്യഭാരങ്ങളും ഇല്ലാത്തവനും അവന്റെ ശരീരനിമ്മാണം അവയ്ക്കു പററാത്തതും ആണ്. കായ്യപ്രപഞ്ചത്തിൽ പുരുഷനെക്കാളധികം ക്ലേശവും ബുദ്ധിമുട്ടും ഉത്തരവാദിത്വവും സ്ത്രീക്കാകയാലും സമുദായവൃദ്ധിക്ഷയങ്ങൾക്കു സ്ത്രീയുടെ കായ്യഭരണം വാസ്തവത്തിൽ ഹേതുവായിരിക്കകൊണ്ടും അവൾക്കാണ് രണ്ടിലും പ്രാധാന്യമുള്ളത്. ഏതു് പാഴ്‌വേല ചെയ്തും, കാടുകയറിയും, നാട്ടോടിയും, തെണ്ടിത്തിരിഞ്ഞും സ്വന്തകടമ നിവ്വഹിച്ചു സ്വജനപരിരക്ഷചെയ്യേണ്ടതിന്നത്രേ പുരുഷന്മാരെ നിമ്മിച്ചിരിക്കുന്നത്. അവന്റെ ശരീരാവയവങ്ങൾ അവയ്ക്കു തക്കവയും ആണ്. എന്നാൽ സ്വഗൃഹങ്ങളിലിരുന്ന് ഇച്ഛാമാത്രശക്തിയാലും സാമത്ഥ്യംകൊണ്ടും അവരവക്കു വിഹിതമായിട്ടുള്ള കായ്യഭരണം ചെയ്തു ധമ്മനിഷ്ഠകൊണ്ടു സ്വഗൃഹപരിസരം മുതൽ ഭൂമിയൊട്ടുക്ക് ആജ്ഞാശക്തിയിൽ പെടുത്തി ഭരിക്കത്തക്കവണ്ണം നിപുണതയും അധികാരവും അവകാശവും സ്ത്രീ

ക്കാണ് കൊടുത്തിരിക്കുന്നത്. പുരുഷന്റെ സാക്ഷിത്വസഹായത്തിൽ സ്ത്രീ സർവ്വസ്വാതന്ത്ര്യയായ ത്രൈലോക്യനായികയും ആണ്. അല്ലാതെ മൂഢമതികൾ പറകയും ആചരിക്കയും ചെയ്യുംവണ്ണം "ന സ്ത്രീസ്വാതന്ത്ര്യമർഹതി" എന്നു കല്പിച്ചു കൂട്ടിലിട്ട കിളിയെപ്പോലെ അവളെ അജ്ഞയും അസ്വതന്ത്രയും ആയ അടിമയായും കേവലം പുത്രോല്പാദനത്തിനുള്ള ഒരു യന്ത്രമായും കരുതുകയും, പുരുഷൻ എന്തു തോന്ന്യാസവും കാണിക്കാമെന്നുള്ള ഗർവ്വോടുകൂടി സകല കാര്യവും ശരിയായി ഭരിക്കാൻ തനിക്കേ കെല്പുള്ളു എന്നു ശഠിക്കുകയും ചെയ്യുന്നതു തെററും ന്യായത്തിനും, ധർമ്മത്തിനും, കർമ്മത്തിനും ഏററവും വിരുദ്ധവുമാകുന്നു. ഇതിന്റെ അർത്ഥം ഇപ്പോൾ ഉദ്യോഗാദി രാജ്യഭരണകാര്യങ്ങൾ ചെയ്തുവരുന്ന പുരുഷന്മാർ സ്ത്രീകൾക്ക് ഇടം ഒഴിഞ്ഞു കൊടുത്തു ഗൃഹത്തിൽചെന്നു ശിശുക്കളെ പോററിവളത്തണമെന്നോ ഗൃഹത്തിലിരുന്ന് അന്യാദൃശമായ സ്വഭരണശക്തി ലോകമൊട്ടുക്കും വ്യാപിക്കേണ്ട സ്ത്രീകൾ ഗൃഹംവിട്ടു കെട്ടിഞെളിഞ്ഞു, രാജ്യകാര്യാദികൾ നടത്തുകയോ സഭകൂടി പ്രസംഗങ്ങൾ തട്ടിമൂളിക്കയോ ചെയ്യണമെന്നല്ല. അവരുടെ ഗൃഹം ഒരു ചെറിയ ലോകമായും അതിലെ അംഗങ്ങളെ ഭൂതലവാസികളായും ഉപമിക്കാം. ആ ഗൃഹത്തിൽ തന്റെ കൃത്യമറിഞ്ഞു ധർമ്മനിഷ്ഠമായി കാര്യഭരണം നടത്തി അവിടെയുള്ള സകല പരിപുഷ്ടിക്കും ക്ഷേമത്തിനും കാരണയായിത്തീരുന്ന നായികയാണ് ലോകൈകചക്രവർത്തിനി. അങ്ങിനെ എല്ലാക്കാര്യവും ഇരുന്നിടത്ത് ഇരുന്നു നടത്തുവാൻ ശേഷിയും ശേമുഷിയും അധികാരവും അവകാശവും സ്ത്രീക്കുണ്ടായിരിക്കയാലും അതിന്നു വേണ്ടുന്ന ഉപകരണങ്ങൾ സജ്ജമാക്കുന്നതിലേക്കു പുരുഷൻ കടപ്പെട്ടവനായിരിക്കയാലും സ്ത്രീക്കു തന്റെ വിധിവിഹിതമായിരിക്കുന്ന ഉത്തമധർമ്മം നടത്തുവാൻ വേഷമണിഞ്ഞു പുറപ്പെടുകയോ അതിനായി തനിക്കു സ്വദത്ത സ്ത്രീയാകനിമിത്തം പ്രകൃതി കല്പിച്ചിരിക്കുന്നതിൽ അധികം കായക്ലേശവും മനഃക്ലേശവും അനുഭവിക്കുകയൊ ചെയ്യേണ്ട ആവശ്യം ഒട്ടുംതന്നെയില്ല. .... .... .... .... "



# VII
# തമിഴകം

(N. B. ഈ ലേഖനം അഗസ്ത്യൻ എന്ന കൃതകനാമത്തിലാണ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. ഈ ലേഖനത്തിൽ അടങ്ങിയ ആശയങ്ങളിൽ പലതും ശ്രീസ്വാമി തിരുവടികളുടെ തിരുമുഖത്തുനിന്നും പലക്കും കേൾക്കാൻ ഇടവന്നിട്ടുള്ളതാണ്. പ്രാചീനമലയാളത്തിന്റെ ഒന്നാംഭാഗത്തിൽ അവിടവിടെയായി സൂചിപ്പിച്ചിട്ടുള്ളതും രണ്ടാംഭാഗത്തിൽ ചേക്കുമെന്നു പ്രസ്താവിച്ചിട്ടുള്ളതും ആയ പല പ്രാചീനചരിത്രരഹസ്യങ്ങളും ഈ നിബന്ധത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്. ആൎയ്യസംസ്കാരത്തേക്കാൾ എത്രയോ പ്രാചീനമാണ് ദ്രാവിഡസംസ്കാരം എന്ന് തെളിയിക്കുന്നതിന് ആധാരമായിരിക്കുന്ന തെളിവുകളാണ് ഇതിൽ പ്രാധാന്യത്തെ അൎഹിക്കുന്നത്. ദേശചരിത്രത്തിലും ഭാഷാചരിത്രത്തിലും കടന്നുകൂടിയിട്ടുള്ള പല പ്രമാദങ്ങൾക്കും ഈ പ്രബന്ധം ഒരു പരിഹാരമുണ്ടാക്കുമെന്നാണ് എന്റെ പ്രതീക്ഷ.)

"ദക്ഷിണഇൻഡ്യയുടെ തെക്കെ അററത്തുള്ള രാജ്യങ്ങൾക്കു തമിഴകം എന്നായിരുന്നു പേർ. ഈ ലേഖനം എഴുതുവാൻ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നതു മിക്കവാറും "തമിഴർ ആയിരത്തെണ്ണൂറ് വൎഷങ്ങൾക്കു മുൻപു" "Tamils Eighteen hundred years ago" എന്ന ഗ്രന്ഥത്തെയാണ്. ഏ. ഡി. 50-150 എന്നീ വൎഷങ്ങൾക്കു മദ്ധ്യേയുള്ള ചരിത്രകാലമാണ് ആ പുസ്തകത്തിൽ വിവരിച്ചിരിക്കുന്നത്. ഗംഗാനദിയുടെ മുഖത്തുള്ള താമ്രലിപ്തി (Tamraliple) എന്ന ദിക്കിൽനിന്നും വന്നു കുടികയറിപ്പാൎത്തവരിൽനിന്നുമായിരിക്കണം തമിഴർ എന്ന നാമം ഉണ്ടായതെന്നും മററും അതിൽ പറഞ്ഞിരിക്കുന്നു. ഇവർ വരുന്നതിനു മുൻപുതന്നെ ഇവിടെ ജനങ്ങൾ ഉണ്ടായിരിക്കയും സ്ഥലങ്ങൾക്കു പേർ വിളിക്കയും ചെയ്തിരിക്കുമെന്നു തീൎച്ചയാണ്. നാമാന്തരങ്ങൾ ഈ സ്ഥലത്തെക്കുറിക്കുന്നതായിക്കാണാത്തതിനാൽ "തമിഴകം" എന്നതിനെത്തന്നെ നമുക്കു സ്വീകരിക്കാം. ഈ പദത്തിന് ഇങ്ങിനെ അൎത്ഥം ഗ്രഹിച്ചിരിക്കുന്നു. തമിഴ്+അകം=തമിഴകം; മനോഹരമായ പ്രദേശം എന്നു താല്പൎയ്യം. ഇതുപോലെതന്നെ ദ്രാവിഡശബ്ദോ (നാമോ) ല്പത്തിയേക്കുറിച്ചും ഭിന്നാഭിപ്രായമുണ്ട്. തമിഴ് എന്ന പദം ദ്രേ

പ്പെട്ട് (തമിഴ്=തമിൾ=ദമിള=ദ്രവിള=ദ്രവിഡ) ദ്രാവിഡ എന്നായി ത്തീൎന്നു എന്നാണ് ചിലരുടെ വാദം. ആദ്യദ്രാവിഡന്മാരുടെ തി രിവിന്റെ ഇടമാകയാൽ തിരുവിടം എന്ന് ദേശനാമം ഉണ്ടാകുക യും അതു് ദ്രാവിഡമാകയും ചെയ്തുവെന്ന് ഒരു വിദ്വാൻ അഭിപ്രായ പ്പെട്ടിട്ടുണ്ട്. മിക്കവാറും ദേശനാമംതന്നെയാണ് ഭാഷക്കും ഇടാറു ള്ളതു്. ഇതിനെ (തമിഴ്) തമിഴകത്തെ ഭാഷയെന്നു പറയാം. ത മിഴ് സംസാരിക്കാത്ത നാട്ടിനേയും ദ്രാവിഡദേശത്തിലുൾപ്പെടുത്തീട്ടു ണ്ട്. തമിഴും മൂലദ്രാവിഡഭാഷയിൽനിന്നും ഉത്ഭവിച്ചതാണല്ലൊ. അപ്പോൾ തമിഴ് എന്ന പദം ദ്രാവിഡമായെന്നു പറയുന്നതിനേ ക്കാൾ തിരിവിടം ദ്രാവിഡമായെന്നു പറയുന്നതിലാണ് കൂടുതൽ ന്യാ യം കാണുന്നതു്. സ്ഥലത്തിന്റെ സ്ഥിതിയനുസരിച്ച ദേശനാമം ഉണ്ടാകണമെന്നുള്ള പ്രധാന ന്യായപ്രകാരം ഇങ്ങിനേയും ദ്രാവിഡ ശബ്ദത്തെപ്പററിപ്പറയാം. തിരു+ഇടം=തിരുയിടം_തിരുവിടം_തിരാ വിടം=ദ്രാവിടം. ഐശ്വൎയ്യമുള്ള അഴകുള്ള പ്രദേശം എന്നൎത്ഥം. ഇ പ്പോഴുള്ള ദ്രാവിഡഭാഷകൾക്കെല്ലാം അടിസ്ഥാനം മൂലദ്രാവിഡമാ ണല്ലൊ. തമിഴകത്തെ ഭാഷ (ഗ്രന്ഥഭാഷയായ ചെന്തമിഴ് വരും മുൻപു) നാടോടി (സംസാര) ഭാഷയായ കരിംതമിഴായിരിക്ക ണം. ഇതിനെ പരിഷ്കരിച്ചതായിരിക്കണം ഗ്രന്ഥഭാഷയായി തീ ൎന്നിരിക്കുന്നതു്. (ചെമ്മായനത്തമിഴ്) ചെന്തമിഴ്_ചൊ_ചെമ്മേ- അഴക്_ഇണക്കം. ചെവ്വൈ, ശുദ്ധം_തം+മൊഴി=തമ്മൊഴി എന്ന പദം ക്രമേണ തമിഴ് എന്നായിത്തീൎന്നുവെന്നു വേറൊരു വിദ്വാൻ അഭിപ്രായപ്പെട്ടിരിക്കുന്നതു്. ഹേ ബ്രാ എന്ന വിളിമൊഴിയാണ് എ മ്പിരാൻ (എമ്പ്രാൻ) ആയതെന്നു തെററായിപ്പറയുംപോലെ സ്വീ കാൎയ്യമായിത്തോന്നുന്നില്ല. ഇതിനേക്കാൾ തേൻ+മൊഴി=തെമ്മൊ ഴി തമിഴായി എന്നു പറയുന്നതാണ് ഭേദം. മുത്തമിഴിൽ (മുൻതമി ഴിൽ)നിന്നു കരിന്തമിഴ് ചെന്തമിഴ് എന്നിവയും കരിന്തമിഴിൽ നിന്നും മലയാളവും ഉണ്ടായി എന്നാണ് ഒരു പണ്ഡിതൻ അഭി പ്രായപ്പെടുന്നതു്. കരിന്തമിഴ് എന്നാൽ സംസ്കരിക്കാത്ത തമി ഴ് എന്നു താല്പൎയ്യം. മുത്തമിഴിൽനിന്നു ചെം (ശുദ്ധ) തമിഴുണ്ടായി എന്നു പറഞ്ഞപ്പോൾ അതു് (മുത്തമിഴ്) കരിന്തമിഴായിരിക്കണമ ല്ലൊ. ഒന്നിൽനിന്നുംതന്നെ രണ്ടു വിപരീതഗുണമുള്ളവ ഉണ്ടാകുന്നതാ ണോ എന്ന് സംശയിക്കുന്നു. അതിനാൽ മുത്ത (കരിന്ത)മിഴിൽനിന്ന്

ചെന്തമിഴ് ആദ്യമുണ്ടാകയും അതിൽ (കരിന്തമിഴിൽ) നിന്നുതന്നെ വളരെക്കാലം ചെന്നശേഷം മലയാളഭാഷ ഉൽഭവിക്കുകയും ചെയ്തതായിരിക്കണം. ചെന്തമിഴിനും മലയാളത്തിനും തമ്മിൽ സഹോദരഭാവവും കരിന്തമിഴിന്റെ പുത്രിസ്ഥാനവും ലഭ്യമായി.

മൂലദ്രാവിഡഭാഷാ എന്നൊന്നുണ്ടെന്നു പണ്ഡിതന്മാർ പറയുന്നതല്ലാതെ പ്രത്യക്ഷമായിട്ടില്ല. അതുകൊണ്ട് എല്ലാ ദ്രാവിഡഭാഷകളുടേയും മൂലം ഒന്നാണെന്നുമാത്രം വിചാരിക്കാം. ഇങ്ങിനെയാകുമ്പോൾ ലോകത്തുള്ള എല്ലാ ഭാഷകളും ഒരേ (ബീജ)ശബ്ദബ്രഹ്മത്തിൽ നിന്നും ഉത്ഭവിക്കുന്നതായി പറയാവുന്നതാണ്. ആയത് വേദാന്തികൾക്കായി വിട്ടേക്കാം.

തമിഴകത്തിന്റെ അതിർത്തികൾ വടക്കു തിരുപ്പതി, തെക്കു കന്യാകുമാരി, കിഴക്കു ബങ്കാൾ ഉൾക്കടൽ, പടിഞ്ഞാറ് അറബിക്കടൽ ഇവയാകുന്നു. ആയിരത്തെണ്ണൂറ് വർഷങ്ങൾക്കു മുൻപ് ഇവിടത്തെ ഭാഷ തമിഴായിരുന്നു. മലയാളഭാഷ അന്ന് ഉത്ഭവിച്ചിട്ടില്ല. മലയാളികൾ ആദ്യം പശ്ചിമപർവ്വതത്തിന്റെ കിഴക്കെ ഭാഗത്തു പാർത്തുവന്നിരുന്നു. അന്ന് മലയാളം പ്രത്യേകഭാഷയായിരിക്കയില്ല. പിന്നീട് അവർ പർവ്വതത്തിനു പടിഞ്ഞാറുള്ള പ്രദേശങ്ങളിൽ വന്നു താമസിച്ചശേഷം ക്രമേണ ഭാഷക്കും ആചാരമര്യാദകൾക്കും ചില സാരമായ മാററങ്ങൾ ഉണ്ടായിത്തുടങ്ങി. അന്ന് മലയടിപ്പിച്ച സമുദ്രമുണ്ടായിരിക്കയും സമുദ്രം പടിഞ്ഞാട്ടു മാറിയശേഷം ഉണ്ടായ ഭൂമിയിൽ ജനങ്ങൾ പാർത്തുതുടങ്ങി കേരളം എന്നു പേരിടുകയും ചെയ്തിരിക്കണം. ഇത്യാദി....

മലയാളത്തിലെ ചില സ്ഥാനമാനങ്ങൾ "സദ്ഗുരു" 2-ാം പുസ്തകം 427-ാം പേജ്.

ദ്രാവിഡമാഹാത്മ്യം— (എൻ. എം. ബി.) എന്നു പേരുവെച്ച "സദ്ഗുരു" 3-ാം പുസ്തകം 45-ാം പേജ്, 92-ാം പേജ് ഇവയും സ്വാമികളുടെ ആശയങ്ങളെ ഉപജീവിച്ചെഴുതിയിട്ടുള്ള പ്രബന്ധങ്ങളാണ്.

# സ്മരണകൾ. (1)

ശ്രീമത് പുത്തേഴത്തു നാരായണമേനോൻ, ബി. ഏ. ബി. എൽ.

(എന്റെ അപേക്ഷ അനുസരിച്ച് ഈ സ്മരണ എഴുതി അയച്ചു ടിയാനെക്കുറിച്ചു നീലകണ്ഠതീർത്ഥസ്വാമിചരിത്രസമുച്ചയത്തിൽ ഇങ്ങിനെ കാണുന്നു:—'സംഗതിവശാൽ കൊച്ചി ദിവാൻജി അവർകൾ ജാതിസ്നേഹവശംവദതയാൽ തന്റെ കീഴ്പടിയിൽ ഇരുന്ന ഒരു ക്രിസ്ത്യാനെ ആ സ്ഥാനത്തു പ്രതിഷ്ഠിച്ച നയം പിടിക്കായ്കകൊണ്ടു ഡിസ്ട്രിക്ട് മജിസ്ട്രേട്ടുപണി രാജികൊടുത്തു ചീഫ്കോടതി വക്കീലായി പ്രവേശിച്ച ധീരാഗ്രഗണ്യനും ഗുണജ്ഞമൌലിയുമായിരുന്ന പുത്തേഴത്തു നാരായണമേനോൻ ബി. ഏ. ബി. എൽ. അവർകളുടെ വസതിയിൽ എത്തി താമസിച്ചു. ഇദ്ദേഹം സ്വാമിദർശനം പ്രാർത്ഥിച്ചും 'പരമവിശുദ്ധബോധ' പ്രഭൃതികൾ മുഖാന്തിരം അപേക്ഷിച്ചു കാത്തും ഇരിക്കയായിരുന്നു. അവിടെ ഉണ്ടായ വാസസൌകര്യം നിമിത്തം പരമപൂജ്യപാദശ്രീസ്വാമി തിരുവടികളുമായി ആ ടൌണിൽ അഞ്ചാറുദിവസം കഴിക്കാൻ ഇടയായി. ഒടുവിൽ മിസ്റ്റർ മേനവന്റെ അപേക്ഷകളെ അനുപദം നിറവേററി സന്തുഷ്ടി നൽകി.)

എറണാകുളം,
11-7-09.

ശ്രീയുത്

പറവൂർ കെ. ഗോപാലപിള്ള അവർകൾക്ക്.

മാന്യമിത്രമേ,

ചട്ടമ്പിസ്വാമി തിരുവടികളെ സംബന്ധിച്ച് എന്റെ ഓർമ്മയിൽ ഇരിക്കുന്ന എല്ലാ സംഗതികളും രേഖപ്പെടുത്തുന്നതായാൽ ആയതു് എന്റെ ജീവചരിത്രത്തിന്റെ ഒരു പ്രധാന ഭാഗമായി തീരും. അതു നിങ്ങളുടെ ഉൽകൃഷ്ടഗ്രന്ഥത്തെ അപേക്ഷിച്ച് അപ്രകൃതവും അനുചിതവും ആയിതീരുന്നതാണല്ലോ. എങ്കിലും നിങ്ങളുടെ പ്രേരണ അനുസരിച്ചും സ്വാമി തിരുവടികൾ ഇന്നും ജീവിച്ചിരിക്കുന്നു എന്നു തോന്നത്തക്കവണ്ണം എന്റെ മനസ്സിൽ ഉറച്ചുകിടക്കുന്ന ഭക്തിബഹുമാനം എന്നിവയെ അല്പമായെങ്കിലും വെളിപ്പെടുത്താമെന്ന ആഗ്രഹത്തെ മുൻനിർത്തിയും ചില സംഗതികൾമാത്രം താഴെ ചേർക്കുന്നു.

സ്വാമികളുടെ തിരുനാമം എന്റെ ബാല്യംമുതൽക്കു തന്നെ ഞാൻ കേട്ടറിഞ്ഞിട്ടുണ്ടു്. കുറച്ചു പ്രായം ചെന്നപ്പോൾ അദ്ദേഹത്തിനെ ദർശനം ചെയ്യേണമെന്ന ആഗ്രഹം ജനിച്ചു. ഈ ആഗ്ര

ഹം ഉണ്ടായി തീരുവാൻ മറ്റൊരു കാരണംകൂടിയുണ്ട്. സ്വാമികളുടെ പ്രധാന ശിഷ്യനായിരുന്ന നീലകണ്ഠതീർത്ഥപാദർ തിരുവടികളെ ഞാൻ വിദ്യാർത്ഥിയായിരുന്ന കാലത്തു നല്ലവണ്ണം അറിയും. അദ്ദേഹം സ്കൂൾ വിട്ടുപോയശേഷം അദ്ദേഹത്തിനെ കുറെ കാലത്തേക്കു കണ്ടിട്ടില്ല. ഒരു സന്ദർഭത്തിൽ അദ്ദേഹത്തിനെ സംബന്ധിച്ചു വേറെ ചിലരുമായി ഉണ്ടായ സംഭാഷണത്തിൽനിന്ന് അദ്ദേഹം ഇംഗ്ലീഷുപഠിപ്പുവിട്ടു എന്നും സംസ്കൃതത്തിൽ ഒരു മഹാ വിദ്വാനായി തീർന്നു എന്നും ചട്ടമ്പിസ്വാമികളുടെ ശിഷ്യനായി സന്യാസാശ്രമം സ്വീകരിച്ചിരിക്കുന്നു എന്നും അറിവായി. അദ്ദേഹത്തിനേയും ചട്ടമ്പിസ്വാമികളേയും രണ്ടു പേരേയും കാണേണമെന്ന് തീവ്രമായ ആഗ്രഹം ഉണ്ടായിതീരുകയും ചെയ്തു. അവസരം പ്രതീക്ഷിച്ചിരുന്നു.

കാലം കുറച്ച് കഴിഞ്ഞു—ചട്ടമ്പിസ്വാമികൾ എഴുന്നെള്ളിയിട്ടുണ്ടെന്നും അദ്ദേഹം ചോപ്പിള്ളിൽ എന്ന വീട്ടിൽ താമസിക്കുന്നു എന്നും ഒരു ദിവസം ഒരു സ്നേഹിതൻ പറഞ്ഞറിഞ്ഞു. ചോപ്പിള്ളി എന്നാൽ എറണാകുളത്തുള്ള ഒരു മാന്യനായർ തറവാടാണ്. സ്വാമികൾ എഴുന്നെള്ളിയിട്ടുണ്ടെന്നു കേട്ടു ഞാൻ ആ വീട്ടിലേക്കു ചെന്നു. ആ വീട്ടിൽ നാലുകെട്ടിൽ ഒരു ഭാഗത്തു മെത്തപ്പായ വിരിച്ചിട്ടുണ്ട്. അതിൽ ഒരു കരിമ്പടം വിരിച്ചു തലണയുംവച്ച് ഒരാൾ മലർന്നു തല അങ്ങോട്ടും ഇങ്ങോട്ടും ആട്ടി കിടക്കുന്നു. ആൾ ദൃഢകായനാണ്. താടിയും തലയും നീട്ടിയിട്ടുണ്ട്. എടത്തു കയ്യിന്റെ ചെറുവിരലിന്റെ നഖം വളത്തിയിട്ടുണ്ട്. നനച്ച് ഉണക്കിയ ഒരു ജഗന്നാഥൻമുണ്ടു ഉടുത്തിട്ടുണ്ട്. അതുപോലെ ഒരു മുണ്ടു പുതച്ചിട്ടും ഉണ്ട്. ഇപ്രകാരമിരിക്കുന്ന ഒരു മൂത്ത നായരെയാണു ഞാൻ കണ്ടതു്. ആ കിടക്കുന്നതാണു ചട്ടമ്പിസ്വാമി എന്ന് ആ വീട്ടിലെ ഒരാൾ പറഞ്ഞു. എന്നെ സ്വാമികളുമായി പരിചയപ്പെടുത്തി. സ്വാമികൾ എഴുനീററിരുന്നു. കുറെ കാലമായി സ്വാമികളെ ദർശനം ചെയ്യുവാൻ ഞാൻ ആഗ്രഹിക്കുന്നു എന്നും എന്റെ ആഗ്രഹം സാധിച്ചതിൽ എനിക്കു വളരെ കൃതാർത്ഥത ഉണ്ടെന്നും, സ്വാമികളെ അറിയിച്ചു. കാണേണ്ടാവശ്യം പ്രത്യേകിച്ച് എന്താണെന്നു സ്വാമികൾ ചോദിച്ചു. ഇനിക്കു അറിഞ്ഞുകൂടാ സ്വാമികൾതന്നെ തീർച്ചപ്പെടുത്തേണമെന്നു ഞാനും പറഞ്ഞു. അതു കേട്ടതും സ്വാമികൾ കുറച്ചുനേരം ഒന്നും മിണ്ടാതിരുന്നു. വീണ്ടും സംഭാഷണം തുടങ്ങുവാൻ ആരംഭിച്ചപ്പോഴെക്കും ചിലർ അവിടെ വന്നുകൂടി. സംഭാഷണവിഷയം മാറി. എ

ല്ലാവരുംകൂടി നടന്ന സംഭാഷണത്തിൽ "അഹിംസ" എന്ന വിഷയത്തെപ്പററി സ്വാമികൾ കുറെ വിസ്തരിച്ചു പറയുകയുണ്ടായി. ഗൌരവമായ വിഷയത്തെ വളരെ ലളിതമായ രീതിയിൽ പ്രതിപാദിച്ചു. എനിക്കു സ്വാമികളെ സംബന്ധിച്ച് അത്യധികം ഭക്തിയും ബഹുമാനവും ഉണ്ടായി തീൎന്നു.

"കെയൂരാണി ന ഭൂഷയന്തി പുരുഷം ഹാരാ ന ചന്ദ്രോജ്വലാ
നസ്നാനന്നവിലേപനം ന കുസുമന്നാലംകൃതാമൂൎദ്ധജാഃ
വാണ്യേകാ സമലങ്കരോതിപുരുഷംയാ സംസ്കൃതാധാൎയ്യതെ
ക്ഷീയന്തെഖലു ഭൂഷണാനിസതതം വാഗ്ഭൂഷണം ഭൂഷണം".

എന്ന ശ്ലോകമാണ് എനിക്ക് ഓൎമ്മവന്നതു്.

സ്വാമികൾ നാലഞ്ചുദിവസംകൂടി എറണാകുളത്തു താമസിച്ചു. എല്ലാ ദിവസവും വൈകുന്നേരം ഞാൻ സ്വാമികളുടെ വാസസ്ഥലത്തു ചെന്നു ഓരോ വിഷയങ്ങളെ സംബന്ധിച്ചു സംഭാഷണം ചെയ്യും. പുറമെ പലരും വന്നുകൂടും. അവരും സ്വാമികളോടു ഓരോ ചോദ്യങ്ങൾ ചെയ്യും. ഏതു ചോദ്യമായിരുന്നാലും സ്വാമികൾ സമാധാനം പറയും. വിശദമായും യുക്തിയുക്തമായും ഏതു വിഷയവും പറഞ്ഞു മനസ്സിലാക്കുവാൻ സ്വാമികൾക്കുള്ള സാമൎത്ഥ്യം അപൂൎവ്വം ചിലരിൽ മാത്രമെ ഞാൻ കണ്ടിട്ടുള്ളു. സ്വാമികൾ യാത്ര പുറപ്പെടുമ്പോൾ ഞാനുംകൂടെയുണ്ട്. ഇനി ഞാൻ എന്താണു ചെയ്യേണ്ടതു് എന്നു സ്വാമികളോടു ചോദിച്ചു. കൊള്ളാമെന്നു പറഞ്ഞു് "ക്രിസ്തുമതഖണ്ഡനം" എന്ന ഒരു പുസ്തകം എനിക്കു തന്നു. ഇനി വരുമ്പോഴക്കും അതു വായിച്ചു മനസ്സിലാക്കണമെന്നു ആജ്ഞാപിച്ചു തല്ക്കാലം തമ്മിൽ പിരിയുകയും ചെയ്തു. ആ ഗ്രന്ഥം ഞാൻ ഒന്നിലധികം തവണ വായിച്ചു. കാൎയ്യം എനിക്കു മനസ്സിലാകുന്നുണ്ട്. ആ കപ്പാടെ വിഷയത്തെ സംബന്ധിച്ചു ശരിയായ ധാരണ എൻെറ ഉള്ളിൽ പെടുന്നില്ല. സ്വാമികളെ കണ്ടു വിഷയം വിസ്തരിച്ച് ധരിക്കമാറാക്കാമെന്നു കരുതി അദ്ദേഹത്തിൻെറ ദൎശനസിദ്ധി പ്രാൎത്ഥിച്ചിരുന്നു.

ഒരു ദിവസം എറണാകുളത്തു തീബോട്ടു വന്നടുക്കുന്ന സ്ഥലത്തിനു സമീപം ഞാൻ നില്ക്കുകയായിരുന്നു. സമയം വൈകുന്നേരം ഏകദേശം ആറുമണിയാണ്. ഞാൻ നിന്നിരുന്ന സ്ഥലത്തുനിന്നു അല്പം ദൂരത്തായി കാവിവസ്ത്രം ധരിച്ച് ഒരാൾ നില്ക്കുന്നു. കാഴ്ചയിൽ ഒരു മഹാനാണെന്ന് എനിക്കു തോന്നി. അടുത്തുചെന്നു വിവരം

ചോദിച്ചപ്പോൾ നീലകണ്ഠതീർത്ഥപാദർസ്വാമികളാണെന്നറിഞ്ഞു. എന്നെ സംബന്ധിച്ച് അദ്ദേഹം ഇങ്ങോട്ടും ചോദിച്ചു. രണ്ടു പേരുടേയും ശരീരാകൃതി മാറിയിരിക്കുന്നു. എന്നാൽ വിദ്യാർത്ഥികളായിരുന്ന കാലത്തെ സ്മരണകൾ രണ്ടുപേക്കും ഉണ്ടായി. സ്വാമികളെ ഞാൻ ക്ഷണിച്ച് എന്റെ വസതിയിലേക്കു കൂട്ടിക്കൊണ്ടുപോയി. എന്റെകൂടെ രണ്ടു ദിവസം താമസിച്ചു. ആ ദിവസങ്ങളിൽ ആത്മീയങ്ങളായ പല വിഷയങ്ങളെ സംബന്ധിച്ച് സംഭാഷണം ഉണ്ടായി. കാഴ്ചയിൽ അടുത്തു ചെല്ലുവാൻ ആരും ശങ്കിക്കും. ശബ്ദംതന്നെ സാധാരണയിൽ കുറെ ഉച്ചത്തിലാണ്. എന്നാൽ പരിശുദ്ധമായ ഹൃദയം. അപാരമായ പാണ്ഡിത്യം. ഇങ്ങിനെ രണ്ട് അലങ്കാരങ്ങൾ അദ്ദേഹത്തിനു വളരെ ഭൂഷണങ്ങളായിരുന്നു. വിഷയങ്ങൾ നശിച്ചു പോകുന്നവയെന്നും ഗുരുകാരുണ്യം ലഭിച്ച് വിവേകം ഉണ്ടായി ക്രമേണ വിഷയനിവൃത്തി വരുത്തി ഈശ്വരധ്യാനംതന്നെ ചെയ്യേണമെന്നുമാണു സ്വാമികൾ എന്റെ മനസ്സിൽ പെടുത്തിയതു്.

തീർത്ഥപാദർസ്വാമികൾ യാത്രപുറപ്പെടുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്ന അവസരത്തിൽ ചട്ടമ്പിസ്വാമികൾ ചോപ്പിള്ളി വീട്ടിൽ എഴുന്നെള്ളിയിട്ടുണ്ടെന്ന് അറിവായി. വിവരം കേട്ടതും എന്തൊ സഹിപ്പാൻ പാടില്ലാത്ത ഒരു വികാരം മുഖത്ത് സ്ഫുരിച്ചു. തിരുവടികളെ ദർശനം ചെയ്തുവരാമെന്നു പറഞ്ഞ് ആൾ ഓടികഴിഞ്ഞു. ഞാനും ഒരുമിച്ചു ചെന്നു. ഞങ്ങൾ ചെല്ലുമ്പോൾ ചട്ടമ്പിസ്വാമികൾ ചോപ്പിള്ളിവീട്ടിൽ തെക്കെ വരാന്തയിൽ നിൽക്കുന്നു. അവിടെവെച്ച് അവർ തമ്മിൽകൂടി കാണുവാൻ യാതൊരു ഏർപ്പാടും മുൻകൂട്ടി ചെയ്തിരുന്നില്ലെന്ന് എനിക്ക് അറിയാം. എന്നാൽ സ്വാമികൾ വരാന്തയിൽ നിൽക്കുന്നതു കണ്ടപ്പോൾ തീർത്ഥപാദർസ്വാമികളുടെ വരവു കാത്തുനിൽക്കുകയായിരുന്നു എന്നെനിക്കു തോന്നി. തിരുവടിളെ കണ്ടതും തീർത്ഥപാദർസ്വാമികളാകട്ടെ താൻ കാലുകളിൽ ഇട്ടിരുന്ന രണ്ടു മെതിയടികളും ദൂരെ മാററിവെച്ച് ഉത്തരീയം അരയിൽ കെട്ടി തൃപ്പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. അല്പനേരം കഴിഞ്ഞു് ചട്ടമ്പിസ്വാമികൾ തന്റെ കൈകൾകൊണ്ടു തീർത്ഥപാദർസ്വാമികളുടെ ശിരസ്സിൽ അനുഗ്രഹിച്ചു പിടിച്ച് എഴുന്നേല്പിക്കുകയും ചെയ്തു. രണ്ടു പേരുടേയും കണ്ണുകളിൽ ജലം നിറഞ്ഞു ഒഴുകു

ന്നു. തീർത്ഥപാദർസ്വാമികൾ അല്പം ദൂരത്തായി തന്റെ രണ്ടു കൈകളും കെട്ടിനിന്നു. ആ നില കാണേണ്ടതാണ്. ഗുരുശിഷ്യന്മാർ തമ്മിലുള്ള ബന്ധത്തിന്റെ ഗൌരവം അന്നാണ് എന്റെ മനസ്സിൽ പെട്ടതു്.

"ഗുകാരസ്ത്വന്ധകാരോഽർത്ഥാ
രുകാരസ്തു നിരോധകഃ
അന്ധകാര നിരോധിത്വാത്
ഗുരുരിത്യഭിധീയതെ." എന്ന ആപ്തവചനത്തിന്റെ സാരം ഇന്നത്തെ ഗുരുനാഥന്മാരാകട്ടെ വിദ്യാർത്ഥികളാകട്ടെ അറിഞ്ഞിട്ടുണ്ടോ?

രണ്ടുപേരും തമ്മിൽ അല്പനേരം കുശലപ്രശ്നം ചെയ്തശേഷം ഞാൻ ഒരുമിച്ച് അവർ എന്റെ വീട്ടിലേക്കു പോന്നു. വഴിയിൽവച്ചു പുസ്തകം വായിച്ചോ എന്നു ചട്ടമ്പിസ്വാമികൾ എന്നോടു ചോദിച്ചു. "ക്രിസ്തുമതഖണ്ഡനം" എന്ന പുസ്തകത്തെ പററിയാണ് സ്വാമികൾ ചോദിച്ചതു്. വായിച്ചു, വിഷയം എനിക്കു മനസ്സിൽ പെട്ടന്നില്ലെന്നു താൻ മറുവടി പറഞ്ഞു. ഇനിയും വായിക്കണം അപ്പോൾ പെട്ടമെന്നു സ്വാമികളും പറഞ്ഞു. തീർത്ഥപാദസ്വാമികൾ അവിടുത്തെ ദശനം ചെയ്യുന്നതിന്നായി വരുന്നുണ്ടെന്ന് അവിടെക്കു മുൻകൂട്ടി അറിയുമൊ എന്നു ഞാൻ ചോദിച്ചു. അറിയുമെന്നു മറുവടി പറഞ്ഞു. എങ്ങിനെ അറിയുമെന്നു ചോദിച്ചപ്പോൾ "ഉൾക്കണ്ണു" കൊണ്ടു് അറിയാമല്ലൊ എന്നു മറുവടി പറഞ്ഞു. സംഭാഷണം ആ വിഷയത്തെ സംബന്ധിച്ചായി. ആ സംഗതിയെ സംബന്ധിച്ചു പല കാര്യങ്ങളും പറഞ്ഞകൂട്ടത്തിൽ വളരെ ദൂരത്തിരിക്കുന്ന ഒരാളുടെ രോഗംകൂടി യാതൊരു ഔഷധവും സേവിപ്പിക്കാതെ സങ്കല്പം കൊണ്ടു ശമിപ്പിക്കുവാൻ തനിക്കു സാധിക്കുമെന്നു പറഞ്ഞു. അക്കാലത്തു എന്നെ ഒരു ഉദരരോഗം ബാധിച്ചിരുന്നു. അതിന്നു ചില ചികിത്സകളും ചെയ്തിരുന്നു. അകലത്തിരിക്കുന്നാളുടെ രോഗം ശമിപ്പിക്കാമെങ്കിൽ അടുത്തിരിക്കുന്ന എന്റെ രോഗത്തിന്നു ശമനമുണ്ടാക്കി തന്നാൽ കൊള്ളാമെന്നു ഞാൻ പറഞ്ഞു. തീർത്ഥർ അതു ഭേദപ്പെടുത്തിയിട്ടു പോയാൽ മതി എന്നു കല്പന കൊടുത്തു. മൂന്നു ദിവസംകൂടി തീർത്ഥപാദർസ്വാമികൾ താമസിച്ചു. എല്ലാ ചികിത്സയും മരുന്നുകളും നിർത്തി. എന്റെ രോഗത്തെ സംബന്ധിച്ചു ചെയ്യേണ്ട

തായി ചിലതു എനിക്ക് ഉപദേശിച്ചുതന്നു. മൂന്നു ദിവസംകൊണ്ടു ഒരു മാതിരി സമാധാനം കിട്ടി. ആ ഉപദേശം ഇന്നും ഞാൻ അനുഷ്ഠിക്കുന്നു. ആയതു തുടങ്ങിയ മുതൽ നാളതുവരെ ഉദരരോഗം എന്നെ ബാധിച്ചിട്ടില്ല.

തീൎത്ഥപാദർസ്വാമികൾ യാത്രയായി ചോറ്റാനിക്കരയിൽ ചെന്ന് സ്വാമി തിരുവടികളെ നമസ്കാരം ചെയ്തിട്ടാണ് പിരിഞ്ഞുപോയത്. ഞാൻ അവിടെ കുറെ താമസിച്ചു. അപ്പോൾ "വേദാധികാരനിരൂപണം" എന്ന പുസ്തകം ഒരു പ്രതി എനിക്കു തരികയും അതു വായിക്കുവാൻ ആജ്ഞാപിക്കുകയും ചെയ്തു. അക്കാലം മുതൽക്കു തീൎത്ഥപാദർസ്വാമികൾ എറണാകുളത്ത് എഴുന്നള്ളിയാൽ എന്റെ ഒരുമിച്ചാണ് അധികവും താമസിക്കാറുള്ളതു്. ചട്ടമ്പിസ്വാമികൾ എറണാകുളത്തു താമസിക്കുന്ന കാലത്തു സാമാന്യമായി എല്ലാ ദിവസവും ഞാൻ അദ്ദേഹത്തിനെ ദൎശനം ചെയ്യും. മിക്ക ദിവസങ്ങളിലും സ്വാമികൾ എന്റെ വസതിയിൽതന്നെ വരും. തീൎത്ഥപാദസ്വാമികൾ ആദ്യമായി നാലഞ്ചു ദിവസം ഞാൻ ഒരുമിച്ചു താമസിച്ച് യാത്ര പോയശേഷം ചട്ടമ്പിസ്വാമികൾ എറണാകുളത്തു രണ്ടു മാസത്തോളം താമസിച്ചു. അക്കാലത്തു എനിക്കു പറഞ്ഞുതന്നിട്ടുള്ള സംഗതികൾ—മന്ത്രശാസ്ത്രം, ഭഗവതിസേവ, ശ്രീവിദ്യ, ശ്രീചക്രം എന്നീ വിഷയങ്ങളെ സംബന്ധിച്ചായിരുന്നു. കേരളത്തിൽ ഒരു കാലത്തു മന്ത്രശാസ്ത്രത്തിലും തന്ത്രശാസ്ത്രത്തിലും വിദഗ്ദ്ധന്മാരായി പല നായന്മാരും ഉണ്ടായിരുന്നുവെന്നും അതിനാൽ പരദേശങ്ങളിൽ നായരെ മന്ത്രവാദിയെന്നു ധരിച്ചിരുന്നുവെന്നും, മുൻകാലങ്ങളിൽ ഉത്തമരീതിയിൽ ഭഗവതിസേവ, ഗണപതിഹോമം എന്നിങ്ങനെ പല ആരാധനകളും മാന്യനായർതറവാട്ടുകളിൽ നടത്തിയിരുന്നു എന്നും അപ്രകാരം നടത്തിവന്നിരുന്നതിനാൽ നായന്മാർ വളരെ ഉന്നതസ്ഥിതിയിൽ ഇരുന്നിരുന്നു എന്നും ആ ഏൎപ്പാടുകൾ എല്ലാം അന്ധവിശ്വാസങ്ങൾ എന്ന നിലയിൽ അസ്തമിച്ചുപോയിരിക്കുന്നു എന്നും മററും വളരെ പരിതാപത്തോടുകൂടി സ്വാമികൾ പറഞ്ഞിട്ടുണ്ട്.

എന്റെ ജനനി മരിച്ച പിണ്ഡം ഒരു കൎക്കടകമാസത്തിൽ കറുത്ത വാവുനാളാണു വന്നുകൂടിയതു്. അതികഠിനമായ മഴയുടെ ശല്യംകൊണ്ടു അടിയന്തരം വേണ്ടതുപോലെ കഴിച്ചുകൂട്ടുവാൻ വളരെ ബുദ്ധിമുട്ടുണ്ടായി. ജനനി മരിക്കുന്നതിന്നു ഒരു മാസം മുമ്പു സ്വാ

മികൾ എറണാകുളത്തു വന്നപ്പോൾ. പതിവുപോലെ എല്ലാ ദിവസവും എന്റെ വസതിയിൽ എഴുന്നെള്ളും. എന്റെ ജനനിയെ സംബന്ധിച്ച് എനിക്കുണ്ടായിരുന്ന ഭക്തി സ്വാമികൾ ധരിച്ചു. ഈശ്വരൻ കല്പിച്ചുകൊടുത്ത ആയുസ്സ് ക്രമേണ ക്ഷയിക്കുക എന്നല്ലാതെ ജനനിക്കു യതൊരു രോഗവും ഉണ്ടായിരുന്നില്ല. മരിച്ചകാലത്ത് എന്റെ അമ്മക്കു എഴുപത്തിമൂന്നു വയസ്സാണ്. അമ്മക്കു വേണ്ടി അവരുടെ അവസാന കാലത്തു താൻ ചെയ്യേണ്ടത് എല്ലാം സ്വാമികളുടെ ഉപദേശപ്രകാരമാണു നിർവ്വഹിച്ചതു്. മരിക്കുന്നതിനു് അര മണിക്കൂറു മുമ്പു സ്വാമികളും അദ്ദേഹത്തിനെ ദർശനം ചെയ്യുന്നതിന്നായി എറണാകുളത്തു വന്നിരുന്ന നാലഞ്ചു സന്യാസിമാരുംകൂടി എന്റെ വീട്ടിൽ വന്നു് എന്റെ അമ്മയേയും എന്നേയും അനുഗ്രഹിച്ചു. അവർ പുറത്തിറങ്ങി അല്പനേരം കഴിഞ്ഞു് അമ്മ ഇഹലോകവാസം വിടുകയും ചെയ്തു. അപ്പോഴും മഴ കഠിനമായി വർഷിക്കുന്നുണ്ടു്. സംസ്കാരം ചെയ്യുന്നതിന്നു പുര കെട്ടണമെന്നു കൂടിയിരുന്നവർ പറഞ്ഞു. എന്താ വേണ്ടതു് എന്നു് സ്വാമികളോടു ചോദിപ്പാൻ ആളെ അയച്ചു. "അങ്ങിനെ വേണമൊ? സമയത്തിന്നു മഴ നിൽക്കു"മെന്ന് പറഞ്ഞയച്ചു. ആ തിരുമൊഴി അനുസരിച്ച് സംസ്കാരത്തിന്നു വേണ്ടതെല്ലാം തയ്യാറാക്കിയപ്പോഴക്കും മഴ മാറിനിന്നു. സംസ്കാരം മുഴുവനും കഴിഞ്ഞു് ആളുകൾ പിരിഞ്ഞു് കുറച്ചു കഴിഞ്ഞപ്പോൾ മഴ വീണ്ടും തുടങ്ങി. ആ മഴ വൎദ്ധിച്ചു പിണ്ഡദിവസം കഴിയുന്നശല്യം ഉണ്ടാക്കിത്തീൎക്കുമെന്ന മട്ടിലായി. പിണ്ഡദിവസത്തിന്റെ തലേദിവസം വൈകുന്നേരം സ്വാമികൾ എഴുന്നെള്ളി. അടിയന്തരം കഴിച്ചുകൂട്ടുവാൻ വളരെ കഷ്ടപ്പാടായിരിക്കുന്നു. പ്രത്യേകിച്ചു സാധുക്കൾക്കു ഭക്ഷണം കൊടുത്തയപ്പാൻ ഞാൻ ചെയ്തിരിക്കുന്ന ഏൎപ്പാടുകൾ വ്യൎത്ഥമാകുമെന്നു തോന്നുന്നു. അടിയന്തരം കഴിയുന്നതുവരെ മഴ മാറിനിൽക്കണം. അല്ലെങ്കിൽ ഇനി എന്റെ ഈശ്വരസേവകൾ എല്ലാം നിൎത്തുമെന്നു ഞാൻ സ്വാമിയോടു പറഞ്ഞു. "അയ്യൊ—അങ്ങിനെ പറയാമൊ? ഈശ്വരനോടു മനഃപൂൎവ്വം പ്രാൎത്ഥിക്കണ"മെന്നു സ്വാമികൾ പറഞ്ഞു. താമസിയാതെ പിരിയുകയും ചെയ്തു. രാത്രി എട്ടു മണിയായപ്പോഴക്കും മഴ മാറിത്തുടങ്ങി. പിറ്റെ ദിവസം നേരം വെളുത്തതോടുകൂടി മഴ തീരെ മാറി. കാലത്തു സ്വാമികൾ എഴുന്നെള്ളി. എന്നെ കണ്ടതും "അല്ലാ പാറിച്ചു

ല്ലോ—ഈശ്വരനോടു കോപിക്കരുതെ. അദ്ദേഹം പരമകാരുണികനാണെന്ന് ഓൎമ്മയിരിക്കട്ടെ" എന്നു പറഞ്ഞു. അടിയന്തരം മുഴുവനും നടത്തി, പാത്രങ്ങൾ കഴുകി എല്ലാവരും വിശ്രമിക്കുന്നതിനുള്ള സമയമായതു വൈകുന്നേരം ഏകദേശം നാലു മണിയ്ക്കാണ്. എല്ലാവരും വിശ്രമം തുടങ്ങി ഏകദേശം ഒരു മണിക്കൂറു കഴിഞ്ഞപ്പോൾ വീണ്ടും മഴ തുടങ്ങി. അതു് ഒന്നിൽ അധികം മാസം തുടൎച്ചയായി നില്ക്കുകയും ചെയ്തു. അന്നു കാലത്തു സ്വാമികൾ എഴുന്നെള്ളിയപ്പോൾ അമ്മയെ സംബന്ധിച്ച് താൻ മേലാൽ ചെയ്യേണ്ടത് എന്താണെന്നു ചോദിച്ചു. എല്ലാ ക്രിയകളും അന്നുതന്നെ വീടണമെന്നു ചിലരും നാല്പത്തിഒന്നാംദിവസം വീടണമെന്നു ചിലരും സംവത്സരം ദീക്ഷ ആചരിക്കേണമെന്നു മററു ചിലരും പറഞ്ഞു. സ്വാമികളോടു ചോദിച്ചപ്പോൾ "അമ്മക്കുവേണ്ടിയല്ലേയോ? സംവത്സരദീക്ഷ. സാധിക്കുമെങ്കിൽ ആചരിക്കേണമെന്നു" സ്വാമികൾ പറഞ്ഞു. ആ കല്പന അനുസരിച്ചു ഞാൻ നടക്കുകയും ചെയ്തു. ദീക്ഷ തുടങ്ങിയശേഷം രണ്ടു മാസത്തോളം സ്വാമികൾ എറണാകുളത്തുതന്നെ താമസിച്ചു. ദീക്ഷാകാലത്തു ഞാൻ അനുഷ്ഠിക്കേണ്ടവ എല്ലാം ഉപദേശിച്ചു. അക്കാലത്തു പ്രത്യേകം ജപത്തിനായി ചിലതും ഉപദേശിച്ചുതന്നു. തീൎത്ഥപാദസ്വാമികളുടെ "ആചാരപദ്ധതി" എന്ന ഗ്രന്ഥം വായിപ്പാനും പറഞ്ഞു. അവസാനം കാശിയിലും ഗയയിലും പോകണം എന്നും ഏല്പിച്ചു. പുരോഹിതനായ "എളാച്ചൻ" എന്തെങ്കിലും പറയുകയും പ്രവൃത്തിക്കുകയും ചെയ്യട്ടെ. ഞാൻ ഉപദേശിച്ചപ്രകാരം നടന്നാൽ മതി എന്നു് ഉപദേശിക്കുകയും അതുപ്രകാരം എല്ലാം ഞാൻ അനുഷ്ഠിക്കുകയും ചെയ്തു. പിണ്ഡം അടിയന്തരദിവസം മഴ നിൎത്തിയതു സ്വാമിയാണെന്നാണ് എന്റെ വിശ്വാസം. നായന്മാൎക്ക് ആചാരമില്ല. ആചാരം വേണ്ട എന്നും മററും ശഠിക്കുന്നവര് തീൎത്ഥപാദസ്വാമികളുടെ "ആചാരപദ്ധതി" വായിച്ചുനോക്കട്ടെ.

എന്റെ വാസസ്ഥലത്തു് അടുക്കളപ്പുരക്കടുത്തു് ഒരു സൎപ്പക്കാടുണ്ടായിരുന്നു. അതു വൃത്തിയാക്കി ഇടുവാൻകൂടി എന്റെ കൂട്ടർ ആരും സമ്മതിക്കുകയില്ല. ദിവസവും വൈകുന്നേരം കാട്ടിൽ ഒരു വിളക്കു വക്കണം. കൊല്ലത്തിൽ ഒരിക്കലെങ്കിലും ആ കാട്ടിൽ എമ്പ്രാന്തിരിയൊ നമ്പൂരിയൊ ജപിച്ചു പുണ്യാഹജലം തളിക്കണം. അന്നു ഏകദേശം ഒരു ഉറുപ്പിക ചിലവുചെയ്തു് ഒരു പൂജയും നടത്തണം. വീ

ട്ടിൽ എന്തെങ്കിലും ഉപദ്രവം ഉണ്ടായാൽ ആ പൂജ ഒന്നാമതായി ന ടത്തണം. അതൊക്കെ കഴിച്ചുകൂട്ടാം. കാട്ടിൽ രണ്ട് ആഞ്ഞലിമര വും ഒരു ചേരും ഒരു കാഞ്ഞിരവും സാമാന്യം പ്രായമായവ നിൽക്കു ന്നുണ്ട്. ഇവക്കു പുറമെ കാടുപിടിച്ചു വളരെ ചെടികളും ഉണ്ട്. വൃക്ഷങ്ങളുടെ വേരുകൾ ഇറങ്ങി,എന്റെ കല്ലുകെട്ടിയ കിണറ് കേടു വന്നു കഴിഞ്ഞു. ക്രമേണ വേര് അടുക്കളപ്പുരയുടെ ഭിത്തിയുടെ അടിയിൽ പററിക്കൂടി അതിന്നും കേടു വന്നുകൂടിതുടങ്ങി. കാടു തീരെ മാററിക്കളയണമെന്ന് ഞാൻ തീച്ചപ്പെടുത്തി. എറണാകുളത്തു കൊങ്ക ണസ്ഥബ്രാഹ്മണരുടെ ഒരു പ്രധാനക്ഷേത്രമുണ്ട്. ആ ക്ഷേത്രത്തിലേക്കു കാടിന്റെ ഉടമസ്ഥന്റെ ശക്തിപോലെ ഒരു സംഖ്യ കൊടുക്കുകയും കാട്ടിലുള്ള വൃക്ഷങ്ങൾ വെറുതെ കൊണ്ടുപോകുവാൻ അനുവദിക്കുക യും ചെയ്താൽ ആ ക്ഷേത്രസംബന്ധികൾ കാടു മാററിത്തരും. അപ്ര കാരം മാററുന്നതായാൽ സപ്പത്തിന്റെ ഉപദ്രവം ഉണ്ടാകുന്നതല്ല. ഈ ദിക്കിൽ ഒരു വിശ്വാസമുണ്ട്. അതുപ്രകാരം ചിലർ കാടു മാററി ക്കളയാറും ഉണ്ട്. എന്നാൽ അങ്ങിനെ മാററിയിട്ടുള്ള ചില സ്ഥല ങ്ങളിൽ സപ്പത്തിന്റെ ഉപദ്രവം കണ്ടുവരുന്നതുമുണ്ട്. കാടു വെട്ടു ന്നവരിൽ ഒരുവന്നു കുഷ്ഠരോഗബാധയുള്ളതു ഞാൻ നേരിട്ട് അറിയും. അതിനാൽ കൊങ്കണസ്ഥബ്രാഹ്മണരുടെ ക്ഷേത്രസംബന്ധികൾമൂലം കാടു മാററുന്നതിന്നു എനിക്കു സമ്മതമുണ്ടായിരുന്നില്ല. സപ്പക്കാടു മാററുന്നതിൽ വിദഗ്ദ്ധന്മാരായ ഒന്നുരണ്ടു നമ്പൂരിബ്രാഹ്മണരെ ഞാൻ അറിയും. അവരിൽ ഒരാളോട് ആലോചിച്ചതിൽ അതുസംബ ന്ധമായ ചിലവിന്ന് അദ്ദേഹം ഒരു കണക്ക് ഉണ്ടാക്കി അയച്ചു. ദ ക്ഷിണ അടക്കം ഇരുനൂറു ഉറുപ്പിക ചിലവുചെയ്യണം. കാട്ടിലുള്ള സകല വൃക്ഷങ്ങളും മുറിപ്പിച്ച് ആ നമ്പൂരിയുടെ ഇല്ലത്തു എത്തിക്കുക യും വേണം. എന്താണു വേണ്ടതു് എന്ന് ആലോചിച്ചിരുന്ന കാല ത്തു വിവരം സ്വാമികളെ അറിയിച്ചു. സാരമില്ല. നേരെയാക്കാ മെന്നു സ്വാമികൾ പറഞ്ഞു. ആ കാര്യം നടത്തുവാൻ ആലോചി ച്ചിരിക്കുന്ന കാലത്താണ് എന്റെ അമ്മയുടെ നിര്യാണവും അതോ ടു സംബന്ധപ്പെട്ട കാര്യങ്ങളും നടന്നതു്. അതൊക്കെ കഴിഞ്ഞ് മ ഴ നിന്നശേഷം വിഷക്കാടു മാററുന്നതിന്നു വേണ്ടതു എനിക്ക് ഉപ ദേശിച്ചു. ആ ഉപദേശം അനുസരിച്ച് ഞാൻ കാടു തീരെ മാററുക യും ചെയ്തു. അതുമൂലമായി ഇതുവരെ എനിക്കാവട്ടെ എന്നോടു

ബാധപ്പെട്ട മററുള്ളവക്കാക്കെങ്കിലുമാവട്ടെ കാട്ടുവെട്ടിയവക്കാകട്ടെ യാതൊരു സപ്പകോപവും ഉണ്ടായിട്ടില്ല.

എൻെറ ഒരു സ്നേഹിതൻ മലമ്പനിയുടെ ഉപദ്രവം നിമിത്തം വളരെ കഷ്ടപ്പെട്ടിരുന്നു. ഒരു അവസരത്തിൽ വിവരം സ്വാമികളെ അറിയിച്ചു. ഉടനെ ഒരു ഔഷധം ഉപദേശിച്ചുതന്നു. ഏഴു ദിവസം അകത്തു ചെല്ലുമ്പോഠം ശമനം കിട്ടും. തൊണ്ണൂറു ദിവസം ഇട വിടാതെ സേവിച്ചാൽ തീരെ ഭേദമാകുമെന്നും കല്പിച്ചു. അതുപ്രകാരം ചെയ്തു. സ്നേഹിതൻെറ രോഗം തീരെ മാറി. ആ ഔഷധം ഒന്നുരണ്ടു പേക്കു താൻ കൊടുത്തു് രോഗം ഭേദപ്പെട്ടിട്ടുള്ള അനുഭവം എനിക്കുണ്ടു്. വേറെ രണ്ടു ഏകമൂലികപ്രയോഗങ്ങഠം സ്വാമികഠം എനിക്കു ഉപദേശിച്ചിട്ടുണ്ടു്. അവയെ പ്രയോഗിച്ച് അനുഭവം വരുത്തുവാൻ സാധിച്ചിട്ടില്ല.

എൻെറ സ്നേഹിതന്മാരായ രണ്ടുമൂന്നു് വിദ്വാന്മാർ സ്വാമികളെ കാണേണമെന്നാഗ്രഹിക്കുകയും സ്വാമികഠം എഴുന്നെള്ളുന്ന സമയം ദശ്നത്തിന്നു സൌകര്യമുണ്ടാക്കണമെന്നു് ഏല്പിക്കുകയും ചെയ്തിരുന്നു. സ്വാമികഠം ഒരവസരത്തിൽ എഴുന്നെള്ളിയപ്പോഠം സ്നേഹിതന്മാരെ അറിയിച്ചു. അവർ വരികയും ഞാനുംകൂടി പോയി സ്വാമികളെ കാണുകയും ചെയ്തു. സംഭാഷണം ഉണ്ടായതിൽ തമിഴിൽ "നൽക്കീരർ" എന്ന കവിയുടെ കവിതകഠം സ്വാമികഠംക്കു തോന്നുമോ എന്നു വിദ്വാന്മാരിൽ ഒരാഠം ചോദിച്ചു. അറിയുമെന്നു പറഞ്ഞു ഒന്നുരണ്ടു ശ്ലോകങ്ങഠം ചൊല്ലി. കടിച്ചാൽ പൊട്ടാത്ത തമിഴിലാണ്. ശ്ലോകങ്ങളുടെ അത്ഥം സ്വാമികഠംതന്നെ പറഞ്ഞു. കാളിദാസനെ കവച്ചുവക്കുമെന്നു തോന്നുന്നുണ്ടല്ലോ. "നൽക്കീരരുടെ" കവിതകഠം എത്രകണ്ടു അറിയാമെന്നു സ്വാമികളോടു ചോദിച്ചതിൽ ആ മഹാകവിയുടെ എല്ലാ കൃതികളും നാല്പതുകൊല്ലമായി മനഃപാഠമുണ്ടെന്നു സ്വാമികഠം പറഞ്ഞു. ഇത്രയും പ്രായമായിട്ടും ഓമ്മശക്തി നിൽക്കുന്നുവല്ലോ എന്നു എൻെറ സ്നേഹിതന്മാർ പറയുകയും ചെയ്തു. നാല്പതു കൊല്ലമായി താൻ വായിച്ചിട്ടുള്ളതെല്ലാം മനഃപാഠമാണെന്നാണു് സ്വാമികഠം മറുപടി പറഞ്ഞതു്. ഞങ്ങഠംപിരിഞ്ഞുപോരികയും ചെയ്തു. സ്വാമികളെ സംബന്ധിച്ച് "അമാനുഷനായ ഒരാഠം" എന്നു എൻെറ സ്നേഹിതന്മാർ അഭിപ്രായപ്പെട്ടു.

സ്വാമികളെ ഒന്നു പരീക്ഷിക്കണമെന്നു ഞാൻ ഉള്ളിൽകരുതി. സ്വാമിക്കു് ഇംഗ്ലീഷുഭാഷ അറിഞ്ഞുകൂടാ. ഒരിക്കൽ "ടെനിസൺ"

എന്ന ആംഗലേയ കവിയുടെ ഒരു കവിത വായിച്ചിരിക്കുന്ന അവ സരത്തിൽ സ്വാമികൾ എന്റെ വീട്ടിൽകയറിവന്നു. "എന്തൊന്നാ" എന്നു ചോദിച്ചു. ഞാൻ സംഗതി പറഞ്ഞു. അതു ഞാൻ വായിച്ചു എന്റെ ചെറിയ ബുദ്ധിയിൽപെട്ട മാതിരി അർത്ഥം സ്വാമിയെ ധരിപ്പിച്ചു. അങ്ങിനെ അരമണിക്കൂറുനേരം വായിച്ച് അർത്ഥം ധരിപ്പിച്ചുകഴിഞ്ഞപ്പോൾ പുസ്തകം അടച്ചുവക്കുവാനും അതുവരെ പറഞ്ഞതു വഴിക്കുവഴി ഒരിക്കൽ പറവാനും എന്നോട് ആവശ്യപ്പെട്ടു. എന്നെക്കൊണ്ടു വഴിക്കുവഴി പറയുവാൻ സാധിക്കുന്നതല്ലെന്നു തികച്ചു പറഞ്ഞു. സ്വാമികളാകട്ടെ അതുവരെ ധരിപ്പിച്ച സംഗതികൾ വഴിക്കുവഴി ഓരോന്നായി എടുത്തുപറഞ്ഞു. അത്രയും പോരാ, ഓരോ ആശയവും വിസ്തരിച്ചുപറഞ്ഞ്. അതുകേട്ടതും ഞാൻ അമ്പരന്നുപോയി. ഒരവസരത്തിൽ സ്വാമികൾ എഴുന്നെള്ളിയിരുന്നപ്പോൾ അവിടുത്തെ ഞാൻ ഇന്നു ഒന്നു പരീക്ഷിക്കുമെന്നു പറഞ്ഞു. "അതേ്യാ കുഴക്കല്ലെ" എന്നുപറഞ്ഞു. തിരുവടികൾക്ക് ഇംഗ്ലീഷ്ഭാഷ അറിഞ്ഞുകൂടാ. ഏതുസംഗതിയും ഒരിക്കൽ കേട്ടാൽ അതു മനഃപാഠമാകുമെന്നല്ലേ പറഞ്ഞതു്. ഞാൻ ഒരു ഇംഗ്ലീഷ് പുസ്തകം വായിക്കാം, അതു മനഃപാഠമാക്കി പറയുമൊ എന്നു ചോദിച്ചു. "സാധിക്കുന്നതല്ലെന്നു തീർച്ചപറഞ്ഞുകൂടാ. പരീക്ഷിക്കണം" എന്നു സ്വാമികൾ അരുളിച്ചെയ്തു. ഉടനെ എന്റെ കുട്ടികളിൽ ഒരുവൻ പഠിച്ചിരുന്ന ഒരു പുസ്തകം ഞാൻ എടുത്തുകൊണ്ടുവന്നു. പരിചയമില്ലാത്ത ഭാഷയല്ലെ, ശബ്ദശുദ്ധിയോടുകൂടി അല്പം സാവധാനത്തിൽ വായിക്കണമെന്നു പറഞ്ഞു. അതുപ്രകാരം ആ പുസ്തകത്തിൽ നിന്നു പന്ത്രണ്ടുവരി വായിച്ചു. സ്വാമികൾ ഏഴുവരി അങ്ങിനെതന്നെ ചൊല്ലി. അപ്പോഴക്കും പുറമെ ആരോവന്നു. പിന്നെ തുടന്നു ചൊല്ലിയില്ല. ഒരിക്കൽകേട്ടതു മനഃപാഠമാക്കി അപ്പോൾതന്നെ ചൊല്ലുന്നതു അത്ര സാരമുള്ള വിദ്യയല്ല. അതു പിന്നീടും ഓർമ്മവച്ചു വീണ്ടും ചൊല്ലുന്നതാണ് സാരം എന്നു പറയുകയുംചെയ്തു.

ഒരു അവസരത്തിൽ സ്വാമികൾ എറണാകുളത്തു താമസിക്കുമ്പോൾ വടക്കൻ ഒരു പ്രസിദ്ധനായ കഥകളിക്കാരൻ നടൻ എന്റെ ഒരുമിച്ചു താമസിച്ചിരുന്നു. എനിക്കു കഥകളിയിൽ അല്പം ഭ്രാന്തുണ്ട്. നടനും ഞാനുമായി പരിചയമായി. കുറച്ചുനാൾ കഴിഞ്ഞപ്പോൾ പെട്ടിവെച്ച് കഴിഞ്ഞു കക്കടകമാസമായാൽ അദ്ദേഹം എന്റെ വീട്ടിൽവരും. ആ കാലത്തു കുഴമ്പ് എന്റെ മേൽപുരട്ടി അദ്ദേ

ഹം എന്റെ ശരീരത്തിൽ ഉദ്വർത്തനം നടത്തും. അതുനിമിത്തം ചു
രുങ്ങിയതു് ഒരു മാസം ഞങ്ങൾ ഒരുമിച്ചുതാമസിക്കും. കാലത്തുസമ
യം ഉഴിച്ചിൽ നടത്തും രാത്രികഥകളിയെപ്പററി, പാട്ടു, കൊട്ടു്, കയ്യു,
നാട്യം, എന്നിവയെപ്പററി സംഭാഷം ചെയ്യും. അദ്ദേഹത്തിനു കൊ
ട്ടും പാട്ടും അറിയും. ചില ദിവസങ്ങളിൽ അതും ഉണ്ടാവും. ഇങ്ങിനെ
കുറച്ചു കാലമായി കൊല്ലംതോറും നടന്നുവന്നിരുന്നു. അപ്രകാരം ആ
നടൻ വന്ന ഒരു അവസരത്തിലാണു സ്വാമികൾ കൂട്ടിമുട്ടിയതു്. സ്വാ
മികളെ ആ നടൻ നല്ലവണ്ണം അറിയും. രണ്ടു പേരെയും തമ്മിൽ
ഞാൻ പരിചയപ്പെടുത്തി. ഒരു ദിവസം കാലത്തു് ഉദ്വർത്തനം നടത്തു
ന്ന സമയം സ്വാമികൾ കയറിവന്നു. കഥകളിക്കാരൻ പ്രവൃത്തി നടത്തു
ന്നത് കണ്ടിരുന്നു. കുറച്ചു നേരം കഴിഞ്ഞുപോകയും ചെയ്തു. സ്വാമി
കൾക്കു മർമ്മശാസ്ത്രം കായികാഭ്യാസം ഇവ നല്ലവണ്ണം അറിയുമെന്നു
എനിക്കു് അറിയാം. പതിവുപോലെ വൈകുന്നേരം സ്വാമികൾ വന്നു.
കാലത്തു നടത്തിയിരുന്ന പ്രവൃത്തിയെപ്പററി ചോദിച്ചു. "കൊള്ളാം
അച്യുതമേനു് പ്രവൃത്തി അറിയാം. കുഞ്ഞിനു വേണ്ടതാണു് ചെയ്യു
ന്നതു്" എന്നു് പറഞ്ഞു. ആ അഭിപ്രായം പുറത്തുവരുന്നതുവരെ
എനിക്കും നടനായ അദ്ദേഹത്തിനും പരിഭ്രമമായിരുന്നു. അന്നു കഥ
കളിയെപ്പററിയാണു് സംഭാഷണം ഉണ്ടായതു്. നടനെക്കൊണ്ടു ചി
ല പദങ്ങൾ പാടിച്ചു. ചില രസങ്ങൾ നടിപ്പിച്ചു. സ്വാമികൾ ഒരു
പാട്ടുപാടണമെന്നു ഞങ്ങൾ നിർബ്ബന്ധിച്ചു. അന്നു പാടിയില്ല. കുറെ
രാവായപ്പോൾ പിരിയുകയും ചെയ്തു. സ്വാമികൾക്കു ചെണ്ട, മദ്ദളം,
ഉടുക്കു്, എടക്ക, വില്ലു്, നന്തുണി എന്നീ വാദ്യങ്ങൾ കൊട്ടുവാൻ അ
റിയുമെന്നു പറഞ്ഞു. ഓരോ ദിവസമായി ഈ വാദ്യങ്ങളിൽ ഓരോ
ന്നു വരുത്തും. സ്വാമികൾക്കു് എല്ലാവാദ്യങ്ങളിലും തഴക്കമുണ്ടു്. ചെ
ണ്ട എടുത്തു കൊട്ടിയദിവസം നമ്മുടെ നടനെക്കൂടെ അതിശയിപ്പി
ക്കത്തക്കതായ ഒരു അപകടതാളം കൊട്ടുകയുണ്ടായി. സംഗീതവി
ദ്വാനാണെന്നു് എനിക്കു മുമ്പുതന്നെ അറിയാം. മറെറാരുദിവസം
ഒരു കഥകളി ശ്ലോകം കല്യാണിരാഗത്തിൽ ഉച്ചത്തിൽ ചൊല്ലുകയും
ഉണ്ടായി. അന്നു എനിക്കുണ്ടായ ആഹ്ളാദംപോലെ വേറെ ഒരവസ
രത്തിലും ഉണ്ടായതായി തോന്നുന്നില്ല. നടൻ ഇവിടെ താമസിച്ച
കാലത്തു കഥകളിസംബന്ധമായ പല സംഗതികളും നടൻ ധരിക്കു
കയും സ്വാമികളെ സംബന്ധിച്ചു് ഗംഭീരനായ ഒരാൾ എന്നു അദ്ദേ
ഹം പറയുകയും ചെയ്തു.

ഇപ്പോൾ തച്ചുടയകയ്മൾ സ്ഥാനംവഹിച്ചിരിക്കുന്ന അദ്ദേഹത്തെ ചട്ടമ്പിസ്വാമികളും തീൎത്ഥപാദസ്വാമികളും കുറെ വാത്സല്യത്തോടെ ഗണിച്ചിരുന്നു എന്നെനിക്ക് അറിയാം. ആ വാത്സല്യത്തിന്റെ ഫലമാണ് ഇന്നു നടന്നുവരുന്ന "സൽഗുരു"മാസിക. രണ്ടു സ്വാമിമാരും എറണാകുളത്തു വന്നാൽ ചിലപ്പോൾ ഇരിങ്ങാലക്കുടക്കു പോകും. ചിലപ്പോൾ എന്നെയും കൂട്ടിക്കൊണ്ടുപോകും. ഒരവസരത്തിൽ ചട്ടമ്പിസ്വാമികൾ ഇരിങ്ങാലക്കുട താമസിച്ചിരുന്നകാലത്തു അവരെ ദൎശനംചെയ്യുന്നതിന്നു തീൎത്ഥപാദസ്വാമികളും ഞാനും കൂടിചെന്നു. അവിടെ രണ്ടുമൂന്നു ദിവസം ഞങ്ങൾ താമസിച്ചു. ഒരു ദിവസം ഞങ്ങൾ മൂന്നുപേരും കൂടി പുറത്തിറങ്ങി സുഖസഞ്ചാരം ചെയ്തിരുന്ന വഴിയിൽ ഒരു വീടിന്റെ പടിക്കൽ ചെന്നപ്പോൾ ആ വീട്ടിൽ മൌനവ്രതം ദീക്ഷിക്കുന്ന ഒരു സന്ന്യാസി വന്നിട്ടുണ്ടെന്നും അദ്ദേഹത്തിനെ ദൎശനം ചെയ്യാമെന്നു സ്വാമിതിരുവടികൾ പറഞ്ഞു ഞങ്ങളേയും കൂട്ടിക്കൊണ്ടുപോയി. ആ വീട്ടിന്റെ പടിഞ്ഞാറുഭാഗം എറയത്തു കുറെ വയോവൃദ്ധനായ ഒരു വേഷധാരി—കാവിവസ്ത്രം ധരിച്ചാൾ—ഒന്നും മിണ്ടാതിരിക്കുന്നു. കണ്ടതും സ്വാമികൾ അദ്ദേഹത്തിനെ തൊഴുതു. തീൎത്ഥപാദസ്വാമികൾ ആ സന്ന്യാസിയോട് "ആരാണെന്നു" ചോദിച്ചു. കയ്യുകൊണ്ട് എന്തോ മുദ്രകാട്ടി അദ്ദേഹം മൌനവ്രതം ദീക്ഷിച്ചിരിക്കുന്നാളാണെന്നും അടുക്കൽ അദ്ദേഹം പലരേയും ആ വ്രതം അഭ്യസിപ്പിക്കുന്നുണ്ടെന്നും സ്വാമികൾ ഞങ്ങളോടുപറഞ്ഞു. "കഷ്ടം ഇങ്ങിനത്തെ വഞ്ചകന്മാർ ലോകത്തിൽ പിഴക്കുന്നല്ലൊ എന്നു തീൎത്ഥപാദസ്വാമികൾ പറഞ്ഞു. ഞങ്ങൾ മടങ്ങുകയും ചെയ്തു. തച്ചുടയകയ്മളുടെ വസതിയിൽ എത്തിയശേഷം, മൌനവ്രതം എന്നാൽ എന്തു്, അതിന്റെ ആവശ്യമെന്തു് എന്നും മററും പറയുകയും, പകൽകണ്ട മൌനവ്രതക്കാരൻ "ഉദരനിമിത്തം ബഹുകൃതവേഷം" എന്ന കൂട്ടത്തിൽപെട്ട ഒരംഗമാണെന്നും പറഞ്ഞു. അതുപോലെ രണ്ടു വേഷധാരികളുടെ കള്ളി സ്വാമികൾ മുഖാന്തരം വെളിപ്പെട്ടുത്തുകയുണ്ടായിട്ടുണ്ട്. ആ സംഗതികൾ വിസ്തരിക്കുന്നതായാൽ ചില മാന്യന്മാരുടെ പരിഭവത്തിന്നു പാത്രമാകുമെന്നു കരുതി ആ വഴി ഇപ്പോൾ വിട്ടൊഴിഞ്ഞുനിൽക്കുന്നു—"കുഞ്ഞേ അപ്രകാരമുള്ള വേഷധാരികളുടെ വലയിൽപെടാതെ കഴിപ്പാൻ സൂക്ഷിക്കണെ" എന്നു സ്വാമികൾ എന്നെ ഉപദേശിക്കുകയും ഉണ്ടായിട്ടുണ്ട്. ഇരിങ്ങാലക്കുടക്കു പോയിരുന്നു എന്നു പറഞ്ഞ ആ കാലത്തു

തന്നെ നമ്മുടെ ക്ഷേത്രങ്ങളുടെ ആവശ്യം, അവയുടെ ഇപ്പോഴത്തെ സ്ഥിതി എന്നീ സംഗതികളെപ്പററി പറയുകയുണ്ടായിട്ടുണ്ട്. "തന്ത്രസമുച്ചയം" എന്ന ഗ്രന്ഥം സ്വാമികൾക്കു മനഃപാഠമുണ്ടെന്നും പറഞ്ഞു. മറെറാരവസരത്തിൽ സ്വാമികളും ഞാനുംകൂടി ഇരിങ്ങാലക്കുട സ്റ്റേഷനിൽനിന്ന് തച്ചുടയ കയ്മളുടെ കൊട്ടാരത്തിലേക്ക് നടന്നാണ് പോയത്. സ്വാമി തരമുള്ളതും നടന്നല്ലാതെ പോകാറില്ലെന്നും വളരെക്കാലമായി പണം കയ്യുകൊണ്ടു തൊടാറില്ലെന്നും പറഞ്ഞു. ധനം വളരെ ആവശ്യമുള്ള ഒന്നാണെങ്കിലും അതു മനുഷ്യനെ പല വിധത്തിൽ ഉപദ്രവിക്കുമെന്നു എന്നോടുപറഞ്ഞു. വഴിക്കുവച്ചു ഈഴവരുടെ ഗുരുസ്ഥാനം വഹിച്ചിരുന്ന നാരായണഗുരുവിനെപ്പററി സംഭാഷണം ഉണ്ടായി. നാരായണഗുരു ചട്ടമ്പിസ്വാമികളുടെ ഒന്നാമത്തെ ശിഷ്യനാണല്ലൊ—അദ്ദേഹത്തിനെ സംബന്ധിച്ചു ഒരു ചെറിയ ജീവചരിത്രം എന്നെ കേൾപ്പിച്ചു പോലെ സകല വിവരങ്ങളും പറഞ്ഞു—ആ തവണ ഇരിങ്ങാലക്കുട ചെന്ന് ഞാൻ രണ്ടുദിവസം താമസിച്ചുമടങ്ങി. സ്വാമികൾ അവിടെതന്നെ താമസിച്ചു.

ഞാൻ ഉത്തരദേശയാത്ര പുറപ്പെടുന്നതിനു മുമ്പ് സ്വാമികളെ കണ്ട് യാത്രപറഞ്ഞ് അദ്ദേഹത്തിൻെറ അനുമതിയോടുകൂടിയാണ് പോയത്. അക്കാലത്ത് അദ്ദേഹം ഇരിങ്ങാലക്കുടയുണ്ടായിരുന്നു. ഞാൻ ചെല്ലുമ്പോൾ സ്വാമികൾ "നന്തുണി"കൊട്ടികൊണ്ടിരിക്കുന്നു. വിവരങ്ങൾ അറിയിച്ചു. അന്നു ഞാൻ അവിടെ താമസിച്ചു. പിറേറദിവസം മടങ്ങി. താമസിച്ച ദിവസം "പ്രാചീനമലയാളം" രണ്ടാംഭാഗം എന്ന ഒരു പുസ്തകം അച്ചടിപ്പിക്കുവാൻ ആലോചിക്കുന്നു എന്നു പറയുകയും അതിൻെറ ഏതാനും ഭാഗം എന്നെ വായിച്ചു കേൾപ്പിക്കുകയും ചെയ്തു. "മോക്ഷപ്രദീപഖണ്ഡനം" എന്ന ഒരു പുസ്തകം എഴുതുന്നുണ്ടെന്നും അതിൻെറ ഒരു ഭാഗമായി ഒരു സമയം ചേർക്കാം എന്നു പറഞ്ഞ് "ശക്തിവാദം" എന്ന തലക്കെട്ടോടുകൂടിയ ഒരു ലേഖനം എൻെറ കയ്യിൽ തരികയും അതു അസ്സൽ എഴുതി സ്വാമികൾക്ക് അയച്ചുകൊടുക്കണമെന്ന് എന്നെ ഏല്പിക്കയും ചെയ്തു. ഞാൻ അതുപ്രകാരം അയച്ചുകൊടുത്തിരുന്നു. "ശ്രീചക്രലേഖനക്രമം" എന്ന തലക്കെട്ടോടുകൂടിയ ഒരു ലേഖനം സ്വന്തമായി വെച്ചുകൊള്ളുവാൻ പറഞ്ഞു അതും തന്നു. ഞാൻ മടങ്ങി.

**ഉത്തരദേശസഞ്ചാരംചെയ്തു ഞാൻ മടങ്ങി വന്നപ്പോൾ സ്വാ**

മികൾ മഹാസമാധി അടഞ്ഞതായി അറിഞ്ഞു. തീൎത്ഥപാദസ്വാമികളുടെ സമാധി കഴിഞ്ഞു് അടുത്ത കാലത്തുതന്നെ ചട്ടമ്പിസ്വാമികൾ എറണാകുളത്തു് എഴുന്നെള്ളിയിരുന്നു. സ്വാമികളെ കണ്ടതും എൻെറ കണ്ണിൽ ജലം നിറഞ്ഞു. തീൎത്ഥപാദസ്വാമികൾ കഴിഞ്ഞുപോയല്ലൊ കഷ്ടം എന്നു ഞാൻ പറഞ്ഞു. ഒരു ബ്രഹ്മാണ്ഡമല്ലെ പോയതു് എന്നു സ്വാമികൾ മറുപടി പറഞ്ഞു. ചട്ടമ്പിസ്വാമി തിരുവടികൾ സമാധി അടഞ്ഞ വിവരം കേട്ടപ്പോൾ മറെറാരു ബ്രഹ്മാണ്ഡംകൂടി ഉണ്ടായിരുന്നതു പോയി എന്നെനിക്കു തോന്നി.

ലേഖനം കുറച്ചു ദീൎഘമായി എന്നെനിക്കു അറിയാം. എങ്കിലും ഒഴിച്ചുകൂടാത്തതായ ഒരു സംഗതികൂടി പ്രസ്താവിച്ചു ലേഖനം അവസാനിപ്പിക്കാം. സ്വാമികൾ സമാധി അടഞ്ഞശേഷം അടുത്ത ഒരു അവസരത്തിൽ ഞാൻ കൊടുങ്ങല്ലൂരു പോയിരുന്നു. അവിടെ പോയപ്പോൾ വിദ്വാൻ ചെറിയ കൊച്ചുണ്ണിതമ്പുരാൻ തിരുമനസ്സിലെ ചെന്നു കാണുകയുണ്ടായി. തിരുമനസ്സുകൊണ്ടും ഞാനുമായി സംഭാഷണം ഉണ്ടായ കൂട്ടത്തിൽ ചട്ടമ്പിസ്വാമിയെ സംബന്ധിച്ചു് ഒരു ചരമശ്ലോകം ഉണ്ടാക്കി അയപ്പാൻ ചിലർ ആവശ്യപ്പെട്ടിരിക്കുന്നു എന്നും ആ കാൎയ്യത്തിൽ വളരെ കുഴങ്ങുന്നു എന്നും അരുളിച്ചെയ്തു. കാരണം എന്തെന്നു് ചോദിച്ചതിൽ ഒരു മനുഷ്യനു എത്രകണ്ടു് ബുദ്ധിശക്തി തികയാമെന്നു രണ്ടുപേരായിട്ടുണ്ടായ സംഭാഷണം കൊണ്ടാണു് ധരിക്കാറായതു് എന്നും അവരിൽ ഒരാൾ "കൈക്കൊളങ്ങരെ രാമനും മററയാൾ ചട്ടമ്പിയും" ആണെന്നും തമ്പുരാൻ അരുളിച്ചെയ്തു. ബുദ്ധിമാനെ ബുദ്ധിമാനല്ലാതെ ആരു് അറിയും.

മിത്രമെ! തിരുവടികളുടെ "പ്രാചീനമലയാളം" രണ്ടാംഭാഗവും "മോക്ഷപ്രദീപഖണ്ഡനവും" അച്ചടിച്ചിട്ടില്ലെ? ഉണ്ടെങ്കിൽ എവിടെ കിട്ടുമെന്നു് അറിവുതന്നാൽ കൊള്ളാം. ലേഖനം ദീൎഘിച്ചു എന്ന സംഗതിയിൽ ക്ഷമിക്കണം. സ്വാമി തിരുവടികളുടെ ജീവചരിത്രം എഴുതി പ്രസിദ്ധം ചെയ്യുന്നതു് അഭിനന്ദനീയമായ നിങ്ങളുടെ ഉദ്യമമാണു്. ആ കാൎയ്യത്തിൽ ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കും.

എന്നു്

പുത്തേഴത്തു നാരായണമേനോൻ, ബി. എ. ബി. എൽ.
ചീഫ്കോട്ടു് വക്കീൽ.



# സ്മരണാകരം (2)

ശ്രീമാൻ കെ. നാരായണകുരുക്കൾ ബി. എ.

കേരളത്തിലെ പണ്ഡിതപാമരന്മാരുടെ ഇടയിൽ "കുഞ്ഞൻപിള്ള ചട്ടമ്പി" എന്ന പ്രസിദ്ധാഭിധാനത്തോടുകൂടി ഒരു മഹാത്മാവു് ആറുമാസക്കാലം ചരമശയ്യയിൽ കിടന്നതിൻെറ ശേഷം കഴിഞ്ഞ മേടം 23-ാംനു- (98) ദേഹവിയോഗംചെയ്തു ചരമഗതിയടഞ്ഞ വിവരം ഇന്നാട്ടുകാർ അറിഞ്ഞിരിക്കുമല്ലോ. ഇദ്ദേഹത്തിൻെറ നാമം ബ്രഹ്മശ്രീ എന്നും പരമഹംസൻ എന്നും പരിവ്രാജകാചാര്യൻ എന്നും അവധൂതൻ എന്നും മററും ജനസാമാന്യത്തെ ഭ്രമിപ്പിക്കുന്ന പൊടിപ്പുകളും തൊങ്ങലുകളും കൂടാതെതന്നെ കേരളീയരുടെ ഹൃദയങ്ങളിൽ വിസ്മയബഹുമാനാദിസ്തോഭങ്ങളെ ജനിപ്പിക്കുന്നതാണ്. മലയാളം 11-ാം ശതാബ്ദത്തിൻെറ ദ്വിതീയപാദാരംഭത്തിൽ അവതരിച്ച ഇദ്ദേഹം ആ ശതാബ്ദം അവസാനിക്കുന്നതിനുമുമ്പ് തൻെറ പ്രപഞ്ചജീവിതത്തെ അവസാനിപ്പിച്ചു.

തിരുവനന്തപുരം നഗരത്തിൽ കൊല്ലൂർ എന്ന കുഗ്രാമത്തിൽ ജനിച്ചു ദാരിദ്ര്യത്തിൽ മുഴകി താൻ വളർന്നുവന്നിട്ടുള്ള കഥ അദ്ദേഹത്തിൻെറ സഹജങ്ങളായ ഫലിതോക്തികളോടുകൂടി പറഞ്ഞു് ശ്രോതാക്കളെ ധരിപ്പിക്കുന്ന പാടവം എനിക്കില്ലെന്നു ആദ്യമേ സമ്മതിക്കേണ്ടതുണ്ടു്. അദ്ദേഹം കൊല്ലൂർ മഠംവക ഒരു ക്ഷേത്രത്തിൽ ദിവസംപ്രതി മാലകെട്ടിക്കൊടുത്തു് അതിൻെറ പ്രതിഫലമായി കോവിലിൽനിന്നും ലഭിച്ചുവന്ന ഒരു നാഴി ഉണക്കലരിച്ചോറുകൊണ്ടും സമീപത്തുള്ള പുരയിടങ്ങളിലും വഴികളിലുംനിന്ന് കറിക്കുപയോഗിക്കുന്ന തകര ഇലകളെ തേടിപ്പിടിച്ചു കൊണ്ടുവന്നു് കൊല്ലൂർ മഠത്തിലെ അന്തർജനങ്ങളുടെ ഔദാര്യത്താൽ ലഭിച്ചുവന്ന ഉപ്പുംമുളകുംകൂട്ടി പാകപ്പെടുത്തി അതുകൊണ്ടും ജീവിതം കഴിച്ചിരുന്നു എന്നു് അദ്ദേഹംതന്നെ പറയാറുണ്ടു്. വിദ്യാഭ്യാസകാര്യത്തിലും ഇതുപോലുള്ള പല സങ്കടങ്ങളും അദ്ദേഹം അനുഭവിച്ചിരുന്നു. കൊല്ലൂർ മഠത്തിൻെറ അന്നത്തെ അധിപതിയായിരുന്ന പോററിയുടെ പുത്രനെ കാവ്യം പഠിപ്പിച്ചിരുന്ന ശാസ്ത്രികളുടെ അധ്യയനം ആദ്യം ഒളിച്ചുനിന്നു് കേട്ടും, പിന്നീടു പഠിക്കുന്നതിനുള്ള ഈ ബാലൻെറ ജാഗ്രതയെകണ്ടു സന്തോഷിച്ചു നേരെവന്നു് നില്ക്കുന്നതിനനുവദിക്കപ്പെട്ടും, കാവ്യാലങ്കാ

രങ്ങളേയും നേരെ പഠിച്ചുവന്നു. ഈ പഠനം കൂടാതെ ബ്രാഹ്മണഗുരുനാഥന്മാരിൽനിന്നും തന്നെ തർക്കവ്യാകരണാദി ശാസ്ത്രങ്ങളും വേദോപനിഷത്തുകളും അദ്ദേഹം അഭ്യസിച്ചു. അക്കാലത്ത് രാത്രിയിൽ വായിക്കുന്നതിനു വിളക്കുകിട്ടാതെ അലയേണ്ടിവന്ന ഈ അദ്ധ്യേതാവ് ഗുരുനാഥന്മാർ താമസിച്ചിരുന്ന ഗ്രാമത്തിനു പുറത്തുള്ള വിളക്കുകളുടെ സഹായത്തോടുകൂടി പാഠങ്ങളെ പഠിച്ചുവന്നു എന്നും കേൾവിയുണ്ട്.

കേരളത്തിലെ മന്ത്രതന്ത്രശാസ്ത്രങ്ങളിൽ ഉള്ള നൈപുണ്യംകൊണ്ട് പ്രസിദ്ധിസമ്പാദിച്ചിട്ടുള്ളവരും മതിലകത്തു ശ്രീപത്മനാഭക്ഷേത്രകാര്യങ്ങളെ ഭരിക്കുന്ന എട്ടരയോഗത്തിന്റെ പ്രമാണികളും ആയ കൂവറപ്പോററിമാരുടെ ഗ്രന്ഥപ്പുരയിലുള്ള രഹസ്യഗ്രന്ഥങ്ങളെ അവരാരുമറിയാതെ അകത്തുകടന്ന് മൂന്നുനാലുദിവസം ആഹാരനിദ്രാദികൾ ഒന്നുംകൂടാതെ ഇരുന്ന് പഠിക്കുകയും അതുകൊണ്ട് അക്കാലത്തു മററു വിധത്തിൽ പുറത്തുവരാത്ത മന്ത്രശാസ്ത്രം സംബന്ധിച്ച രഹസ്യഗ്രന്ഥങ്ങളുടെ ജ്ഞാനംസമ്പാദിക്കുകയും ചെയ്തു. ഏതു ഗ്രന്ഥവും ഒരിക്കൽ വായിക്കുന്നതുകൊണ്ടുതന്നെ ഹൃദിസ്ഥമാക്കാനുള്ള ഗ്രഹണപാടവം അദ്ദേഹത്തിനുണ്ടായിരുന്നു. സുപ്രസിദ്ധനായ പേട്ടയിൽ രാമൻപിള്ളയാശാന്റെ ഗൃഹത്തിൽ താമസിച്ചു പാട്ടു് പഠിച്ചുവരുമ്പോൾ രാത്രിയിൽ പതിവായിട്ട് കൂട്ടുകാരുടെ ഇടയിൽ അദ്ദേഹത്തെ കാണാത്ത വിവരം ആശാനറിഞ്ഞു് ചാരന്മാരെക്കൊണ്ട് അന്വേഷിപ്പിച്ചതിൽ അദ്ദേഹം സമീപത്തുള്ള ഒരു ഭഗവതിക്ഷേത്രത്തിൽ വിഗ്രഹത്തെ കെട്ടിപ്പിടിച്ചുകൊണ്ടു മദ്ധ്യരാത്രി കഴിച്ചുകൂട്ടിയിരുന്നു എന്നു അറിവാനിടയായി. കേരളത്തിലെ ക്ഷേത്രങ്ങളിൽ നിത്യപൂജകൾക്കും ഉത്സവങ്ങൾക്കും ശ്രീഭൂതബലി ഉത്സവബലി മുതലായവക്കും ആവശ്യമുള്ള മന്ത്രതന്ത്രാദികളുടെ ജ്ഞാനം അദ്ദേഹത്തിനുണ്ടായിരുന്നു എന്നു് മാത്രമല്ല ആ ബലിപൂജാദികൾക്ക് അനുസരണങ്ങളായ താളമേളവാദ്യങ്ങളെ അദ്ദേഹം പരിശീലിക്കുകയും ചെയ്തിട്ടുണ്ട്. കാളേജു പ്രഫ്സരന്മാരായിരുന്ന ടി. മുത്തു കുമാരസ്വാമിപ്പിള്ള, സി. സുന്ദരംപിള്ള മുതലായവരിൽനിന്നും ഇംഗ്ലീഷിലുള്ള തത്വശാസ്ത്രങ്ങളുടെ സ്വരൂപവും അദ്ദേഹം മനസ്സിലാക്കി. മർമ്മശാസ്ത്രത്തിലും അത്യധികം പാടവം അദ്ദേഹത്തിനു സിദ്ധിച്ചിരുന്നതുകൊണ്ട്, ഇദ്ദേഹം ഒരു കളരിയുണ്ടാക്കി ശിഷ്യന്മാരെ കായികാഭ്യാസം

ചെയ്യിപ്പിച്ചിരുന്നതുകൊണ്ടു "ചട്ടമ്പി" എന്ന സ്ഥാനപ്പേരിനേയും ഇദ്ദേഹത്തിന്റെ കുഞ്ഞൻപിള്ള എന്ന പേരിനോടുചേർത്ത് അദ്ദേഹത്തെ അഭിധാനം ചെയ്യുവന്നു. എന്തിനേറെപ്പറയുന്നു? അദ്ദേഹം മിക്ക കലാവിദ്യകളേയും അഭ്യസിച്ചിട്ട് യഥാർത്ഥത്തിൽ ഒരു സർവ്വകലാവല്ലഭനായിത്തന്നെ പരിണമിച്ചു.

ചട്ടമ്പി അവർകൾ പ്രകൃത്യാതന്നെ വിത്തേച്ഛയില്ലാത്ത ആളായിരുന്നു. അദ്ദേഹം റജിസ്ട്രേഷൻവകുപ്പിൽ ഒരു ഗുമസ്ഥനായിരുന്ന ജ്യേഷ്ഠൻ കൊല്ലൂർ കൃഷ്ണപിള്ളയോടൊന്നിച്ച് നെയ്യാററിൻകരക്കു പോയി അവിടെയുള്ള റജിസ്റ്റർ കച്ചേരിയിലെ ഒരു അധാരമെഴുത്തുകാരനായി കുറെക്കാലം താമസിച്ചു. ആധാരമെഴുതിക്കൊടുത്തു കിട്ടിവന്ന പണത്തിൽ ഒരു ചെറിയഭാഗം വീട്ടിലെ ചിലവിനായിട്ടു കൊടുക്കുകയും ശിഷ്ടമുള്ള പണം സാധുക്കൾക്കു ദാനംചെയ്കയും ചെയ്യുവന്നു. അവിടെ അധികകാലം താമസിച്ചില്ല. ജ്യേഷ്ഠന്റെ രക്ഷയിൽനിന്ന് തെററി ഇഞ്ചിനീയർവകുപ്പിലെ ഒരു ഓവർസീയറായിരുന്ന കേശവപിള്ളയോടു സഹവസിച്ചിരിക്കുമ്പോൾ, മേൽപടി കേശവപിള്ളയുടെ ഭാര്യയ്ക്കുണ്ടായിരുന്ന ഉദരരോഗത്തെ മാററിയതിലേക്ക് ചട്ടമ്പിയുടെ ആവശ്യപ്രകാരം സ്വർണ്ണംകൊണ്ട് ഒരു വേലുണ്ടാക്കികൊടുക്കുകയും അതിനെവെച്ചു സുബ്രഹ്മണ്യപൂജ നിത്യം അനുഷ്ഠിക്കുകയും ചെയ്തുവരികയും ഒരുദിവസം ആ സ്വർണ്ണവേലിനെ ഒരു ബ്രാഹ്മണന് ദാനംചെയ്തിട്ടു സുബ്രഹ്മണ്യപൂജയിൽനിന്നു വിരമിക്കുകയും ചെയ്തതു് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏററവും പ്രധാനപ്പെട്ട ഒരു സംഭവമാകുന്നു.

ഇന്നത്തെ ഈഴവസമുദായത്തിന്റെ ഏകനേതാവും പുരോഹിതാധ്യക്ഷനും ആയ "നാണുവാശാൻ" ഏറെക്കാലം ഇദ്ദേഹത്തിന്റെ സുഹൃത്തും സഹവാസിയും സതീർത്ഥ്യനും ആയിരുന്നു എന്നു കേട്ടിട്ടുണ്ട്. ഇവർ രണ്ടാളും ഒട്ടുകാലം ഒരുമിച്ചു സഞ്ചരിക്കുകയും പലപ്പോഴും വഴിമദ്ധ്യേ രാത്രിയിൽ കിടന്നുറങ്ങുകയും ചെയ്തിരുന്നു. ഇവരുടെ സഹവാസവും സ്നേഹവും ഇന്നത്തെ നായർ ഈഴവമൈത്രിയുടെ മൂലമായി കാണുവാൻ കുഞ്ഞൻപിള്ള ചട്ടമ്പിക്കും നാണുവാശാനും അവരുടെ അനേകസഹസ്രം അനുചരന്മാർക്കും സന്തോഷവും ഭാഗ്യവും സിദ്ധിച്ചു. ഇവർ പലഭാഗങ്ങളിലും സാമ്യമുള്ളവരാണെങ്കിലും ചട്ടമ്പി അദ്ദേഹത്തിൽ സമർപ്പിച്ച നായർ പുരോഹിതസ്ഥാനം ഉപേക്ഷി

ച്ച ഒരു കേരളവിശ്രുതനായ സ്വദേശാഭിമാനിയും സ്വസമുദായാഭിമാനിയും ആയിതീർന്നു. അദ്ദേഹം എന്നും ആഡംബരരഹിതനായിട്ടാണു് കാലംകഴിച്ചുവന്നതു്. ഭക്ഷണം ശുദ്ധവും ലഘുവുമായിരുന്നു. വടശ്ശേരി അമ്മവീട്ടുകാരായ ശങ്കരൻതമ്പിയും പത്നിയും നൽകിയ രാജകീയ വിരുന്നുകളേയും ആതിഥ്യോപചാരങ്ങളേയും അനാദരിച്ചുകഥ ചട്ടമ്പിയുടെ ലഘുജീവിതസമ്പ്രദായത്തെ ആരാധിക്കുന്നവർ സോത്സാഹം ഇപ്പോഴും വർണ്ണിക്കുന്നുണ്ടു്. മത്സ്യമാംസാദികളെ അദ്ദേഹം ഉപയോഗിച്ചിരുന്നില്ലെന്നു മാത്രമല്ല അവയെ പാകംചെയ്യുന്ന ഗൃഹങ്ങളെ തീണ്ടുകയോ ആ ഗൃഹത്തിൽ ഭക്ഷണം കഴിക്കുകയോ ചെയ്തിരുന്നില്ല. പാൽ, തൈർ, മോർ, നൈ, വെണ്ണ മുതലായ സാധനങ്ങളേയും കുറെക്കാലത്തേക്കു് ഉപേക്ഷിച്ചിരുന്നു. ജന്തുഹിംസ ആവശ്യകഭക്ഷണസാധനങ്ങളിലും അദ്ദേഹം കാണാറുണ്ടു്. അഹിംസയെക്കുറിച്ചു് അദ്ദേഹം എഴുതിയിട്ടുള്ള ഒരു പ്രബന്ധം അദ്ദേഹത്തിന്റെ യശസ്സിനെ സുസ്ഥിരമാക്കുവാൻ മതിയാകും. അങ്ങനെയിരുന്നാലും ഒടുവിൽ അദ്ദേഹത്തിന്റെ ചരമശയ്യയിൽ പാലുമാത്രം ഉപയോഗിച്ചിട്ടു് മൂന്നുമാസക്കാലം കഴിച്ചുകൂട്ടേണ്ടിവന്നുപോയി. അദ്ദേഹം എഴുപതിലധികം സംവത്സരം സുഖമായ ലഘുജീവിതത്തെ സംസാരസ്പർശംകൂടാതെ ഉപനയിച്ചിട്ടും ഒടുവിൽ അജീർണ്ണരോഗത്താൽ ബാധിതനായി ആറുമാസക്കാലം കിടന്നിരുന്നപ്പോഴും സദാ ഹർഷയുക്തനായി പാടുകയും കൊട്ടുകയും മഹദ്വിചാരങ്ങളിൽ മനസ്സലയിപ്പിച്ചു് ഇടക്കിടക്കു ദുസ്സഹമായ അന്തർവേദനയെ ധ്വനിപ്പിച്ചുംകൊണ്ടുതന്നെ ഇഹലോകത്തെ വെടിയുകയുംചെയ്തു.

കാഴ്ചയിൽ അദ്ദേഹം ഉയരം കുറഞ്ഞ കറുത്ത ദൃഢഗാത്രനും സുമുഖനും ജടാധാരിയുമായിരുന്നു അദ്ദേഹം ഒരു ജ്ഞാനസന്യാസിയുടെ വൃത്തികളോടുകൂടിത്തന്നെ ജീവിച്ചിട്ടും കഷായവസ്ത്രങ്ങളേയോ യോഗദണ്ഡുകളേയോ സ്വീകരിച്ചിരുന്നില്ല. ഇദ്ദേഹത്തിന്റെ ജീവിതദശയുടെ അധികമായ ഭാഗവും മുൻപറഞ്ഞ ഓവർസിയർ കേശവപിള്ളയോടുകൂടിതന്നെ ജീവിച്ചിരുന്നു. കൃഷ്ണപിള്ള ജഡ്ജി, ഇപ്പോഴത്തെ ചീഫ്സിക്രട്ടറി കൃഷ്ണപിള്ള, ഡാക്ടർ ഗോപാലപിള്ള മുതലായവരുടെ വസതികളിലും ചട്ടമ്പി ഒരു മാന്യാതിഥിയായി വാണിരുന്നു. ഒടുവിലെ നിര്യാണം പ്രാക്കുളം പത്മനാഭപിള്ള എന്ന പ്രസിദ്ധനായ ഒരു ഗൃഹസ്ഥന്റെ സ്മാരകമായി പരിരക്ഷിച്ചുവരുന്ന സി.

പി. പി. വായനശാലയിൽവെച്ചും അദ്ദേഹത്തിന്റെ ശിഷ്യഗണത്താൽ ആരാധിക്കപ്പെട്ടും സംഭവിക്കുവാൻ സംഗതിയായി.

അദ്ദേഹത്തിന്റെ സമ്പാദ്യമായി ഉത്തരതിരുവിതാംകൂറിൽ തൊണ്ണൂറേക്കർ സ്ഥലമുണ്ട്. ആ പുതുവൽ സ്ഥലം തന്റെ പേരിൽ പതിപ്പിച്ചിട്ട് അതിൽ വേണ്ടപോലെ കൃഷിചെയ്തു ഇപ്പോൾ ഒരായിരത്തിൽപരം രൂപാ പ്രതിവർഷം പാട്ടം കിട്ടത്തക്ക നിലയിൽ ആയിട്ടുള്ളതും അതിനെ അദ്ദേഹത്തിന്റെ പ്രിയശിഷ്യനായിട്ടു കൊടുത്തിട്ടുള്ളതുമാകുന്നു. ആ ഭൂസ്വത്തുക്കളിൽ ആയിരംരൂപാ ഇപ്പോൾ ജീവിച്ചിരിക്കുന്ന അദ്ദേഹത്തിന്റെ ഏകസഹോദരിക്കും കുഞ്ഞുങ്ങൾക്കുമായി കൊടുക്കുവാൻ ഏർപ്പാടു ചെയ്തിട്ടുണ്ടെന്നറിയുന്നു.

അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ പല വലിയ ആളുകൾ ഉൾപ്പെട്ടിട്ടുണ്ട്. ഇപ്പോഴത്തെ തച്ചുടയകയ്മളുടെ സ്ഥാനാരോഹണത്തിനുശേഷം അദ്ദേഹത്തോടുകൂടി സഹവസിച്ച് പല ഉപദേശങ്ങളും അദ്ദേഹത്തിനു കൊടുത്തുവന്നിരുന്നു. ചട്ടമ്പിയുടെ ശിഷ്യഗണങ്ങളിൽ പ്രധാനപ്പെട്ടയാൾ "നീലകണ്ഠതീർത്ഥർ" എന്ന യതിവരനായിരുന്നു. ആ ശിഷ്യൻ ചരമഗതിയടഞ്ഞശേഷം അദ്ദേഹത്തെ സമാധിയിൽവെച്ച് ഒരു ശിവലിംഗത്തെ പ്രതിഷ്ഠിപ്പിച്ചതു് അദ്ദേഹത്തിന്റെ ഗുരുവായ കുഞ്ഞൻപിള്ള ചട്ടമ്പിതന്നെയായിരുന്നു. അവിടെ ഇപ്പോൾ ഒരു ശിവക്ഷേത്രമായിട്ട് നിത്യപൂജകളും ഉത്സവങ്ങളും നടന്നുവരുന്നുണ്ട്.

ഇത്രയും പറഞ്ഞതുകൊണ്ട് ഈ ശ്രേഷ്ഠപുരുഷന്റെ ജീവിതചര്യങ്ങളെല്ലാം വിവരിച്ചു കഴിഞ്ഞു എന്ന കൃതാർത്ഥതക്ക് ഇവിടെ അവകാശമില്ല. അദ്ദേഹത്തിനു മാതൃഭാഷയായ മലയാളത്തിൽ എന്നപോലെതന്നെ സംസ്കൃതഭാഷയിലും തമിഴിലും പരിജ്ഞാനം ഉണ്ടായിരുന്നു. തമിഴ ഭാഷയേയും അതിന്റെ വ്യാകരണത്തേയും വിഷയമാക്കി തമിഴിൽ ഒരു വലിയ പ്രബന്ധം എഴുതിയിട്ടുണ്ടായിരുന്നതിനെ അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ടോ എന്നു നിശ്ചയമില്ല. മലയാളത്തിൽ പ്രാചീനകേരളമെന്നും കൃസ്തുമതഖണ്ഡനമെന്നും സംജ്ഞകളിൽ രണ്ടു വിലയേറിയ ഗ്രന്ഥങ്ങളെ രചിച്ചിട്ടുള്ളതിനെ അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ട്. ചതുർവ്വേദസാരമായ ശ്രീവിദ്യയെക്കുറിച്ച് ഒരു വലിയ പ്രബന്ധം എഴുതിയിട്ടുള്ളതു മുദ്രാലയത്തിൽ ഏല്പിച്ചിരുന്നതായി അറിയുന്നു. ശ്രീവിദ്യയെപ്പററി പ്രസ്താവിക്ക

ന്ന സന്ദർഭത്തിൽ പല സംഗതികളേയും അദ്ദേഹത്തിന്റെ വിശ്വാസ ത്തെക്കുറിച്ചു പറവാനുണ്ട്. ഇദ്ദേഹം ഒരു കുളുനിന്ദകനാണ്. തന്മാ ർഗ്ഗനിരതന്മാരായ ഇലത്തൂർ രാമസ്വാമി ശാസ്ത്രികൾ കേരളവർമ്മ വ ലിയ കോയിത്തമ്പുരാൻ നീലകണ്ഠശാസ്ത്രികൾ മുതലായ അക്കാല ത്തെ കൌളന്മാരിൽ പ്രമാണിയും മഹോപാസകനും ആയ നീലക ണ്ഠശാസ്ത്രികളുമായി ഒരു കഠിനമായ വാഗ്വാദം ഉണ്ടായി. എന്നാ ലും ചട്ടമ്പിയുടെ സിദ്ധാന്തം കളമാർഗ്ഗരതന്മാൎക്ക് ഒട്ടുംതന്നെ അനുകൂ ലമല്ലായിരുന്നു.

മലയാളഭാഷയുടെ ഉൽപത്തിയെക്കുറിച്ച് രചിച്ചിട്ടുള്ള ഒരു അ തിപ്രൌഢമായ ഒരു ഗ്രന്ഥത്തിന്റെ പലഭാഗങ്ങളും മരണശയ്യയിൽ വെച്ച് അദ്ദേഹത്തിന്റെ ഒരു ശിഷ്യൻതന്നെ എന്നെ വായിച്ചു കേൾപ്പിച്ചു. ഞാൻതന്നെ ആ ഗ്രന്ഥത്തിന്റെ പല ഭാഗങ്ങളും നോ ക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ശിഷ്യപരമ്പരയുടെ പ്രധാന കൎത്തവ്യ കൎമ്മം, ഗുരുവിന്റെ കൃതികളെ പ്രസിദ്ധപ്പെടുത്തുകയും അദ്ദേഹത്തി ന്റെ ഉപദേശങ്ങളെ പ്രവൃത്തിമാൎഗ്ഗത്തിൽ കൊണ്ടുവരികയും ആകു ന്നു. അങ്ങിനെ ചെയ്യുന്നതായാൽ അദ്ദേഹത്തിന്റെ ആത്മാവിനു സന്തുഷ്ടിയും ശിഷ്യൎക്കു കൃതാൎത്ഥതയും കേരളീയൎക്കു വിജ്ഞാനവും ലഭി ക്കുന്നതായിരിക്കും. ഈ ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ സമാധിസ്ഥ ലത്തു ചിത്രകുടീരങ്ങളെ തീൎക്കയും ശിവലിംഗത്തേയോ സാളഗ്രാമത്തേ യോ പ്രതിഷ്ഠിക്കുകയും മററും ചെയ്യുന്നതിനെക്കാൾ അത്യധികം ശ്രേഷ്ഠതരമായ അദ്ദേഹത്തിന്റെ സ്മാരകം ആയിത്തീരും. അദ്ദേഹ ത്തിന്റെ വിശിഷ്ടഗ്രന്ഥങ്ങൾ ആ മഹാശയന്റെ ജീവിതവിജയ സ്തംഭങ്ങളായി ആചന്ദ്രതാരം പരിശോഭിക്കുന്നതാണ്.

കേരളത്തിലെ വിശിഷ്ടവസ്തുക്കൾ ഒക്കെ പരദേശികളാണിന്ന നുഭവിക്കുന്നതു്. ജഗൽഗുരുവായ ശ്രീമൽ ശങ്കരാചാൎയ്യർ ഒരു കേരളീ യനാണ്. ആ ദിവ്യാത്മാവിൽനിന്നും അദ്ദേഹത്തിന്റെ സ്വവൎഗ്ഗ ക്കാൎക്കും സ്വദേശക്കാൎക്കും ലഭിച്ചതു് ഒരു ചുമട്ട് അനാചാരം ആയിരു ന്നു. അദ്ദേഹത്തിന്റെ വിശിഷ്ടഭാഷ്യങ്ങളും സ്തോത്രങ്ങളും വ്യാഖ്യാ നങ്ങളും വിദ്യാപീഠങ്ങളും ഇതരദേശങ്ങളിൽ പ്രചരിക്കുന്നു. ഗുണ പുഷ്കലമായ പെരിയാററിൻവെള്ളം പാണ്ടികാൎക്ക് ഉപയോഗകരമാ കുന്നുവല്ലോ. ഇഞ്ചി മുളകു മുതലായ വിശിഷ്ടസാധനങ്ങളും പരദേശ ത്തിലേക്കു ഗമിക്കുന്നു. അവിടെനിന്നും അവയ്ക്കു പകരം കൊല്ലുമുള

ക ചാക്കചാക്കായി ഈ നാട്ടിനെ കൊല്ലുവാൻ ഇവിടെ വന്നിറ യുന്നുണ്ട്. ശ്രീമൽ ശങ്കരാചാൎയ്യരുടെ സാഹിത്യം മുഴുവനും ഗീൎവ്വാണഭാഷയിൽ ആയതുകൊണ്ട് അവ കേരളീയജനസാമാന്യത്തിന്ന അനുഭവയോഗ്യമല്ലാത്തതായി ഭവിച്ചിട്ടുണ്ട്. പുരാതനകാലത്തു ഒരു കേരളീയനായ എഴുത്തച്ഛൻ ആണ് നമ്മുടെ ഗൃഹങ്ങളിൽ വിദ്യാപ്രദീപം കൊളുത്തുന്നതിനിടയായതു്. മാഹാത്മ്യമേറിയ രാമായണം, ഭാരതം, ഭാഗവതം മുതലായ മൂന്നു ഗ്രന്ഥങ്ങൾ മലയാളസാഹിത്യത്തിന്റെ മൂന്നു സ്തംഭങ്ങൾപോലെ നില്ക്കുന്നവ എഴുത്തച്ഛന്റെ തജ്ജമകളാകുന്നു. ആ കിളിപ്പാട്ടുകളോട് കിടനില്ക്കുന്ന പദ്യങ്ങൾ മലയാളസാഹിത്യത്തിന്ന അതിൽപിന്നെ ലഭിച്ചിട്ടില്ല. എഴുത്തച്ഛന്റെ ഹരിനാമകീൎത്തനം എന്ന മൂലഗ്രന്ഥം ഒന്നുമാത്രം കേരളീയരുടെ ജന്മസാഫല്യം നേടുവാൻ മതിയാകും. അദ്ദേഹം ഇതിഹാസങ്ങളേയും പുരാണങ്ങളേയും പൊതുവിൽ സുഗ്രഹമാക്കി തീക്കയും, ബ്രാഹ്മണാധീനത്തിൽ ഇരുന്ന കേരളസാഹിത്യവനിതയെ സ്വതന്ത്രയാക്കി തീൎക്കുകയും ചെയ്തു. എഴുത്തച്ഛന്റെ കാലശേഷം ബ്രാഹ്മണാധീനതയിൽ ഇരുന്ന മന്ത്രതന്ത്രാദികളെ ബഹുജനോപയോഗ്യമാക്കിത്തീൎക്കുന്നതിന്ന ശ്രമിച്ചതു കുഞ്ഞൻപിള്ള ചട്ടമ്പിതന്നെയായിരുന്നു. അവതന്നെ കേരളീയരുടെ നിരന്തരമായ ഭക്തിബഹുമാനാദികൾ ആ മഹാനിൽ അപ്പിതമാകുന്നതിന്ന ധാരാളം മതിയാകുന്നതാണ്.



## സ്മരണകം. (3)

(സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ)

സ്വാമി തിരുവടികൾ എഴുതിയിട്ടുള്ള ശ്രീചക്രപൂജാകല്പം എന്ന ഗ്രന്ഥത്തിന്റെ മുഖവുരയിൽ സാഹിത്യകുശലൻ മിസ്റ്റർ ടി. കെ. കൃഷ്ണമേനോൻ ബി. ഏ. എറണാകുളം, ഇങ്ങിനെ സ്മരിച്ചുകാണുന്നു:—

അറിവുള്ള കേരളീയരുടെ ഇടയിൽ ചട്ടമ്പിസ്വാമികളെ അറിയാത്തവർ ചുരുങ്ങും. സ്വാമികളെ നല്ലപോലെ അറിഞ്ഞിട്ടുള്ളവരിൽ അദ്ദേഹത്തെ നമസ്കരിക്കാത്തവർ ഉണ്ടാകുമെന്നും തോന്നുന്നില്ല. പല പണ്ഡിതന്മാരുടേയും പരിചയം സമ്പാദിപ്പാൻ എനിക്കു ഭാഗ്യം ലഭിച്ചിട്ടുണ്ട്. മററു പല വിദ്വാന്മാരുടേയും ജീവചരിത്രങ്ങ

ളെ ഞാൻ വായിച്ചു മനസ്സിലാക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ വിവിധവും അഗാധവും ആയ ജ്ഞാനത്തിൽ സ്വാമികളെ അതിശയിക്കുന്ന ഒരു ബുധസത്തമൻ ആധുനികകാലത്തു ഉണ്ടായിരുന്നതായി എനിക്കു തോന്നുന്നില്ല. അദ്ദേഹത്തിൻെറ സ്വഭാവഗുണവും ജീവകാരുണ്യവും അനിതരസാധാരണങ്ങളായിട്ടുള്ളവയായിരുന്നു. കറകളഞ്ഞ തങ്കംപോലെ അമലമായ ബ്രഹ്മാനന്ദാനുഭൂതികൊണ്ട് അദ്ദേഹം ശോഭിച്ചുകൊണ്ടേ ഇരുന്നു. ചട്ടമ്പിപോയി ബ്രഹ്മശ്രീ ഷൺമുഖദാസനും, പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികളും ആയി ത്തീൎന്നു. അനവധി വിബുധന്മാരുടെ ആരാധനക്കു് ഇക്കാലത്തു ഒരാൾ പാത്രമായി തീരണമെങ്കിൽ ആ ആളിൽ എത്രമാത്രം ഗുണഗണങ്ങളുണ്ടായിരിക്കണമെന്ന് ഊഹിക്കുതിന്ന് വലിയ പ്രയാസമുണ്ടാകുകയില്ല.

ആളെക്കണ്ടാൽ അപ്രതിരൂപനെന്നു പറഞ്ഞുകൂടാ. ആഡംബരങ്ങൾ ഒന്നുംതന്നെ ഇല്ല. രണ്ടു മുണ്ടും അയ്യൊന്നു കൊണ്ടുള്ള ഒരു മോതിരവും ഒരു പഴയ കുടയും മാത്രമേ തൻെറ സ്വന്തമായി അദ്ദേഹം കൊണ്ടുനടന്നിരുന്നുള്ളു. എനിക്കു വളരെക്കാലത്തെ പരിചയത്തിന്ന് അവസരം ഉണ്ടായിട്ടില്ല. എന്നാൽ അന്യോന്യം കാണുന്നതിനു മുമ്പുതന്നെ അദ്ദേഹത്തിൻെറ കീൎത്തിയുമായി എനിക്കു നല്ല പരിചയമായിരുന്നു. പരിചയമായതിൽപിന്നെ അദ്ദേഹം എറണാകുളത്തു വന്നാൽ കുമാരാലയത്തിൽ വരാതെ അദ്ദേഹം ഇവിടം വിടാറില്ല. എൻെറ മഠത്തിൽ അദ്ദേഹത്തിന് ആശ്രമവാസസുഖം ഉണ്ടെന്നു പലകുറി പറഞ്ഞ് എൻെറ ഭാൎയ്യയേയും എന്നേയും അദ്ദേഹം അനുഗ്രഹിച്ച് കൃതാൎത്ഥന്മാരാക്കിയിട്ടുണ്ട്. ഇതിലൊരു ആത്മപ്രശംസ ഇല്ല. കുടിലിൽ നിന്നായാലും കൊട്ടാരത്തിൽ നിന്നായാലും കൊള്ളാം. സ്വാമിക്കു ഹിതമല്ലാതിരുന്നാൽ കൂസൽകൂടാതെ അദ്ദേഹം ഇറങ്ങിപ്പോയിരുന്നു എന്നുള്ളതിനു സംശയമില്ല. ദൃഷ്ടാന്തങ്ങളുണ്ട്.

ആളുകളായി പെരുമാറുന്ന രീതി കണ്ടാൽതന്നെ സ്വാമി ഒരു മഹാനാണെന്ന് നിശ്ചയിക്കുവാൻ പ്രയാസമുണ്ടായിരുന്നില്ല. കുട്ടികളെ സ്വാമിക്കു വലിയ കാൎയ്യമായിരുന്നു. അവരായി ഇടപെടുന്ന സമയം ഈ യോഗിവൎയ്യൻ കേവലം ഒരു കളിക്കുട്ടിയുടെ ലീലാവിനോദങ്ങളെ കാണിച്ചുതുടങ്ങും. എത്ര ദുൎവ്വാശിക്കാരനായാലും സ്വാമി

ക്കടിമപ്പെടാത്ത ബാലനെ കാണ്മാൻ പ്രയാസം. നേരെമറിച്ച് ഗുരുതരങ്ങളായ സംഗതികളെക്കുറിച്ച്, ആലോചിക്കുകയോ പ്രസംഗിക്കുകയോ ചെയ്യുന്ന സന്ദർഭങ്ങളിൽ, സ്വാമിയുടെ സ്വഭാവം തീരെ മാറിയിരിക്കും. നേരംപോക്കുകൾ പറയുന്നതിൽ സ്വാമി അദ്വിതീയനായിരുന്നു. എനിക്ക് ചിരിക്കുവാൻ വശമില്ലെന്നായിരുന്നു സ്വാമിയുടെ ആക്ഷേപം. ആരുമില്ലെങ്കിൽ തല അങ്ങോട്ടും ഇങ്ങോട്ടും ആട്ടി, ചിരിച്ചുകൊണ്ട് ചിന്താമഗ്നനായി മലർന്നു കിടക്കും. സ്വാമിയുടെ പ്രജ്ഞ എവിടെയൊ പതിഞ്ഞിരിക്കും. വിശലും തലകുലുക്കലും സ്വാമി ഓർമ്മയോടുകൂടി ചെയ്യുന്ന ക്രിയകളല്ലായിരുന്നു. അപ്പോൾ ആരു ചെന്നാലും പെട്ടന്നറിഞ്ഞു എന്നു വരികയില്ല. ഏകാഗ്രതയുടെ ശക്തി അത്രയ്ക്കുണ്ടായിരിക്കും.

എറണാകുളത്ത് ഒരു സ്ത്രീസമാജമുണ്ട്. ഒരു കാലത്ത് അതിൻെറ കാര്യദർശി എൻെറ ഭാര്യയായിരുന്നു. അന്നൊരുനാൾ സ്വാമി ഇവിടെ വന്നിരുന്ന സമയം സ്ത്രീകൾക്ക് ഉപയോഗപ്രദമായൊരു പ്രമേയത്തെക്കുറിച്ച് ഉപന്യസിച്ചാൽ കൊള്ളാമെന്നപേക്ഷിച്ചു. അദ്ദേഹം അതിനു മുമ്പ് പ്രസംഗം നടത്തിയിട്ടില്ലെന്നും മററുമുള്ള ന്യായങ്ങളെക്കൊണ്ട് ഒഴിയുവാൻ കഴിയുകയില്ലെന്നുള്ള മട്ടിൽ ഭാര്യ പ്രാർത്ഥിച്ചുതുടങ്ങിയപ്പോൾ ഭക്തവത്സലനായ അദ്ദേഹം പ്രസാദിച്ചു. അദ്ദേഹത്തിൻെറ വിഷയം പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം എന്നതായിരുന്നു.

സമാജസ്ഥലത്തുനിന്ന് നേരെ മഠത്തിലേക്ക് വന്നു തൻെറ ആശ്രയസ്ഥാനമെന്നു പറഞ്ഞുവരുന്ന ചാരുകസേരയിൽ കിടന്നു. എന്നിട്ട് അന്ന് ആരോ അവിടെവെച്ചു പാടിയ ഒരു പാട്ടു ഹിന്ദുസ്ഥാനി, തെലുങ്ക്, കർണ്ണാടകം, ദേശ്യം എന്നീമട്ടുകളിൽ സ്വാമിതന്നെ പാടിത്തുടങ്ങി. താളത്തിനു മോതിരവും സഹായിച്ചു. താളമേളക്കോപ്പായിട്ടാണ് അതിനെക്കൊണ്ടു നടക്കുന്നതെന്നു ഞാൻ സംശയിക്കാറുണ്ട്. ശ്രുതിയിലൊ താളത്തിലൊ അല്പം തെററിയാൽ അദ്ദേഹത്തിന് മേലൊക്കെ ചുട്ടുനീറും എന്ന് സ്വാമി പറയാറുണ്ട്. സംഗീതത്തിൽ അദ്ദേഹത്തിനത്ര ജ്ഞാനമുണ്ടായിരുന്നു. സ്വാമി ചില കീർത്തനങ്ങൾ പാടുന്നതു കേട്ടാൽ, നാസ്തികന്മാർക്കുകൂടി ഈശ്വരഭക്തിയോ തപോമയമായ വികാരമോ ഉണ്ടാകാതെയിരിക്കുകയില്ല. "ചിലർ വിലക്ക് മഞ്ഞം വിപ്പൂവാൻ നടക്കുന്നുണ്ടല്ലൊ കഷ്ടം! കല്യാണിനു

മമ അവരോട് വാങ്ങേണ്ട. ഒരു നല്ല വിളക്കുകൊളുത്തി തെളിയിച്ചുവെച്ച്, സുഗന്ധപുഷ്പങ്ങളെ ഭക്തിയോടുകൂടി അതിൻെറ മുമ്പിൽ ഭഗവതിക്കായിവെച്ച്, വീണയുടെ തന്ത്രികളെ പതുക്കെ മീട്ടി ലളിതാസഹസ്രനാമം ഇങ്ങിനെ ദിവസവും പാരായണം ചെയ്താൽ സർവ്വാഭീഷ്ടങ്ങളും സുലഭമായി കിട്ടും" എന്നു പറഞ്ഞു് ഒരു ദിവസം അദ്ദേഹം അതു് ചൊല്ലേണ്ട മാതിരി ഉപദേശിച്ചു കൊടുത്തു. അതോക്കുമ്പോൾ ഇതാ ഇപ്പോഴും എനിക്ക് രോമാഞ്ചം ഉണ്ടാകുന്നു.

ഒരിക്കൽ വഴിയാത്ര ചെയ്യുന്നസമയം, സ്വാമി അടുത്തൊരു മഹാക്ഷേത്രത്തിൽ ഉത്സവബലിക്കു പാണികൊട്ടുന്നതായി കേട്ടു. അമ്പലക്കുളത്തിൽപോയി കുളിച്ച് അകത്തുചെന്നു. കൊട്ടിയിരുന്ന മാരാര് എന്തെന്നറിയുന്നതിനു മുമ്പു തിമിലവാങ്ങി സ്വാമി കൊട്ടിത്തുടങ്ങി. ശ്രീഭൂതബലിക്കു തുവിയിരുന്നതു് പ്രായവും പഠിപ്പും ഉള്ള ഒരു താന്ത്രികനായിരുന്നു. കൊട്ടു മാറിക്കേട്ടപ്പോൾ അദ്ദേഹം ഒന്നു തിരിഞ്ഞുനോക്കി. മുറസ്സു തുവാനും തുടങ്ങി. രണ്ടു പേക്കും ബഹുരസമായി. ഭൂതഗണങ്ങളും അന്നു് ഇരുപേരേയും നല്ലപോലെ അനുഗ്രഹിച്ചിരിക്കണം. ഉച്ചതിരിയുന്നതോടുകൂടി കഴിയാറുള്ള ക്രിയ സന്ധ്യാകാലമായിട്ടും അവസാനിക്കാതെ ആയപ്പോൾ, ക്ഷേത്രാധികാരികൾ ഇതിനു് വെളിച്ചെണ്ണക്കു വകയില്ലെന്നും മററും സങ്കടം പറഞ്ഞുതുടങ്ങിയതു കണ്ടു്, തിമില മാരാനു് തിരിച്ചുകൊടുത്തു സ്വാമി പോരുകയും ചെയ്തുവത്രെ. കുന്നിക്കുരു കൈത്തണ്ടിന്മേൽവെച്ച് അതു് വീഴാതെ കൊട്ടിപ്പഠിച്ചിട്ടുണ്ടെന്നു മുമ്പു പറഞ്ഞ സംഭവത്തെ വർണ്ണിച്ച സന്ദർഭത്തിൽ സ്വാമി പറകയുണ്ടായി.

അവനവൻെറ ജീവിതത്തിൽ നടത്തീട്ടുള്ള ഈവക സംഗതികളെ അപൂർവ്വമായിട്ടു് ചുരുക്കംപേരോട് മാത്രമേ സ്വാമി പറയാറുള്ളു എന്നാണു് കേട്ടിട്ടുള്ളതു്. മുൻ പ്രസ്താവിച്ച സംഗതികൾക്കു പുറമേ അദ്ദേഹം ഒരു ദരിദ്രകുടുംബത്തിലെ അംഗമായിരുന്നു എന്നും അമ്മ അടിച്ചുതളിച്ചിരുന്ന ഒരു (ബ്രാഹ്മണ) ഭവനത്തിലെ കുട്ടികളെ പഠിപ്പിക്കുന്നതു് കേട്ടാണു് ആദ്യം അക്ഷരാഭ്യാസം ചെയ്തിട്ടുള്ളതെന്നും, ശീലവും ഊണും ഇല്ലാതെ തെണ്ടിത്തിരിഞ്ഞു നടന്നിട്ടുണ്ടെന്നും, ദേശസഞ്ചാരം ചെയ്തു ശാസ്ത്രജ്ഞാനം സമ്പാദിച്ചതിനു മേൽ, ശ്രീസുബ്രഹ്മണ്യസ്വാമിയുടെ പ്രീതിക്കായി ഉപവസിച്ച് ധ്യാനിച്ചിരുന്നിട്ടുണ്ടെന്നും ഓരോ അവസരങ്ങളിലായി സ്വാമി എന്നോട് പറഞ്ഞിട്ടുണ്ട്.

സമാജത്തിൽചെയ്ത പ്രസംഗത്തെ ഒന്നുകൂടി സ്മരിക്കട്ടെ. അതിങ്ങനെയാണ് ആരംഭിച്ചിട്ടുള്ളതു:— "മൂലപ്രകൃതിയും ബ്രഹ്മചൈതന്യവും അത്ര സകല ചരാചരങ്ങളുടേയും മാതാപിതാക്കന്മാരായിരിക്കുന്നതു്. ബ്രഹ്മസാന്നിധ്യംകൊണ്ടു് മൂലപ്രകൃതിചേഷ്ടിച്ചു്, നിത്യം പരമാണുക്കൾ തമ്മിൽ സംയോഗവിശ്ലേഷങ്ങളുമായി, സൃഷ്ടിസ്ഥിതി സംഹാരങ്ങൾ സകലതും നിറവേററിപ്പോകുന്നു. പ്രപഞ്ചനിർമ്മാണം ബ്രഹ്മപ്രകൃതികളുടെ സംയോഗം നിമിത്തമാണെന്നു "അ"കാരരൂപണംകൊണ്ടു് നമുക്കു മനസ്സിലാക്കാം. "അ"കാരം ബ്രഹ്മമൂലപ്രകൃതികളുടെ (ശിവശക്തി) സംയോഗംകൊണ്ടുണ്ടായ ശബ്ദമായിട്ടാണു് കല്പിച്ചിരിക്കുന്നതു. എന്തുകൊണ്ടെന്നാൽ പിന്നീടു് വ്യവഹാരാചിതമായുണ്ടായിട്ടുള്ള സകല ശബ്ദപ്രപഞ്ചവും, വാക്പ്രപഞ്ചവും, ഭാഷാപ്രപഞ്ചവും ആ ആദ്യ "അ"കാരത്തിൽനിന്നും ഉണ്ടായതാണു്. മിക്ക ഭാഷകളിലും ഈ "അ"കാരം എഴുതുന്നതിൽ ഈ തത്വം അടക്കിയിട്ടുണ്ടു്. ഈ അക്ഷരം എഴുതുന്ന ചിഹ്നം ആകെ ഒന്നായിരുന്നാലും അതിൽ മേൽപങ്കു്, കീഴ്പങ്കു് എന്നു് രണ്ടു ഭാഗങ്ങൾ ഉണ്ടു്. മേൽപങ്കു് അതായതു ബ്രഹ്മത്തെ—പുല്ലിംഗത്തെ കുറിക്കുന്നതും കീഴ്പങ്കു് മൂലപ്രകൃതിയെ അതായതു സ്ത്രീലിംഗത്തെക്കുറിക്കുന്നതും ആകുന്നു. ഈ രണ്ടു പങ്കുകളും വെവ്വേറെ ഇരിക്കുന്ന അവസരത്തിൽ അവയ്ക്കു് ഈ ലിംഗവ്യത്യാസമോ വാച്യവാചകപ്രപഞ്ചം സൃഷ്ടിക്കുവാനുള്ള ശക്തിയോ ഇല്ല. അവയുടെ സംയോഗത്തിൽ മാത്രമേ ഒരു പൂർണ്ണ ശബ്ദവും അക്ഷരവും ആയിത്തീൎന്നു് മററു ശബ്ദങ്ങളെ ജനിപ്പിച്ചും അവയോടു് ചേൎന്നും ഭാഷാപ്രപഞ്ചം ഉണ്ടാകുന്നുള്ളു. കാലക്രമത്തിൽ ഈ ആദ്യഅകാരത്തിൽ അടങ്ങിയിരിക്കുന്ന ഇപ്പറഞ്ഞ തത്വം മറച്ചുവെച്ചു. അതിനുള്ള കാരണമെന്തെന്നാൽ ഓരോ ഭാഷയിലും പ്രൌഢാവസ്ഥയിൽ എത്തിയതിന്റെ ശേഷം അതിന്റെ യഥാൎത്ഥമൎമ്മസ്ഥാനം ഗോപ്യമായി വെയ്ക്കേണ്ടതായും അതറിഞ്ഞിട്ടു് കേവലം കാൎയ്യങ്ങളിൽ പ്രയോജനമില്ലാത്തതായും വന്നുചേൎന്നു എന്നുള്ള സംഗതിയാണു്".

സമാജത്തിന്റെ പിറേറന്നാൾ ഈ വിഷയത്തെ ഒന്നുകൂടി വിശദീകരിച്ചു ഞങ്ങൾക്കു പറഞ്ഞുതരിക ഉണ്ടായി. "അകാരം ചില്ലറയായ ഒന്നല്ല. അതിനു നാശമില്ല. അതിനു് അക്ഷരമെന്നു പേരിട്ടതു, പ്രണവത്തിലെ ആദ്യഅക്ഷരം അതല്ലേ, ഒന്നും കാ

ണോമതയാമ്ണോ ഭഗവാൻ "അക്ഷരാണാമകാരോസ്മി" എന്ന് ഗീതയിൽ പറഞ്ഞിട്ടുള്ളതു." എന്നിങ്ങനെയാണ് വിവരണം തുടങ്ങിയതു്. പിന്നീടു സംസ്കൃതം, ദ്രാവിഡഭാഷകൾ നാലു, ഗ്രീക്ക, ഇംഗ്ലീഷ്, അറബി, ഹീബ്രു എന്നിവയിലെ അകാരരൂപങ്ങൾ എഴുതി അവയുടെ ഭാഗങ്ങളെ വേർതിരിച്ചു കാണിച്ചു ഓരോതരം ലിപികളെക്കുറിച്ചു ചിലതെല്ലാം പറഞ്ഞു തരികയുണ്ടായി.

സ്വാമികൾ, തമിഴ്, സംസ്കൃതം, മലയാളം, എന്നിവയിൽ അനിതരസാധാരണമായ പാണ്ഡിത്യമുണ്ടായിരുന്നു. കൊററാൻ ഓതുന്നതു കേട്ടാൽ സ്വാമി ഒരു മൌനി അല്ലെന്നാരുംപറകയില്ല. സ്വാമിക്ക് ഇന്നതറിഞ്ഞുകൂടെന്നു പറവാൻ എന്നാൽ പ്രയാസമാണ്. ഏതു വിഷയത്തെക്കുറിച്ചു ചോദിച്ചാലും പ്രമാണസഹിതം അതിനു സമാധാനം പറയുന്നതായിട്ടാണ് കേട്ടിട്ടുള്ളതു. വിഷയത്തിനു കാഠിന്യം കൂടുന്തോറും അതിനെ ശ്രോതാക്കൾക്കു എളുപ്പത്തിൽ മനസ്സിലാക്കുന്നതിനുള്ള സ്വാമികളുടെ സന്തോഷസമ്മിശ്രമായ ശ്രമം പ്രസ്താവയോഗ്യമാണ്. അങ്ങിനെയുള്ള അവസരങ്ങളിലാണ്, വേദങ്ങൾ, ശാസ്ത്രങ്ങൾ, പുരാണങ്ങൾ, കലകൾ, ഇതരഭാഷാസാഹിത്യങ്ങൾ മുതലായവയിലുള്ള സ്വാമികളുടെ പരിചയവും പാടവവും കാണുക. സ്വാമികൾ വൈദ്യശാസ്ത്രത്തിലും പരിജ്ഞാനമുണ്ടായിരുന്നു എന്നു പ്രത്യേകം എടുത്തു പറഞ്ഞിട്ടാവശ്യം ഇല്ലായിരിക്കാം. എന്നാൽ അതിനെ പലപ്പോഴും ഫലപ്രദമായവിധം പ്രയോഗിച്ചിരുന്നു എന്നു പ്രസ്താവിക്കുന്നതു അപ്രകൃതമാകയില്ലെന്നു വിശ്വസിക്കുന്നു. സ്വാമിക്ക് തമിഴിന്റെ നേരേ കുറച്ചധികം പ്രതിപത്തി ഉണ്ടോ എന്നുള്ള സംശയം എനിക്കു ചിലപ്പോളൊക്കെ തോന്നീട്ടുണ്ടു്. തമിഴ് സംസ്കരിച്ചതാണ് സംസ്കൃതം എന്നായിരുന്നു സ്വാമിയുടെ മതം. അതിനെക്കുറിച്ചു ചെറിയൊരു പ്രബന്ധം സ്വാമി രചിച്ചിട്ടുള്ളതായും പറഞ്ഞിട്ടുണ്ടു്.

നേരം കളയുവാൻ വല്ലതും എഴുതുക എന്ന സ്വാമി വെച്ചിരുന്നുള്ളു. അല്ലാതെ ബുക്കുകൾ പ്രസിദ്ധപ്പെടുത്തി ഒരു ബഹുമതി നേടണമെന്നുള്ള മോഹം ആ ദേഹത്തിന്റെ അടുക്കൽകൂടി കടന്നുപോയിട്ടില്ലായിരുന്നു. വല്ല കുട്ടികളും എഴുതിയിട്ടുള്ള പൊട്ടക്കോപ്പിയുടെ മറുവശത്തു് വിലപിടിച്ച സംഗതികളെ തേയാത്ത പെൻസിൽകൊണ്ടു എഴുതി ഓരോ ദിക്കിൽ ഇട്ടേപോകുകയായിരുന്നു പതി

റ്റ്. ഈ നടപടികൊണ്ടു എത്ര വിലപിടിച്ച കൃതികൾ പോയിട്ടുണ്ടെന്നാൎക്കറിയാം? "പ്രാചീനമലയാളം" പോകാതെ കിട്ടിയതു നമ്മുടെ ഭാഗ്യം. അതുപോലെതന്നെ ഇതിലെ ശ്രീചക്രപൂജാകല്പത്തിന്റെയും ദേവീമാനസപൂജാസ്തോത്രത്തിന്റെയും വ്യാഖ്യാനങ്ങൾ കിട്ടിയതും കേരളീയരുടെ സുകൃതം എന്നുവേണം പറവാൻ. ശ്രീചക്രരാജനിലയകളായിരിക്കുന്ന ദേവികളെ എല്ലാ മലയാളികളും സേവിക്കണമെന്നായിരുന്നു സ്വാമികളുടെ സിദ്ധാന്തം. അതു കാരണമായിരിക്കാം ഇവയെ സൃഷ്ടിച്ച് ആദ്യത്തേതിനെ തച്ചുടയതമ്പുരാൻ തിരുമേനിയേയും രണ്ടാമത്തേതിനെ എന്നേയും അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്യുവാൻ ഏല്പിച്ചിട്ടുള്ളതു".

—0—

## സ്മരണകം. 4.

### ഊരാളത്ത് അച്യുതൻ വൈദ്യർ; എടപ്പിള്ളി.

എനിക്ക് ഇപ്പോൾ 75 വയസ്സായി. കഴിഞ്ഞ കാൎയ്യങ്ങൾ നന്നായി ഓൎക്കുന്നില്ല. എങ്കിലും ചട്ടമ്പിസ്വാമിയുടെ കാൎയ്യം എന്റെ ഹൃദയത്തിൽ ഇന്നും മറയാതെ കിടപ്പുണ്ട്. ഞാൻ അദ്ദേഹത്തെ ആദ്യം കണ്ടതു ഒരുകാലത്തു വൈക്കത്തു അഷ്ടമിക്കു പോയപ്പോളാണ്. സ്വാമിയുടെ കൂടെ നാണുഗുരുസ്വാമിയും ഉണ്ടായിരുന്നു. മുളക്കുകാട്ടു ചങ്കുവൈദ്യൻ എന്ന പ്രസിദ്ധനായ ഒരു ഭിഷഗ്വരനും അതുപോലെതന്നെ മതിമാനായ കൊളമ്പേലി കൃഷ്ണൻവൈദ്യനും കൂടിയാണ് എന്നെ കൂട്ടിക്കൊണ്ടുപോയതും രണ്ടു പേരേയും കാണിച്ചു തന്നതും. വൈക്കം പാപ്പിവൈദ്യന്റെ ആതിഥ്യത്തിലാണ് സ്വാമിമാരും ഞങ്ങളെല്ലാവരും അന്നു കഴിഞ്ഞതു. എന്റെ അനുചരന്മാർ സ്വാമിയെക്കുറിച്ചു ഒട്ടനവധി പറഞ്ഞു. വേദവേദാംഗപാരഗനും വലിയ താൎക്കികനും ആണ് ചട്ടമ്പിസ്വാമികൾ എന്നു എന്നോടു പറഞ്ഞു. ഞാനും അന്നു ആരേയും കണ്ടാൽ തൎക്കിക്കും? അങ്ങിനെ ഒരു സ്വഭാവം എനിക്കു ബാല്യത്തിലെ ഉണ്ട്.

നാണുഗുരുവിനെ അന്നു ഞാൻ കാണുമ്പോൾ അത്ര പ്രസിദ്ധനായിട്ടില്ല ചട്ടമ്പിസ്വാമികളുടെ അടുക്കൽ ഒരു ആശ്രിതനെ പോലെയാണ് ഞാൻ നാണുഗുരുവിനെ ദൎശിച്ചതു. എന്നാൽ അ

വർത്തമ്മിൽ പെരുമാറിയിരുന്നതു് ജ്യേഷ്ഠാനുജന്മാരെപ്പോലെയായിരുന്നു. സ്വാമിമാരുടെ ആ സങ്കേതത്തിൽ പല യോഗ്യന്മാരും വന്നു നിറഞ്ഞു. എല്ലാപേരേയും എനിക്കറിയാൻ പാടില്ല. പരവൂർ കേശവനാശാൻ (കൊട്ടാരം വൈദ്യൻ) മുതലായവർ ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. അവരെല്ലാം സ്വാമിയെ ആരാധിക്കുന്നവരാണ്.

ഇതുപോലെ പല സന്ദർഭങ്ങളിലും ഞാൻ ചട്ടമ്പിസ്വാമികളെ കണ്ടിട്ടുണ്ട്. എനിക്ക് ഒരു മന്ത്രം അദ്ദേഹം ഉപദേശിച്ചു തന്നിട്ടുണ്ട്. പിന്നെ അദ്ദേഹം എടപ്പള്ളിയിൽ കലവേലി ഗോവിന്ദപ്പിള്ള എന്ന ഒരു മാന്യന്റെ ഗൃഹത്തിൽ അർശോരോഗബാധിതനായി കിടക്കുമ്പോളാണ് ഞാൻ കണ്ടതു്. കാവാലം നീലകണ്ഠപ്പിള്ള, ചെറായി മംഗളാദേവി ഇവർ അന്നു സ്വാമികളെ ശുശ്രൂഷിച്ചിരുന്നു. വൈദ്യവൃത്തികൊണ്ടു കാലയാപനം കഴിക്കുന്ന ഒരുവനായിരുന്നതിനാൽ കുറെ മരുന്നുമായി ഞാൻ അദ്ദേഹത്തിന്റെ അടുത്തുചെന്നു. "വൈദ്യരെ മരുന്നു സേവിച്ചാൽ രോഗം മാറുമോ? പ്രാരബ്ധം അനുഭവിക്കേണ്ടയൊ?" എന്നു എന്നോടു ചോദിച്ചു. എങ്കിലും എന്റെ നിർബ്ബന്ധത്താൽ മരുന്നുവാങ്ങി. രോഗം മാറാൻ മരുന്നു സേവിക്കേണമെന്ന് ഞാൻ നിർബ്ബന്ധിച്ചപ്പോൾ അദ്ദേഹം വിനയത്തോടു കൂടിയവനായി. "ഞാൻ സ്വാമിയുടെ ശിഷ്യനും സ്വാമി എന്റെ ഗുരുവും ആയിരിക്കെ സ്വാമിയുടെ ശാസന ഞാൻ കേൾക്കേണ്ടവൻ തന്നെ. എങ്കിലും ഇപ്പോഴത്തെ നില അതല്ല. സ്വാമി രോഗിയും ഞാൻ വൈദ്യനുമാണ്. വൈദ്യനവിധേയനല്ലാത്ത രോഗിയെ ചികിത്സിച്ചുകൂടെന്നാണ് വിധിയുള്ളതു്. ഞാൻ പറയാതെ അവിടെയ്ക്കറിയാമല്ലോ?" ഇതുകേട്ട് "ഓഹോ ഇനിയെല്ലാം വൈദ്യകല്പനപോലെ" എന്നു പറഞ്ഞു മരുന്നു വാങ്ങിച്ചു. മൂന്നുദിവസം തുടർച്ചയായി സേവിക്കുന്നതിനു ഒരു മരുന്നും നാലാംനാൾ മുതൽ സേവിക്കാൻ മറ്റൊരുമരുന്നും ഇങ്ങിനെ രണ്ടുജാതി മരുന്നാണ് ഞാൻ അവിടെ സമർപ്പിച്ചതു്. എന്നാൽ നാലാംദിവസം സേവിക്കുവാനുള്ളതു് അപ്പോൾതന്നെ സേവിച്ചു. ബാക്കിയുള്ളതു് അകത്തു കൊണ്ടുപോയി വയ്ക്കുന്നതു കണ്ടു. സേവിച്ചോ ഇല്ലയോ എന്നു എനിക്കു നല്ല നിശ്ചയമില്ല. അർശസ്സ് വളരെ ഉപദ്രവിച്ചുകൊണ്ടിരുന്നപ്പോഴും വാദപ്രതിവാദത്തിനു കുറവില്ല. ഈഴവരുടെ അവശതകളെക്കുറിച്ചു ഞാൻ പറഞ്ഞു. അതിനു ബ്രാഹ്മണർ ഒളിച്ചുവെച്ചിട്ടുള്ളതെല്ലാം നാം വെളി

യിൽ ഏട്ടക്കണം എന്നാണ് സമാധാനം പറഞ്ഞത്. മന്ത്രശാസ്ത്ര ത്തിൽ പല രഹസ്യങ്ങളും എനിക്ക പറഞ്ഞുതന്നിട്ടുണ്ട്. എടപ്പള്ളി യിൽ—പുന്നയ്ക്കൽ ക്ഷേത്രപരിസരങ്ങളിലും, എളമന കുഞ്ചുമേനവ ൻെറ ഭാൎയ്യാഗൃഹത്തിലും—ചെററയ്ക്കലും പാലാരിവട്ടത്തും അദ്ദേഹം ഏറിയകാലം വിശ്രമിക്കുകയും പലരും പല വിഷയങ്ങളിൽ സംശ യനിവാരണം വരുത്തുകയും ചെയ്തിട്ടുണ്ട്.

കല്ലൂർനാട്ടാശ്ശുപത്രി നടത്തിയ കണ്ടൻവൈദ്യനു സുബ്രഹ്മണ്യോ പാസനക്രമം ഉപദേശിച്ചു കൊടുത്തിട്ടുള്ളതായി എനിക്കറിയാം. പ രമനാങ്കുളങ്ങര കുട്ടമത്തു പണിക്കരുടെ വീട്ടിലും അദ്ദേഹം ചി ലകാലം വിശ്രമിച്ചിട്ടുണ്ട്. "ധനുലഗ്നം, ബുധൻ പഞ്ചമത്തിൽ" ഇ ങ്ങനെ ആയാലുള്ള ഫലമെന്താണെന്ന് ജ്യോതിൎവ്വിഷയമായി എ ന്നോടു ചോദിച്ചു. എന്നെ കറക്കിക്കളഞ്ഞു.

---

## സ്മരണകഠം 5.

---

**മിസ്റ്റർ പേട്ടയിൽ പരമേശ്വരൻ (മാനേജർ എന്ന പേരിൽ പ്രസിദ്ധൻ)**

എൻെറ അഗ്രജനാണ് ചിലർ പറയുംപോലെ നാണുഗുരുവി നെ ഉയൎത്തിക്കാണിച്ച ഡാക്ടർ പല്പു എന്ന മാന്യൻ. ചട്ടമ്പി സ്വാമി എൻെറ അയൽവാസിയും, സമവയസ്കനും ആകുന്നു. വള രെക്കാലം ഞങ്ങഠം തമ്മിൽ കൂടിനടന്നിട്ടുണ്ട്. അദ്ദേഹത്തിന് ഏ കദേശം പതിനാറു വയസ്സു വരുമ്പോഠം പേട്ടയിൽ രാമൻപിള്ള ആ ശാൻ നടത്തുന്ന പേട്ടപ്പള്ളിക്കൂടത്തിലെ ചട്ടംപിള്ള അല്ലെങ്കിൽ ച ട്ടംപി ആയിരുന്നു. പേട്ടയിൽ രാമൻപിള്ള ആശാനിൽനിന്നും സ്വാ മികഠം കാൎയ്യമായി ഒന്നും പഠിച്ചില്ല. എന്നാൽ അദ്ദേഹത്തിൻെറ കീഴിൽ ചട്ടമ്പിസ്വാമി ഒരു മാണിററർ ആയിരുന്നതാണും. ഇതുകൊ ണ്ടു ആശാൻെറ ജോലിക്കു ലാഘവം വന്നിട്ടുണ്ട്.

ആശാൻ നടത്തിയ "ജ്ഞാനപ്രജാഗരം" എന്ന സംഘത്തിൽ പ്രസംഗം ചെയ്വാൻ സ്വാമി കൂടെ പോകും. തയ്ക്കാട്ട് അയ്യാവു മുത ലായവരും അവിടെ വരും. അയ്യാവിനെ ഞാൻ ആദ്യം കണ്ടതു ആ സംഘത്തിൽവെച്ചാണ്. അയ്യാവു ബ്രാഹ്മണനെന്നു ചിലൎക്കു തെററി ധാരണയുണ്ട്. എന്നാൽ അദ്ദേഹം ജാതിയിൽ വളരെ താഴ്ന്ന ഒ

രാളെന്നായിരുന്നു അക്കാലത്തെ സംസാരം. റെസിഡൻസിയിൽ ഉദ്യോഗവും, പശുപരിപാലനവും ഉണ്ടായിരുന്നതിനാൽ അദ്ദേഹം തൈക്കാട്ട് പ്രസിദ്ധനായി. ഇദ്ദേഹം മന്ത്രതന്ത്രവിഷയങ്ങളിലൊ യോഗവിഷയത്തിലൊ നാണുഗുരുവിൻെറയൊ ചട്ടമ്പിസ്വാമികളുടേയൊ ഗുരുവായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നില്ല. എന്നാൽ ഇവരെല്ലാം വേദാന്തവിഷയമായി തമിഴിൽ വാദപ്രവാദം നടത്തുന്നതു ഞാൻ കേട്ടിട്ടുണ്ടു്.

ഇവിടത്തെ ഈഴവരും നായന്മാരും തമ്മിൽ പണ്ടേപണ്ടേ വലിയ ഐക്യമാണു. ഭിന്നിപ്പ് ഇടക്കാലത്താണ് വന്നതു. ക്രിസ്ത്യാനികളുടെ ചോറ് ഇവിടത്തെ ഈഴവർ വളരെക്കാലമായി ഉണ്ണാറില്ല. വലിയ ഉദ്യോഗസ്ഥന്മാരും (പേർ പറയുന്നില്ല) വക്കീൽമാരുപോലും തങ്ങളുടെ വേലക്കാരായ ഈഴവരെ ഊട്ടാൻ ശ്രമിച്ചിട്ടുണ്ട്. നടന്നിട്ടില്ല. ഈഴവർ ക്രിസ്ത്യാനികളുടെ ചോറു പരസ്യമായി ഉണ്ണാൻ തുടങ്ങിയപ്പോൾ നായന്മാർ അകന്നു. ഈഴവരേയും നായന്മാരേയും രണ്ടു ജാതിക്കാരാക്കി അകറ്റിയതു് ഈഴവനേതാവായി കുറെക്കാലംനിന്നു പ്രവൃത്തിച്ച കുമാരനാശാനും കൂട്ടരുമാണു്. ഈഴവർക്കു ഒരു പ്രത്യേകം ബില്ലും മററും അവതരിപ്പിച്ചതും നാണുഗുരുവിനെ ഞങ്ങളുടെ സ്വാമിയെന്നു "ഈഴവമുനി" ആക്കിയതും മററും ഈ കൂട്ടരുടെ പണിയാണു്. ചട്ടമ്പിസ്വാമിക്കും നാണുഗുരുവിനും ഈ അകൽച്ച കളയണം എന്നു് മോഹമുണ്ടായിരുന്നു എന്നു ഞാൻ നല്ലപോലെ അറിയും. നാണുഗുരുവിനെ ആളറിയിക്കാതെ ഇരുന്നിരുന്നെങ്കിൽ അദ്ദേഹം ബ്രാഹ്മണനും, ചട്ടമ്പിസ്വാമിയെ ആളറിയിക്കാതെ ഇരുന്നെങ്കിൽ അദ്ദേഹം ഒരു ഈഴവനും ആയി നിന്നു പ്രവൃത്തിക്കുവാൻപോലും ഉണ്ടായിരുന്ന സാഹചര്യം ഒന്നിതാ നശിച്ചുപോയി. ഒന്നാം നായർ മുനിയും, മററയാൾ ഈഴവമുനിയും ആയി. അതു അവരുടെ കുററമല്ല. കൂടിയവരുടെ കുററമാണ്. പേട്ടയിൽ രാമൻപിള്ള ആശാൻ, ഒരിക്കൽ ചട്ടമ്പിസ്വാമി എൻെറ വീട്ടിൽനിന്നും പതിവായി ആഹാരം കഴിക്കുന്നു എന്നു കേട്ട് അതിശയിച്ചു "അങ്ങിനെ ഉണ്ടാമോ" എന്നു ചോദിച്ചു. അതിനു ചട്ടമ്പിസ്വാമികൾ ഉത്തരം പറഞ്ഞതു് ഞാൻ ഇന്നും ഓർക്കുന്നു. "ഞാൻ ആശാൻെറ വീട്ടിൽനിന്നും ഉണ്ണാറുള്ള സ്ഥിതിക്കു എനിക്ക് അവിടെനിന്നും ആകാമല്ലോ." ജാതിവ്യത്യാസത്തെ മൈത്രിയാൽ

നശിപ്പിക്കണമെന്നായിരുന്നു രണ്ടുപേരുടേയും ഇംഗിതം. ഒട്ടു സാധിക്കുകയും ചെയ്തുവല്ലോ?

ചട്ടമ്പിസ്വാമിക്കു സംഗീതവാസന വളരെ ഉണ്ട്. ഇതാ ഈ പറമ്പിന്റെ മുൻപിൽ കാണുന്നതും ചിലകാലം വെള്ളമില്ലാതിരിക്കുന്നതുമായ തോട്ടിൽ രാത്രിയും പകലും ഞങ്ങളും വയസ്യരും പോയിരുന്നു പാട്ടു പാടിപ്പൊടിക്കും. കൊട്ടുകയും ചെയ്യും. അദ്ദേഹം സംസ്കൃതം പഠിച്ചതു എപ്പോഴാണെന്നു എനിക്കു നിശ്ചയമില്ല. നാണങ്ങുരുവുമായി കൂട്ടുമുട്ടുമ്പോൾ ചട്ടമ്പിക്കു സംസ്കൃതം നിശ്ചയമില്ല. അതിന്റെ ശേഷമാണ് സംസ്കൃതം പഠിച്ചതു്. അതു ഒന്നോ രണ്ടോ മാസത്തിനിടക്കു കഴിഞ്ഞു. ഇക്കാലത്തു അദ്ദേഹത്തിന്റെ വീട്ടിൽ കഠിന ദാരിദ്ര്യം ആയിരുന്നു. അമ്മയുടെ പ്രേരണ നിമിത്തം ആധാരം എഴുതാൻ പോകും. കിട്ടുന്ന ചക്രം അമ്മയെ ഏല്പിക്കും.

ചിത്രം വരയ്ക്കാൻ സ്വാമിക്കു വളരെ സാമർത്ഥ്യമുണ്ട്. അന്നു ഉത്സവേലക്കാരിൽ പ്രധാനിയായ ഒരു നീലകണ്ഠൻ ആശാരി ഉണ്ടായിരുന്നു. ചിത്രം എഴുത്തു പഠിച്ചതു് ഇയാളുടെ അടുക്കൽനിന്നാണ്. ഒരാളെ അഞ്ചുതരം വേഷങ്ങളിൽ ഛായാഭേദം വരാതെ എഴുതിയതു ഞാൻ കണ്ടിട്ടുണ്ട്. വേഷം വിദൂഷകസംപ്രദായമാണ്. അതായതു ഇന്നത്തെ കാർട്ടൂൺ സമ്പ്രദായം. ഡാക്ടർ കെ. ജി. ഗോപാലപിള്ളയുടെ അച്ഛൻ ക്ലാസ് പേർ, ചെമ്പഴന്തി നാരായണപിള്ള എന്നൊരാൾ വിദ്വാന്മാരെ കണ്ടാൽ വിട്ടയക്കാത്ത ഒരാളാണ്. ചട്ടമ്പിസ്വാമിയെ അദ്ദേഹത്തിന്നു വലിയ കാര്യമായിരുന്നു.

നാണങ്ങുരുസ്വാമിയുടെ ഗുരു ചട്ടമ്പിസ്വാമിയാണൊ എന്നു എനിക്കു നിശ്ചയമില്ല. എന്നാൽ കുമാരനാശാൻകൂട്ടക്കു അങ്ങിനെ അല്ലെന്നു റിക്കാർട്ടാക്കി വെയ്ക്കണമെന്നുണ്ടായിരുന്നതായി ഞാൻ ശങ്കിക്കുന്നു. കുമാരനാശാന്റെ വിവാഹം നടക്കുന്ന കാലങ്ങളിൽ നാണങ്ങുരുസ്വാമിയും ആശാനും തമ്മിൽ അകന്നിട്ടില്ല. നാണങ്ങുരുസ്വാമിയുടെ ഗുരുസ്ഥാനത്തെക്കുറിച്ചു വാദം എടുത്തിട്ടതോടുകൂടി തമ്മിൽ സുഖമില്ലാതെയായി. കുമാരനാശാനെ സന്യസിപ്പിക്കണമെന്നു നാണങ്ങുരുസ്വാമിക്കു മോഹമുണ്ടായിരുന്നതായി തോന്നുന്നില്ല. കുമാരനാശാനു ചിന്നസ്വാമി എന്നുള്ള പേരു സ്ത്രീജനമദ്ധ്യത്തിൽ നിന്നും ലഭിച്ചതാണ് നാണങ്ങുരുവിന്റെ അന്തേവാസിത്വംകൊണ്ടു

അദ്ദേഹം ചിന്നസ്വാമിയും നാണഗുരു പെരിയ സ്വാമിയും ആയി എന്നാൎത്ഥം.

കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ള എൻജിനീയരുടെ അച്ഛൻ ഇദ്ദേഹത്തിന്റെ ശേഷവീട്ടിൽപെട്ട ഒരു ജ്യേഷ്ഠന്റെ പുത്രനാണ്. ഓവർസിയർ കേശവപിള്ള എന്നു പറയും. ഗോവിന്ദപ്പിള്ളയുടെ മാതാവിനെ ചിരകാലം പീഡിപ്പിച്ചുകൊണ്ടിരുന്ന ഒരു അപസ്മാരബാധ ചട്ടമ്പിസ്വാമി മാററിയതായി എനിക്കറിയാം. ഗോവിന്ദപ്പിള്ളയെ ചെറുപ്പകാലങ്ങളിൽ സ്വാമികൾ വളരെ ലാളിച്ചിട്ടുണ്ട്. ഗോവിന്ദപ്പിള്ളക്ക സ്വാമിയിൽ പിന്നിവിശേഷമായ ഭക്തിയും ബഹുമാനവും ഉണ്ടുതാനും. മിക്കവാറും തെക്കൻപ്രദേശങ്ങളിൽ ആണെങ്കിൽ നാണഗുരുസ്വാമിയും ചട്ടമ്പിസ്വാമിയും ഒരുമിച്ചുതന്നെ സഞ്ചരിക്കും. ഇവർ അയ്യാവിനേയും കൂടക്കൂടെ ചെന്നു കാണും. എന്നാൽ അയ്യാവിനു രസവാദത്തിൽ ഭ്രമം കൂടുകയും അതിലേക്ക ഇവരെ പ്രേരിപ്പിക്കവാൻ തുടങ്ങുകയും ചെയ്തപ്പോൾ മുതൽ ഇവർ അവിടെ പോകാതെ ആയി.

## സ്മരണകൾ. (6)

ടി. ആർ. അനന്തക്കുറുപ്പ്.

സ്വാമികളുടെ സ്മരണ എഴുതത്തക്കവിധത്തിൽ അദ്ദേഹത്തിന്റെ അടുക്കൽനിന്നു ആൎഷസമ്പ്രദായപ്രകാരം ഉപദേശം സിദ്ധിച്ച് ശിഷ്യനാകാനും മററും എനിക്ക ഇടവന്നിട്ടില്ലെന്നുള്ള വിവരം സവ്യനം രേഖപ്പെടുത്തികൊള്ളട്ടെ. പിന്നെ അദ്ദേഹത്തെപ്പററിയുള്ള എന്റെ സ്മരണ കേവലം "കണ്ടുപരിചയ"ത്തിൽനിന്നു മാത്രമാണ്.

സ്വാമികളെ എന്നുമുതൽ എനിക്ക കണ്ടുപരിചയമുണ്ടെന്നു ചോദിക്കുകയാണെങ്കിൽ എനിക്ക "ഓൎമ്മവെച്ചകാലം" മുതൽ എന്നു പറഞ്ഞാൽ അതു വളരെ പരമാൎത്ഥമായിരിക്കും. സ്വാമികൾ എന്റെ ഗൃഹത്തോടുതൊട്ട ജ്യേഷ്ഠൻ തീൎത്ഥപാദപരമഹംസസ്വാമികളുടെ മന്ദിരത്തിലാണ് വളരെക്കാലം വിശ്രമിച്ചിരുന്നതു്. അക്കാലത്തു കേവലം ബാലനായിരുന്ന ഞാൻ വിശേഷപലഹാരങ്ങളും ഫലമൂലാദികളും ലഭിപ്പാൻ ഒരു "കാരണക്കാരൻ" എന്ന നിലയിൽ മാത്രമായിരുന്നു അദ്ദേഹത്തെ ആദരിച്ചിരുന്നതു്. എന്നോടു പ്രത്യേ

കിച്ചൊരു വാത്സല്യമുണ്ടായിരുന്ന ചിററമ്മ (ജ്യേഷ്ഠന്റെ അമ്മ) ചെല്ലുമ്പോൾ ചെല്ലുമ്പോളെല്ലാം അതുമിതുമായി കുറച്ചു കുറച്ചു വല്ലതുമൊക്കെ തരും. ഇതെല്ലാം സ്വാമികളുടെ സ്വീകരണത്തിനു തയ്യാറാക്കപ്പെട്ട വിശേഷവിഭവാംശങ്ങളായിരുന്നു. പിന്നെ എനിക്കു ഒട്ടു "ഉഡത" വന്നപ്പോഴേക്ക് സ്വാമികൾ ദേശാന്തരം ഗമിച്ചു. ജ്യേഷ്ഠനും വിദേശവാസം ഉറപ്പിച്ചു. അങ്ങനെ സ്വാമികളെ കാണാനും കൂട്ടത്തിലൊന്നും പരിചയപ്പെടാനും അക്കാലത്തിടയായില്ല. വളരെക്കാലം കഴിഞ്ഞ് സദ്ഗുരു മാസികയുടെ ആവിർഭാവകാലത്തിനു മുൻപാണെന്നു തോന്നുന്നു സ്വാമികളെ വീണ്ടും എന്റെ അയൽപക്കത്തു—സ്വാമികളുടെ സവിശേഷകൃപാപാത്രമായ പത്മനാഭപ്പണിക്കരുടെ ഭാര്യവീടായ ചങ്കരായത്തുവെച്ചു— കാണ്മാനിടയായി. പെട്ടന്നദ്ദേഹം എന്നെ അറിഞ്ഞില്ലെങ്കിലും കുറെകഴിഞ്ഞു എന്റെ അടുത്തുവന്നു ചോദിക്കയാണ് "അന്നു ഒരു കുമ്പാളക്കോണകവും ഉടുത്തു ആശാന്റെ (എന്റെ അച്ഛൻ) കൈയും പിടിച്ചുകൊണ്ടു നടന്നിരുന്ന അനന്തനല്ലേ?"

ഞാൻ അല്പം വ്രീളാതരളിതനായി. അവിടെ പലരും "വന്നുംപോയും" കൊണ്ടിരുന്നു. അന്നു ഞാൻ ഒരു ചോദ്യംചോദിച്ചതായി ഓർമ്മയുണ്ട്. "തിരുവാതിരകളിയുടെ ഉത്ഭവം എങ്ങനെ?" സ്വാമികൾ ഉത്തരംപറഞ്ഞു. "തെക്കോട്ടൊക്കെ തിരുവാതിരകളിക്കു വലിയ പ്രാധാന്യമില്ല. തൃശ്ശൂരും മററും നല്ലവണ്ണം പാടിക്കളിക്കാവുന്ന സ്ത്രീകൾ സുലഭമാണ്. എനിക്കുതന്നെ മൂന്നുനാലുദിവസം അനദ്ധ്യായമില്ലാതെ പാടികേൾപ്പിക്കത്തക്കവിധം തിരുവാതിരപ്പാട്ടുകൾ മനപ്പാഠംതോന്നും. തിരുവാതിരകളിയുടെ ഉത്ഭവം ഗോകർണ്ണക്ഷേത്രത്തോടനുബന്ധിച്ചാണ് പ്രസ്താവിക്കേണ്ടതു" ഇത്രയുമായപ്പോൾ വേറെ ചിലർവന്നു ചേരുകയും സംഭാഷണം അവസാനിക്കയുംചെയ്തു. ആ അവസരത്തിൽ പിന്നെ ഒന്നും "ചോദിക്കാനോ പറയാനോ" എനിക്കു സാധിച്ചില്ല. ഒരു സംഗതികൂടി ഓർക്കുന്നു. നീലകണ്ഠതീർത്ഥസ്വാമികളുടെ ചരിത്രം തയ്യാറായിവരുന്നുവെന്നുകൂടി സ്വാമികൾ സംഭാഷണമദ്ധ്യേ പ്രസ്താവിക്കയുണ്ടായി.

സദ്ഗുരു മാസികയുടെ ആവിർഭാവമാണ് ഇനി പ്രസ്താവ്യമായുള്ളതു്. ആ മാസികയുടെ സമ്പാദകനായിരുന്നതു ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളാണല്ലോ. സദ്ഗുരുവിന്റെ ആവിർഭാവത്തോ

ടുകൂടി എനിക്കു തീർത്ഥസ്വാമികളുമായി എഴുത്തുകുത്തുമുഖേന പരിചയമായി. എനിക്കു വല്ലതും ചിന്തിക്കാനും എഴുതുവാനും കഴിവുവന്നതു് ആ "എഴുത്തുകുത്തു"കളാകയാൽ എന്റെ ജീവിതത്തിൽ അതു ഏറ്റവും പ്രധാനസംഭവമായി ഞാൻ ഗണിക്കുന്നു. അങ്ങനെ "എഴുത്തുകുത്തു"മുഖേന ഉണ്ടായ പരിചയം വളരെ നീണ്ടുനില്ക്കാൻ ദൈവവിധി സമ്മതിച്ചില്ല. തീർത്ഥസ്വാമികൾ "സദ്ഗുരു" തുടങ്ങീട്ടു നാലുമാസം കഴിഞ്ഞപ്പോൾ മഹാസമാധിപ്രാപിച്ചു. അന്നു എനിക്കുണ്ടായ ദുഃഖം ആ മഹാസമാധി സംബന്ധിച്ചു ഞാൻ എഴുതി സദ്ഗുരുവിൽ പ്രസിദ്ധപ്പെടുത്തിയ പദ്യത്തിൽ ഏതാണ്ടു് നിഴലിക്കുന്നുണ്ടെന്നാണു് എന്റെ വിശ്വാസം.

പിന്നെ ചട്ടമ്പിസ്വാമി തിരുവടികളെ ഞാൻ കണ്ടതു കരുനാഗപ്പിള്ളിൽവെച്ചായിരുന്നു. തീർത്ഥസ്വാമികളുടെ സമാധിസ്ഥലത്തു ക്ഷേത്രംകെട്ടി പ്രതിഷ്ഠകഴിക്കുന്നതുസംബന്ധിച്ചു താഴത്തോടത്തു വേലുപ്പിള്ള എന്നെയും ക്ഷണിച്ചിരുന്നു. ഞാനും ഒരു വയസ്യനുംകൂടി താഴത്തോടത്തെത്തി. സ്വാമികൾ അവിടെയുണ്ടായിരുന്നില്ല. കുറെ ദൂരെയുള്ള എസ്. എൻ. കൃഷ്ണപിള്ളയുടെ വസതിയിലായിരുന്നു തിരുവടികൾ വിശ്രമിച്ചിരുന്നതു്. ഞങ്ങൾ അവിടെ എത്തി. ഞങ്ങളുടെ സുഖസൌകര്യങ്ങളിൽ സ്വാമികൾ ചെയ്ത ശ്രദ്ധ ഓർക്കുമ്പോൾപോലും എന്നെ പുളകിതഗാത്രനാക്കുന്നു. ഞാൻ യാതൊരു വിധത്തിലും അർഹിക്കാത്തസുഖസൌകര്യങ്ങളാണു് സ്വാമികളുടെകൂടെ എനിക്കും അവിടെ ലഭ്യമായതു്. പക്ഷേ അതു സ്വാമികളുടെ ഒരു പുതിയ സ്വഭാവമല്ല. ആശ്രിതന്മാരെ മാത്രമല്ല പുതുപരിചിതന്മാരെപ്പോലും സ്വാമികൾ "സ്വന്തം" എന്ന നിലയിൽ കരുതിപ്പോരുന്നതു് ഒരു സാധാരണസംഭവംമാത്രമാണു്. അദ്ദേഹത്തിന്റെ ഭാവവും ആ സരളസമഭാവനയും ഏതൊരശുഷ്കഹൃദയനേയും അലിയിക്കാതിരിക്കുമോ? എന്നെ സ്വാമിയും കുറെ പ്രത്യേകം കരുതി എന്നുകൂടി കുറച്ചു ലജ്ജയോടുകൂടിയാണെങ്കിലും പറയാതിരിക്കാൻ നിവൃത്തിയില്ല. ഞങ്ങൾ അങ്ങനെ കൃഷ്ണപിള്ളയുടെ ഗൃഹത്തിലിരിക്കുമ്പോൾ തീർത്ഥപാദപരമഹംസപ്രഭൃതി ഒരു സ്വീകരണസംഘം സ്വാമികളുടെമുന്നിൽ സമാഗതമായി. സ്വാമികൾ പറകയാണു് "നിങ്ങളെല്ലാം അങ്ങു പൊയ്ക്കോളുവിൻ! എന്നെ ഇവിടെ സ്വൈരമായിരിക്കാൻ അനുവദിച്ചേക്കു. ഞാൻ സമയത്തിനങ്ങു വന്നേക്കാം. ഇവിടെ

(എന്നേയും പ്രത്യേകം കടാക്ഷിച്ചിട്ട്) ഈ കുട്ടികൾ മതി." അവരെല്ലാം "വന്നവഴിയേ" പോയി. മഹാസിദ്ധന്മാരുടെ സ്വഭാവം കേവലം ബാലന്മാരുടേതുപോലെ ഇരിക്കും എന്നു ഞാൻ വായിച്ചതന്നെയല്ല, സ്വാമികൾ മുഖാന്തരം നേരിട്ടും ഇങ്ങനെ കണ്ടറിഞ്ഞു.

പിന്നെ ഒരു ചെറിയ സംഭവംകൂടി അവിടെവെച്ചുണ്ടായി. ഞങ്ങൾ കൃഷ്ണപിള്ളയുടെ വീട്ടിൽനിന്നു താഴത്തോട്ടത്തേക്കു തിരിച്ചു. കൃഷ്ണപിള്ളയുടെ അച്ഛൻ നാണുപിള്ളയായിരുന്നു വിളക്കുംകൊണ്ടു മുമ്പേ പൊയ്ക്കൊണ്ടിരുന്നതു്. കുറച്ചുദൂരം അങ്ങനെ പോകുമ്പോൾ കേൾക്കാം ഒരു ആരവം. ക്രമേണ ദീപയഷ്ടികളും വാദ്യവിശേഷങ്ങളുമായി ഒരുകൂട്ടം ജനങ്ങൾ വരുന്നു. സ്വാമികൾ മനസ്സിലാക്കി അതു തന്നെ എതിരേല്പാൻ വരുന്ന കൂട്ടരെന്നു്. ഉടനെ സ്വാമികൾ നാണുപിള്ളയുടെ കൈയിൽനിന്നു വിളക്കും വാങ്ങി മുമ്പിട്ടു നടന്നു് കുറുക്കുവഴിയേ ഘോഷയാത്രയുടെ പിന്നിലേക്കു വേഗം നടന്നു. വഴിക്കുവെച്ചു പറകയാണു്; "വിഷമം" ആളുകൾ വരും. കാലിൽ കടന്നുവീഴും, പിന്നെ ആശീർവ്വദിക്കണം. കുശലം പറയണം. വിഷമം.

ഞാൻ ഈ നിസ്സാരസംഭവം എന്റെ സ്മരണയിൽനിന്നെടുക്കുന്നതു് അദ്ദേഹത്തിന്റെ കീർത്തിക്കുള്ള കൊതിയില്ലായ്മയെ ഉദാഹരിപ്പാൻ മാത്രമാണു്. കീർത്തിയുടെ പിന്നാലെ കിടന്നോടുക അദ്ദേഹം ഒരിക്കലും ഉണ്ടായിട്ടില്ല.

"ശ്രീയാലിപ്സിതനാമൊരുത്തനൊരുവളിൽ ചായാതിരുന്നീടുമോ"

എന്നു മഹാകവി ചോദിക്കുന്നു. ഇതുപോലുള്ള മഹാന്മാർ ശ്രീയേയും എന്നു വേണ്ട കീർത്തിയേയും ഒരിക്കലും കാംക്ഷിക്കയില്ല. ഇന്നും നമ്മുടെ നാട്ടിൽത്തന്നെ അപ്രസിദ്ധന്മാരായ പല മഹാന്മാരും ജീവിക്കുന്നുണ്ടെന്നാണു് എന്റെ വിശ്വാസം. അവർ കീർത്തിയെ കൊതിക്കുന്നില്ല. അതുകൊണ്ടു ജനങ്ങൾ അവരുടെ അപദാനങ്ങൾ അറിയുന്നുമില്ല.

"ബ്രഹ്മം സത്യം ജഗന്മിഥ്യ".

എന്നു ബോധം വന്നവർ കേവലം കീർത്തിക്കുവേണ്ടി തെണ്ടുകയോ?

ഒരു കൊച്ചുകാര്യംകൂടി അവിടെവെച്ചുണ്ടായി. അതു എന്റെ സ്മരണയിൽനിന്നു വിട്ടുപോകാത്തതാകയാൽ—അതു് അധികവും എന്നെ സംബന്ധിക്കുന്നതാണെങ്കിലും—ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

സ്വാമികളും ഞങ്ങളുംകൂടി സമാധിമന്ദിരത്തിൽനിന്നു താഴത്തോടടുത്തു വീട്ടിലേക്കു പൊയ്ക്കൊണ്ടിരിക്കയാണ്. അപ്പോൾ സ്വാമികൾ എന്നെ പ്രത്യേകം വിളിച്ചു ചോദിച്ചു. "തീർത്ഥർക്കെന്താ നിന്നോടിത്ര പ്രത്യേകം. തീർത്ഥർ ആരേയും അത്ര സ്തുതിക്കാറില്ല. നിന്നെ വളരെ പ്രശംസിച്ച് എനിക്കൊരെഴുത്തയച്ചിരിക്കുന്നു. അതു മുതൽ നിന്നോടും എനിക്കൊരു പ്രത്യേകത തോന്നുന്നു" ഞാൻ പറഞ്ഞു:—"ഞാൻ അദ്ദേഹത്തെ കണ്ടിട്ടുപോലുമില്ല. എഴുത്തുകുത്തു മുഖേനയുള്ള പരിചയമേയുള്ളൂ."

സ്വാമികൾ:—ആഹാ! ..............................

പിന്നെ സ്വാമികളെ ഒരിക്കൽകൂടി ഞാൻ കണ്ടുമുട്ടി. സ്വാമികൾ എന്റെ അടുത്ത ഗൃഹത്തിൽ വിശ്രമിക്കുംകാലം എന്റെ വീട്ടിൽ അദ്ദേഹം സ്വയമേവ ഒരു ദിവസം ഉച്ചക്കു വന്നു. ഞാൻ പായും മററും മാററിവെച്ചു പുതിയ ഒരു കയററുകട്ടിൽ അദ്ദേഹത്തിനു ഇരുന്നു വിശ്രമിപ്പാൻ തയ്യാറാക്കി കൊടുത്തു. അവിടെ വെച്ചാണു വിവേകാനന്ദസ്വാമികളുമായി കണ്ടുമുട്ടിയ കഥയും മററും അദ്ദേഹം വിസ്തരിച്ചു പറഞ്ഞതു്. അദ്ദേഹം അങ്ങനെ എന്റെ വീട്ടിൽ വിശ്രമിക്കവേ മുററത്തു മാവിൽ "വാളങ്ങ" എന്നു പറയുന്ന ഒരുതരം ലത പടന്നു കിടക്കുന്നതായിക്കണ്ടു. അതിന്റെ കുറെ പറിച്ചു കൊണ്ടുവരുവാൻ അദ്ദേഹം എന്നോടാജ്ഞാപിച്ചു. ഞാൻ വേഗം കുറെ ഉണക്കകൊമ്പുകൾ പറിച്ചുകൊണ്ടുവന്നു. സ്വാമികൾ ഉടൻ അകത്തുനിന്നു പുറത്തുവന്നു. അദ്ദേഹം ബദ്ധപ്പെട്ടു പറകയാണ്. "അരുതരുതു്. അതിലൊരുതരം എറുമ്പില്ലേ? സൂക്ഷിച്ചെടുക്കാഞ്ഞാൽ അതെല്ലാം ചത്തുപോകും. എറുമ്പിനെ കൊല്ലരുതേ. അവയെ തിരികെ അവിടെ കൊണ്ടുപോയി വെച്ചേക്കു" ഞാൻ ആദ്യം കുറെ അന്ധാളിച്ചുപോയി. സ്വാമികളുടെ അഹിംസാവ്രതം സുപ്രസിദ്ധമാണ്. അതിനൊരുദാഹരണമായി ഈ ഒരു നിസ്സാരസംഭവവുംകൂടി ഇവിടെ ചേർത്തുവെന്നേയുള്ളൂ. സ്വാമികൾ പിന്നീടൊരവസരത്തിൽ എന്റെ വീട്ടിൽവെച്ചു പറകയാണ്; "ഇവിടെ കുത്തുന്നതും പിടിക്കുന്നതും ഒന്നുമില്ലല്ലോ. അവ ഉപയോഗിക്കുന്നിടത്തുനിന്നു എന്തെങ്കിലും കഴിക്കുന്നതു എനിക്കത്ര പഥ്യമല്ല." സ്വാമിക്കു പലഹാരം കൊണ്ടുചെന്നു കൊടുത്തപ്പോളാണു അദ്ദേഹം ഇങ്ങനെ ചോദിച്ചതു്. മത്സ്യമാംസങ്ങളെപ്പററിയാണു ഇപ്പറഞ്ഞതെന്നു വായനക്കാർ ഇതിനകം ഊഹിച്ചിരിക്കുമല്ലോ.

വേറൊരു ദിവസം പണിക്കരുടെ വക ഒരു ഭവനത്തിൽ സ്വാമികൾ വിശ്രമിക്കയായിരുന്നു. ഞാനും കുളിയും ഊണും കഴിഞ്ഞ് അവിടെ ചെന്നു. അപ്പോൾ സ്വാമികൾ എന്റെ ഒരു സതീത്ഥ്യനും സാമാന്യം ഒരു "പൂശാരി"യും ആയ ഒരു "പിള്ള"യോടു സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹത്തിന്റെ ആ പ്രഭാഷണം "യോഗശാസ്ത്ര"ത്തെപ്പററിയായിരുന്നു എന്നു മാത്രം പറയാനല്ലാതെ എനിക്കു അന്നൊന്നും അതിൽ അശേഷം "പിടി"യില്ലായിരുന്നു. പിള്ള വിനയാവനമ്രനായി അതെല്ലാം കേട്ടു മൂളിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ആ സുഭാഷിതം ആ മനുഷ്യനു അശേഷം മനസ്സിലായിട്ടില്ലെന്നു എനിക്കു നല്ല ബോദ്ധ്യമുണ്ട്. ആ മനുഷ്യൻ പോയശേഷം ഞാൻ സ്വാമികളോടു ചോദിച്ചു.

"സ്വാമി! ഇതെല്ലാം ആ മനുഷ്യനു മനസ്സിലാകുമോ.

അയാൾ വെറുതെ മൂളികേട്ടുവെന്നേയുള്ളൂ.

സ്വാമികൾ ഉടൻ പറഞ്ഞു.

"അങ്ങനെയല്ല. ആദ്യകാലങ്ങളിലെല്ലാം എന്റെ അടുക്കൽ ഓരോരുത്തർവന്നു അതുമിതുമെല്ലാം ചോദിച്ചു മെനക്കെടുത്താറുണ്ട്. ഉദ്യോഗസ്ഥന്മാരുടെ വേദാന്തം എന്നാലെന്തെന്നു നിനക്കറിയാമോ? തന്റെ കാപട്യങ്ങൾ വെളിപ്പെടാതിരിക്കാൻവേണ്ടി ഏതെങ്കിലും ഒരു സന്ന്യാസിയുടെ ശിഷ്യനായിത്തീർന്നേക്കുക. അവരുടെ ആ വിഭൂതിലേപനവും മന്ത്രജപവുമെല്ലാം വെറും "വിദ്യ." ഇതെല്ലാം കണ്ടു കണ്ടു ഞാൻ ആരോടും അത്ര തുറന്നു ശാസ്ത്രമാൎഗ്ഗങ്ങളെപ്പററി പറയാറില്ല. ഇപ്പോൾ എനിക്ക് അങ്ങു പോകാനുള്ള കാലമായി. എന്റെ ചുമടു ഇറക്കിയാൽ മതിയെന്നുമായി. ഇയ്യിടെ ആരെങ്കിലും വന്നു ചോദിക്കുന്നപക്ഷം അവർ ആവശ്യപ്പെടുന്നതിൽ കൂടുതൽ പറഞ്ഞുകൊടുക്കയാണു പതിവു്. എന്തിനു ഞാൻ മടിക്കുന്നു? ചുമടിറക്കട്ടെ. ആവശ്യമുള്ളവർ പോരട്ടെ"

പിന്നെ ഞാൻ സ്വാമികളെ കണ്ടിട്ടേയില്ല. സ്വാമികളുടെ മഹാസമാധിവിവരം കഷ്ടമേ! ഞാൻ പത്രം വായിച്ചാണറിഞ്ഞതു്. അതു സംബന്ധിച്ചു ഞാൻ എഴുതിയ പദ്യം അന്നത്തെ കവനകൌമുദിയിലും മററും ചേൎത്തിട്ടുണ്ടല്ലോ. സ്വാമികളെ സംബന്ധിച്ചു "ഗുരുവും ശിഷ്യനും" എന്നൊരു ഖണ്ഡകാവ്യവും "മഹൽസമ്മേളനം" എന്നൊരു ലേഖനവും ഞാനെഴുതി സദ്ഗുരുവിൽ ചേൎത്തിട്ടുമുണ്ട്. തി

ത്ഥസ്വാമികളുമായുള്ള പരിചയം മുതൽക്കാണ "ശൂഭേച്ഛാ ഭൂമിക" യിലെങ്കിലും എനിക്കു കാലെടുത്തു കുത്തുവാനിടയായതു്. വല്ലതും ചോദിക്കാനും അറിയാനും വാസന തുടങ്ങിയപ്പോൾ പറഞ്ഞുതരാൻ മനസ്സിനിണങ്ങിയ ആളില്ലാതെ പോയി. എന്റെ മുഴുവൻ ഹൃദയവും ആരാധിക്കുന്നതു തീത്ഥസ്വാമികളെയാണെങ്കിലും അദ്ദേഹത്തിന്റേയും ഗുരുവായി പൃഥുലപ്രഥിതനായിരിക്കുന്ന സ്വാമി തിരുവടികളുടെ ആ വിശാലഫാലവും, ദീപ്തനയനങ്ങളും, വെള്ളിക്കമ്പിപോലെ നീണ്ട് നാഭീപര്യന്തം വളൎന്നുകിടക്കുന്ന താടിയും, അല്പം ഒരു കുടവയറും കലൎന്ന സദ്ഗുരു സ്വരൂപവും, സ്തോഭവിവൎജ്ജിതമായ ആ മുഖകമലവും, കേവലം ഒരു ബാലന്റേതുപോലെ സരളകോമളമായ സ്വഭാവവും, ഹൃദയദ്രവീകരണചണമായ വചോവിലാസവും, സംഗീതസാമഗ്രികളോടുള്ള സ്വാമികളുടെ സന്തതസഹവാസവും, പണ്ടൊരു കവി പറഞ്ഞതുപോലെ "മരിച്ചാലും മറന്നീടുമോ"?

ചട്ടമ്പിസ്വാമികൾ ഗ്രന്ഥകാരനെന്ന നിലയിൽ.

ചട്ടമ്പിസ്വാമി തിരുവടികളെ ഒരു "വേദവേദാന്തകുഞ്ജരകുഞ്ജരന്റെ" നിലയിൽനിന്നും ഒരു ഗ്രന്ഥകാരന്റെ നിലയിലേക്കു താഴ്ത്തിക്കൊണ്ടുവരേണ്ടതില്ലെങ്കിലും അദ്ദേഹത്തിന്റെ ജീവിതചരിത്രത്തിൽ ആ വഴിക്കുള്ള പരിശ്രമവും രേഖപ്പെടുത്തേണ്ടതാണല്ലോ. സാഹിത്യം പ്രഥമമായി പ്രകടമാകുന്നതു പദ്യംവഴിയായിട്ടാണെന്നുള്ളതിൽ സ്വാമികളും ഒരു വ്യത്യസ്തനായിരുന്നില്ല. തുഞ്ചന്റേയും കുഞ്ചന്റേയും മററും രീതിപിടിച്ച് അനേകം ഭക്തിമയഗാനങ്ങൾ അദ്ദേഹം ചെറുപ്പത്തിലേ രചിച്ചിരുന്നു. അവയിൽ ചിലതു ഇതെഴുതുന്ന ആളെ അദ്ദേഹം ചൊല്ലിക്കേൾപ്പിച്ചിട്ടുണ്ട്. ഇങ്ങനെ ഒന്നെഴുതേണ്ടിവരുമെന്നു അന്നു വിചാരിച്ചിട്ടില്ലാത്തതിനാൽ അതൊന്നും ഓൎമ്മിക്കാൻപോലും നിവൃത്തിയില്ലാതിരിക്കുന്നു. പിൽക്കാലത്തും സന്ദൎഭവശാൽ അദ്ദേഹം പല പദ്യങ്ങളും രചിച്ചിട്ടുണ്ട്. അവ ശിഷ്യപരമ്പരയുടെ ഹൃദയത്തിൽ ഒളിച്ചുകിടക്കുന്നു. തീത്ഥസ്വാമിചരിത്രസമുച്ചയത്തിൽ ഉദ്ധരിച്ചിട്ടുള്ള പദ്യങ്ങൾ ഇവിടേയും അനുസന്ധേയമാണു്.

മുദ്രാലയപ്രകാശിതമായ അദ്ദേഹത്തിന്റെ പ്രഥമകൃതി വിഖ്യാതമായ ക്രിസ്തുമതച്ഛേദനമെന്നാണ് എന്റെ അറിവു. അതിന്റെ പഴയ ഒരു കോപ്പി വളരെനാളത്തെ അന്വേഷണംകൊണ്ടു മാത്രമെ

എന്നിക്ക സ്വാധീനമാക്കാൻ സാധിച്ചിട്ടുള്ളൂ. പാതിരിമാരുടെ മതപരിവർത്തനശ്രമങ്ങൾ ബലമായിരുന്ന ഒരു കാലഘട്ടത്തിലാണ് ആ ഗ്രന്ഥത്തിന്റെ ആവിർഭാവം. ആ ഗ്രന്ഥത്തിൽ ക്രിസ്തുമതതത്വങ്ങളുടെ അടിസ്ഥാനരാഹിത്യം സുവ്യക്തമാക്കിയിരിക്കുന്നു. സാമാന്യം തർക്കശാസ്ത്രരീത്യാ ആ ഗ്രന്ഥം നിബന്ധിച്ചിരിക്കയാൽ ഇന്നത്തെ വായനക്കാർക്ക് അതു സുഗ്രഹമായിത്തോന്നുകയില്ലായിരിക്കാം. സാഹിത്യലോകത്തിൽ സ്വാമികളുടെ കീർത്തി ആദ്യമായി പ്രസരിച്ചതു ക്രിസ്തുമതച്ഛേദനംമൂലമത്രെ.

അടുത്തതായി അദ്ദേഹത്തിന്റെ പ്രധാനകൃതിയായ പ്രാചീനമലയാളം നമ്മുടെ ദൃഷ്ടിയിൽ പെടുന്നു. പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടുള്ള ഗ്രന്ഥം കേവലം ഒന്നാംഭാഗം മാത്രമാണ്. ദ്വിതീയഭാഗവും ഒട്ടുമുക്കാലും അദ്ദേഹം എഴുതിക്കഴിഞ്ഞിരുന്നു. ഓരോ ജാതികളുടേയും ഉല്പത്തിയെപ്പററി നിരൂപിക്കുന്ന ഘട്ടം, ഒന്നുരണ്ടുവശം അക്കാലത്തു ഞാനും വായിച്ചുനോക്കിയിട്ടുണ്ട്. അതിനെപ്പററി എന്തെങ്കിലും പറയാൻ സാധിക്കാത്തവിധം എന്റെ വിസ്മൃതി കഠിനമായിരിക്കുന്നു. പരശുരാമനും നമ്മുടെ മലയാളരാജ്യവുമായുള്ള ബന്ധം സയുക്തികം ഖണ്ഡിക്കുകയാണ് പ്രാചീനമലയാളം പ്രഥമഭാഗംകൊണ്ടു പ്രധാനമായി സാധിക്കുന്നതു്. പിന്നെ പരശുരാമസൃഷ്ടമായി വിചാരിച്ചുപോരുന്ന സകല സംഗതികളേയും ഖണ്ഡിക്കുന്നു. പ്രാചീന മലയാളചരിത്രം സംബന്ധിച്ച് ഒരു പുതിയ പ്രകാശം പരത്തുവാൻ ടി ഗ്രന്ഥം വളരെ പ്രയോജനപ്പെട്ടിട്ടുണ്ട്.

മനുഷ്യോൽപ്പത്തി, ആദിഭാഷ മുതലായവയെ അന്വേഷിച്ചുകൊണ്ടു സുദീർഘമായ ഒരു പ്രബന്ധം—പൊന്നമ്പലം പിള്ളയുടെ ആവശ്യപ്രകാരമാണെന്നുകേട്ടിട്ടുണ്ട്—അദ്ദേഹം രചിച്ചതായി കേൾവിയുണ്ട്. അതിൽ ആദിഭാഷ തമിഴാണെന്നും മനുഷ്യോൽപ്പത്തി ഉഷ്ണമേഖലയിൽ ദ്രാവിഡദേശത്തായിരുന്നുവെന്നും പലവിധത്തിലുമുള്ള നിരീക്ഷണങ്ങളുടെ ഫലമായി സ്ഥാപിച്ചിരിക്കുന്നു. പാശ്ചാത്യചരിത്രകാരന്മാരുടേയും രമേശചന്ദ്രദത്തൻ, ടിലാക്ക് മുതലായവരുടേയും അഭിപ്രായങ്ങളെ ആ ഗ്രന്ഥത്തിൽ കൂലങ്കഷമായി വിമർശിച്ചിരിക്കുന്നു. ഈ നവീനാഭിപ്രായം ഗ്രന്ഥത്തിന്റെ അമുദ്രിതാവസ്ഥ നിമിത്തം പ്രചരിക്കാനിടവന്നില്ലെന്ന ശോചിപ്പാനേ തല്ക്കാലം നിവൃത്തിയുള്ളൂ.

ആലത്തൂർ ബ്രഹ്മാനന്ദസ്വാമിയുടെ "മോക്ഷപ്രദീപം" എന്ന ഗ്രന്ഥത്തെ വിമർശിച്ചുകൊണ്ടു ഖണ്ഡനപരമായി ഒരു ഗ്രന്ഥം അദ്ദേഹം എഴുതിയിട്ടുണ്ടെന്നു കേട്ടിട്ടുണ്ടെങ്കിലും അതൊന്നു കാണ്മാനോ അതിനെപ്പററി എന്തെങ്കിലും സ്വാമികളോടു ചോദിച്ചറിവാനോ എനിക്കു സാധിച്ചിട്ടില്ല.

അടുത്തതായിപ്പറയാനുള്ളതു "വേദാധികാരനിരൂപണം" എന്നൊരു ചെറുകൃതിയെപ്പററിയാണ്. ശ്രുതിസ്മൃതികളെ ചർച്ചചെയ്തുകൊണ്ടു വേദം സകലർക്കും ഗമ്യമാണെന്നു ഈ ഗ്രന്ഥത്തിൽ സ്ഥാപിച്ചിരിക്കുന്നു.

സ്വാമികളുടെ മഹാസമാധിക്കുശേഷം അടുത്തകാലത്തു പ്രസിദ്ധപ്പെടുത്തിയതാണ് "ശ്രീചക്രപൂജ." ശ്രീചക്രപൂജാവിധികളെപ്പററി സുഃബോധമായരീതിയിൽ വല്ലതും അറിവാനാഗ്രഹിക്കുന്നവർക്ക് ഇതൊരു കല്പലതതന്നെയായിരിക്കും.

ഇവ കൂടാതെ ഏതാനും ചില പ്രബന്ധങ്ങൾ ചിലരുടെ നിർബ്ബന്ധപ്രകാരം അദ്ദേഹം വിരചിച്ചിട്ടുണ്ട്. അവ സമഗ്രമായി പരിശോധിപ്പാൻ എനിക്കു സാധിച്ചിട്ടില്ല. അതു കൂടാതെ ശരീരതത്വസംഗ്രഹം എന്നൊരു ലേഖനംകൂടി കണ്ടിട്ടുള്ളതായി ഒരു ചെറിയ ഓർമ്മയുണ്ട്. സദ്ഗുരുവിൽ അപൂർണ്ണമായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള "ഒഴിവിലൊടുക്കം" വ്യാഖ്യാനം അദ്ദേഹത്തിൻെറ സാരമായ സഹായത്തോടുകൂടിയാണ് പ്രസിദ്ധപ്പെടുത്തുന്നതെന്നു പ്രസാധകന്മാർ വിജ്ഞാപനം ചെയ്തിരുന്നു. സ്വാമികളുടെ സ്മാരകമെന്ന നിലയിൽ ഇപ്പോൾ രൂപാന്തരപ്പെടുത്തിയിട്ടുള്ള "സദ്ഗുരു"മാസികയുടെ പഴയ ലക്കങ്ങൾ അദ്ദേഹത്തിൻെറ ശിഷ്യപ്രമുഖന്മാരുടെ ലേഖനങ്ങൾകൊണ്ടു വിരാജിതമായിരുന്നുവല്ലോ. അവയിൽ കാണുന്ന നവീനാശയങ്ങൾ പലതും സ്വാമികളുടെ ചിന്താസന്താനമാണെന്ന് അദ്ദേഹത്തോട് അടുത്തു പരിചയിച്ചിട്ടുള്ളവർക്ക് അറിവാൻ കഴിയും. നീലകണ്ഠതീർത്ഥസ്വാമികളുടെ കൃതികളിലും സ്വാമികളുടെ ആശയങ്ങൾ പ്രോജ്വലിച്ചുകാണാം. അടുത്തുപെരുമാറുന്നവരെ അഭിജ്ഞന്മാരാക്കിവിടുക സ്വാമികളെപ്പോലെയുള്ള മഹാന്മാരെസംബന്ധിച്ചിടത്തോളം അത്ഭുതമല്ലല്ലോ. ആദ്ധ്യാത്മികതത്വം പ്രവഹിക്കുന്നതു സാധാരണ ഇങ്ങനെതന്നെയാണ്. അതിനാൽ അ

ദ്ദേഹത്തിനോട്ട സാമീപ്യം സിദ്ധിച്ചിട്ടുള്ള ഗ്രന്ഥകാരന്മാരിൽക്കൂടി അദ്ദേഹം നമ്മെ അഭിമുഖീകരിക്കുന്നുവെന്നു ഓക്കേണ്ടിയിരിക്കുന്നു.

ഒരു ഗ്രന്ഥകാരൻ എന്ന നിലയിൽ അദ്ദേഹത്തെ ആരാധിപ്പാൻ അത്ര വകകാണുകയില്ലെങ്കിലും വേദവേദാന്താദിവിഷയങ്ങളിലും പ്രാചീനചരിത്രവിഷയത്തിലും അദ്ദേഹത്തിനുള്ള പ്രാമാണികത്വം ഈ ഗ്രന്ഥങ്ങഠ മുഖേന നമുക്ക് ഏതാണ്ട മനസ്സിലാക്കാം. ഈ വക ഗ്രന്ഥങ്ങഠ എഴുതിയതുതന്നെ അദ്ദേഹത്തിൻെറ ശിഷ്യന്മാരുടേയും പാശ്ചാത്യരുടേയും നിരന്തരനിർബ്ബന്ധംകൊണ്ടാണെന്നുള്ള വാസ്തവവും ഇവിടെ പ്രസ്താവ്യമാകുന്നു. ചുരുക്കത്തിൽ ഈ ഗ്രന്ഥങ്ങഠ മാത്രംകൊണ്ട് അദ്ദേഹത്തെ മനസ്സിലാക്കുവാൻ ആരും ശ്രമിക്കരുതെന്ന് ഉപദേശിക്കേണ്ടതായിട്ടാണ് ഇരിക്കുന്നത്. നമ്മുടെ നാട്ടിൽ ഒരു ആദ്ധ്യാത്മികപ്രസരം ഉളവാക്കുവാനായിരുന്നു അദ്ദേഹത്തിൻെറ ആവിർഭാവം. ശങ്കരാചാര്യരുടെ ജന്മഭൂമി ആദ്ധ്യാത്മികപ്രവാഹത്തിന് ഊഷരമായിത്തീരരുതെന്നു ഉദ്ദേശിച്ചായിരിക്കാം അദ്ദേഹം ഇങ്ങോട്ട നീതനായത്. തൻെറ ജീവിതചര്യകൊണ്ടും ഉപദേശപരമ്പരകൊണ്ടും അങ്ങനെ ഒരു ആത്മീയപരിമളം കേരളോദ്യാനത്തിൽ വ്യാപിപ്പിച്ചുകൊണ്ട സ്വാമികഠ നിജസ്ഥാനമായ നിത്യശുദ്ധബുദ്ധപദത്തിൽ എത്തിച്ചേന്നു.

—— o ——

## സ്മരണകഠ 7.

### വി. നാരായണമേനോൻ. വല്ലൂർ, ഇടപ്പിള്ളി.

68—69 ഇക്കാലങ്ങളിലാണ് ഞാൻ സ്വാമിയുമായി ആദ്യം പരിചയപ്പെട്ടത്. അന്നു ആലുവായിൽ അമ്പാളിക്കം, രാരിച്ചൻ മൂപ്പനും കലാൽ കാൺട്രാക്കട്ട് ഉണ്ടായിരുന്നു. ആലുവാ മണൽപ്പുറത്ത് അവരുടെ വക തട്ടിൽ വെച്ചു ഞങ്ങഠ പല വിശേഷങ്ങളും പറഞ്ഞു രസിക്കും. സംഭാഷണവിഷയം നാണുഗുരുവിൻെറ അപദാനങ്ങഠ ആയിരുന്നു. നാണുഗുരുവുണ്ടാക്കിയ: —

ഓട്ടീലൊട്ടിച്ചനാളും തിരുവഴിനടുവേ അങ്കി ചുങ്കെന്നു തട്ടി-
ക്കൂട്ടി പൊട്ടിപ്പിടിച്ചാക്കതിരയെ നടുരോട്ടൂടെ ഓടിച്ചവേഗം
ചാട്ടിൻകൂട്ടിങ്കലുരച്ചുജ്ജ്വലതരമിളകുംപഞ്ചരാജാക്കഠപോം മുൻ-
കൂട്ടക്കെട്ടോട്ട കോട്ടയ്ക്കകമതുകരയേറിസ്സുഖിപ്പാൻ വരം താ.

എന്ന ശ്ലോകത്തിൽ ഉള്ളടക്കിയ യോഗവിദ്യാസമ്പ്രദായത്തെ അദ്ദേഹം വിശദീകരിച്ചു വളരെ നേരം സംസാരിച്ചു. ആലുവായിൽ അദ്ദേഹം കൂടക്കൂടെ കുളിച്ചു താമസിക്കാൻ വരും. ചിലപ്പോൾ ആശ്രിതനായ പത്മനാഭപ്പണിക്കരും കൂടെ ഉണ്ടാകും. പോലീസ് സൂപ്രണ്ടായിരുന്ന കൊട്ടാരപ്പാട്ട പപ്പുപ്പിള്ള—അതായത് നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ളയുടെ അച്ഛൻ—അക്കാലത്തു ആലുവായിൽ താമസിച്ചിരുന്നു. അവിടെയും സ്വാമി വിശ്രമിച്ചിരുന്നു. അക്കാലത്ത് കൂടെ ഉണ്ടായിരുന്ന നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ളക്കു പലതും പറഞ്ഞുകൊടുക്കുക ഉണ്ടായിട്ടുണ്ട്.

അക്കാലത്തു സ്വാമികൾ എനിക്കു ഒരു മന്ത്രം ഉപദേശിച്ചുതന്നു. ഞാൻ അതു സിദ്ധിവരുത്തുവാൻവേണ്ടി വീട്ടിൽ വന്നു നിഷ്ഠയിൽ ഇരുന്നു ജപിച്ചു. വീട്ടുകാർക്കും നാട്ടുകാർക്കും ഈ പണി അത്ര രസിച്ചില്ല. എന്റെ വീട്ടിലും പരിസരങ്ങളിലും രാമനാമം ചൊല്ലുന്നതുപോലും ബ്രാഹ്മണപ്രതാപത്തിൽ ഇരുന്ന ആ ദേശാധിപന്റെ നേർക്കുള്ള ഭക്തിയാൽ വിലക്കപ്പെട്ടിരുന്നു. അങ്ങിനെ ഇരിക്കെ ഒരു ദിവസം സ്വാമി എന്റെ വീട്ടിൽ കയറി. വീട്ടിൽ ഒരു സ്ത്രീക്കു ഗർഭം പരിപൂർണ്ണമായിരുന്നിരുന്നു. പേറുനോവും ഉണ്ടായിരുന്നു. പ്രസവിക്കുവാനുള്ള താമസംകൊണ്ടു ആളുകൾ പരിഭ്രമിച്ചുവശായി. എറണാകുളത്തു പോയി ഡാക്ടരെ കൊണ്ടുവരുവാനും ചില ആളുകൾ തുനിഞ്ഞു. സ്വാമികൾ സുഖക്കേടിന്റെ സ്വഭാവം തിരക്കി അറിഞ്ഞു. ഡാക്ടരെ കൊണ്ടുവരേണ്ടതില്ലെന്നും സ്ത്രീക്കു പ്രസവിക്കാൻ കാലമായിട്ടില്ലെന്നും ആണ് അദ്ദേഹം പറഞ്ഞത്. ഒരു ചെറിയ പ്രയോഗംകൊണ്ടു ഇപ്പോഴത്തെ ഉപദ്രവം തീർക്കാമെന്നും പ്രസവിക്കാൻ സമയം അടുക്കുമ്പോൾ ഉപദ്രവം കൂടാതെ പ്രസവിക്കുമെന്നും പറഞ്ഞ് അദ്ദേഹം ചില മരുന്നുകൾ ചേർത്ത് ഒരു വർത്തി ഉണ്ടാക്കി ഒരു സ്ത്രീയുടെ കയ്യിൽ കൊടുത്ത് ഇതു മലദ്വാരത്തിൽ കടത്തിവെക്കാൻ പറഞ്ഞു. സ്ത്രീ അപ്രകാരം ചെയ്തു. അല്പം കഴിഞ്ഞപ്പോൾ വയററിൽ കട്ടിപിടിച്ചു കിടന്നിരുന്ന മലം എല്ലാം ഇളകി വിസർജ്ജിച്ചുപോയി. പേറുനോവും നിന്നു. പിന്നെ കുറെ ദിവസങ്ങൾ കഴിഞ്ഞശേഷം സ്ത്രീ യാതൊരു ഉപദ്രവവും കൂടാതെ പ്രസവിക്കുകയും ചെയ്തു.

അദ്ദേഹം കല്ലൂർ നാട്ടാശുപത്രിയിൽ സുഖക്കേടു പിടിച്ചുകിട

ന്നു. കല്ലൂർ കണ്ടവൈദ്യൻ—ഈ ആശുപത്രിയുടെ ഉടമസ്ഥൻ—സ്വാമികളുടെ ഒരു ശിഷ്യനായിരുന്നു. ഇപ്പോൾ കല്ലൂർ കാണുന്ന സ്കൂൾ ഈ നാട്ടാശുപത്രിയിലാണ് ഇട്ടിരിക്കുന്നതു്. കണ്ടവൈദ്യൻ ആലുവായിൽ താമസിച്ചിരുന്ന സ്വാമിയെ സ്വന്തം പണം ചിലവാക്കി കല്ലൂർ കൊണ്ടുവന്നു ചികിത്സിച്ചിൽ കഴിപ്പിച്ചു. അന്ന് എറണാകുളത്തു തിരുവെങ്കിടാചാര്യർ എന്നയാൾ കൊച്ചിദിവാനായിരുന്നു. ദിവാൻസിക്രട്ടറി രാമയ്യനും കോടരുടെ ഒരു കാര്യസ്ഥനും തമിഴിൽ അസാമാന്യപണ്ഡിതനും തിയോസഫിയിലെ ഒരു പ്രഭാഷകനും ആയിരുന്ന പത്മനാഭനാചാരി എന്നയാളും, ചന്തുലാലാ എന്ന രജപുത്രൻ—അന്നത്തെ പോലീസ് സൂപ്രേണ്ടും—എറണാകുളത്തു താമസിക്കുന്നുണ്ട്. കല്ലൂർ ആശുപത്രിയിൽ കിടക്കുന്ന സ്വാമികളെ കാണുവാൻ ചന്തുലാലാ കൂടക്കൂടെ വരും. അദ്ദേഹം വരുമ്പോൾ "ഹരി ഹര" എന്നു പേരുള്ള ഒരു പാനീയം കൂടെ കൊണ്ടുപോരും. ഇതു് അദ്ദേഹംതന്നെ പാകംചെയ്തു കൊണ്ടുപോരുന്നതാണ്. അല്ലാതെ ഭൃത്യന്മാരല്ല. കോതമ്പുറവ, പാൽ, കൽകണ്ടം, ബദാംപരിപ്പ്, കിസ്മിസ് ഇവ ചേർത്തു പാകപ്പെടുത്തുന്നതാണ് ഈ അമൃതതുല്യമായ പാനീയം. ഇതു് ഒരു തകരപ്പോണിയിൽ ആക്കി ആ പാത്രത്തിന്റെ അടിയിൽ ലേടിപ്പിച്ചിട്ടുള്ള താട്ടപ്പിൽ കുറെ ഇരുന്നാലും കത്തിച്ചു കയ്യിൽ തൂക്കി അദ്ദേഹം നാട്ടാശുപത്രിയിൽ എത്തും. ഇതു സ്വാമിക്കു കുടിക്കുവാനാണു കൊണ്ടുവരുന്നതെങ്കിലും ചികിത്സിൽകാലത്തു പത്ഥ്യം ആചരിക്കേണ്ടതുകൊണ്ടു് അതു് അദ്ദേഹം ഉപയോഗിക്കാറില്ല. ഞങ്ങൾ കുടിക്കും. എന്തു സ്വാദാണതിന് എന്നു പറവാൻ പ്രയാസം.

ചികിത്സിൽ കഴിഞ്ഞപ്പോൾ ചന്തുലാലാ സ്വാമികളെ എറണാകുളത്തുള്ള അദ്ദേഹത്തിന്റെ വസതിയിലേക്കു ക്ഷണിച്ചു. അവിടെ അദ്ദേഹത്തിനു പലപ്പോഴും വിരുന്നുണ്ടായിട്ടുണ്ട്. സാധാരണ ചന്തുലാലയുടെ സ്ത്രീകൾ അന്യപുരുഷന്മാർക്കു വിളമ്പികൊടുക്കാറില്ല. എങ്കിലും സ്വാമികളെ അവർ അന്യനായി ഗണിച്ചിരുന്നില്ല. ഒരു പൂജ്യസ്ഥാനം അദ്ദേഹത്തിന് അവിടെ ഉണ്ടായിരുന്നു.

ഈ കാലത്താണ് സ്വാമികളും വിവേകാനന്ദസ്വാമികളും തമ്മിൽ കണ്ടതു്: ചന്തുലാലാ, രാമയ്യൻ, പത്മനാഭനാചാരി ഇവർ വിവേകാനന്ദന്റെ യോഗ്യത പരീക്ഷിപ്പാൻ സ്വാമിയെ ക്ഷണിച്ചു

കൊണ്ടു പോകയായിരുന്നു ചെയ്തതു്. സ്വാമികളുടെ കൂടെ ഞാനും വിവേകാനന്ദസ്വാമികളുടെ വസതിയിലേക്കു പോയിരുന്നു. *

തിരുവനന്തപുരത്തും ഞാൻ അദ്ദേഹത്തിനെ അനുഗമിച്ചിരുന്നു. കുളക്കുന്നത്തു രാമമേനവൻ സ്വാമികളുടെ ഒരു ശിഷ്യനായി കൂടിയ മുതൽക്കാണു് അദ്ദേഹം ഒരു പ്രസാധകൻ എന്ന നിലയിൽ കേളികേട്ടതു്.

തത്തംപിള്ളി കുഞ്ഞുണ്ണിമേനവന്റെ വീട്ടിൽവെച്ചു് സ്വാമി ബോധരഹിതനായി ചിലപ്പോൾ സമാധിയിൽ ഇരിക്കാറുണ്ടു്. ഒരിക്കൽ ഇങ്ങിനെ ഇരിക്കുമ്പോൾ ആ വീട്ടുകാർ അദ്ദേഹം മരിച്ചുപോയോ എന്നുപോലും ഭയപ്പെട്ടുപോയി അത്രെ.

84 ൽ അദ്ദേഹം പ്രാചീനമലയാളം എഴുതിക്കൊണ്ടിരുന്നപ്പോൾ ഒരു സംഭവം നടന്നു. അന്നദ്ദേഹം ശ്രീകണ്ഠേശ്വരത്തു ഭജനമഠത്തിൽ താമസിക്കയായിരുന്നു. അംബാസമുദ്രത്ത്കാരൻ ഒരു പട്ടർ വന്നു സ്വാമികളെ ദണ്ഡനമസ്കാരം ചെയ്തു ഗഞ്ചിറാ എന്ന വാദിത്ര വിശേഷത്തിൽ കുറെ ഭാഗങ്ങൾ ചൊല്ലിക്കൊടുക്കണമെന്നു അപേക്ഷിച്ചു. പട്ടരോടു് വായിക്കുവാൻ സ്വാമി ആജ്ഞാപിച്ചു. അവിടെ ഇരുന്നിരുന്ന ഒരു ഗഞ്ചിറ അദ്ദേഹവും മറ്റൊന്നു സ്വാമികളും എടുത്തു് വായിച്ചുതുടങ്ങി. സ്വാമികൾ പട്ടർക്കു പല എണ്ണങ്ങളും കാണിച്ചുകൊടുത്തു. ഇത്ര വലിയ ഒരു ജ്ഞാനിയെ തെക്കെ ഇന്ത്യയിൽ താൻ എങ്ങും കണ്ടിട്ടില്ലെന്നും പറഞ്ഞു വീണ്ടും സാഷ്ടാംഗം പ്രണമിച്ചു പട്ടർ അനുഗ്രഹവും വാങ്ങിപ്പോയി. ഇതുപോലെ ചില പട്ടാണികളുമായി എളമന കുഞ്ഞുണ്ണിമേനവന്റെ ഗൃഹത്തിൽവെച്ചു ഗഞ്ചിറാമത്സരം നടന്നു. പട്ടാണികൾ തോററുപോയി.

പേട്ടയുടെ സമീപത്തിൽ വലിയഉദയേശ്വരം എന്ന ഒരു ക്ഷേത്രത്തിന്റെ പരിസരങ്ങളിൽ സ്വാമിയുടെ നിർദ്ദേശപ്രകാരം നാണുഗുരു യോഗാഭ്യാസം പഠിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഈഴവരിൽ പലരും ഇതു സമ്മതിക്കുകയില്ല. അവരിൽ പലരും സ്വാമികളാണു് നാണുഗുരുവിന്റെ ഗുരുനാഥൻ എന്നു പറയുന്നതിൽ എന്തോ വലിയ കുറച്ചിൽ ഉള്ളതായി വിചാരിക്കുന്നു. ഞാൻ ഈ വി

* പരസ്പരം ബഹുമാനം തോന്നിയ സംഗതി ജീവചരിത്രഭാഗങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. (സ)

ഷയത്തെക്കുറിച്ച് സ്വാമികളോട് ഒരിക്കൽ സംസാരിച്ചു. അപ്പോൾ അദ്ദേഹത്തിൽനിന്നും ചില വിവരങ്ങൾ അറിയാറായി. "ജനങ്ങൾ അങ്ങിനെ പറഞ്ഞുകൊള്ളട്ടെ. അതുകൊണ്ടു നമുക്കെന്തു" "നാടൊക്കെപ്പറഞ്ഞാൽ മേലൊക്കെ ചൊറിയുമോ" എന്ന പഴമൊഴി കേട്ടിട്ടില്ലേ. നമുക്കു ആരുടേയും ഗുരുവാകണ്ട. എല്ലാവരുടേയും ശിഷ്യനായാൽ മതി എന്നാണ് എന്റെ ആഗ്രഹം. നാണുഗുരുവായസ്ഥിതിക്കു ചട്ടമ്പി എന്നും ചട്ടമ്പിയായോ ഷൺമുഖദാസനായോ ഇരിക്കാം. അതുകൊണ്ടു നാണുഗുരുവിനും ഇനിക്കും ഒന്നുമില്ല.

"എന്നാൽ ഒരു സംഗതി വാസ്തവമാണ്. എനിക്ക് എന്റെ ഗുരുനാഥൻ ഉപദേശിച്ചുതന്ന മന്ത്രം ഞാൻ നാണുഗുരുവിനു ഒരിക്കൽ ഉപദേശിച്ചു. എന്റെ ഗുരു "ഇതുകൊണ്ടു നിനക്കു എല്ലാംസിദ്ധിക്കും എന്നു അരുളിച്ചെയ്തു". നാണുഗുരുവും ഈ മന്ത്രം പല ശിഷ്യന്മാക്കും ഉപദേശിച്ചിട്ടുണ്ട്. മന്ത്രശാസ്ത്രങ്ങളിൽ സാധാരണ കാണുന്ന ഒരു മന്ത്രമല്ല അതു്. ബാലയും സുബ്രഹ്മണ്യനും ഇഷ്ടദേവതകളാണ്. ഈ പാരമ്പര്യത്തിലല്ലാതെ ഇതാക്കും കിട്ടിയിട്ടില്ല. പക്ഷേ ഇതെങ്ങിനെ വെളിയിൽ അറിയും. അറിഞ്ഞിട്ടു കാര്യവും ഇല്ല."

എന്റെ ഒരു അനുഭവം പറയാം. മൂത്തകുന്നംക്ഷേത്രം പ്രതിഷ്ഠിക്കുവാൻ സ്വാമികളോടു നാണുഗുരു ആവശ്യപ്പെട്ടുകൊണ്ടു പറവൂർ കൃഷ്ണശാസ്ത്രികളുടെ മഠത്തിൽ വന്നിരുന്നു. നാണുതന്നെ മതി അതിനു് എന്നുപറഞ്ഞു പ്രതിഷ്ഠയ്ക്കുള്ള മുഹൂത്തവും സമ്പ്രദായവും പറഞ്ഞു. അതുപ്രകാരം നാണുഗുരു പ്രതിഷ്ഠ കഴിച്ചു. കുറെ നാണയങ്ങൾ അടങ്ങിയ ഒരു കിഴിയും മററു ചില ഉപകരണങ്ങളും ക്ഷേത്രാധികാരികൾ നാണുഗുരുവിനു ദക്ഷിണ കൊടുത്തു. അതു് നാണുഗുരു അവിടെനിന്നും എടുത്തു ശാസ്ത്രിയുടെ മഠത്തിൽവന്നു ചട്ടമ്പിസ്വാമിക്കു സമപ്പിക്കുകയാണുണ്ടായതു്. കുമാരനാശാൻ മുതലായി കൂടെ ഉണ്ടായിരുന്നവക്കു ഈ കൃത്യം അത്ര സുഖിച്ചില്ല. കൊളവേലി കൃഷ്ണൻവൈദ്യൻ മുതലായ ഒട്ടനവധി ഈഴവമാന്യന്മാർ ഈ കാര്യത്തിൽ ദൃക്സാക്ഷികളാകുന്നു.



## സ്മരണകം 8.

**തിരുവനന്തപുരം പുത്തൻചന്തയിൽ തായ്വീട്ടിൽ പിച്ചയമ്മ.**

ഞാൻ നാണുഗുരുസ്വാമിയുടെ ഒരു ശിഷ്യയാണ്. എന്നെ സ്വാമികൾ പുത്തൻചന്തയിൽ അമ്മ എന്നാണ് പറയാറ്. അതു് കൊണ്ടു മററു സന്യാസിമാരും എന്നെ അങ്ങിനെതന്നെ വിളിക്കും. നാണുഗുരുസ്വാമിക്കു കിട്ടിയ യോഗ്യതകൾ എല്ലാം ചട്ടമ്പിസ്വാമി തിരുവടികളിൽനിന്നും ആണെന്നു ഞാൻ നേരത്തെ അറിഞ്ഞിരുന്നു. നാണുഗുരു എൻെറ വീട്ടിൽ വന്നിട്ടുണ്ട്. ഞാൻ ആശ്രമത്തിൽ പോയാൽ അവിടെ പാചകത്തിനായി നില്ക്കുന്ന ഏവരും വെളിൽ ഇറങ്ങും. പിന്നെ ഞാനാണ് അടുക്കളക്കാരി. കുമാരനാശാനോടു സ്വാമികൾക്കു എന്തോ നല്ല സുഖമുണ്ടായിരുന്നില്ല. കാരണം എന്താണെന്നു എനിക്കു നല്ല നിശ്ചയമില്ല. ഈഴവബില്ല അവതരിപ്പിക്കാൻ ശ്രമിച്ചു എന്നും, ഗുരുനാഥസ്ഥാനത്തിനെ സംബന്ധിച്ചു വാഗ്വാദം ഉണ്ടാക്കിയെന്നും മററും ഒരു ചാൎജ്ജ് കുമാരനാശാൻെറ പേരിൽ നാട്ടോടിയായി നടന്നിരുന്നു.

കുമാരനാശാൻെറ നിൎയ്യാണത്തിനു കുറെദിവസം മുൻപു ഞാൻ ശിവഗിരിയിൽ നാണുഗുരുസ്വാമിയെ ചെന്നു കണ്ടു് അവിടെ താമസിക്കുമ്പോൾ കുമാരനാശാൻ അവിടെ വന്നു. കുറെ ഫലഹാരം അദ്ദേഹം കൊണ്ടുവന്നിരുന്നു. അതു ബോളിയായിരുന്നു. സ്വാമിക്കു തിരുമുൽകാഴ്ച വെയ്ക്കാനാണ് കൊണ്ടുവന്നതു്. സ്വാമിയെക്കാണാനോ ഫലഹാരം സമൎപ്പിക്കാനോ കഴിഞ്ഞില്ല. അതിനാൽ അതു ആരോ വാങ്ങി അടുക്കളയിൽ കൊണ്ടുവന്നു. അതു് നാണുഗുരു സ്വീകരിച്ചില്ല. പല പ്രാവശ്യവും നാണുഗുരുസ്വാമിയെ കാണുവാൻ ആശാൻ ഉഴറി അനുവാദം ചോദിച്ചു. സ്വാമി സമ്മതിച്ചില്ല. ഉടനെ ആശാൻ പിണങ്ങിപ്പോയി.

കുറെക്കഴിഞ്ഞപ്പോൾ സ്വാമി വെളിയിൽവന്നു. അപ്പോൾ പുറത്തിരുന്നവർ ഇങ്ങിനെ കുമാരനാശാൻ ഉഴറിയെന്നും പിണങ്ങിപ്പോയെന്നും സ്വാമിയോടു പറഞ്ഞു. അപ്പോൾ സ്വാമി "അവൻ പോകട്ടെ. അവൻ പോയതാണ്. അവൻ എത്രയോ മുൻപു മുങ്ങിപ്പോയി" എന്നു ഉച്ചരിച്ചു. കുറെ ദിവസം കഴിഞ്ഞപ്പോൾ കുമാരനാശാൻ ബോട്ടപകടത്തിൽപെട്ടു മുങ്ങി മരിച്ചിരിക്കുന്നു എന്നു അ

വിടെ ആരാംവന്നു പറഞ്ഞു. അപ്പോഴും ഞാൻ അവിടെ ഉണ്ട്. അദ്ദേഹത്തിൻെറ ശാപമായിരിക്കുമോ ഈവിധം കുമാരനാശാന് അപകടമരണം ഉണ്ടാകുവാൻ കാരണം എന്നു എനിക്കു നിശ്ചയമില്ല. ആശാൻ സംസാരത്തിൽ മുങ്ങിപ്പോയി എന്നു മാത്രമായിരുന്നു സ്വാമികളുടെ വാക്കിനു ഞാൻ അന്നു ഊഹിച്ച അർത്ഥം.



## സ്മ ര ണ ക ം. 9.

### കൊല്ലൂർ അമ്മാവൻ എന്നു പേരുള്ള കൃഷ്ണപിള്ള അവർകൾ.

(ശ്രീസ്വാമികളുടെ ജ്യേഷ്ഠൻ)

ഞങ്ങൾ ഒരമ്മമക്കളല്ല. പ്രായത്തിൽ രണ്ടുവയസ്സ് എനിക്കു മൂപ്പുണ്ട്. ചെറുപ്പകാലത്തു വീട്ടിൽ വളരെ ദാരിദ്ര്യമായിരുന്നു. അമ്മയുടെ നിർബ്ബന്ധം അനുസരിച്ചു കുഞ്ഞൻപിള്ള ചട്ടമ്പി എൻെറകൂടെ ആധാരമെഴുതാൻപോന്നു. നെയ്യാററുംകരയിലും ഭൂതപ്പാണ്ടിയിലും എന്നോടൊരുമിച്ചു ആധാരം എഴുതിയിട്ടുണ്ട്. ആധാരം എഴുത്തു ഒരു ഗവമ്മേണ്ടുദ്യോഗമല്ല. ഒരു ആധാരമെഴുതിയാൽ ഒരു പണം പ്രതിഫലം കിട്ടും. ഷൺമുഖസുന്ദരം പിള്ള എന്നൊരാൾ നാല്പത്തഞ്ചാമാണ്ട് നെയ്യാററുംകര രജിസ്ട്രേഷൻ ഇൻസ്പെക്കടരായിരുന്നു. കുഞ്ഞൻെറ കയ്യുടകണ്ട് അദ്ദേഹം സന്തോഷിച്ചു. അദ്ദേഹവും ഒരു സുബ്രഹ്മണ്യോപാസകനായിരുന്നു. കുഞ്ഞനും അന്നു ഏതാണ്ടൊക്കെ ഉപാസനയുണ്ട്. എൻെറകൂടെ ആദ്യത്തെ ദിവസം ആധാരം എഴുതിയവകയിൽ എട്ടുപണം കിട്ടി. ഇതു അത്രസാധാരണയല്ല. കിട്ടിയതു വീട്ടിൽ അയച്ചുകൊടുക്കുകയാണ് പതിവ്. വേദാന്തിയായ ഷൺമുഖസുന്ദരംപിള്ള കുഞ്ഞൻെറ നടവടിയിൽ സന്തോഷിച്ച് രജിസ്ട്രാഫീസിൽ സ്വകാര്യമായ ഒരു നിശ്ചയംചെയ്തു. ആധാരം എഴുതിയാലുംശരി. ഇല്ലെങ്കിലുംശരി. കുഞ്ഞൻപിള്ളക്കു എട്ടുചക്രം വൈകുന്നേരം ആഫീസിൽനിന്നും കൊടുക്കണമെന്നുള്ളതായിരുന്നു അതു്. കുഞ്ഞൻപിള്ള എഴുതാൻ മടികാണിക്കാറില്ല. എന്നാൽ ആധാരം എല്ലാവക്കും എഴുതാൻ വേണ്ടും കിട്ടിയില്ലെന്നുവരും. കുഞ്ഞൻപിള്ളക്കു എട്ടുചക്രം കിട്ടിയാൽ അന്നു ഒരു കാശും കിട്ടാത്ത കൂട്ടുകാക്കു അതിൽനിന്നും ഒന്നും രണ്ടും ചക്രം വീതിച്ചുകൊടുക്കും.

ഞാൻ ഇതുകണ്ടു് പലപ്പോഴും ദേഷ്യപ്പെട്ടിട്ടുണ്ടു്. എന്നാൽ "അ
വക്കു പട്ടിണി നമുക്കു പട്ടിണിപോലെതന്നെ അല്ലേ" എന്നു എ
ന്നോടുപറഞ്ഞു് എന്റെ കാലുപിടിക്കും.

അന്നു് സദിർകോടതി ആയിരുന്നു. ഇന്നത്തെ ഹജൂർകച്ചേരി
ഏപ്പാടു ഒന്നും ആയിട്ടില്ല. ഒരു നമ്പൂതിരിയായിരുന്നു സദിർകോർട്ടി
ലെ ജഡ്ജി. മൂക്കലെം പാട്ടു് ഉമ്മിണിപ്പിള്ളയുടെ ജ്യേഷ്ഠൻ പപ്പുപി
ള്ള എന്നൊരാൾ ആ കോടതിയിൽ വ്യവഹരിച്ചിരുന്നു. തക്കത്ത
രം പറവാനും മററുള്ളവരെ ശിങ്കിരി കളിപ്പിപ്പാനും ഈ വിദ്വാനു
ള്ള സാമർത്ഥ്യം ഒന്നുവേറെയാണ്. അന്നു കോടതിയിൽ ഉള്ള വക്കീ
ലന്മാരുടെ ദുസ്സാമർത്ഥ്യംകൊണ്ടു നമ്പൂരി ജഡ്ജി വിഷമിക്കുമ്പോൾ
"നീ പപ്പുപിള്ളയായി പോകട്ടെ" എന്നു ശപിക്കാറുപോലുമുണ്ടു്.
പപ്പുപിള്ളയുടെ പ്രസിദ്ധി അങ്ങിനെയാണ്. ഈ പപ്പുപിള്ളയോ
ടു എതിർക്കാനും അയാളെ അടക്കാനും കുഞ്ഞൻമാത്രമേ ഉണ്ടായിരു
ന്നുള്ളു.

ഭയമെന്നുള്ളതു് കുഞ്ഞനില്ല. ഭൂതപ്പാണ്ടിയിൽ എന്നോടുകൂടി അ
ധികംനാൾ താമസിച്ചില്ല. അക്കാലത്തു അവിടെ അതിശക്തിയായി
അടിച്ചിരുന്ന കാററ് കുഞ്ഞനു അസഹനീയമായി തോന്നിയിരുന്നു.
അവിടെ താമസിച്ചാൽ അയാൾ പെട്ടുപോകുമെന്നുപോലും എന്നോ
ടു സങ്കടം പറഞ്ഞു. എനിക്കു കുഞ്ഞനെ തിരുവനന്തപുരത്തേക്കു അ
യക്കാൻ മനസ്സായിരുന്നില്ല. കാരണം അവൻ അവിടെ ചെന്നാൽ
ഒരുമാതിരി ഗുസ്തിയും, വേദാന്തവും, തെണ്ടിത്തിരിഞ്ഞുള്ള നടപ്പും, പ്ര
സംഗവും ഒക്കെയാണ് ജോലി എന്നു എനിക്കറിയാം. അതിനാൽ
നെയ്യാററിൻകരെ പോയി താമസിപ്പാൻ ഞാൻ ഏപ്പാടുചെയ്തു. ഒരു
ദിവസം രാത്രി അവിടെനിന്നും പുറപ്പെടാൻ ഭാവിച്ചു. അന്നത്തെ
നിലക്ക് ഭൂതപ്പാണ്ടിയിൽനിന്നും തനിയെ നെയ്യാററിൻകരവരെ ഒരു
ത്തരും നടക്കമാറില്ല. ഞാൻ രാത്രി പോകണ്ടാ എന്നു വിലക്കി.
സാരമില്ല, എന്നെ ആരും പിടിച്ചുതിന്നുകയില്ല, എന്നുപറഞ്ഞു അ
വിടെനിന്നും പുറപ്പെട്ടു. നെയ്യാററിൻകരെ എത്തി കുഞ്ഞനിൽനി
ന്നും എഴുത്തുകിട്ടുന്നതുവരെ എനിക്കു ഒരു സമാധാനവുംവന്നില്ല. ഉ
ടൻ എഴുത്തുവന്നുചേന്നു.

അന്നാണ് കല്ലുവീട്ടിൽ ഗോവിന്ദപ്പിള്ളയുടെ മാതാവിനുണ്ടാ
യിരുന്ന ഒരു ഭയങ്കരമായ അപസ്മാരബാധ മന്ത്രംകൊണ്ടു കുഞ്ഞൻ

മാററിയതു്. സ്വപ്നംകൊണ്ടു് ഒരു വേലുണ്ടാക്കി അതു് പൂജിച്ചു് ഒരു ബ്രാഹ്മണനു് ആ സ്ത്രീയെക്കൊണ്ടു ദാനംകൊടുപ്പിച്ചശേഷം ആ സുഖക്കേടു പിന്നീടു് അവക്കു വന്നിട്ടില്ല. മദ്യം, മാംസം, മത്സ്യം ഇവകളോടു കുഞ്ഞനു കലശലായ വെറുപ്പുണ്ടായിരുന്നു. ഇതു് ഉപയോഗിക്കുന്നവരോടു കൂട്ടുകൂടുകയാവട്ടെ, പാകംചെയ്യുന്ന അവരുടെ വീട്ടിൽനിന്നും ഭക്ഷിക്കുകയാകട്ടെ ചെയ്തിരുന്നില്ല. ഒരു ദിക്കിൽ അങ്ങിനെ സ്ഥിരമായി താമസിക്കുകയില്ല. സഞ്ചാരമായി പിന്നെ. ഞങ്ങൾ വല്ലപ്പോഴും മാത്രം കണ്ടുമുട്ടും.

ആദ്യം കൊല്ലൂർ മഠത്തിൽ കുഞ്ഞനു് കണക്കെഴുത്തുണ്ടായിരുന്നു. പഠിച്ചതു് ആകപ്പാടെ ആറുമാസമാണു്. പേട്ടയിൽ രാമൻപിള്ള ആശാൻെറ അടുക്കൽ കൂട്ടിക്കൊണ്ടുപോയതു ഞാനാണു്. ഞാനും അവിടെ പഠിച്ചിട്ടുണ്ടു്. എന്നാൽ അധികവും കുഞ്ഞൻ പഠിപ്പിക്കാനാണു സമയം വിനിയോഗിച്ചതു്. ആറു മാസത്തെ പഠിത്തംകൊണ്ടു് അവനെല്ലാം തികഞ്ഞു. കുന്നിൽക്കാവിൽ എന്ന ഒരു ഭഗവതിക്ഷേത്രം അന്നു് കൊല്ലൂർ ഗ്രാമത്തിനു് അടുത്തുണ്ടായിരുന്നു. ഡാക്ടർ കാർപാളിയൊ എന്നൊരു ധ്വര പഴയ ക്ഷേത്രം വിലക്കുവാങ്ങി. അതു് വെട്ടിപ്പൊളിച്ചു് അവിടെ ഒരു ബംഗ്ലാവുതീർത്തു. സായ്പു് അവിടെ സസുഖം കോഴി, താറാവ്, പന്നികളോടുകൂടി താമസമാക്കി.

അന്നൊരു ദിവസം ഞങ്ങൾ ഒരേ തരക്കാർ കുഞ്ഞനും ഒരുമിച്ചു് ഒരു കഥകളി കാണാൻപോയി മടങ്ങിവരുകയായിരുന്നു. ഈ ബംഗ്ലാവിൻെറ സമീപത്തു വന്നപ്പോൾ ഒരാൾ ഒരു വാദം എടുത്തിട്ടു. ഭഗവതി ഉണ്ടോ ഇല്ലയോ എന്നായി വാദം. അപ്പോൾ അതിലൊരാൾ— "ഭഗവതി ഉണ്ടെങ്കിൽ കാണണമായിരുന്നില്ലേ; സായ്പിനോടു ഭഗവതി എന്തെടുത്തു. എല്ലാം വെട്ടിപ്പൊട്ടിച്ചു് അടിച്ചുവാരിക്കളഞ്ഞു് അവിടെ നല്ല ബംഗ്ലാവു പണികഴിപ്പിച്ചതു കണ്ടില്ലേ. ഭഗവതിയും ഇല്ല ഒരു ചുക്കുമില്ല" എന്നു തട്ടിമൂളിച്ചു. അച്ചുക്കുട്ടം ഫോർമാനായിരുന്ന ഐ. വേലുപ്പിള്ള എന്നൊരാളാണു് ഈ തക്കം എടുത്തിട്ടതു്. കുഞ്ഞൻ ഞങ്ങളോടു നിങ്ങൾ എല്ലാം ഇവിടെ അല്പനേരം ഇരിക്കിൻ എന്നു പറഞ്ഞു. വേലുപ്പിള്ളയെ പിടിച്ചു് അല്പം അകലേയും ഇരുത്തി. കുഞ്ഞൻ വേലുപ്പിള്ളയോടു് ഇങ്ങിനെ പറയാൻ പറഞ്ഞു. "ഭഗവതി ഉണ്ടെങ്കിൽ പരീക്ഷ കാണട്ടെ." കുറെ സമയം കഴിഞ്ഞപ്പോൾ അതാ വീഴുന്നു "പിതീൻ" എന്നൊരു കല്ലു്.

വേലുപ്പിള്ളയുടെ തലയിൽ തൊട്ടുതൊട്ടില്ല എന്ന മട്ടിൽ. അതാരോ ണ്ടോ വലിച്ചെറിഞ്ഞതാണെന്നു വേലുപ്പിള്ള പറഞ്ഞു. അല്പസമയം കഴിഞ്ഞപ്പോൾ ഒരു വലിയ കട്ട അയാളുടെ മുൻപിൽ വീണു തകർന്നു. എല്ലാവരും എടുത്തു് ഓരോട്ടം—കുഞ്ഞൻ മാത്രം ഞങ്ങളുടെ കൂടെ ഓടിയില്ല. ഈ വക ചില വിദ്യകൾ അപ്പോൾ അയാൾ കാണിക്കും. ഞങ്ങൾ അതിശയിക്കും.

## സ്മരണകം 10.

### കരുവാ കൃഷ്ണനാശാൻ എഴുതുന്നതു്.

67-ാമാണ്ടിൽ തിരുവനന്തപുരത്തു വെള്ളത്തേരി കേശവൻ വൈദ്യന്റെ വീട്ടിൽവച്ചാണ് ഞാൻ സ്വാമിതിരുവടികളെ ആദ്യമായി കണ്ടതു് അന്നു തിരുവനന്തപുരത്തു നെൽപുര സൂപ്രണ്ടായിരുന്ന ഒരു നായർപ്രഭു പെൻഷൻ പററി മണക്കാട്ടു താമസിച്ചിരുന്നു. ഒരു ബ്രാഹ്മണൻ അവിടെ നിത്യവും ഭാഗവതം (സംസ്കൃതത്തിൽ ഉള്ളതു്) വായിച്ചു് അർത്ഥം പറയുകയും പതിവായിരുന്നു. ആ നായർ വീട്ടുകാർ കേശവൻവൈദ്യനെക്കൂടെ വായന കേൾപ്പാൻ ക്ഷണിച്ചു. സ്വാമിയും കേശവൻവൈദ്യനും ഒരുമിച്ചു രാത്രി വായനകേൾപ്പാൻ പോയി. കേശവൻവൈദ്യൻ കുശാഗ്രമതിയും ദൃഢഗാത്രനും ആണു്. വായനകഴിഞ്ഞു. വെള്ളപ്പാറായപ്പോൾ രണ്ടുപേരും കേശവൻവൈദ്യന്റെ വീട്ടിലേക്കു മടങ്ങിപ്പോന്നു. കേശവൻവൈദ്യൻ മാളികയിലും, അവിടത്തെ ചാവടിയിൽ സ്വാമികളും കിടന്നുറങ്ങി. ചാവടിപ്പത്തായത്തിന്റെ പുറത്താണ് കിടന്നതു്. പായും തലയിണയും ഒന്നും അദ്ദേഹത്തിനു് ഉറങ്ങാൻവേണ്ട. തോർത്തുമുണ്ടു വിരിച്ചു കിടന്നു. പിറേറദിവസം ദിനചര്യകൾ ചിലതു നിർവ്വഹിച്ചു സ്വാമികളും കേശവൻ വൈദ്യനുംകൂടി സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ സ്വാമി കേശവൻവൈദ്യനോടു ഇങ്ങിനെ പറഞ്ഞു. "ചുണയുണ്ടെങ്കിൽ ഇന്നലെ വായിച്ചുകേട്ട ഭാഗങ്ങൾ എല്ലാം ഇപ്പോൾ കാണാപ്പാഠം ചൊല്ലണം." കേശവൻവൈദ്യൻ ചൊല്ലിത്തുടങ്ങി. ഇടയ്ക്കിടയ്ക്കു നില്ക്കും. അതിനെ സ്വാമികൾ പൂരിപ്പിച്ചുംകൊണ്ടു് തലേദിവസം വായിച്ച ഭാഗങ്ങൾ അത്രയും ചൊല്ലിത്തീർത്തു. സ്വാമികൾ മലർന്നുകിട

ന്നു കാൽമുട്ടുകൾ രണ്ടും കൈകോർത്തു പിടിച്ചുകൊണ്ടാണ് ചൊല്ലി ക്കൊടുത്തതു്. അതിന്റെ ശേഷം സ്വാമികൾ എവിടെയോ പോയി. വൈകുന്നേരം തിരിയെ വന്നു. അന്നുരാത്രിയും കേശവൻവൈദ്യനും ഒരുമിച്ചു ഭാഗവതം വായനക്കു പോയി. കേശവൻവൈദ്യൻ പറഞ്ഞു. "ഇന്നു ഞാൻ ഇന്നലെത്തെപ്പോലെ സ്വാമികളെ ബുദ്ധിമുട്ടിക്കാതെ കേട്ട ഭാഗം കാണാപ്പാഠം പറവാൻ തയ്യാറായിട്ടാണ് പോകുന്നതു്" കേശവൻവൈദ്യൻ പിറേറദിവസവും കേട്ട ഭാഗങ്ങൾ വിട്ടു വട്ടു ചൊല്ലി. സ്വാമികൾ വിട്ടുപോയ ഭാഗങ്ങൾ പൂരിപ്പിക്കുകയും ചെയ്തു.

കേശവൻവൈദ്യന്റെ വീട്ടുകാക്ക് സ്വാമികൾ ചിലപ്പോൾ ചില കറികളുടെ യോഗം പറഞ്ഞുകൊടുത്തു തയ്യാറാക്കിക്കാറുണ്ടായിരുന്നു. സ്വാമികളുടെ മേൽനോട്ടത്തിൽ ഒരു ദിവസം തകരഇല കൊണ്ടൊരു കറി ഉണ്ടാക്കി. അതു് അയൽപക്കത്തുള്ള ചിലക്കു കൊടുത്തയച്ചു. എന്തുകൊണ്ടാണ് അതുണ്ടാക്കിയതെന്നു ആക്കും പറവാൻ കഴിഞ്ഞില്ലത്രെ.

പേട്ടയിൽ ഡാക്ടർ പല്പുവിന്റെ മച്ചുനനാണെന്നു തോന്നുന്നു നീലകണ്ഠൻവൈദ്യൻ എന്നൊരാൾ ജ്വരബാധിതനായി മരിച്ചു. അപ്പോൾ സ്വാമി കേശവൻവൈദ്യന്റെ വീട്ടിൽ വന്നു. വൈദ്യന്റെ ചരമശ്ലോകം ഉണ്ടാക്കിച്ചൊല്ലി. അതു് ഒരു നിമിഷകവിതയായിരുന്നു. ഇതിനെയാണതു്:—

ഇനിമേൽ നമുക്കിവനൊടൊത്തൊരു ബന്ധുരത്വം
കനിവുററുതന്നു മനമാററുവതിന്നുധാതാ
തുനിയുന്നതാകിലതുവേണ്ടതു വേണ്ടയിത്തേൻ
കനിയെന്നപോലെ വരുമോ തരുമോസുഖംമേ.

സ്വാമിക്കു കവിത മുഖസ്ഥിതമാണ്. അനവധി അവസരശ്ലോകങ്ങൾ അദ്ദേഹം ഉണ്ടാക്കിയതു് ഞാൻ പഠിച്ചിരുന്നു. എന്നാൽ പ്രായാധിക്യംകൊണ്ടു അതു മുഴുവൻ ഇപ്പോൾ ഓമ്മയില്ല. ചിലതു പറയാം. നാണുഗുരുസ്വാമിയെക്കൊണ്ടു് ഒരു പദ്യം അദ്ദേഹം നിർമ്മിച്ചതു് ഇങ്ങിനെയാണ്.

"മാണിക്യമാമലയിൽ മഞ്ഞു ജലക്കുളത്തിൻ
കോണിൽകുരുക്കപൂത്തൊരു താഴതന്മേൽ

കാണക്കൊതിക്കെ വിലസുന്നസുമത്തെവെല്ലും
കായത്തെയൊന്നു തഴുകാനിടയെന്നു കിട്ടും"

നാണുഗുരുവുമായി സ്വാമി കുറെക്കാലം വിട്ടുപിരിഞ്ഞിരുന്നതിന്റെ ശേഷം നിർമ്മിച്ചതാണ് ഈ പദ്യം. സ്വാമിക്കു നാണുഗുരുവിനോടുള്ള വാത്സല്യത്തിന് ഇതിൽ കൂടുതൽ ഒരു ഉദാഹരണം വേണ്ട. മൂവാററുപുഴ സ്വാമി വിശ്രമിച്ചുകൊണ്ടിരുന്നപ്പോൾ പെരുനെല്ലിയിൽ കൃഷ്ണൻവൈദ്യന് പല കത്തുകളും പദ്യത്തിൽ എഴുതിയിട്ടുണ്ട്.

"പൂർണ്ണേന്ദുബിംബമുഖി മഞ്ജുളവേഷയാനാ-
ഗ്ര്യ കുലത്തീടും പെരുംനെല്ലിയിൽ
കാഞ്ചായുന്നകടപ്പുറത്തു നിശയിൽ ക്രീഡിപ്പതെക്കാലമോ?" എന്നും
ആറും കായലുമൊക്കെ നീന്തിവരുവാനേറും പ്രയാസം നമു-
ക്കു രുണ്ടിങ്ങുകുളിപ്പതിന്നു നിറവാൻ ഏഷണരുണ്ട് ............... എന്നും
മററും പല പദ്യങ്ങൾ എഴുതീട്ടുള്ളതിനും പുറമേ കേട്ടാലാക്കും കണ്ണുനീരു പൊട്ടിപ്പുറപ്പെടുന്നവിധം പെരുനെല്ലി കൃഷ്ണൻവൈദ്യന്റെ ചരമശ്ലോകങ്ങളും എഴുതിയിട്ടുണ്ട്.

ലോലക്കണ്ണാംസുമത്തിൻ ചെറുമുന ....... ഇത്യാദി ജീവചരിത്രഭാഗത്തിൽ ചേർത്തിട്ടുള്ള ശ്ലോകവും ഈ കൃഷ്ണൻവൈദ്യനു അയച്ചതിൽ പെട്ടതാണ്.

സ്വാമിക്കു ഗവർമ്മെണ്ടു ജീവനം ഒരു മാസക്കാലം ഉണ്ടായിരുന്നതായി അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. അതിന്റെ ചരിത്രം ഇങ്ങിനെയാണ്:—

രാജാ. സർ ടി. മാധവരായർ ആണ് അന്നു തിരുവിതാംകൂർദിവാൻജി. അദ്ദേഹം ഹൈജൂർകച്ചേരിയിൽ പല പരിഷ്കാരങ്ങളും വരുത്തി. കണക്കുകൾ എല്ലാം പുതിയരീതിയിൽ വയ്ക്കാൻ ഏർപ്പാടുചെയ്തുവന്നു. കുറെ കണക്കെഴുത്തുപിള്ളമാരെ പരീക്ഷിച്ചു എടുപ്പാൻ തീർച്ചയാക്കി. അപേക്ഷകന്മാരെ വരുത്തി അവക്കു കണക്കിൽ എത്രകണ്ടു സാമർത്ഥ്യം ഉണ്ടെന്നു പരീക്ഷിപ്പാൻ ഓരോ ചോദ്യം കൊടുത്തു. പിറെറ ദിവസം ചെയ്തുകൊണ്ടുവരുവാൻ ആജ്ഞാപിച്ചു. ഇടന്ന കണക്കുകൾ എല്ലാം അപേക്ഷകന്മാർ ശരിയായി ചെയ്തുകൊണ്ടുവന്നു. ദിവാൻജിക്കു അവരിൽ സംശയം ജനിച്ചു. കണക്കുകൾ ആരോ പ

റഞ്ഞുകൊടുത്തിരിക്കും എന്നായിരുന്നു സംശയം. അപേക്ഷകന്മാരെ വിളിച്ചു ശാസിച്ചും ഭയപ്പെടുത്തിയും തിരക്കിയപ്പോൾ "കുഞ്ഞൻപിള്ള ചട്ടമ്പി" എന്നൊരാളാണു് കണക്കിന്റെ ഉത്തരം പറഞ്ഞുതന്നതെന്നു അവർ ബോധിപ്പിച്ചു. ചട്ടമ്പിയെ ഹാജരാക്കുവാൻ കല്പനയായി. ചട്ടമ്പി ദിവാന്റെ മുമ്പിൽ ചെന്നുനിന്നു. ഏതു കണക്കും ചെയ്യുമോ? എന്നായി ദിവാന്റെ ചോദ്യം. നോക്കാം എന്നു സ്വാമികളുടെ ഉത്തരം. വിഷമമേറിയ കണക്കിട്ടു. കൈവിരൽ മടക്കി കണക്കാക്കി ഉത്തരം പറഞ്ഞു. ദിവാൻജി അത്ഭുതപ്പെട്ടു് 4 സക്കാർ രൂപാ ശമ്പളത്തിൽ ഒരു കണക്കെഴുത്തുകാരനായി നിയമിച്ചു.

മാസാവസാനത്തിൽ ചട്ടമ്പിക്കു ദിവാൻ തന്റെ സ്വന്തംകൈകൊണ്ടു ശമ്പളം കൊടുത്തു. ശമ്പളം പത്തു രൂപാ ഉണ്ടായിരുന്നു. തന്റെ ശമ്പളം 4 രൂപാ എടുത്തുകൊണ്ടു ബാക്കി ആറു രൂപാ ദിവാൻജിക്കുതന്നെ മടക്കികൊടുത്തു. പത്തു രൂപയും വാങ്ങിക്കുവാൻ സ്വാമിയോടു ദിവാൻജി നിബ്ബന്ധിച്ചു എങ്കിലും വാങ്ങിയില്ല. കിട്ടിയ നാലു രൂപാ വീട്ടിൽ ഏല്പിക്കയും ചെയ്തു.

ത്രിവിക്രമൻതമ്പി എന്ന വിക്രമനായ തഹശീൽദാരുടെ കീഴിൽ ആണു് സ്വാമികളെ കണക്കെഴുത്തിനാക്കിയതു്. ഈ തമ്പിയാണു കേരളവമ്മ വലിയകോയിത്തമ്പുരാനെ അറസ്റ്റ ചെയ്തതും അരിപ്പാട്ടു നാടുകടത്തുവാൻ അന്നത്തെ മഹാരാജാവിന്റെ കല്പന അനുസരിച്ചു കൊണ്ടുപോയതും. ത്രിവിക്രമൻതമ്പിയോടു സ്വാമികൾ കുറെ ദിവസത്തെ അവധിക്കപേക്ഷിച്ചു. എന്നാൽ അനുവദിച്ചില്ല. കിട്ടിയെ കഴിയൂ എന്നു ശാഠ്യമായപ്പോൾ തമ്പി ഇങ്ങിനെ പറഞ്ഞു. "ഞാൻ നാളെ ഇവിടെ വന്നുനോക്കുമ്പോൾ തന്നെ ആ സ്ഥാനത്തു കാണണം" ഇതിന്നു സ്വാമി ഉത്തരം പറഞ്ഞതു് "ഞാൻ ഇനി എപ്പോൾ അവിടെ വന്നിരിക്കുമോ അപ്പോൾ എന്നെ നോക്കണം" എന്നായിരുന്നു. ഇങ്ങിനെ അവർ തമ്മിൽ പിണങ്ങിപ്പിരിഞ്ഞു. പിന്നീടു ഉദ്യോഗത്തിനുപോയിട്ടില്ല.

പെരുനെല്ലിയിൽ കൃഷ്ണൻവൈദ്യൻ മരിക്കുന്നതുവരെ സ്വാമികളെ ആത്മനിവ്വിശേഷം സ്നേഹിച്ചുപോന്നു. കേശവൻവൈദ്യനേയും കൃഷ്ണൻവൈദ്യനേയും കവിതഎഴുത്തിൽ പ്രോത്സാഹിപ്പിച്ചതു സ്വാമികളാണു്. കൃഷ്ണൻവൈദ്യൻ ഒരിക്കൽ സ്വാമിക്കു ഇങ്ങിനെ ഒരു പദ്യം എഴുതി അയക്കുക ഉണ്ടായി.

ഉന്നാതകണ്ടിരിക്കാമുഡുനിരയൊരുമിച്ചെണ്ണിവസ്ത്രാമൊരിക്കൽ
കണ്ണുംപൂട്ടാതിരിക്കാമിരവുപകലുഞാനുണ്ണിമാരെ ത്യജിക്കാം
കുന്നോരോന്നായിമേന്മേൽചുരുതിയൊരുചുമ്മാടുമെന്യേ ചുമക്കാം
കണ്ണാണേ കാൽമണിക്കൂർതവതിരുകഥകേൾക്കാതിരിക്കാൻ ഞെരുക്കം

സ്വാമിയും പെരുനെല്ലിയുംകൂടി "കാമിനീഗർഹണം" എന്നു പേരുള്ള ഒരു കൂട്ടകവിത ഉണ്ടാക്കിയിട്ടുണ്ട്.

ഇതിൽ സ്വാമിയുടെ രണ്ടെണ്ണം താഴെ ചേർക്കുന്നു.

പ്രാണൻഭവാനപിച കൺമണിയുംഭവാനെ-
ന്നാണുങ്ങളോടുപലരോടുമഹോകഥിച്ചും
കാണുംധനംകനിവിയന്നു കരസ്ഥമാക്കും
മാനംകെടുക്കികളെയെങ്ങിനെ വിശ്വസിക്കും?

കയ്യുംപിടിച്ചുകണവന്നൊടുരണ്ടുമൂന്നാൾ
പയ്യത്തദീയകരമങ്ങിനെ മാററിവെച്ചു
കയ്യാലതൻപൊളിയിൽവന്നൊളികാന്തനെക്കൊ-
ണ്ടയ്യാരമിപ്പവരെയെങ്ങിനെ വിശ്വസിക്കും?

നാണുഗുരുവും സ്വാമികളും ഒരുമിച്ചു നെടുമങ്ങാട്, വാമനപുരം, അരുവിപ്പുറം, മരുത്വാമല, കന്യാകുമാരി ഇവിടങ്ങളിൽ സഞ്ചരിച്ചിരുന്നു. ഒരിക്കൽ നെടുമങ്ങാട്ടുള്ള ഒരു റോഡിന്റെ ഇരുവക്കിൽ രാത്രി സ്വാമിയും നാണുഗുരുവും ക്ഷീണം തീർക്കാനായി കിടക്കുകയായിരുന്നു. വഴിയാത്രക്കാരുടെ ദൃഷ്ടിയിൽ ഇവർ കുടിച്ചു പററുപിടിച്ചു കിടക്കുന്നവരാണെന്നുകണ്ട് ആക്ഷേപിച്ചുപോയി. അപ്പോൾസ്വാമി

സ്പഷ്ടംന്ലാവങ്ങുനീങ്ങിദ്ദിനകരനുദയംചെയ്തു ചന്ദ്രൻമറഞ്ഞു *
തട്ടിത്തട്ടിപ്പെരുക്കിപരവെളിയതിലാക്കീടുവാൻപിന്നെയാട്ടെ.

എന്നു രണ്ടുപാദം ഉണ്ടാക്കി. നാണുഗുരുസ്വാമി ഇതുകേട്ട്,

കഷ്ടംദീനംപിടിച്ചോമദിരയതുകുടിച്ചോകിടക്കുന്നുപോൽനാം (ഠം.
ഉത്തിഷ്ഠോത്തിഷ്ഠശീഘ്രംനദിയിൽമുഴുകുവാൻകാലമായ്‌വന്നതിപ്പോ

എന്നുള്ള അടുത്ത രണ്ടുപാദവും ചൊല്ലിപ്പൂരിപ്പിച്ചു.

സ്വാമികൾ സർവ്വകലാവല്ലഭൻ ആയിരുന്നു എന്നുള്ളതു തർക്കമ

* ഈ ശ്ലോകം മുഴുവൻ നാണുഗുരുസ്വാമിതന്റേതായി റെസ്റ്റിയാർ അടിച്ചിട്ടുള്ള ശിവശതകം മണിപ്രവാളത്തിൽ ചേർത്തിരിക്കുന്നു.

ററ സംഗതിയാണ്. സ്വാമികൾ വടക്ക് എവിടേയോ സഞ്ചരിച്ചു മടങ്ങി ഒരിക്കൽ ഇരവിപുരത്തു കോട്ടൂർ പരമേശ്വരൻപിള്ളയുടെ വീട്ടിൽ വിശ്രമിക്കുകയായിരുന്നു. അന്ന്, ഞാൻ അവിടെച്ചെന്നു സ്വാമിയെക്കണ്ടു. എന്നെ അന്നു വിട്ടില്ല. കടവൂർ നാരായണപ്പണിക്കർ എന്ന പേരിൽ അവിടങ്ങളിൽ പ്രസിദ്ധനായ ഒരു കൊട്ടുകാരനെ വരുത്തി സ്വാമികൾ "അളൂ തോളിൽ താങ്ങിക്കൊ" എന്നുള്ള വായിത്താരി പറഞ്ഞുകൊടുത്തു തദനുസരണം കൊട്ടിച്ചു ശീലിപ്പിക്കുകയായിരുന്നു. ഇതു് എന്തിനാണെന്നു എനിക്ക് ആദ്യം മനസ്സിലായിരുന്നില്ല. രാത്രിയായപ്പോൾ സ്വാമി കഥകളിയിൽ ഒരു ഭാഗം അഭിനയിപ്പാൻ വട്ടംകൂട്ടി. നളചരിതം കഥകളിയിൽ കാട്ടാളൻെറ ഭാഗമാണ് അഭിനയിക്കാൻ പോകുന്നതു്. "വസിച്ചുകൊൾകെന്നംസെ താങ്ങി" എന്ന ഭാഗം അഭിനയിച്ചപ്പോൾ വടക്കുവച്ചു് ഒരു സമർത്ഥനായ നടൻ ദമയന്തിയെ കാട്ടാളൻ തോളിൽ എടുക്കുന്നപ്രകാരം അഭിനയിച്ചു. അതു് വളരെ പ്രയാസപ്പെട്ടു നിർവ്വഹിക്കേണ്ട ഒരു ഭാഗമായിരുന്നു. തോളിൽ താങ്ങുന്ന ഭാഗം അഭിനയിക്കുമ്പോൾ നടൻ നിലത്തുനിന്നു കാൽപറിച്ചു് ആകാശത്തിൽ വിലങ്ങനെ കിടക്കുന്നപോലെ ചില ക്ഷണനേരം കാണിച്ചത്രെ. ഇങ്ങിനെ നാലുപ്രാവശ്യം കാണിച്ചു. അതു് തനിക്കും കാണിക്കുവാൻ സാധിക്കുമോ എന്ന് സ്വാമികൾ പരീക്ഷിക്കുവാൻ ചെയ്ത ഏർപ്പാടുകളായിരുന്നു ഇതെല്ലാം. പതിനാറുപ്രാവശ്യം പലപല താളവട്ടത്തിൽ സ്വാമി ഈ "തോളിൽ താങ്ങിക്കോ വിദ്യ" കാണിച്ചു. കാണികൾ "ഹരിയോഹരി" വിളിച്ചുപോയി. ഇങ്ങിനെ ഇവിടെവെച്ചു് ആ ഭാഗം തയ്യാറായി വടക്കോട്ടുപോയി. എറണാകുളത്തു കെ. പി. പത്മനാഭമേനവൻെറ വീട്ടിൽവച്ചു് ഒരു കഥകളിക്കാരുടെ യോഗത്തിൽ ഈ സമ്പ്രദായം പ്രദർശിപ്പിച്ചു. അപ്പോൾ വിശേഷവിധിയായിട്ട് "അനന്തശയനം" തൊഴുകുത്തിക്കാണിച്ചു. പന്ത്രണ്ടുപ്രാവശ്യം ഇങ്ങിനെ കാണിച്ചതായി തോന്നുന്നു.

ഇടപ്പള്ളി ചെററയ്ക്കൽ മംഗളാദേവിയുടെ വീട്ടിൽവെച്ചു്—ഇവർ സ്വാമികളുടെ ഒരു ശിഷ്യയാണ്—കുളത്തിൻെറ മേൽഭാഗത്തു് പത്മാസനത്തിൽ ഇരിക്കുന്നതായിക്കാണിച്ചു. അന്ന് അവിടെ ഉണ്ടായിരുന്ന പ്രാക്കുളത്തുകാരൻ ഈഴവനായ ഒരു ഗൃഹസ്ഥശിഷ്യൻ ഇതു കണ്ടുകൊണ്ടിരുന്നപ്രകാരം എന്നോടു പറഞ്ഞിട്ടുണ്ട്.

കൂടക്കാലത്തു നാണുഗുരുവിന്റെ ഗുരുനാഥസ്ഥാനം ചട്ടമ്പിസ്വാമിതിരുവടികളിൽനിന്നും ചോർത്തി എടുത്തു് അതു് തയ്ക്കാട്ട് "അയ്യാവിന്റെ" തലയിൽ കെട്ടിവയ്ക്കാൻ ശ്രമിച്ചതായി ഞാൻ അറിയുന്നു. ഇത്രമാത്രം ഗുരുദ്രോഹമായ ഒരു കർമ്മം വേറെയില്ല. നിങ്ങൾ ഒരു ചരിത്രം എഴുതാൻപോകുന്നു എന്നു പറയുന്നുണ്ടല്ലോ. അങ്ങിനെ ആണെങ്കിൽ താഴെപറയുന്ന സംഗതികൾ നിശ്ചയമായും അതിൽ കാണിക്കണം. ഈഴവരുടെ വംശത്തിനു് എന്തെങ്കിലും ഉയർച്ച ഉണ്ടാകുവാനായി ശ്രമിക്കുന്നതിനു് നാണുഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിതിരുവടികളാണ്. അതു് ഈഴവർ മറക്കത്തക്കതല്ല. നാണുഗുരുവിനെ ഒരു ഈഴപമുനിയാക്കി പട്ടംകെട്ടാൻ കൊതിച്ച ചിലർകൂടി എഴുതിയ ചില ലേഖനങ്ങൾ സത്യത്തെ പാടെ മറച്ചുകളഞ്ഞതോർക്കുമ്പോൾ ഈയുള്ളവനു് നെഞ്ചു തകരുന്നു. നാണുഗുരുവിനെ ക്ഷേത്രം പ്രതിഷ്ഠിക്കാൻ പഠിപ്പിച്ചതു ചട്ടമ്പിസ്വാമിയാണ്. അരുവിപ്പുറത്തു നാണുഗുരു ആദ്യം ഉണ്ടാക്കിയ ക്ഷേത്രത്തിൽ ശിവലിംഗപ്രതിഷ്ഠ നടത്തിയിരിക്കുന്നതു ചട്ടമ്പിസ്വാമി കുറെക്കാലം വിശ്രമിച്ച സ്ഥലത്താണ്. അവിടെ ഒരു അമ്പലം ഉണ്ടാക്കണം എന്നു പറഞ്ഞു പ്രതിഷ്ഠിക്കാൻ ഉള്ള സ്ഥാനം കാണിച്ചുകൊടുത്തതുപോലും ചട്ടമ്പിസ്വാമിയായിരുന്നു എന്നു് എനിക്കു നല്ലപോലെ അറിയാം.

ഇടക്കാലത്തു കുമാരനാശാൻ കൂട്ടർക്കു ചട്ടമ്പിസ്വാമിയോടും നാണുഗുരുവിനോടും വലിയ ബഹുമാനം ഇല്ലാതായി. അതിനു പല കാരണങ്ങളും ഉണ്ടായിട്ടുണ്ടു്. അതിൽ മിക്കവാറും വെളിയിൽ പറയാൻ കൊള്ളരുതാത്ത ചില സൌന്ദര്യപ്പിണക്കങ്ങളായിരുന്നുതാനും.

നാണുഗുരുസ്വാമിയെ കാണുമ്പോളെല്ലാം "എന്റെ തങ്കക്കൊടം കുമാരൻ എവിടെ" എന്നു് കുമാരനാശാനെക്കുറിച്ചു ചട്ടമ്പിസ്വാമി ചോദിക്കാറുണ്ട്. എന്നുതന്നെയല്ല കുമാരനാശാന്റെ കവിതയെക്കുറിച്ചു സ്വാമിക്കുള്ള പ്രിയം ഒന്നു വേറെതന്നെയായിരുന്നു. മിക്ക കവിതയും ചട്ടമ്പിസ്വാമിക്കു കാണാതെ അറിയാം.

"കൂറായിരുന്നുകുശലം കുതുകംപെറും ശ്വേ-
നാരായതായതമഹമെന്നുമനന്യമായി

മാറാതെഴുന്ന മഹിമാവിനെ മാറിനിന്നു
വേറായെടുത്തു വെളിയിൽ പറയാവതല്ലേ.”

എന്നു് കുമാരനാശാൻ ഒരിക്കൽ എഴുതിയ ഒരു ശിവസ്തുതിയിലെ ശ്ലോകത്തിന്റെ അർത്ഥഗാംഭീര്യത്തെക്കുറിച്ചു സദാനേരവും വർണ്ണിച്ചു പറയും. ഇതാണു് സ്വാമികളുടെ സഹജസ്വഭാവം.

ഒരിക്കൽ കൊല്ലത്തു് ഒരു ഗൃഹത്തിൽ ചട്ടമ്പിസ്വാമി ആലസ്യമായി വിശ്രമിച്ചുകൊണ്ടിരിക്കവെ ഞാനും പന്നിശ്ശേരി നാണുപിള്ളയും അവിടെ ഉണ്ടായിരുന്നു. സ്വാമികൾ ഞങ്ങളോടു് കുമാരനാശാൻ ആയിടെ ഉണ്ടാക്കിയ “കരുണ” ചൊല്ലുവാൻ ആവശ്യപ്പെട്ടു. ഞങ്ങൾക്കാർക്കും അതു കാണാപ്പാഠം അറിയാൻമേലായിരുന്നു. പുസ്തകം അന്വേഷിച്ചതിൽ അവിടെ സമീപമെങ്ങും അതു ലഭിച്ചതുമില്ല. ഉടനെ സ്വാമി പറഞ്ഞു. “കഷ്ടം! കുറെ വരികൾ മാത്രമേ ഉള്ളല്ലോ. അതു് കാണാതെ പഠിക്കാൻ നിങ്ങൾക്കു് ഇതുവരെ കഴിഞ്ഞില്ല അല്ലേ. എത്ര മനോഹരമാണതു്. ഒരു പ്രാവശ്യം കേട്ടാൽ തന്നെ അതു് പഠിക്കാമല്ലോ. ആകട്ടെ ഞാൻ ചൊല്ലാം. നിങ്ങൾ എന്നെ ഇവിടെ ഒന്നു താങ്ങിയിരുത്തുവിൻ.” അതുപ്രകാരം ഞങ്ങൾ താങ്ങിയിരുത്തി. സ്വാമികൾ അതു മുഴുവനും ചൊല്ലി അവസാനിപ്പിച്ചു. മുൻപൊരിക്കൽ ഞങ്ങൾ ഇതു് സ്വാമികളെ കേൾക്കാൻവേണ്ടി വായിച്ചുകേൾപ്പിച്ചിട്ടുണ്ടായിരുന്നു എന്നും, ആ ഓർമ്മയിൽനിന്നാണു് താൻ ഇതു ഇപ്പോൾ ചൊല്ലുന്നതെന്നും പദങ്ങൾക്കു വല്ല വ്യത്യാസവും കണ്ടേക്കാമെന്നുംകൂടെ അദ്ദേഹം പറഞ്ഞു.

ഈ കാലത്തിനു മുൻപായിട്ടാണു് “ആശാനും അടവുപിണങ്ങും” എന്നും മറ്റും അർത്ഥംവെച്ചു കുമാരനാശാന്റെ അഭിപ്രായത്തിനു് എതിരായി നാണുഗുരുവിന്റെ ഗുരുനാഥസ്ഥാനം ചട്ടമ്പിസ്വാമികളിൽ സ്ഥാപിപ്പാൻ ലേഖനം എഴുതിയതു്. അനാവശ്യമായ ഈ വാദപ്രതിവാദം സ്വാമിക്കാകട്ടെ നാണുഗുരുവിനാകട്ടെ അല്പംപോലും ഹിതകരമായതുമില്ല. അങ്ങിനെ ഒരോന്നു പറഞ്ഞു വിഷയം കുമാരനാശാനെക്കുറിച്ചായി. യേശുവിനെ ഒററിക്കൊടുത്ത ശിഷ്യന്റെ ഉപമ കുമാരനാശാനെ അധികരിച്ചു് അവിടെ പ്രസ്താവമുണ്ടായി. ഇതു രഹസ്യമായിരുന്നില്ല. കേട്ടുകേൾപ്പിച്ചു് ഈ വർത്തമാനം നാണുഗുരുവിന്റെ കർണ്ണത്തിലും എത്തി. അദ്ദേഹം ഇവകേട്ടു് “അത്രമാത്രമല്ല, അവനു് ആഭാചിനയും അച്ചാരയെയും വഴി

തെററിച്ച ചെകിത്താൻെറ ഉപമയാണ് യോജിക്കുന്നത് എന്നു നമുക്ക തോന്നുന്നു" എന്നു പറഞ്ഞു.

ഈ വത്തമാനം അവിടെനിന്നും കുമാരനാശാൻെറ കൎണ്ണത്തിൽപ്പെട്ടു. അതിൻെറശേഷം കുമാരനാശാൻ നാണുഗുരുവിനെ കാണ്മാൻ പോയിരുന്നു. മൂന്നു പ്രാവശ്യം ശിവഗിരിയിൽവെച്ചു നാണുഗുരുവിനെക്കാണ്മാൻ ശ്രമിച്ചിട്ടും അനുവാദം ലഭിക്കായ്കയാൽ കുമാരനാശാൻ കുണ്ഠിതനായി മുഖംവീൎപ്പിച്ച് അവിടേനിന്നും പോയി. സ്വാമിയുടെ ഈ പെരുമാററത്തിൽ അദ്ദേഹത്തിൻെറ അന്തേവാസികൾ ഉൽക്കണ്ഠിതരായി. നാണുഗുരു വെളിയിൽ വന്നപ്പോൾ അവിടെ കൂടിയിരുന്നവരോടു കുമാരനാശാനെപ്പററിച്ചോദിച്ചു. കുമാരനാശാൻ നല്ല സുഖമില്ലാത്ത ഭാവത്തിലാണു പോയതു് എന്ന് അവിടെ ഉള്ളവർ പറഞ്ഞു. അതിനു സ്വാമികളുടെ സമാധാനം ഈ പ്രകാരം ആയിരുന്നു. "അവൻ പോയി അല്ലേ. അതേ അവൻ പോയി. എത്രയോ മുൻപുതന്നെ പോയി. അവൻ മുങ്ങിപ്പോയി."

ഈ സംഭവം കഴിഞ്ഞു രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ സ്വാമികളുടെ അടുക്കൽ കൂടിയിരുന്നവരുടെ കൎണ്ണത്തിൽ പെട്ടതു് കുമാരനാശാൻ പല്ലനയിൽ ബോട്ടപകടത്തിൽപെട്ടു മുങ്ങിമരിച്ചു എന്നുള്ള ദാരുണമായ വത്തമാനം ആണ്.

തയ്ക്കാട്ടയ്യാവിൻെറ അടുക്കൽ ചട്ടമ്പിസ്വാമിതിരുവടികളുടെ പോക്കുവരവു പതിവുണ്ടായിരുന്നു. യോഗസംബന്ധമായി വല്ലതും തനിക്കും പഠിക്കാൻ ഇടയാകുമോ എന്നു വിചാരിച്ചു ചട്ടമ്പിസ്വാമിയുടെ സമവയസ്കനായ നാണുഗുരുസ്വാമി അദ്ദേഹത്തിനോടൊരുമിച്ച് അവിടെച്ചെന്നു തൻെറ ആശയം പറഞ്ഞു. എന്നാൽ അതിന് അയ്യാവിൻെറ ഉത്തരം "കുഞ്ഞൻ ചൊല്ലിക്കൊടുത്താൽ പോതും" എന്നായിരുന്നു. ചട്ടമ്പിസ്വാമിക്ക് അയ്യാവിൽനിന്നും വല്ലതും ജ്ഞാനം ലഭിച്ചിട്ടുണ്ടോ എന്നു നിശ്ചയമില്ല. അക്കാലങ്ങളിൽ നെയ്യാററുംകര പ്രസിദ്ധനായിരുന്ന ഒരു ചാന്നാൻയോഗിയെ പരിചയമാകുന്നതിനു കുഞ്ഞൻപിള്ളചട്ടമ്പിയുടെ സഹായം ലഭിപ്പാൻവേണ്ടി അയ്യാവ് അദ്ദേഹത്തെ ആകൎഷിച്ചിരുന്നു. ഈ അയ്യാവ് രസവാദത്തിൽ ഭ്രമിക്കാൻ തുടങ്ങിയകാലത്ത് ഈ രണ്ടുപേരും അവിടേനിന്നും അകന്നു എന്നാണ് എൻെറ അറിവ്. വാമനപുരത്ത് ആണിയൂർ നടയിൽവച്ചാണ് നാണുഗുരു ചട്ടമ്പിസ്വാമിയെ ആദ്യം ക

ണ്ടു്. വാരണപ്പള്ളിയിൽ രാമൻപിള്ളയാശാന്റെ അടുക്കൽ പഠിച്ചകാലത്തു പെരുനെല്ലിയും വെളുത്തേരിയും നാണുഗുരുവിന്റെ സതീർത്ഥ്യന്മാരായിരുന്നു.

സ്വാമികൾ എവിടെനിന്നോ സമ്പാദിച്ച ഒരു മർമ്മശാസ്ത്രഗ്രന്ഥം നോക്കി ഗുസ്തിമുറകളെല്ലാം നേരത്തെ അഭ്യസിച്ചിരുന്നു. താൻ പഠിച്ചതെല്ലാം വെളുത്തേരി കേശവൻവൈദ്യനേയും പഠിപ്പിച്ചിട്ടുണ്ടായിരുന്നു. ഇവർതമ്മിൽ വിനോദത്തിനായി ഗുസ്തിപിടിച്ചു ചിലപ്പോൾ കളിക്കും. കേശവൻവൈദ്യന്റെ ദേഹം ഇരുമ്പിനു തുല്യമായിരുന്നു. കേരളവർമ്മകോയിത്തമ്പുരാൻ അന്നു് വ്യായാമംചെയ്യുമ്പോൾ എടുത്തുപൊക്കാറുണ്ടായിരുന്ന ഗുണ്ടു് (ഇരുമ്പുണ്ട) കേശവൻവൈദ്യനും സ്വാമിയും മാത്രമെ എടുത്തുപൊക്കമായിരുന്നുള്ളു.

അക്കാലം കൊല്ലം ഓലയിൽ എന്ന സ്ഥലത്തു ചില നായന്മാർ ഗുസ്തിപഠിച്ചു താമസിച്ചിരുന്നു. ഒരു രാത്രി വഴിയിൽ കൂട്ടംകൂടി നിൽക്കുന്ന ഇവരുടെ ഇടയിൽ സ്വാമികൾ ചെന്നുപെട്ടു. മുഷ്കരന്മാരായ അവരുടെ ഇടയിൽനിന്നും രക്ഷപ്പെടാൻ വേറെ മാർഗ്ഗമില്ലെന്നു കണ്ടു സ്വാമി സ്വദേഹത്തെ ഉള്ളിചാട്ടുന്നതുപോലെ അങ്ങോട്ടും ഇങ്ങോട്ടും ഇവരുടെ മദ്ധ്യത്തിൽകൂടി പ്രയോഗിച്ചു. കൂടിനിന്നിരുന്നവർ നിലംപതിച്ചു. എഴുന്നേറ്റു നോക്കിയപ്പോൾ സ്വാമികൾ അകലെ നിൽക്കുന്നതു കണ്ടു് അദ്ദേഹത്തെ നമസ്കരിച്ചു.

വിശാഖംതിരുനാൾതിരുമനസ്സിലെക്കാലത്തു വടക്കെ ഇന്ത്യയിൽനിന്നും കുറെ ഗുസ്തിക്കാർ പഞ്ചാബികൾ തിരുവിതാംകൂറിൽ വന്നു. മഹാരാജാവിനെ മുഖം കാണിച്ചു. തങ്ങളോടു മത്സരിക്കാൻ എതിരാളികളെ തരണമെന്നു് ആവശ്യപ്പെട്ടു. വടക്കെ ഇൻഡ്യയിലെ നാട്ടുരാജാക്കന്മാർ അവരുടെ പരിസരങ്ങളിൽ ഗുസ്തിക്കാരെ തീറ്റിപ്പോറ്റി വളർത്തുന്ന സമ്പ്രദായം ഇവിടെയും ഉണ്ടാകുമെന്നും അപ്രകാരം തങ്ങളുടെ യോഗ്യത പ്രകടിപ്പിക്കാൻ അവരുമായി ഗുസ്തി പിടിക്കാമെന്നുമാണു് ആ പഞ്ചാബികൾ വിചാരിച്ചതു്. തിരുവനന്തപുരത്തു അക്കാലത്തു പ്രസിദ്ധന്മാരായ ഗുസ്തിക്കാർ ആരും ഉണ്ടായിരുന്നതുമില്ല. ചട്ടമ്പി എന്ന ഒരു ഗുസ്തിക്കാരൻ പേട്ടയിൽ പാർപ്പുണ്ടെന്നു് ആരോ കേട്ടുകേൾപ്പിച്ചു. മഹാരാജാവു മുഖാന്തിരം സ്വാമികളെ അവിടെ വരുത്തി. ഗുസ്തിപിടിക്കുവാൻ ആജ്ഞാപിച്ചു. എന്നാൽ സ്വാമികൾ താൻ ഈ പ്രകാരം ഗുസ്തി പിടിക്കാറില്ലെ

ന്നും തന്റെ ശിഷ്യൻ ഒരാൾ നല്ല ഗുസ്തിക്കാരൻ ഉണ്ടെന്നും അയാൾ വെള്ളത്തേരി കേശവൻവൈദ്യൻ ആണെന്നും തിരുമനസ്സുണർത്തിച്ചു പ്രകാരം കേശവൻവൈദ്യനെ വരുത്തി ഗുസ്തിക്കു നിയോഗിച്ചു. ഇതിൽ പഞ്ചാബികൾ പരാജിതരായി. എങ്കിലും മഹാരാജാവു് ഇരുപക്ഷക്കാൎക്കും സമ്മാനം കൊടുത്തയച്ചു. ചട്ടമ്പി എന്നു് സ്വാമികളെ വിളിക്കുന്നതു ഗുസ്തിക്കാരനായതുകൊണ്ടാണെന്നു ചിലർ പറയുന്നതു ശരിയല്ല.

രാജഗോപാലാചാരിയും ചട്ടമ്പിസ്വാമികളും വലിയ ആത്മാൎത്ഥതയിൽ ആയിരുന്നു. ഒരിക്കൽ ഗവൎമ്മെണ്ടുദ്യോഗത്തെ സ്വാമി അപലപിച്ചു പറഞ്ഞു. അവിടെ ആഗതനായ ഒരു ഉദ്യോഗകാംക്ഷിയെ നോക്കി അയാൾക്കു് "അരശർപണി വാഴമാട്ടേൻ" എന്നു പറഞ്ഞതു എന്താണെന്നു രാജഗോപാലാചാരി ചോദിച്ചതിനു ജ്യോതിഷശാസ്ത്രപ്രകാരം അയാളുടെ ഗ്രഹനില കണ്ടു പറഞ്ഞതായിരുന്നു എന്നും പറഞ്ഞു് ജ്യോതിഷഭാഗം പ്രമാണം തമിഴിൽനിന്നും ചൊല്ലിക്കേൾപ്പിച്ചു. സ്വാമി ക്രിസ്തുമതഛേദനം എഴുതി ഉണ്ടാക്കിയ ശേഷം വടക്കു കാളിയാങ്കൽ നീലകണ്ഠപ്പിള്ളയേയും, തെക്കു എന്നെയും പഠിപ്പിച്ചു ഉത്സവസ്ഥലങ്ങളിൽ പ്രസംഗിപ്പിച്ചു. അതായിരുന്നു സ്വാമിയുടെ നിൎദ്ദേശപ്രകാരം ഞാൻ നിൎവ്വഹിച്ച ജോലി.

---

## സ്മരണകൾ. 11

---

### സ്വാമി സുജ്ഞാനാനന്ദഗിരി. (സംഗീതസ്വാമി)

സ്വാമിയുടെ അവസാനകാലത്തോടു സമീപിച്ചാണു് ഞാൻ അദ്ദേഹത്തെ ദൎശിച്ചതു്. ഡാക്ടർ കെ. ജി ഗോപാലപിള്ളയാണു് ഇദ്ദേഹത്തെ ആദ്യം പരിചയപ്പെടുത്തിയതു്. കണ്ട ഉടനെ എന്നോടു പാട്ടുപാടുവാൻ ആജ്ഞാപിച്ചു. സംഗീതസ്വാമികൾ എന്നു എനിക്കു ലഭിച്ചിട്ടുള്ള പേരാണൊ പാടുവാൻ എന്നോടു ആജ്ഞാപിച്ചതിനു് കാരണം എന്നറിവില്ല. സ്വരൂപാനന്ദസ്വാമികളുടെ ശിഷ്യൻ തമ്പുരാൻ രചിച്ചിട്ടുള്ള "പാട്ടുമാല" എന്ന കൃതിയിൽ നിന്നും "ഏതാവതു കൊഞ്ചം" എന്നു എന്നോടു ആജ്ഞാപിച്ചു. എന്നാൽ ആജ്ഞ കേട്ട ഉടനെ ഞാൻ പാടാൻ മുതിൎന്നു എങ്കിലും ഏതു രാഗമാണു് പാ

ടേണ്ടതെന്നു എനിക്കു നിശ്ചയമുണ്ടായിരുന്നില്ല. എങ്കിലും ഞാൻ ഇങ്ങിനെ പാടി.

"ഇല്ലതുവേണ്ടിനും വന്തിശയാ
ഇല്ലതു ഉള്ളിനും ഉട്ടമാകിൽ
എപ്പ്രാം പരക്കൊണ്ടൊരിച്ചയെൻറി
ഇരുന്തപടിയെ ഇരിക്കവാരീർ"

ഇതുതന്നെ പാടണമെന്നായിരുന്നു സ്വാമിയുടേയും അഭിലാഷം. എന്റെ സംഗീതം അദ്ദേഹത്തിനു രസിച്ചോ എന്നു നിശ്ചയമില്ല എങ്കിലും, ആ സംഗീതഭാഗങ്ങൾ വീണ്ടും അദ്ദേഹം അല്പം വിസ്തരിച്ചും സംഗീതക്കൊഴുപ്പോടും പാടി. എന്നുതന്നെയല്ല, താളത്തിന്റെ ഒടുവിൽ കൈകൊണ്ടു തൊടിച്ച് ഒരു മുത്തായിപ്പുംവെച്ചു. അതിന്റെ ശേഷം ഞാൻ ആ മുത്തായിപ്പ് പലപ്പോഴും അനുവർത്തിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. പക്ഷെ ഇതുവരെ സാധിച്ചിട്ടില്ല. താളത്തിലും രാഗത്തിലും അദ്ദേഹത്തിനുള്ള അപാരമായ ജ്ഞാനം അങ്ങിനെ എനിക്കു അറിവാറായി.

ഞാൻ നാണുഗുരുസ്വാമിയുടെ സന്നിധിയിൽ ഇരിക്കുമ്പോളാണ് ചട്ടമ്പിസ്വാമികളുടെ ചരമശ്ലോകം നാണുഗുരുസ്വാമി എനിക്കു പറഞ്ഞുതന്ന് എന്നെക്കൊണ്ടു എഴുതിച്ചതു്. ആ ചരമപദ്യം വായിച്ചാൽ കുഞ്ഞൻപിള്ളചട്ടമ്പിയിൽ നാണുഗുരുസ്വാമിക്കുണ്ടായിരുന്ന ബഹുമാനാതിരേകം നല്ലപോലെ അറിയാം. അതു് ഇതാണു്.

സർവ്വജ്ഞഋഷിരുൽക്രാന്തഃ
സദ്ഗുരു ശുകവർത്മനാ
ആഭാതിപരമവ്യോമ്നി
പരിപൂർണ്ണകലാനിധിഃ
ലീലയാകാലമധികം
നീത്വാന്തേ സമഹാപ്രഭുഃ
നിസ്വംവപുംസമുൽസൃജ്യ
സ്വം ബ്രഹ്മവപുരാ സ്ഥിതഃ

—൦—

## സ്മരണകൾ 12.

ശ്രീമാൻ എടത്തിൽ നാരായണപിള്ള, വടക്കേക്കര, പറവൂർ.

ഏകദേശം 90-ാമാണ്ട് ആണെന്നു തോന്നുന്നു, ഭഗവൽപാദങ്ങളെ ആദ്യമായി എനിക്കു അടുത്തു പരിചയിക്കാൻ ഭാഗ്യമുണ്ടായതു്. എന്റെ ചെറുപ്പത്തിൽ ആ മഹാത്മാവിനെപ്പററി ഞാൻ പലതും കേട്ടിരുന്നു. എന്നാൽ പരിചയിക്കാൻ ഞാൻ അദ്ദേഹത്തെ സമീപിച്ച സന്ദർഭത്തിൽ അതിന് മുമ്പു ഒന്നോ രണ്ടോ പ്രാവശ്യം കാണുമ്പോളുണ്ടായിരുന്ന ആകൃതി മിക്കവാറും വിട്ടിരിക്കുന്നു. പഴയ പൂർവ്വശാഖയും കട്ടക്കരും തീരെ അപ്രത്യക്ഷമായി. ശരീരം അശേഷം ജര ബാധിക്കാതെയും, നര കുറേശ്ശെ ബാധിച്ചും ഇരുന്നിരുന്നു. ആർക്കും പ്രഥമദർശനത്തിൽ തന്നെ ഭക്തിനമ്രതയെ ജനിപ്പിക്കുന്ന സുസൂക്ഷ്മനയനങ്ങളും അഗാധബുദ്ധിയെ പ്രതിബിംബിപ്പിക്കുന്ന വിസ്തൃതഫാലസ്ഥലവും പ്രത്യേകം ദർശനീയമായിരുന്നു. അംഗപ്രതി പരിശോധിച്ചാൽ അസാധാരണസൌന്ദര്യമോ അഭംഗിയോ തോന്നിക്കാത്തതും എന്നാൽ ആകത്തുകയിൽ ഒരു ആനച്ചന്തം തോന്നിക്കുന്നതും ആയ ശരീരഘടന അനേകകോടി മനുഷ്യരിൽനിന്നും അദ്ദേഹത്തെ ഒരു വ്യത്യസ്തസൃഷ്ടിയായി കാണിപ്പിക്കുന്നതും, ഒരിക്കൽ ദർശിച്ചാൽ പിന്നെ ആ സ്വരൂപം ഹൃദയത്തിൽനിന്ന് ഒരിക്കലും മാഞ്ഞുപോകാത്തതും ആയിരുന്നു. മഹാപുരുഷലക്ഷണങ്ങളായ ആജാനുബാഹുക്കളും വൃഷസ്കന്ധവും സാലപ്രാംശുത്വവും ഗുരുപാദങ്ങളിൽ തികഞ്ഞിരുന്നു എന്നുതന്നെ പറയാം.

തിരുവടികളുമായി വേർപെടുന്നതിനുള്ള പ്രാണസങ്കടംകൊണ്ടു ഞാൻ പലപ്പോഴും എന്റെ ഗവർമ്മെണ്ടുദ്യോഗത്തിൽനിന്നും കല്പന വാങ്ങി അദ്ദേഹത്തോട് ഒന്നിച്ചു താമസിക്കുക പതിവായിരുന്നു. അക്കാലത്താണു ഏററവും സമീപിക്കാനും പാദശുശ്രൂഷ ചെയ്യാനും അല്പമെങ്കിലും ജീവിതകാലത്തിൽ ചരിതാർത്ഥനായിരിപ്പാനും ഇടയായിട്ടുള്ളതു്. അതേ, ഈയുള്ളവന്റെ ജീവിതകാലം മുഴുവൻ സ്വാമിയുമായി സഹവസിക്കാൻ ഇടയാകണമെന്നുതന്നെ സർവ്വോപരി ആഗ്രഹിച്ചിരുന്നു. എന്നാൽ ചിലപ്പോഴൊക്കെ കാലചക്രഭ്രമണത്തിൽപ്പെട്ട് ആവക ആഗ്രഹങ്ങൾ വിഫലങ്ങളായിപ്പോകാറുണ്ടായിരുന്നു. ജനവർജ്ജിതമായ അരണ്യത്തിലെ സസ്യശ്യാമതയിലും, പുരുഷാര

ങ്ങളുടെ ആരവാരംകൊണ്ട് ക്ഷോഭിച്ച സാഗരമെന്നപോലിരിക്കുന്ന പട്ടണമദ്ധ്യത്തിലും അക്ഷോഭ്യനായ അദ്ദേഹം ഒരുമിച്ചു ഞാൻ വസിച്ചിട്ടുണ്ട്. കൊട്ടാരത്തിലും കുടിലിലും സ്വാമിയുടെ അന്തേവാസിയായിരുന്നു ഞാൻ. അക്കാലത്തിലെ എന്റെ അനുഭവങ്ങളേയും അദ്ദേഹത്തിന്റെ തിരുവായ്മൊഴിഞ്ഞുതിരുന്ന വാങ്മധുരധാരിയേയും ഇപ്പോൾ നിരൂപിക്കുംതോറും വാചാമഗോചരം എന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

സംഗീതത്തിൽ അദ്ദേഹത്തിനുള്ള അപാരമായ പാണ്ഡിത്യവും പ്രയോഗപ്രാഗത്ഭ്യവുമാണ് എന്നെ അധികം ആകർഷിച്ചിട്ടുള്ളതു്. സംശയങ്ങൾക്കെല്ലാം സംപൂർണ്ണവും സംതൃപ്തികരവും ആയിരിക്കത്തക്ക പ്രകാരത്തിൽ യുക്തി യുക്തമായി പറയുന്ന ഉത്തരം ആരേയും അത്ഭുതപരതന്ത്രരാക്കുന്നതാണ്. ഏതു ശാസ്ത്രജ്ഞനേയും വാദിച്ചു തോല്പിക്കാനുള്ള യുക്തികൾ അദ്ദേഹത്തിന്റെ വിശാലഹൃദയത്തിൽ എന്നും പ്രതിയോഗിയുടെ നേക്കു് അർജ്ജുനന്റെ തൂണീരത്തിൽനിന്നും പുറപ്പെടുന്ന ബാണങ്ങളെന്നതുപോലെ പായുന്നതു ഞാൻ പലപ്പോഴും കണ്ടു അഞ്ജലിബദ്ധനായിട്ടുണ്ട്.

അക്കാലത്തു് ഇരിങ്ങാലക്കുടെ അദ്ദേഹം വന്നാൽ വിശ്രമിക്കുന്നതു ദേവസ്വം സൂപ്രേണ്ടിന്റെ വസതിയിലാണ്. ഒരു ദിവസം കുറെ ആളുകൾ ബദ്ധപ്പെട്ടു കേറിവന്നു് അദ്ദേഹത്തിന്റെ അടുക്കൽ "ഒരു വലിയ വൈയ്യാകരണൻശാസ്ത്രികൾ" വന്നിട്ടുണ്ടെന്നും ഇദ്ദേഹം ഇൻഡ്യ ഒട്ടുക്കു സഞ്ചരിച്ചു തന്റെ പാണ്ഡിത്യം പരസ്യപ്പെടുത്തിയിട്ടുണ്ടെന്നും മററും പറകയുണ്ടായി. അവിടത്തെക്കുറിച്ചു കേട്ടിട്ടു കാണ്മാൻ വരുന്നുണ്ട് എന്നും പറഞ്ഞു. കുറെ നേരം കഴിഞ്ഞപ്പോൾ ശാസ്ത്രികളും അനുചരന്മാരും കേറിവന്നു. "ചട്ടമ്പിസ്വാമികൾ" എന്നു കേട്ടപ്പോൾ ഒരു ബ്രാഹ്മണനായിരിക്കും ആയാളെന്നാണ് ശാസ്ത്രി വിചാരിച്ചിരുന്നതു്. ഏണനാൽ ഉണ്ടോയെന്നു ശാസ്ത്രികൾ തന്റെ അനുചരന്മാരോടായിട്ടു ആംഗ്ല്യഭാഷയിൽ ചോദിച്ചു. സ്വാമിതിരുവടികൾ അപ്പോൾ ഒരു കട്ടിലിൽ കിടന്നു പുസ്തകം വായിക്കയായിരുന്നു. സ്വാമികളെ ശാസ്ത്രികൾ കാണാൻ വന്ന വിവരം അറിയിച്ചപ്പോൾ അദ്ദേഹം എഴുന്നേററു "ആരാണ്" എന്നു ചോദിച്ചു. ഉത്തരം "ഒരു ബ്രാഹ്മണൻ" എന്നായിരുന്നു. ഉടനെ സ്വാമികൾ ഒരു പുൽപായ എടുത്തുകൊണ്ടുവന്നു നി

വത്തിയിട്ട ബ്രാഹ്മണനെ ആസനസ്ഥനാക്കി. ഒരു അതിവർണ്ണാശ്രമിയുടെ മുൻപിൽ അനുഷ്ഠിക്കേണ്ടതൊന്നും ആഗതനായ ബ്രാഹ്മണൻ അനുഷ്ഠിക്കുകയുണ്ടായില്ല. അതു ബ്രാഹ്മണ്യംകൊണ്ടോ അഥവാ തികഞ്ഞ പാണ്ഡിത്യംകൊണ്ടോ ആണെന്നാണ് ഈയുള്ളവൻ വിചാരിച്ചതു്. അപ്പോൾ സ്വാമിതിരുവടികൾ പറകയാണ്:—എനിക്കു വയസ്സുകാലം. വാതക്കടച്ചിലിന്റെ ഉപദ്രവം ഉണ്ട്. അതിനാൽ ഇരിക്കാൻ അനുവദിക്കണം. ശാസ്ത്രികൾ അപ്രകാരം അനുവദിക്കുകയുംചെയ്തു. സംഭാഷണം തുടന്നു.

സ്വാമികൾ—എന്തിനാണാവോ ഇത്രടം ബുദ്ധിമുട്ടിയതു്?

ബ്രാഹ്മണൻ—ഞാൻ വൈയ്യാകരണശ്ശാസ്ത്രികളാണ്. ഇന്ത്യയെല്ലാം ചുററിസ്സഞ്ചരിച്ച് പണ്ഡിതന്മാരുമായി വാദിച്ച് ജയംനേടിയിരിക്കുന്നു. ഇവിടെ ഒരു വിദ്വാനുണ്ടെന്നു കേട്ടിട്ടു വന്നുവെന്നേയുള്ളു.

സ്വാമികൾ—എനിക്ക് അങ്ങിനെ പറയത്തക്കവണ്ണമുള്ള വിദ്വത്വം ഒന്നും ഇല്ല. ഞാനിതുപോലെയുള്ള വല്ല ഒഴിഞ്ഞ മൂലയിലും ഇരുന്ന് വല്ലവരും വല്ലതും കൊണ്ടുവന്നുതന്നാൽ "ഹരഹര" എന്നു ജപിച്ച് അതുകൊണ്ടു് ഉപജീവിച്ചുവരികയാണ്.

ബ്രാഹ്മണൻ—ആഹാ! അപ്പോൾ എന്തെല്ലാം വായിച്ചിട്ടുണ്ട്.

സ്വാമി—ഞാൻ "കളമൊഴിമാർ" എന്നുതുടങ്ങി കുറെ തിരുവാതിരപ്പാട്ടു കൊച്ചിലേതന്നെ കാണാതെ പഠിച്ചിട്ടുണ്ട്. പിന്നെ മണിപ്രവാളത്തിലെ കുറെ ശ്ലോകങ്ങളും അറിയാം. ക്ഷേത്രങ്ങളിൽ കൊട്ടിപ്പാടാനും പോയിട്ടുണ്ട്. അതിനാൽ അഷ്ടപദിയിലെ ചില പാട്ടുകളും അറിയാം. അതിന്റെ അത്ഥമൊന്നും അറിഞ്ഞുകൂടാതാനും.

ബ്രാഹ്മണൻ—ഓഹോ! അങ്ങിനെയൊന്നും പറയേണ്ട.

പിന്നെച്ചില വ്യാകരണസൂത്രങ്ങളെപ്പററി ചോദ്യം തുടങ്ങി. ശാസ്ത്രികൾ സൂത്രം ചൊല്ലിക്കേൾപ്പിച്ചുകഴിയുമ്പോളേക്ക് അടുത്തസൂത്രവും അതിന്റെ പൊരുളും സ്വാമികൾ തുടന്നുചൊല്ലിക്കഴിയും. ശാസ്ത്രികൾ ഉടനെ ഗ്രന്ഥം മാററും. അടുത്തസൂത്രം ഉച്ചരിപ്പാൻ തുടങ്ങും. ഈ വാക്സമരം കുറച്ചുനേരം നീണ്ടുനിന്നു.

സ്വാമികൾ—നില്ക്കട്ടെ, എനിക്ക് ഒരു ചെറിയ സംശയമുണ്ടു ചോദിച്ചോട്ടേ?

ബ്രാഹ്മണൻ— ഓഹോ! ചോദിക്കാം. ചോദിക്കാം.

സ്വാമികൾ—വ്യാകരണസൂത്രങ്ങൾ ആദ്യമായി തുടങ്ങുന്നതു്. അ. ഇ. ഉണ്. ഋക്. ഏ. ഓങ്. ഇങ്ങിനെയാണല്ലോ. ഇതു് അ മുതൽ തുടങ്ങാൻ വല്ല കാരണവും പറയാനുണ്ടോ?

ബ്രാഹ്മണൻ—ഇതുകൾ ഇങ്ങിനെ ഉരുവിടുകയല്ലാതെ, അ മുതൽ തുടങ്ങാൻ കാരണമെന്തെന്നും മററും പഠിച്ചിട്ടില്ല. ഗുരുനാഥന്മാർ പറഞ്ഞുതന്നിട്ടുമില്ല.

സ്വാമികൾ—ഇതിനെക്കുറിച്ചൊന്നും ധരിച്ചിട്ടില്ലേ?

ബ്രാഹ്മണൻ—ഇതുവരെ അതിനെപ്പററി ഓർത്തിട്ടുപോലുമില്ല. അവിടുന്നു പറഞ്ഞു കേട്ടാൽ കൊള്ളാമെന്നുണ്ടു്.

സ്വാമി—മനുഷ്യോല്പത്തിക്കും ഭാഷോല്പത്തിക്കും തമ്മിൽ സാമ്യമുണ്ടെന്നുള്ളതു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഗർഭപാത്രത്തിൽ വച്ചു മാത്രമല്ല പ്രസവംവരെ പ്രജ പൂർണ്ണമൌനം പൂണ്ടിരിക്കുന്നു. ജനനവേളയിലാണ് ശിശു ഒന്നാമതായി മൌനഭഞ്ജനംചെയ്യുന്നതു്. മൌനഭഞ്ജനംചെയ്യുന്നതു് അകാരോച്ചാരണം മൂലമാണല്ലൊ. അതിനാൽ ഭാഷയിലെ അക്ഷരമാല “അകാ”രപൂർവ്വമായിരിക്കുന്നതിൻെറ ഔചിത്യം കണ്ടുകൊൾക. ഗർഭക്ലേശങ്ങളിൽനിന്നും വിമുക്തി ലഭിച്ച ശേഷം സന്തോഷഭരിതമായ ഹൃദയത്തിൻെറ വ്യാപാരം സാമാന്യം ഒരു ചിരിരൂപത്തിൽ പ്രസരിക്കുന്നതിൻെറ ഫലമായി “ഇ” കാരോച്ചാരണം ഉണ്ടാകുന്നു. പിന്നീടു് ശിശുക്കൾക്കുണ്ടാകുന്ന ബാഹ്യപ്രകൃതിയിലെ ശബ്ദാദികളിൽനിന്നും ഉണ്ടാകുന്നതു് ഭയമാണ്. അതുകൊണ്ടു ശിശു ഞെട്ടുകയും അതിൻെറ ശബ്ദനിർഗ്ഗമനം “ഉ”കാരോച്ചാരണമായിത്തീരുകയും ചെയ്യുന്നു.

ഇത്രയും കേട്ടപ്പോളെക്കും ശാസ്ത്രികൾ മുകുളിതഹസ്തനായിത്തീർന്നു. ശാസ്ത്രികൾ ചോദിച്ചു. ഇതെല്ലാം ഏതൊരു വ്യാകരണഗ്രന്ഥത്തിലാണ് പ്രതിപാദിച്ചിരിക്കുന്നതു ? അത്ഭുതപൂർവ്വമായ ഈ യുക്തിവാദം എൻെറ ഹൃദയത്തിനും ശ്രോത്രത്തിനും അമൃതാഭിഷേകമായിരിക്കുന്നു. അങ്ങയെ ഞാൻ വല്ലവിധത്തിലും ആളറിയാതെ അനാദരിച്ചുവെങ്കിൽ . . . . . എന്നു പറഞ്ഞു് ശാസ്ത്രികൾ തൊഴുവാൻ ഭാവിച്ചു. സ്വാമികൾ—ബ്രാഹ്മണരെ നമസ്കരിക്കുന്നതു എൻെറ കടമയാണ്. ഇപ്പോഴേക്കു പലതവണ സാഷ്ടാംഗപ്രണാമം ആചരിച്ചു

കഴിയേണ്ട ഞാൻ പ്രായാധിക്യം നിമിത്തം അങ്ങിനെ ചെയ്യാതിരുന്നതു ക്ഷന്തവ്യമാണ്.

ബ്രാഹ്മണൻ—സ്വാമികൾ പറഞ്ഞ ഗ്രന്ഥം എവിടെകിട്ടും?

സ്വാമി—അങ്ങിനെയൊരു ഗ്രന്ഥം അച്ചടിച്ചിട്ടില്ല. താളിയോലയിൽനിന്നാണ് ഞാൻ വായിച്ചിട്ടുള്ളതു.

ബ്രാഹ്മ—ഈ ഗ്രന്ഥം അന്വേഷിച്ചു കണ്ടുപിടിച്ചു വായിച്ചിട്ടിനി ഒരുകാര്യം.

ഇങ്ങിനെ ഫലിതമയമായ ആ രംഗം ഇന്നും എന്റെ സ്മൃതിപഥത്തിൽ എത്തുന്നു. സംഗീതം സ്വതേ മനുഷ്യനെ ആകർഷിക്കുന്നതാണല്ലോ. സ്വാമികളുടെ സംഗീതവൈദഗ്ദ്ധ്യം ഏതേതു സരണിയിൽക്കൂടിയാണ് പ്രവഹിക്കുന്നതു്? സാധാരണ ആരും പ്രയോഗിച്ചുകണ്ടിട്ടില്ലാത്ത അനവധി വാദിത്രങ്ങളെ സമർത്ഥമായി അദ്ദേഹം പ്രയോഗിക്കുമായിരുന്നു. വാർദ്ധക്യദശയിൽപോലും അദ്ദേഹം കാതിനു ഇമ്പകരമായ വിധം പാട്ടുപാടിക്കൊണ്ടിരുന്നു. കണ്ഠം അത്രവിശേഷമാണെന്നു് പറഞ്ഞുകൂടാ. എങ്കിലും ശാസ്ത്രനൈപുണ്യംകൊണ്ടു നാം കണ്ഠത്തിന്റെ ഗുണക്കുറവു് അറിയുകയില്ല. അദ്ദേഹത്തിന്റെകൂടെ വീണ, തുംബുരു, ഉടുക്ക്, ചെണ്ട, മൃദംഗം, ഗഞ്ചിറ, നന്തുണിമുതലായ സംഗീതസാമഗ്രികൾ എപ്പോഴും ഉണ്ടായിരിക്കും. കേൾവികേട്ട ഗായകന്മാർ, നാഗസ്വരക്കാർ, മൃദംഗവാദികൾ, മദ്ദളപ്രയോഗക്കാർ മുതലായവർ സ്വാമികളുമായി കൂട്ടിമുട്ടി പല സംശയനിവാരണങ്ങളും വരുത്തീട്ടുണ്ട്. അദ്ദേഹത്തിന്റെ പാണ്ഡിത്യംകണ്ടു അതിശയിക്കാത്തവർ ആ വർഗ്ഗത്തിൽ ആരുമില്ല.

ഒരിക്കൽ സ്വാമിയുടെ ഒരു ഭക്തന്റെ അപേക്ഷയനുസരിച്ച് കൊടുങ്ങല്ലൂരുള്ള ഒരു ഗൃഹത്തിൽ സ്വാമിയേയുംകൊണ്ടു ഞാൻപോയി. അതു 91-ാമാണ്ട് വർഷക്കാലത്തായിരുന്നു. തിരിയെ പറവൂർക്ക് പോന്നതു ചെറിയ ഒരു വള്ളത്തിൽ കയറിയായിരുന്നു. ഞാനും എന്റെ സ്നേഹിതനായ ഒരാളും വള്ളക്കാരനും മാത്രമാണ് യാത്രയിൽ ഉണ്ടായിരുന്നതു്. നേരം അസ്തമിക്കാറായി. അഴീക്കോട്ടുവിട്ടു കായലിൽ എത്തിയപ്പോഴെക്കും ഞങ്ങളെ ഭയങ്കരമായ അന്ധകാരം ആവരണം ചെയ്തുകഴിഞ്ഞു. കായലിൽ എത്തിയപ്പോളെക്കും കാറും കാറ്റുംകൊണ്ടു കോളു് കലശലായി. വള്ളക്കാരൻ വലിയ പരിചയമില്ലാത്ത ഒരു ക്രിസ്ത്യാനി. നാലുപുറത്തും നോക്കിയതിൽ

ദീപം എങ്ങും കാണ്മാനില്ല. വള്ളം എങ്ങോട്ടെന്നില്ലാതെ കുറെ ഊന്നി. അതാ ഭയങ്കരമായ ഓളത്തിൽ വള്ളം അകപ്പെട്ടു. ഞാനും എന്റെ സ്നേഹിതനും വള്ളക്കാരനെന്തെടുക്കുന്നു എന്നു സൂക്ഷിച്ചു. കഴുക്കോൽ എത്താത്തതുകൊണ്ടും പ്രകൃതിവൈപരീത്യംകൊണ്ടും ആ ചെറുപ്പക്കാരൻ പരിഭ്രമിച്ച് അമരത്തു കാററിന്റെ ശൈത്യം സഹിക്കാതെ ചുരുണ്ടുകൂടിയിരിക്കുന്നു. അയാളെ ധൈര്യപ്പെടുത്താനും ഉത്സാഹിപ്പിക്കാനുമായി ഞങ്ങൾ വിളിച്ചുനോക്കി. ഒന്നുവിളിച്ചു. രണ്ടുപ്രാവശ്യം വിളിച്ചു. നാലുപ്രാവശ്യം വിളിച്ചു. ഭയംകൊണ്ടു അയാളുടെ ശബ്ദംപൊങ്ങുന്നില്ല. അയാൾ ചാകാതെ ചത്തിരിക്കുകയാണ്. തുഴയാൻ ഞങ്ങൾ ഒന്നും കരുതീട്ടില്ല. കൊച്ചുദേവസ്സി—ആ വള്ളക്കാരൻ—തൊണ്ടയിടറി എന്തോ ശബ്ദിച്ചു. കാലൻ തന്റെ ദീൎഘപാശംകൊണ്ടു അയാളെ മിക്കവാറും ചുററിക്കെട്ടിക്കഴിഞ്ഞുകാണും. ബാക്കികൊണ്ടു ഉടനെ ഞങ്ങളേയും . . . എന്നു ഞങ്ങൾക്ക് തോന്നിപ്പോയി. സ്വാമിമാത്രം—ഏതാപത്തിലും കുലുങ്ങാത്ത ആ തിരുഹൃദയം—കുളുത്തുകൊണ്ടു മൂളിപ്പാട്ടുപാടുകയാണ്. ഞങ്ങൾ സ്വാമി! എന്നൊന്നു സങ്കടത്തോടെ വിളിച്ചു. എന്റെ സ്നേഹിതൻ പറഞ്ഞു:—നമ്മുടെ അവസാനയാത്രയായിരിക്കാം. അദ്ദേഹം പിന്നേയും വ്യസനിച്ചു പറഞ്ഞു. കഷ്ടം! വയസ്സുകാലത്തു സ്വാമിക്കും ഇപ്രകാരം ഒരു ഗതി സംഭവിപ്പാനാണു ദൈവനിശ്ചയം അല്ലേ പിള്ളേ! എനിക്കാകട്ടെ ഒരു ശബ്ദവും വെളിയിൽ പുറപ്പെടുവിക്കാൻ ശക്തിയില്ലായിരുന്നു. വീരവാദങ്ങളെല്ലാം ആ സന്ദിഗ്ദ്ധസ്ഥിതിയിൽ ആണ്ടുപോയി. എററക്കവേലിവിൽ ഞങ്ങളുടെ വള്ളം കടലിലേക്കുതന്നെ അതിശീഘ്രം പോകുന്നു. കൊടുങ്ങല്ലൂർ അഴിയോടു സമീപിച്ചാൽപിന്നെ രക്ഷയെന്തു? ഞാനെന്തുപറയാനാണ്. വിഷമിച്ചു ഞാൻ ഇങ്ങിനെ പറഞ്ഞു. നായരെ! തയ്യാററായിക്കൊള്ളൂ. അവസാനപ്രാൎത്ഥനക്കു. അത്രമാത്രം.

ഞങ്ങൾ രണ്ടുപേരും സ്വാമിയുടെ കുറെക്കൂടി സമീപമായിരുന്നു. സ്വാമീ എന്നു പിന്നേയും വിളിച്ചു. സ്വാമി പറഞ്ഞു:—“നമുക്ക് ഒരാപത്തിന്നും ഇപ്പോൾ കാലമില്ല. പരിഭ്രമിക്കാതിരിക്കൂ” എന്നുമാത്രം. ഞങ്ങൾ കുറെ ആശ്വസിച്ചു. എന്നാലും വൻകടലിലേക്കല്ലേ വഞ്ചിയുടെ ഗതി? രക്ഷയെവിടെ? സ്വാമിയുടെ സഹചാരികളായ ഞങ്ങൾക്ക്, അത്യന്തപരിചയം നിമിത്തം ആ മഹാപ്രഭാവ

ൻെറ അമേയശക്തികളെ അപ്പടി വിശ്വസിക്കാൻ മരണം സമീപി ച്ചിരിക്കുന്നു എന്നുള്ള ബോദ്ധ്യം നിമിത്തം തൽക്കാലം സാധിച്ചില്ല എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെ ഒരു പത്തുമിനിട്ടോ ളം കഴിഞ്ഞു. അപ്പോൾ അതാ ഒരു ദീപം പ്രത്യക്ഷമായി. വള്ളം സ്വയമേ ഒഴുക്കിനും എറക്കവെലിവിനും വിപരീതമായി മൂത്തകു ന്നം ക്ഷേത്രനടയിൽ വന്നു ഉറച്ചു. കൊച്ചുദേവസ്സിയെ ആദ്യം ഉ ണർത്തി. ശ്വാസം നേരെവീണ ഞങ്ങൾ ഒരുവിധം കരപററിയെ ന്നാശ്വസിച്ചു. ശാന്തിക്കാരനും ആൾക്കാരുംവന്നു സൽക്കരിച്ചു. വ ഴിതിരിച്ചുതന്നു. ഞങ്ങൾ അന്നുതന്നെ സൌഖ്യമായി വസതിയിൽ എ ത്തുകയും ചെയ്തു.

വർഷക്കാലത്തു പെരിയാററിൻെറ സംഗമസ്ഥലമായ കൊടു ങ്ങല്ലൂർ കായലിൽ ജലപ്രവാഹത്തിന് എതിരായി അഴിക്കോട്ടുനിന്നു മൂത്തകുന്നംക്ഷേത്രംവരെ ഉദ്ദേശം രണ്ടുനാഴികദൂരം കിഴക്കുതെക്കായി യാതൊരാളും തുഴയാതെ ഞങ്ങളുടെ വള്ളം സഞ്ചരിച്ചതും, ഞങ്ങൾ രക്ഷപ്രാപിച്ചതും, പലപ്പോഴും അനുസ്മരിച്ച് അതിശയിക്കാറുണ്ട്.

---

## സ്മ ര ണ ക ൾ 13.

### പന്നിശ്ശേരി നാണുപിള്ള.

ഗുരുമുഖത്തുനിന്നുതന്നെ വേണ്ട ശാസ്ത്രപാഠം ഏതാണ്ടു കഴിഞ്ഞ പ്പോൾ, "ഇനി സ്വാമിതിരുവടികളുടെ അടുത്തുപോയി കുറെ വേ ദാന്തവ്യവഹാരശ്രവണം ചെയ്യുക" എന്നു ആചാര്യപാദരായിരുന്ന ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ എന്നോടു ആജ്ഞാപിച്ചു. പര മഗുരുപാദർ അന്നു കൊല്ലത്തു വിശ്രമിക്കയായിരുന്നു. ഞാൻ അ ധികം താമസിയാതെ അങ്ങോട്ടു പുറപ്പെട്ടു. ചൂണ്ടുവിരൽ നീട്ടി അ ന്തരീക്ഷത്തിൽ എന്തൊ എഴുതിക്കൊണ്ടു തല ഇടംവലം സാവധാന ത്തിൽ ഉരുട്ടി, ആനന്ദതുന്ദിലനായി വെറും തറയിൽ മലർന്നുകിടക്കു ന്ന ആ ശാന്തകോമളവിഗ്രഹം എൻെറകണ്ണുകളെ പുണ്യപൂർണ്ണമാക്കി. ഞാൻ അടുത്തുചെന്നു വന്ദിച്ചു; പ്രാരംഭസംഭാഷണത്തിനു ശേഷം ചെന്ന സംഗതി അറിയിക്കയും ചെയ്തു. അപ്പോൾ സ്വാമിജി ചി ല നാട്ടുകാര്യങ്ങൾ എടുത്തിട്ടു വിഷയത്തെ വഴി തെററിക്കയാണ് ഉ

ണ്ടായതു്. ഞാൻ പിറേറദിവസം ഇച്ഛാഭംഗത്തോടെ മടങ്ങി. ഇങ്ങനെ രണ്ടുമൂന്നു പ്രാവശ്യം കഴിഞ്ഞു. നാലാമത്തെത്തവണ ചെന്നപ്പോഴാണെന്നു തോന്നുന്നു, ഒരു സന്ധ്യക്കു എന്നെ വിളിച്ചു് ആ ശിഷ്യപാകപരീക്ഷാദക്ഷനായ കരുണാത്മാവു് ഇപ്രകാരം കല്പിച്ചു. "ഞാൻ ഈ വിഷയത്തിൽ വലിയ പിശുക്കനാണു്; എനിക്കു മുടക്കുന്ന മുതൽമാത്രം കാണിച്ചാൽ പോരാ; വലുതായ ലാഭവീതവും കിട്ടണം; അതു ബോദ്ധ്യപ്പെടുത്താൻ തയ്യാറുള്ളവരോടു മാത്രമേ ഞാൻ ഈ കച്ചവടത്തിൽ ഏർപ്പെടാറുള്ളൂ. അതാണു് ഇതുവരെ ഒന്നും മുതൽവെയ്ക്കാൻ ഇടയാഞ്ഞതു്. ഇതു ഓർത്തുകൊള്ളണം" ഇത്രയും പറഞ്ഞിട്ടു് അദ്വൈതസിദ്ധാന്തത്തിന്റെ അസ്ഥിവാരമായ ജഗന്മിഥ്യാത്വത്തെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി. രാത്രി അകാലമാകുംതോറും വിഷയപ്രതിപാദനത്തിനിടയിൽ കൂടക്കൂടെ എന്നോടു "കുംഭകർണ്ണൻ വരുന്നൊ" എന്നു ചോദിക്കാറുണ്ടായിരുന്നു. ജാഗരണത്തിൽ നല്ല പരിചയം സമ്പാദിച്ചിരുന്നതുകൊണ്ടു് ആ പരീക്ഷയിൽ ഞാൻ പരാജിതനായില്ല. അതു സ്വാമിക്കു എന്നോടു തോന്നിയിരുന്ന പ്രതിപത്തിയെ ഒന്നുകൂടി ഉദ്ദീപിപ്പിച്ചു. അടുത്ത ദിവസം പ്രഭാതംവരെ ഞങ്ങൾ ആ ഇരുപ്പിൽതന്നെ ഇരുന്നു. കുളിക്കാൻ പലതവണ വിളിച്ചിട്ടുപോലും സ്വാമിജി ആ സ്ഥലം വിട്ടില്ല. ജിജ്ഞാസുക്കളെക്കുറിച്ചു് അദ്ദേഹത്തിനുള്ള വാത്സല്യം എത്രമാത്രം എന്നു് ഇതിൽനിന്നു് എനിക്കു ഏതാണ്ടു കാണാൻ കഴിഞ്ഞു. ആ ഗംഭീരമായ വേദാന്തപ്രവചനത്തിലെ ചില ലളിതഭാഗങ്ങൾ ഉദ്ധരിക്കാം:—ഇന്ദ്രിയങ്ങൾവഴി അനുഭവിക്കുമ്പോൾ ജഗത്തു ഇങ്ങനെ ഒക്കെ ഇരിക്കുന്നു, എന്നേ പറഞ്ഞുകൂടൂ. ജഗത്തിന്റെ വാസ്തവസ്വരൂപം ഇതുതന്നെ എന്നു സ്ഥാപിക്കാൻ ഈ സാക്ഷ്യം മാത്രം പോരാ. അപ്രകാരം സ്ഥാപിക്കുന്നതു കാമിലക്കാരൻ കാണാത്തപ്പൊഴും പദാർത്ഥങ്ങൾ മഞ്ഞച്ചുതന്നെ ഇരിക്കും എന്നു് അയാൾ ശഠിക്കുംപോലെയാണു്. മണ്ഡൂകങ്ങൾ വെള്ളാനയെക്കാണുന്നു. ഭ്രാന്തൻ ആനവരുന്നു എന്നു കണ്ടു പരിഭ്രമിച്ചു ഓടുന്നു. ആ ആനകൾക്കു നമ്മെ സംബന്ധിച്ചു സത്തയില്ല. എല്ലാ തോന്നലും അവരവരുടെ സങ്കല്പമാകുന്ന അടിസ്ഥാനത്തിൽ ഉരുപ്പിടിക്കുന്നു. അവ്യക്തമായിക്കിടക്കുന്ന ഭാവനകൾ കുറെച്ചെന്നാൽ സ്ഥൂലരൂപത്തിൽ പ്രത്യക്ഷപ്പെട്ടു് ഉള്ളിൽ അതിനുതക്ക വിജൃംഭണങ്ങൾ ഉണ്ടാകണം, അത്രയേ ഉള്ളൂ

താമസം. അതുണ്ടാകുമ്പോൾ താദൃശവിജൃംഭണങ്ങളുടെ ഫലമായി മുമ്പു നിലവിലിരിക്കുന്ന സ്ഥൂലങ്ങൾ മറഞ്ഞു പുതിയതിന് ഇടം കൊടുക്കുന്നു" നാമരൂപങ്ങൾ, ആകാശതത്വം, കാലദേശങ്ങൾ, ഇത്യാദി പല വശങ്ങളേയും പരാമർശിച്ചുകൊണ്ടു ആ മനീഷാമഹാനിധി അന്നു ചെയ്ത പ്രതിപാദനം അന്യൂനം പറഞ്ഞു കാണിക്കത്തക്കതല്ലായിരുന്നു. പിന്നേയും ഉടരെ ഞാൻ സ്വാമിജിയെ സന്ദർശിച്ചുകൊണ്ടിരുന്നു. പുനർജ്ജന്മം, സൃഷ്ടിതത്വം, മുക്തി, മുതലായി തത്വശാസ്ത്രസംബന്ധമായ മിക്ക വിഷയങ്ങളും ആ കൂട്ടത്തിൽ ശ്രവണം ചെയ്യുകയുണ്ടായി. അദ്ദേഹത്തിന്റെ യുക്തിവാദങ്ങൾ നവീനവും അപ്രതിഷേധ്യവും ആയിരുന്നു. അദ്വൈതസിദ്ധി, ബ്രഹ്മാനന്ദീയം, തുടങ്ങിയ ഉജ്വലങ്ങളായ ന്യായപ്രസ്ഥാനഗ്രന്ഥങ്ങളിലെ ചില വാദമുഖങ്ങൾക്കുപോലും പൊള്ളയുണ്ടെന്ന് അദ്ദേഹം പലപ്പോഴും കാണിച്ചുതന്നിട്ടുണ്ട്. ഒരിക്കൽ, വിശിഷ്ടാദ്വൈതഗുരു, അനന്താചാര്യരുമായി യദൃച്ഛയാ ഒരു വാദമദ്ധ്യത്തിൽ ഏർപ്പെട്ടിരുന്നപ്പോളായിരുന്നു, സ്വാമിജിയുടെ യുക്ത്യായുധങ്ങൾ ഏതു മഹാരഥനും അനിരോധ്യങ്ങൾ തന്നെയെന്ന് എനിക്കു തികച്ചും അനുഭവപ്പെട്ടതു്.

സ്വാമിജിയുടെ സഞ്ചാരവേളയിൽ കുറെനാൾ വിശ്രമിക്കാൻ ഇടയായ സ്ഥലങ്ങളിലെല്ലാം അദ്ദേഹത്തിനു സർപ്പം, തവള, പാററ മുതലായ ചില കൂട്ടുകാരെക്കിട്ടി കണ്ടിട്ടുണ്ട്. അവ ആ കൃപാമൂർത്തിയുടെ നെഞ്ചിലും കൈയ്യിലും എല്ലാമായിപ്പററിപ്പതുങ്ങിയിരിക്കുന്നതും അദ്ദേഹം പുറത്തു പതുപ്പിൽ തലോടുന്നതും മററും കണ്ടാൽ ഏതു ഘാതകനും ജന്തുസ്നേഹപരതന്ത്രനായിപ്പോകും. സ്വാമിജിയുടെ "ജീവകാരുണ്യനിരൂപണ"ത്തിലെ ഒരു വാക്യമെങ്കിലും കണ്ടിട്ടുള്ളവർ ഈ ചര ജന്തുക്കൾ നിർഭയം അദ്ദേഹത്തെ സമീപിക്കുന്നതിനെക്കുറിച്ച് കാരണാന്വേഷണം ചെയ്തു കഷ്ടപ്പെടുകയില്ല. "അഹിംസാ പ്രതിഷ്ഠായാം തൽസന്നിധൌവൈരത്യാഗഃ" എന്നു ഭഗവാൻ പതഞ്ജലി പറഞ്ഞിരിക്കുന്നതു് ഇവിടെ അനുസന്ധേയമാണ്. മൃഗാദികളെ സൃഷ്ടിച്ചിരിക്കുന്നതു മനുഷ്യരുടെ ഭക്ഷണത്തിനായിട്ടാണ് എന്നു വാദിക്കുന്നവർ, സിംഹം തുടങ്ങിയ ഹിംസ്രജന്തുക്കളുടെ കുക്ഷിപൂരണത്തെ ഉദ്ദേശിച്ചാണൊ അവരെ സൃഷ്ടിച്ചിരിക്കുന്നതു് എന്ന ചോദ്യത്തിനു ഉത്തരം പറയാൻ കടപ്പെട്ടിരിക്കുന്നു എന്നും മററും ഉള്ള, ജീവകാരുണ്യനിരൂപണത്തിലെ വാദരീകാരണങ്ങൾ വിജ്ഞേയങ്ങ

ളും രസാവഹങ്ങളും ആണ്. ഹിംസയുടേയും അഹിംസയുടേയും പട്ടണപ്രവേശപ്രഖ്യാപനം മുതലായ ഭാഗങ്ങൾ ആരേയും ആകർഷിക്കും. ഒരുവൻ ഒരു ന്യായം വ്യവസ്ഥാപിച്ചാൽ ആ ന്യായം അവനിൽ നടത്താൻകൂടി സമ്പൂർണ്ണസന്തോഷം സമ്മതിക്കേണ്ടതാണെന്നും അല്ലാത്തവന്റെ ന്യായം പറച്ചിൽ വകവെക്കേണ്ടതില്ലെന്നും പഴയ ദ്രാവിഡഗ്രന്ഥങ്ങളിലെ വചനങ്ങൾ ഉദ്ധരിച്ചു സമർത്ഥിച്ചിട്ട് ഇറച്ചിക്കൊതിയന്മാരുടെ യുക്ത്യാഭാസങ്ങളെ ഇതിൽ അടിയോടെ ഖണ്ഡിച്ചിരിക്കുന്നു.

പരമഗുരുപാദർ ഒടുവിൽ എഴുതിക്കൊണ്ടിരുന്ന പുസ്തകങ്ങൾ "മോക്ഷപ്രദീപഖണ്ഡനവും" "ആദിഭാഷയും" ആയിരുന്നു. "മോക്ഷം ആക്കാണ്", എന്നു അദ്വൈതിയോടുള്ള ബ്രഹ്മാനന്ദന്റെ അങ്ങേ അററത്തെ ചോദ്യത്തെ സ്വാമിജി, "ആക്" എന്നതിൽ ഞാൻ എന്ന് ഒനു പകുത്തു വേറെ വെച്ചിട്ട് അതിനു അന്യം എന്ന വിഭാഗകല്പന സ്ഫുടിക്കുന്നു. അതായതു്, നാനാത്വസംകല്പം വ്യക്തമാകുന്നു. ഈ നാനാത്വപ്രതീതിക്ക്, അഥവാ താൻ എന്ന് ഇടുക്കമായിപ്പകുത്തുവെച്ച ആ വെപ്പിനാണു മുക്തി", എന്നു സമാധാനിക്കുന്ന ഭാഗം എത്ര സമഞ്ജസമായിരിക്കുന്നു. ആദിഭാഷയുടെ കൈയ്യെഴുത്തു പ്രതി തമിഴിൽ ആയിരുന്നു തയ്യാറാക്കിവന്നതു്. തിന്നിടത്തോളം ഭാഗം എന്നേക്കൊണ്ടു മലയാളത്തിൽ തർജ്ജമചെയ്യിച്ചിരുന്നു. എന്റെ പക്കൽ ഉണ്ടായിരുന്ന ആ വിവർത്തനം മി. ടി. കെ. കൃഷ്ണമേനവനു കാണണമെന്നു ആവശ്യപ്പെട്ടതനുസരിച്ച് അയച്ചുകൊടുത്തതിൽ ഇതുവരെ മടക്കി കിട്ടീട്ടില്ലായ്കയാൽ അതിൽനിന്നും ഉദ്ധാരണം സാദ്ധ്യമല്ലാതിരിക്കുന്നു.

"പല്ലയിരൈമുന്നീൻറ മാതാവപ്പാ
പരിതിമുകം പെട്ടമിന്തപ്പാർതാനപ്പാ
ചൊല്ലുമിതിൻ കിഴക്കിലങ്കൈയെഴനൂറപ്പാ"—

ഇപ്രകാരം, അഗസ്ത്യർ ഞാലനൂൽ മുതലായ പഴയ കിട്ടാനെളുപ്പമില്ലാത്ത തമിഴേടുകളിൽനിന്നു പല ഭാഗങ്ങൾ എടുത്തു കാണിച്ച് ആദ്യജന്തൂല്പത്തി ലങ്കയ്ക്കു മേക്കുവശം കിടന്നിരുന്ന ഭൂഖണ്ഡത്തിൽ ആയിരുന്നുവെന്നും അവിടെ ഉണ്ടായവരുടെ ഭാഷയായ മൂലദ്രാവിഡമായിരുന്നു ആദിഭാഷയെന്നും ഇതിൽ സമർത്ഥിച്ചിട്ടുണ്ട്. പോകുന്ന പോക്കിൽ തിലകരുടെ "Arctic Home" തുടങ്ങിയ വിപക്ഷപ്രബന്ധങ്ങളെ കൂലംകഷമായി ചർച്ചചെയ്തിട്ടുമുണ്ട്.

സ്വാമിജിക്കു, തമിഴിലും സംസ്കൃതത്തിലും ഒരിക്കൽ ശോഭിച്ചിരുന്ന് കാലപർയ്യയത്തിൽ ലുപ്തപ്രചാരമായി നഷ്ടപ്പെട്ടുപോയ അനേകം പഴയ വിശിഷ്ടഗ്രന്ഥങ്ങൾ കണ്ഠസ്ഥമായിരുന്നു. മേല്പറഞ്ഞ ഭൂമിശാസ്ത്രാദി തമിഴിലും "ഖേചരിപടലം" തുടങ്ങിപ്പലതു സംസ്കൃതത്തിലും ആ കൂട്ടത്തിൽ ഉൾപ്പെട്ടും. അദ്ദേഹം ചൊല്ലിക്കേട്ട് അവയിലുള്ള ചില മുറിശ്ലോകങ്ങൾ ഇപ്പോഴും അസ്മാദൃശന്മാരുടെ സ്മൃതിപഥത്തിൽ അവശേഷിക്കുന്നുണ്ട്. ആവക നിബന്ധങ്ങൾ മുഴുക്കെ പ്പകർത്തിയെടുക്കാനൊ പഠിക്കാനൊ അന്നു ഉത്സാഹം തോന്നിയില്ല. അതിനിടക്കു ആ വിജ്ഞാനഭാണ്ഡാഗാരം കാലയവനികക്കുള്ളിൽ മറഞ്ഞു. കഷ്ടം! നമുക്ക്, അഥവാ ഭൂലോകത്തിന് ഇങ്ങനെ പല നിധികളും നഷ്ടപ്പെട്ടു.



## സ്മ ര ണ ക ൾ 14.

**ശ്രീവട്ടംനത്തു് എൻ. കൃഷ്ണപിള്ള, എം. എ.**

പ്രഭുരുപാദരായ ശ്രീമൽ പരമഭട്ടാര (ചട്ടമ്പി)സ്വാമി തിരുവടികളെ അധികരിച്ചു ഞങ്ങളുടെ മാന്യസ്നേഹിതൻ ശ്രീമാൻ പറവൂർ കെ. ഗോപാലപിള്ള അവർകൾ നിബന്ധിക്കുന്ന ചരിത്രഭാഗങ്ങളിൽ ചേർക്കാൻ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയ നിർമ്മഹനംചെയ്ത ശ്രീമൽ പന്നിശ്ശേരി നാണുപിള്ളജ്യേഷ്ഠന്റേയും എന്റേയും ചില സ്മരണകൾകൂടി അത്യപേക്ഷിതമാണെന്നു അദ്ദേഹം യിതാവു നിശ്ചയിച്ചിരിക്കുന്നു. സ്വാമിപാദങ്ങളെ പലതവണ ദർശിപ്പാനും അദ്ദേഹവുമായി ഒരുമിച്ചു ചില യാത്രകൾ ചെയ്യാനും ഒന്നുരണ്ടുകൊല്ലം സഹവസിപ്പാനും ഭാഗ്യംസിദ്ധിച്ചിട്ടുള്ള എന്നിൽ ഒരു ഉത്തേജകമൂലമന്ത്രമായ അദ്ദേഹത്തിന്റെ നാമത്തിന്റെ ശ്രവണം നിറയെ ഭസ്മംതേച്ചു വിശാലമായ നെററിത്തടവും, വജ്രരത്നങ്ങൾപോലെ എന്തിന്റേയും ഉള്ളുതുളച്ചു കയറുവാൻ തക്കവണ്ണം ശക്തവും അത്യുജ്ജ്വലവുമായ നേത്രങ്ങളും, ദീർഘമായ നാസികയും ശ്രോത്രങ്ങളും പലിതമായ ശിരശ്ചിബുകരോമസമൂഹവും, ശാന്തഗാംഭീര്യതയും കലർന്ന് ഒട്ടണ്ഡാകൃതിയിലുള്ള മുഖവും, ഉരുണ്ടുനീണ്ട കൈകാലുകളുടെ മദ്ധ്യേ വിടർന്നുപ്പേറിയ മാറിടവും, ഒതുങ്ങിയ അരക്കെട്ടും, ചേ

ന്ന അധഃകായവും പൂണ്ട ഒരു ധന്യവിഗ്രഹത്തിന്റെ സ്മരണം പുരാണപ്രസിദ്ധനായ ശ്രീമദ്വസിഷ്ഠമഹർഷിയുടെ മഹത്തായ രൂപത്തിന്റെ സാദൃശ്യം പ്രഥമമായി നിലകൊള്ളിക്കുന്നു. രാത്രികാലത്തുപോലും നിദ്ര വിരളമാക്കിയിരുന്ന സ്വാമിപാദങ്ങൾ പകൽസമയം മിക്കതും ഹിതകരമായ ചാരുകസാലയിൽ ശയിച്ചു ജനരഹിതമായ സന്ദർഭങ്ങളിൽ ഉത്തമാംഗം ഇരുവശത്തേക്കും മന്ദമായി ഉരുട്ടിയും കണ്ണുകൾ മുകുളിതമാക്കിയും വിചാരപരനായിത്തീരുകയോ, കൈത്തലത്തിൽ കടലാസ്സുകഷണങ്ങൾ വെച്ചു പെൻസിൽകൊണ്ടു ഗാനങ്ങളായ എന്തെങ്കിലും വിഷയം ആസ്പദമാക്കി പ്രബന്ധങ്ങൾ ചമയ്ക്കുകയൊ ചെയ്ക അദ്ദേഹത്തിന്റെ ഒരു പ്രത്യേകസ്വഭാവാംശമായിപ്പറയാം. ആ അവസരത്തിൽ ആഗതനാകുന്നവനെ കാണുകയും തിരിച്ചറിയുകയും ചെയ്ക അദ്ദേഹത്തിൽ അത്ര പെട്ടെന്നായിരിക്കയില്ല. ഊഹാപോഹങ്ങളുടെ അഗാധഗർത്തങ്ങളിൽക്കൂടി തത്സമയം സഞ്ചരിക്കുന്ന സ്വാമി ഹൃദയം, കയത്തിൽനിന്നു സാവധാനം ബഹിഷ്ക്രമിക്കുന്ന ലോഹഖണ്ഡംപോലെ ബാഹ്യലോകത്തു് അല്പം അമാന്തിച്ചു വ്യാപരിക്കാൻ തയ്യാറാവുകയുള്ളൂ. മടക്കിയ ഇടതുകൈക്കുള്ളിൽ കുട വെച്ചും, കനത്ത ഉത്തമാംഗം മുന്നോട്ടു് അല്പം കുനിച്ചും ശുഭ്രവസ്ത്രങ്ങൾ ധരിച്ചും ചൊടിചൊടിപ്പായി നടന്നും ഭൂമണ്ഡലം അലംകരിച്ചിരുന്ന ആ പാവനമൂർത്തിയെപ്പറ്റിയുള്ള സ്മരണകൾ ആവശ്യം അടിസ്ഥാനമായ നാനാമുഖങ്ങളായ സ്ഥലകലാംശങ്ങളെ എന്നിൽ ഉണർത്തുകയും ഭൂതകാലം ചിന്താതരളിതമായ ഒരു മണ്ഡലത്തെ ഇപ്പോൾ സൃഷ്ടിക്കുവാൻ ഉദ്യമിക്കയും ചെയ്യുന്നു.

സ്വാമികളുമായി എനിക്കു സാഹചര്യം ധാരാളം ഉണ്ടായെങ്കിലും എന്റെ സമയം മിക്കതും അന്യകാര്യങ്ങളിൽ ആണ്ടുപോയിരുന്നതിനാൽ വത്സലശിഷ്യന്മാരിൽ ശ്രദ്ധാലുക്കളായവരോടു ബാലന്മാർക്കുപോലും സുഗ്രഹമാകുമാറ് അദ്ദേഹം ചെയ്യുമാറുള്ള വേദാന്തവിഷയപ്രതിപാദനങ്ങൾ വളരെ കുറച്ചു ശ്രദ്ധിക്കുവാൻ എനിക്കു സാധിച്ചിട്ടുള്ളൂ. പുനർജ്ജന്മം, ജീവകാരുണ്യം, പ്രപഞ്ചത്തിൽ സ്ത്രീപുരുഷന്മാർക്കുള്ള സ്ഥാനം, കേരളീയരുടെ, വിശിഷ്യപ്രാചീനനായന്മാരുടെ, ഗൃഹനിർമ്മിതിമാർഗ്ഗങ്ങളും ആചരണങ്ങളും, ഭാഷയുടെ ഉല്പത്തി, തമിഴിന്റെ പ്രാധാന്യം, ഇത്യാദി വിവിധവിഷയങ്ങൾ അധികരിച്ചു ജ്ഞാനവിജ്ഞാനശേവധിയായ സ്വാമികളിൽനിന്നു പല

ളും എനിക്കു ഗ്രഹിക്കുവാൻ സാധിച്ചിട്ടുണ്ട്. അനേകം മണിക്കൂർ സമയം ധാരമുറിയാതെ തിരുജ്ഞാനസംബന്ധർ, മാണിക്കവാചകർ, ഗുണംകുടിമസ്താൻ മുതലായ ജീവന്മുക്തന്മാരുടെ മനോഹരപാട്ടുകളും മററും ശ്രീകൃഷ്ണഭഗവാന്റെ വേണുനാദസമം അത്യന്തമനോജ്ഞമായ ശ്രുതിയിൽ സ്വാമിപാദങ്ങൾ ഗാനം ചെയ്തു പലതവണ എന്റെ ചെവികളേയും ഹൃദയത്തേയും പരമാനന്ദപയോരാശിയിൽ മുക്കിയിട്ടുണ്ട്.

എന്നിൽ പ്രത്യേകം വാത്സല്യം ഉണ്ടെന്നു തോന്നുമാറ്, ഞാൻ ഇരിങ്ങാലക്കുടെ വസിച്ചിരുന്ന കാലം കുറേനാൾ പ്രഭാതത്തിൽ എനിക്കു സേവിക്കേണ്ടിവന്ന ഒരു ഔഷധം കൈയ്യിലെടുക്കുന്ന അവസരം അതു പതിവിൻപടി ഞാൻ സേവിക്കുന്നുവോ എന്നറിവാൻ സ്വാമിപാദങ്ങൾ എവിടെനിന്നെങ്കിലും തത്സമയം എന്റെ മുമ്പിലെത്തി നിത്യവും നിഷ്കർഷിക്കയും, അപഥ്യശങ്ക ഉണ്ടാവാതിരിപ്പാൻ അദ്ദേഹത്തിന്റെയും എന്റെയും ആഹാരസമയം ഒന്നാക്കയും, പാചകന്മാരോടു വേണ്ട ഏർപ്പാടു ചെയ്കയും ചെയ്യാറുണ്ടായിരുന്നു. എന്നാൽ സ്നേഹനിധിയാണെങ്കിലും അദ്ദേഹം വാസ്തവത്തിൽ നിസ്സംഗനാണെന്നു ഞാൻ പലപ്പോഴും അറിഞ്ഞിട്ടുണ്ട്.

വാഷിംഗ്ടൺ മുതലായവരുടെ കണിശങ്ങളെക്കുറിച്ചു ഇംഗ്ലീഷ് പുസ്തകങ്ങൾ മൂലം ധരിച്ചിട്ടുണ്ടെങ്കിലും ഇക്കാലത്തെ ചില കമ്പനികൾക്കല്ലാതെ മറെറാന്നിനും "ക്ലിപ്തത" കാണാത്ത ഈ പ്രപഞ്ചത്തിനു പററിയവിധം മനുഷ്യമര്യാദകൾ പാലിച്ചുപോരവേ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ ഊർജ്ജിതമായ കണിശപ്രസ്ഥാനവുമായി കൂട്ടിമുട്ടിയിട്ടും "സ്വഭാവോവാദുരതിക്രമഃ" എന്ന ഉപനിഷദ്വചനത്തിനു പ്രത്യുദാഹരണശങ്ക ഉണ്ടായേക്കുമോ എന്നു ഭയന്നു നിയതമായ ഉദാസീനത പാലനീയമെന്നു വെച്ചു ഞാൻ ഒരിക്കൽ പരമഭട്ടാരസ്വാമികൾ തിരുവനന്തപുരത്തു വിശ്രമിക്കുമ്പോൾ കാണ്മാൻ ചെന്നിട്ടു മടങ്ങിയ സമയം ഒരു തീയതി നിശ്ചയിച്ചു ഞാൻ വീണ്ടും ചെല്ലണമെന്നു അദ്ദേഹം കല്പിച്ചു. ആ ദിവസവും തെററി ഒരു മാസത്തിനപ്പുറവും കടന്നു അദ്ദേഹത്തെ ഞാൻ വീണ്ടും ദർശിച്ചതു പരേതനായ കൃഷ്ണപിള്ള ജഡ്ജി (വഴുതക്കാട്ടു) മുതലായ മാന്യന്മാരാൽ അലംകൃതമായ ഒരു സദസ്സിൽ വെച്ചായിരുന്നു. തൊഴുതു ഞാൻ ഉയന്നപ്പോൾ ശിഷ്യവത്സലനായ സ്വാമികൾ എന്നെ സ്വ

ശരീരത്തോടു ചേൎത്തു നിൎത്തി എന്റെ തലയിൽ തടവിക്കൊണ്ടു സദ സ്യരോടായി, "എന്റെ കൃഷ്ണപിള്ളയും ഞാനും വളരെക്കണിശക്കാരാണു്; ഞങ്ങൾ എന്തെങ്കിലും പറഞ്ഞാൽ തീൎച്ചയായും അതു തെററാക്കമെന്നതിലാണു ഞങ്ങളുടെ കണിശം കാണുക" എന്നു പുഞ്ചിരി പൊഴിച്ചുകൊണ്ടു അരുളി എന്നെ വല്ലാതെ ലജ്ജിപ്പിച്ചു. ഇങ്ങനെ പലതും ധന്യാത്മാവിന്റെ സ്വഭാവഗുണങ്ങൾ സ്പഷ്ടമാക്കുന്നതായി പറവാനുണ്ടു്.

സ്വാമിപാദങ്ങളുടെ ഒരു ഉററ തോഴർ ശ്രീമാൻ പെരപ്പനംകോട്ടു കൊച്ചപ്പിപ്പിള്ള അവർകൾ ഒരു കഥപറഞ്ഞതു ശ്രോതവ്യമാണ്. തിരുവനന്തപുരം തിരുമധുരപ്പേട്ടയിൽ പണ്ഡിതാഗ്രഗണ്യനും കവിയുമായ ശ്രീമാൻ ഈ രാമൻപിള്ള ആശാന്റെ വീട്ടിൽ താമസിച്ചു സ്വാമിപാദങ്ങൾ ചില കാവ്യങ്ങളും മററും പഠിച്ചുകൊണ്ടിരുന്നു. അക്കാലം രാത്രികാലത്തു മിക്കപ്പോഴും സ്വാമിപാദങ്ങളെ കുറെ വെളുപ്പുവരെ കാണുന്നില്ലെന്നുകണ്ടു മററു ചില അന്തേവാസികൾ ആശാനോടു് ഈ വിവരം പറഞ്ഞു. താരുണ്യത്തിലേക്കു പദം വെച്ച ആ സന്ദർഭം വല്ല ദുരാചാരങ്ങൾമൂലം കളങ്കപ്പെടുത്തുകയാണോ എന്നു ശങ്കിച്ചു ഒന്നുരണ്ടുപേർ ജാഗരിതന്മാരായിരുന്നു സ്വാമിപാദങ്ങളുടെ സങ്കേതസ്ഥാനം കണ്ടുപിടിക്കുവാൻ നിയുക്തരായി. ഒരു രാത്രി അവൎക്കു അതുസാധിച്ചു. നിൎബ്ബാധമായ ജപത്തിനും ധ്യാനത്തിനും പററിയ ഒരു സമീപക്ഷേത്രത്തിന്റെ അന്തൎഭാഗമായിരുന്നു ആ വിശിഷ്ടസങ്കേതഭൂമി. സ്വാമിപാദങ്ങളെപ്പററി അനന്തരം ആശാൻ അവർകൾക്കു് ഉണ്ടായ മതിപ്പ് പൂൎവ്വാധികമായി എന്നു പറയേണ്ടതില്ലല്ലോ.

മഹോപാദ്ധ്യായ ശ്രീമാൻ തലവടി കൃഷ്ണപിള്ള അവർകളിൽനിന്നു ഗ്രഹിച്ച ഒരു കഥകൂടി ചേൎത്തിട്ടു ഇതു ഉപസംഹരിക്കാം. മി. കൃഷ്ണപിള്ള തിരുവനന്തപുരത്തു താമസിച്ചിരുന്ന ഗൃഹത്തിൽ സ്വാമിപാദങ്ങൾ വിശ്രമിക്കവേ ഒരിക്കൽ അവർ രണ്ടാളുംകൂടി ഒരു സായന്തനസവാരിക്കു പുറപ്പെട്ടു. മദ്ധ്യേമാൎഗ്ഗം ഒരു ഭ്രാന്തസദൃശൻ സ്വാമിപാദങ്ങളെ സമീപിച്ചു തൊഴുകി കണ്ണീർവാൎത്തു ഉപരമിച്ചതുകണ്ടു മി. കൃഷ്ണപിള്ള കൌതുകപരവശനായി അതിന്റെ അൎത്ഥം സ്പഷ്ടമാക്കണമെന്നു സ്വാമികളോടു അപേക്ഷിച്ചു. അതു നിസ്സാരമാക്കേണ്ടതാണെന്നു സ്വാമികൾ ഒഴിഞ്ഞിട്ടും നിൎബ്ബന്ധം കഠിനമായപ്പോൾ

അക്കാലം അവിടെ സഞ്ചരിക്കുന്ന രണ്ടുമൂന്നു മഹാജ്ഞാനികളിൽ ഒരു മഹാത്മാവാണു ആ ഭാഗ്യവാൻ എന്നും നാളെ ഒരു മണിയോടെ പരമസമാധിയടയുന്നതിലുണ്ടായ ആഹ്ളാദസൂചകമായിരുന്നു വാൎത്തകണ്ണീരു എന്നും ഗോപനീയമായ ഈ വസ്തുത അന്യശ്രവണങ്ങൾ താൻ ഉള്ളപ്പോൾ അറിയരുതെന്നും പറഞ്ഞു മി. കൃഷ്ണപിള്ളയുടെ കൌതുകത്തിനു ശമനമുണ്ടാക്കി. പിറേറദിവസം നിശ്ചിതസമയം ആ വിശിഷ്ടസംഭവം നടന്നതിന് മി. കൃഷ്ണപിള്ളതന്നെയായിരുന്നു പ്രമാണം. മഹാത്മാക്കളുടെ മഹനീയജീവിതസരണികൾ വെറും ബാഹ്യദൃഷ്ടികളായ ലൌകികരുണ്ടോ അറിയുന്നു!



## സ്മരണകൾ 15.

### പടിഞ്ഞാറെമാരാത്തു മീനാക്ഷിഅമ്മ

എന്നാൽ ആരാധ്യനും എന്റെ ആത്മഗുരുപാദരും ആയ പരമഭട്ടാരശ്രീ കുഞ്ഞൻപിള്ളചട്ടമ്പിസ്വാമിതിരുവടികളെക്കുറിച്ചു ചില സ്മരണകൾ എന്നോടാവശ്യപ്പെടുന്നു. അതു കുറെ അസ്ഥാനത്തിലായി എന്നു പറയാതെ നിവൃത്തിയില്ല. വിദ്യാവിഹീനയും, സാഹിതീദേവിയാൽ ഇതുവരെ സ്പൎശിക്കപ്പെടാത്തവളുമായ എന്നിൽ നിന്നും പരമഗുരുപാദരെ സംബന്ധിച്ചു ഒരു സ്മരണയുടെ രൂപത്തിൽ നിങ്ങൾ എന്താശിക്കുന്നുവെന്നു എനിക്കു മനസ്സിലാകുന്നില്ല. സ്വാമിതിരുവടികളുടെ കാരുണ്യമല്ലാതെ എനിക്കു യാതൊരു സ്വത്തും ഇല്ല. ആ കാരുണ്യമേറിയ ഗുരുകടാക്ഷം ഇപ്പോൾ എന്നിൽ ഉദിപ്പിക്കുന്നതെന്തോ അതിവിടെ ഞാൻ ചേൎത്തുകൊള്ളുന്നു.

ഗുരുകാരുണ്യംകൊണ്ടു സാധിക്കാത്തതു് ഒന്നുമില്ല. ഈശ്വരനും ഗുരുവും പരമാൎത്ഥമോക്ഷമ്പോൾ രണ്ടല്ല ഒന്നുതന്നെയാണ്. ഈ മഹൽതത്വത്തെ ചിലർ വിസ്മരിച്ചുപോകുന്നതു് കഷ്ടമല്ലയോ? കുറെക്കാലത്തിനു മുമ്പു ശ്രീനാണുഗുരുവിന്റെ ഗുരുവാരാണ് എന്നുള്ള ആകാംക്ഷക്കു ശരിയായ ഒരു സമാധാനം കിട്ടാൻവേണ്ടി പത്രപംക്തികളിൽ അനാശാസ്യമായ പല വഴക്കുകളും ഉണ്ടായി. നാണുഗുരുവിനു തന്റെ ഗുരു ശ്രീകുഞ്ഞൻപിള്ള ചട്ടമ്പിസ്വാമി തിരുവടികളാണെന്നു നല്ല ബോധ്യമുണ്ട്. സ്വാമിതിരുവടികളാകട്ടെ, ബ്രഹ്മ

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി അവർകളാൽ പ്രണീതമായ ദേവാർച്ചാപദ്ധതിയുടെ ഉപോൽഘാതത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

"യോഗജ്ഞാനപാരംഗമതയ്ക്കു യോഗജ്ഞാനപ്രമേയങ്ങളെ സംപ്രദായരീത്യാ ഗ്രഹിക്കയും പരിശീലിക്കയും ചെയ്തു് ആരൂഢപദത്തിൽ എത്തുന്നതിനു അനേക സംവത്സരകാലം എന്നോടുകൂടി വസിച്ചിട്ടുള്ള എന്റെ പ്രഥമ ശിഷ്യൻ നാണുഗുരുവെന്നു പറയുന്ന ആൾ ആ സമുദായത്തിന്റെ അഭ്യുത്ഥാനത്തിനായി അവരുടെ ഇടയിൽ ദേവാർച്ചനാദിയെ പുരസ്കരിച്ചു ബഹുവിധ കാര്യങ്ങളിൽ സ്വാതന്ത്ര്യമുണ്ടാക്കിയതുപോലെ, മറ്റൊരു സമുദായത്തിനു സ്വയം കൃതാനർത്ഥനിലയിൽ വന്നുകൂടിയ അന്യേച്ഛാധീനവൃത്തിയെ നിഷ്കാസനം ചെയ്‌വാൻ ദ്വിതീയശിഷ്യൻ ഇങ്ങിനെ ഗ്രന്ഥകരണാദിയിൽ പ്രവർത്തിക്കുന്നതു ഗൌണാത്മതാധ്യാസദൃഷ്ട്യാ ചാരിതാർത്ഥ്യജനകമായിരിക്കുന്നു." ടി ഗുരുശിഷ്യബന്ധത്തിന്റെ മഹനീയത ഇതിൽനിന്നും ഏതാണ്ടു മനസ്സിലാക്കാം.

പരമഗുരുപാദരുടെ നാമം ശ്രവണപുടത്തിൽ പതിക്കുന്ന മാത്രയിൽ അവിടത്തെ ഒരു ചിത്രം എന്റെ മനസ്സിൽ പതിഞ്ഞുകിടക്കുന്നതു തെളിഞ്ഞുവരുന്നുണ്ടു്. എന്നാൽ ആ ചിത്രം കേശാദിപാദാന്തം വർണ്ണിക്കാൻ ഞാനശക്തയാണ്. വിസ്തൃതവും ഭസ്മലേപിതവുമായ ആ നെററിത്തടം, ശൈത്യം വഴിഞ്ഞൊഴുകുന്ന ആ പുരികക്കൊടി, കരുണാകടാക്ഷവീക്ഷണങ്ങളോടുകൂടിയ നേത്രങ്ങൾ, സൌമ്യമായ മുഖപത്മം, മാർവ്വരെ നീണ്ടു് വെള്ളിക്കമ്പികൾപോലെ കിടക്കുന്നതും മനോഹരവുമായ ശ്മശ്രുക്കൾ, അഗാധാർത്ഥദ്യോതകവും മധുരവുമായ വാക്‌പീയൂഷധാരകൾ, വിശാലവും സുദൃഢവുമായ വക്ഷസ്ഥലങ്ങൾ, ആജാനുബാഹുക്കൾ, ശ്രവണാനന്ദകരമായ മന്ദഗീതങ്ങൾ ഇതുകളോടുകൂടിയ ഒരു ചിത്രമാണ് സ്വാമിതിരുവടികളെപ്പററി ചിന്തിക്കുമ്പോളെല്ലാം സജീവമായി എന്റെ മുൻപിൽവന്നു നില്ക്കുന്നതു്.

മുജ്ജന്മകർമ്മസുകൃതത്തിന്റെ ഒരു കണിക എന്നിൽ അവശേഷിച്ചതുകൊണ്ടാണ് ഇജ്ജന്മത്തിൽ എനിക്കു സ്വാമിതിരുവടികളുമായി സംമ്പക്കം ഉണ്ടാകുവാൻ കാരണമെന്നു ഞാൻ വിശ്വസിക്കുന്നു. അവിടത്തെ കാരുണ്യനദീപ്രവാഹം എന്റെ പ്രിയ പുത്രനായ അരവിന്ദാക്ഷനിൽകൂടിയാണ് ആദ്യം എന്നിൽ പതിച്ചതു്. സുമാറു പതി

ഞ്ചു കൊല്ലങ്ങൾക്കു മുമ്പ് അപസ്മാരരോഗം നിമിത്തമുള്ള ഒരു ഇള
ക്കം ആ കുട്ടിക്കു ഉണ്ടായിരുന്നു. അന്നു ഈ അവതാരപുരുഷൻ ഇ
രിഞ്ഞാലക്കുടെ കൊട്ടിലാക്കൽ എഴുന്നെള്ളി വിശ്രമിക്കുകയായിരുന്നു.
ഉടനെ കുട്ടിയുടെ പിതാവ് * അവിടെപ്പോയി ഗുരുപാദരെ ദർശിച്ചു
വിവരം അറിയിച്ചതിൽ അദ്ദേഹം ഉടനെ എന്റെ ഗൃഹത്തിൽ വരു
കയും ചെയ്തു. പിന്നീടു കുട്ടിയെ ചില പൂക്കൾ ഏല്പിക്കുകയും കു
ട്ടിയുടെ അച്ഛനു ഒരു മന്ത്രം ഉപദേശിച്ചതു ആയിരം ഉരു ജപിക്കു
കയും ചെയ്തപ്പോൾ ദണ്ഡയിളക്കം മാറി. പിന്നീടു എനിക്കു പ്രസി
ദ്ധമായ സുബ്രഹ്മണ്യകവചം ഉപദേശിക്കുകയും, അതു ദിവസേന
രോഗിയായ കുട്ടിയെ മടിയിൽവെച്ചു ചൊല്ലുവാൻ ആജ്ഞാപിക്കുക
യും ചെയ്തു. ഈ രോഗം എന്റെ കുട്ടിയെ അതിനുശേഷം തീണ്ടി
യിട്ടേയില്ല. എന്നു തന്നെയല്ല പിന്നീടു ഉണ്ടായ ചെറുകുട്ടികളെ
കൈയ്യിൽഎടുത്തു ഈ കവചം ചൊല്ലുക പതിവായിട്ടുണ്ട്. ഈ
സംഭവത്തിന്നു ശേഷം ഞങ്ങളുടെ ഗൃഹത്തിൽ ഇതുവരെ മന്ത്രവാദി
കൾക്കു പ്രവേശനം ഉണ്ടായിട്ടില്ല.

സ്വാമിതിരുവടികൾ ഇരിഞ്ഞാലക്കുടെയുള്ളപ്പോഴെല്ലാം അ
വിടത്തെ തൃപ്പാദങ്ങൾകൊണ്ടു എന്റെ ഗൃഹത്തെ പരിപൂതമാക്കിത്തീ
ർക്കുകയും, എന്റെ കുടുംബത്തിലുള്ള എല്ലാവൎക്കും ആത്മജ്ഞാനാഭി
വൃദ്ധിക്കു ഉതകത്തക്ക ഉപദേശങ്ങൾ കൊടുക്കുകയും ചെയ്യുക പതി
വായിരുന്നു. അവിടുത്തെ ജ്ഞാനത്തെ അളക്കുവാൻ ആൎക്കും സാ
ധിച്ചിട്ടില്ല. സാധിക്കുന്നതുമല്ല. സംഗീതം, സാഹിത്യം, നാട്യം
മുതലായ കലാവിദ്യകളിൽ അനന്യസാധാരണമായ നൈപുണ്യം
ഇദ്ദേഹം നേടിയിരുന്നു! ഓരോരുത്തരുടേയും മനസ്സിന്റെ ഗതി
യെ അനുസരിച്ചാണ് അവിടത്തെ പ്രയോഗങ്ങളെല്ലാം. അവിട
ത്തെ ഓൎമ്മശ്ശക്തിക്കു ഒരു അളവും ഇല്ല. ഏതൊരു ഗ്രന്ഥവും ഒരു
പ്രാവശ്യം വായിച്ചാൽ അതു ഹൃദിസ്ഥമായിത്തീരും. ഇപ്രകാരം ഓ
ൎമ്മശക്തി ഉണ്ടാകുവാനുള്ള വിദ്യയെന്താണെന്നു ഞങ്ങൾ ചിലപ്പോൾ
അവിടത്തോടു ചോദിക്കാറുണ്ട്, അതിനു അദ്ദേഹത്തിന്റെ മറുവടി
"മുജ്ജന്മത്തിൽ ഞാൻ എല്ലാം വായിച്ചുപഠിച്ചിട്ടുണ്ട്. ഇപ്പോൾ മ
റവി തീൎക്കുകമാത്രമാണ്" എന്നായിരുന്നു.

---

* തത്തംപിള്ളിൽ കുഞ്ഞുണ്ണിമേനോൻ അവർകൾ എം. ഏ. എൽ. ടി.

എന്റെ വീട്ടിലെ പൂമുഖത്തു അവിടത്തെക്കായി ഞങ്ങൾ ഒരു കയററുകട്ടിൽ ഒരുക്കിയിട്ടുള്ളതിൽ കിടന്നു തലമെല്ലെ അങ്ങോട്ടും ഇങ്ങോട്ടും ഉരുട്ടിക്കൊണ്ടു രണ്ടു കൈകളുടേയും പൂണ്ടാണിവിരൽകൊണ്ടു പടിച്ചു "അന്ധാതെ ദൈവമെന്നും, പാശങ്കൾ വെവ്വേറെ പററക്കൈ" എന്നും മററുമുള്ള തമിഴ്ഗാനങ്ങളും, കമ്പരാമായണം, പച്ചണ്ണു പിള്ളയാരുടെ തിരുപ്പാടലുകൾ ഇവയിൽനിന്നും പല ഭാഗങ്ങളും, കണ്ണപ്പന്റെ കഥ മുതലായതുംകൊണ്ടു ഞങ്ങളുടെ ആത്മാവിനെ ഉദ്ദീപിപ്പിക്കാറുള്ളതു ഇന്നും ഓർക്കുന്നു. ചിലപ്പോൾ കുടംവയററത്തു കമത്തി മൃദംഗം വായിക്കാറുള്ളതു ഏതു മൃദംഗവായനക്കാരേയും തലകുനിപ്പിക്കുംവിധമായിരുന്നു.

സ്വാമിതിരുവടികൾക്ക് വൈദ്യവിഷയത്തിലുള്ള ജ്ഞാനം അപാരംതന്നെ വസൂരിക്കു സിദ്ധൌഷധം, ചില ഒററമരുന്നുപ്രയോഗങ്ങൾ ഇവയെല്ലാം ചിലപ്പോൾ അദ്ദേഹം പ്രയോഗിക്കുന്നതു അഷ്ട വൈദ്യന്മാരെപ്പോലും അതിശയിപ്പിക്കും വിധമാണ്. ഇതിനു ലക്ഷ്യമായി അവിടുന്നു എനിക്കയച്ച ഒരു കത്തിൽനിന്നും ഒരു ഭാഗം ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ.

"എന്റെ മേപ്പടി ഓമനത്തങ്കമണിയുടെ അസ്വാസ്ഥ്യത്തേയും മററും സംബന്ധിച്ചു എഴുതിയ ഓമനത്തങ്കലേഖനം കിട്ടി. സന്തോഷമെങ്കിലും അതിലെ വിഷയംനിമിത്തമുള്ളത് വാക്കിനു വിഷയമല്ല. ഈ രോഗത്തെക്കുറിച്ചുള്ള വിവരം, അതു വന്നുകൂടാതിരിക്കത്തക്കവണ്ണമുള്ള സൽക്കർമ്മം, ഈ രോഗം അന്യർക്ക് വന്നാലും നിശ്ശേഷം ശാന്തപ്പെട്ടുപോകുമാറുള്ള ഈശ്വരാനുഗ്രഹം നിങ്ങൾക്ക് നല്ലപോലെ ഉദ്ധമായിഭവിച്ചു ഈശ്വരങ്കൽ സുസ്ഥിരമായ അഭയം പ്രാപിക്കേണ്ടതിലേക്കു വേണ്ടതു ഇതിൽ കുറിച്ചിട്ടുണ്ട്. രോഗവിവരം അറിയുന്നതിനു രാമചാര്യരദ്ദേഹം വ്യാഖ്യാനിച്ചിട്ടുള്ള അഷ്ടാംഗഹൃദയം ഉത്തരസ്ഥാനം സപ്തമാദ്ധ്യായത്തിൽ മുഴുവൻ എഴുതീട്ടുണ്ട്. ചരകത്തിലും സുശ്രുതത്തിലുംനിന്നു അപസ്മാരവിജ്ഞാനം, ഭൂതവിജ്ഞാനം ഈ ഭാഗങ്ങൾ നോക്കിയാൽ ഇതിനെ സംബന്ധിച്ചു കൂടുതൽ വിവരം അറിയാവുന്നതാണ്. ശിവകവചവും ഇതൊന്നിച്ചയക്കുന്നു. നല്ലതിൻവണ്ണം പഠിച്ചു ധ്യാനിച്ചു അനുഷ്ഠാനത്തിൽ സ്ഥിരപ്പെടുത്തേണ്ടതാണ്."

ഈ കല്പന കിട്ടിയതുമുതൽ അതുപ്രകാരം അനുഷ്ഠിക്കുകയും രോ

ഗം ശമിക്കുകയും അവൾ അതിന്നുശേഷം രണ്ടുമൂന്നു പ്രസവം കഴിഞ്ഞു സുഖമായിരിക്കയും ചെയ്യുന്നുണ്ട്.

വളരെ മാസങ്ങളായി ഇവിടം വിട്ടു പരമഗുരുപാദർ കായംകുളത്തു താമസിച്ചുകൊണ്ടിരുന്നപ്പോൾ ഞങ്ങളുടെ ഒരു സങ്കടത്തിന്നു മറുപടി അയച്ചിട്ടുള്ളതു അവിടത്തെ ഗണിതശാസ്ത്രവിജ്ഞാനത്തെ വെളിപ്പെടുത്തുന്നതാണു. അവിടത്തെ രണ്ടാമത്തെ പ്രിയശിഷ്യനായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ സിദ്ധിയടയുമെന്നും വേണ്ടപോലെ സംസ്കരിക്കുന്നതിന് അവിടത്തെ സാന്നിദ്ധ്യം ആവശ്യകമാണെന്നും കണ്ട് അവിടെ കൂടിയതാണത്രെ. സ്വാമി തൃപ്പാദങ്ങൾ ശീലാസ്ഥകലശലായി ചാഞ്ഞാംമൂട്ടിൽ കിടപ്പിലായിരുന്ന കാലത്തു അവിടത്തെക്കണ്ട് അനുഗ്രഹം വാങ്ങാനായി ഞാനും എന്റെ പ്രിയതമയുംകൂടി പോകുകയുണ്ടായി. അന്നു തിരുവനന്തപുരം പത്മനാഭസ്വാമി ക്ഷേത്രത്തിൽ ലക്ഷദീപകാലമായിരുന്നു. ഞങ്ങൾക്കു ലക്ഷദീപവും കന്യാകുമാരിയും പോയിക്കാണണമെന്നാഗ്രഹമുണ്ടായിരുന്നു. തീർത്ഥപാദസ്വാമി സമാധിപീഠത്തെയും സന്ദർശിക്കുവാൻ മോഹമുണ്ടായിരുന്നു. സ്വാമിതിരുവടികൾ അതിനൊന്നിനും ഞങ്ങളെ സമ്മതിക്കാതെ ഉടനെ കൊച്ചിയിലേക്കു മടങ്ങുവാൻ കല്പിക്കുകയാണുണ്ടായതു്. ഞങ്ങൾക്ക് അതിൽ അതിയായ സങ്കടം ഉണ്ടായി. എങ്കിലും അവിടത്തെ ആജ്ഞ ശിരസാവഹിക്കുവാൻ ഞങ്ങൾ കടപ്പെട്ടിരുന്നതുകൊണ്ട്, മറുത്തുപറയാൻ ധൈര്യപ്പെടാതെ കൊല്ലത്തേക്കു വണ്ടികയറി. ഞങ്ങൾ കൊല്ലത്തുനിന്നും പുറപ്പെട്ട ബോട്ടിന്റെ പിന്നാലെയാണ് മഹാകവി കുമാരനാശാനെ ഹനിക്കുകയാൽ കുപ്രസിദ്ധിപെററ "റെഡീമർ" പുറപ്പെട്ടതു്. ലക്ഷദീപവും കന്യാകുമാരിയും ദർശിക്കാതെ മടങ്ങുവാൻ ആജ്ഞാപിച്ചതും മററും ടി അപകടം ഒഴിവാക്കാനാണെന്ന് അവിടന്നു ഞങ്ങളെ ആശ്വസിപ്പിക്കാൻ എഴുതിയിരുന്ന എഴുത്തു കണ്ടപ്പോഴാണ് അവിടുത്തേക്കു ഞങ്ങളോടുള്ള അപാരമായ ശിഷ്യവാത്സല്യം ബോദ്ധ്യമായതു്. സ്വാമിതൃപ്പാദങ്ങളിൽനിന്നും ഞങ്ങൾ വിടവാങ്ങുമ്പോൾ ഞങ്ങളുടെ ശിരസ്സിൽ കൈവെച്ച് എന്തോ ചിലതു മന്ത്രിച്ചു ഞങ്ങളെ യാത്രയാക്കിയതു് ഓർക്കുമ്പോൾ കണ്ണുകൾ നിറയുന്നു. ആ രംഗം ഓർക്കാവതല്ല. സ്വാമികളുടെ കരുണാശീതളകടാക്ഷപാത്രം ഞങ്ങളിൽ പതിപ്പാൻ അതിനുശേഷം കഴിയാത്തവിധം അദ്ദേഹം പത്മനാവെച്ചു പരംപദം പ്രാപിച്ചുവല്ലോ. പരമഗുരുവേ!....................ശരണം!

## സ്മരണകം 16.

### വിദ്വാൻ ചെമ്പിൽ എം. പി. പണിക്കർ.

കൊല്ലവർഷം 1072 മീനമാസത്തിലാണെന്നു തോന്നുന്നു, സ്വാമി തിരുവടികൾ ഒരു ആയുർവ്വേദപണ്ഡിതൻ എന്ന നിലയിൽ വൈക്കം—കുലശേഖരമംഗലം എന്ന ദിക്കിൽ പ്രസിദ്ധവൈദ്യപരമ്പരാകുടുംബമായ പുറനാൽ എന്ന ഈഴവഗൃഹത്തിൽ അന്നത്തെ വൈദ്യപ്രധാനന്മാരായ ശ്രീമാൻ അങ്കൻവൈദ്യൻ, ശ്രീമാൻ. പതാരിവൈദ്യൻ എന്ന സഹോദരന്മാരുടെ സുഹൃത്തായി പ്രസ്തുതസ്ഥലത്തു അല്പകാലം താമസിക്കാൻ ഇടയായി. ആദ്യം വൈദ്യസഹോദരന്മാർ സ്വാമികളുടെ സർവ്വതോമുഖമായ വൈദുഷ്യത്തെപ്പറ്റി യാതൊന്നും ഗ്രഹിച്ചിരുന്നില്ല. ഒരു വലിയ പണ്ഡിതൻ, ഒരു നല്ല ജ്യോത്സ്യൻ, ഒരു നല്ല പാട്ടുകാരൻ എന്നിങ്ങനെ ക്രമശഃസ്വാമികളുടെ വിദ്വത്വത്തെപ്പറ്റി ആ മാന്യസഹോദരന്മാർ അറിഞ്ഞുതുടങ്ങി. ദിവസങ്ങൾ, മാസങ്ങൾ എന്നിങ്ങനെ കഴിഞ്ഞുകൂടിയതോടുകൂടി, അദ്ദേഹത്തിന്റെ സിദ്ധമായിട്ടുള്ള ദിവ്യത്വത്തിന്റെ ഏതാണ്ടു ഏകദേശമായ ഒരു അറിവു നമ്മുടെ വൈദ്യന്മാൎക്കു ഉണ്ടായിത്തുടങ്ങി. "ഇത്ര ദിവ്യനായ ഒരു മഹാനെ നാം നേരത്തെ വേണ്ടപോലെ അറിഞ്ഞു ബഹുമാനിച്ചില്ലല്ലോ" എന്നുള്ള കുണ്ഠിതം ഈ സഹോദരന്മാൎക്കുണ്ടായി. പിന്നീടു് അവർ രണ്ടുപേരും സ്വാമികളുടെ ശിഷ്യന്മാരായിത്തീൎന്നു എന്നു പറഞ്ഞാൽ മതിയല്ലോ. ഒരിക്കൽ അവരുടെ സമീപത്തു താമസിച്ചിരുന്ന ഒരു എക്സൈസ് ഇൻസ്പെക്ടർ പട്ടാണിയുടെ ഭയങ്കരനായ ഒരു ചെങ്കോട്ടപ്പട്ടി, ഉടൽപൊട്ടിച്ചു് അവിടെയെല്ലാം ഓടിനടന്നു അനവധി ആളുകളെ കടിച്ചു പരുക്കേല്പിക്കയുണ്ടായി. ഒരുവിധത്തിലും ബന്ധിക്കാൻ നിവൃത്തിയില്ലാത്തവണ്ണം അത്ര അപ്രതിരോദ്ധ്യനായിത്തീൎന്ന ആ വീരസാരമേയനെ ഇനി വെടിവെക്കയേ നിവൃത്തിയുള്ളു എന്നു നിശ്ചയിച്ചു് ഇൻസ്പെക്ടർ തോക്കു നിറച്ചു കൈയിൽ എടുത്തു്, ഒരു വലിയ വടവൃക്ഷത്തിന്റെ മുകളിൽ കയറി, ലാക്കു നോക്കിത്തുടങ്ങി. അപ്പോൾ പട്ടി ഒരു മുട്ടനാടിനെ കടിച്ചുകീറി, അതിൽ ഏതാനും ഭാഗം ആഹാരമാക്കിക്കൊണ്ടു ഭീകരമായ മുഖഭാവത്തോടെ ചുററും നോക്കിക്കൊണ്ടു നിൽക്ക

യായിരുന്നു. ഈ സംഭവം നടന്നതു സ്വാമികൾ താമസിച്ചിരുന്ന പുറനാൽ ഗൃഹത്തിന്റെ ഒരു ഫർലോങ്ങോളം കിഴക്കു മാറിയുള്ള ഒരു ഉയർന്ന പ്രദേശത്തു വെച്ചാണു്. വെടിവെയ്ക്കാൻ തയ്യാറായി നില്ക്കുന്നു എന്നു കേട്ട മാത്രയിൽ സ്വാമികൾ പെട്ടെന്നെഴുന്നേറ്റു "നിങ്ങളും വരുവിൻ! നമുക്കു ആ പട്ടിയെ ഒന്നു കാണാം; ഒരു പട്ടിയെക്കാൾ മനോബലം ഒരു മനുഷ്യനു ഇല്ലെന്നു വരുമോ?" എന്നു പറഞ്ഞുകൊണ്ടു ആ വൈദ്യന്മാരോടുകൂടി, ആ പുരയിടങ്ങളിലേക്കു പോയി. അപ്പോൾ അതിനു ചുററുപാടും അനേകം ആളുകൾ നിന്നു് ഓരോ "വശം" പറഞ്ഞുകൊണ്ടിരുന്നു. ഇൻസ്പെക്ടർ മരത്തിന്റെ മുകളിൽ തോക്കു ചൂണ്ടിക്കൊണ്ടും വൈദ്യന്മാരെ ഒരു സ്ഥലത്തു നിറുത്തിയുംവെച്ചു്, സ്വാമികൾ നേരെ പട്ടിയുടെ സമീപത്തിൽ ചെന്നു്, ഏകദേശം ഒരുന്നൂറടി അകലത്തിൽ നിന്നുകൊണ്ടു്, കൈകൊണ്ടു തൊടിച്ചപ്പോൾ, പട്ടി അതിഭയങ്കരമായി ഒരു ചാട്ടം ചാടി; "സ്വാമികളുടെ കഴുത്തുംകൂടി കടിച്ചുമുറിച്ചുകളഞ്ഞുപോയി" എന്നു കണ്ടു ജനങ്ങൾ "അയ്യോ!!" എന്നു ഉറക്കെ നിലവിളിച്ചു. അടുത്ത നിമിഷത്തിൽ, ആ പട്ടിയുടെ ചെവിക്കു പിടിച്ചുകൊണ്ടു, സ്വാമികൾ മന്ദഹാസത്തോടെ ഒരു മൂളിപ്പാട്ടും പാടി, അവിടെ തെക്കോട്ടും വടക്കോട്ടും ലാത്തിക്കൊണ്ടിരിക്കുന്നതു് അത്ഭുതത്തോടുകൂടി ജനങ്ങൾ കണ്ടു ആർത്തുവിളിച്ചു. സ്വാമികൾക്കു നരസിംഹസേവയുണ്ടെന്നും, അതുകൊണ്ടാണു് പട്ടിയെ മയക്കിയതെന്നും അന്നു ജനങ്ങൾ അഭിപ്രായം പാസാക്കി.

എന്നാൽ, നമ്മുടെ വൈദ്യസഹോദരന്മാരോടു അന്നു സ്വാമികൾ സർവ്വലോകവ്യാപകമായ സ്നേഹശക്തിയുടെ മാഹാത്മ്യത്തെപ്പററി ഒട്ടേറെ നേരം പ്രഭാഷണം നടത്തി. പക്ഷെ, ഭക്തന്മാരും ശുദ്ധഹൃദയന്മാരും ആയ ആ സഹോദരന്മാർ സ്വാമികളുടെ പ്രഭാഷണത്തിന്റെ അഗാധത പൂർണ്ണമായി മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. അവർ അത്രക്കു പണ്ഡിതന്മാരോ സിദ്ധസംസ്കാരന്മാരോ ആയിരുന്നില്ല.

1088 തുലാമാസത്തിൽ സ്വാമിതിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തിമഹം തിരുവല്ലാത്താലൂക്കിൽ, എഴുമററൂർ ആശ്രമത്തിൽവെച്ചു അവിടത്തെ ശിഷ്യന്മാരിൽ ഒരു പ്രധാനിയായ ബ്രഹ്മശ്രീ തീർത്ഥപാ

ദപരമഹംസസ്വാമികളുടെ നേതൃത്വത്തിൽ നടത്തപ്പെടുകയുണ്ടായി. അന്നു തീർത്ഥപാദസ്വാമികൾ, സ്വാമിതിരുവടികളുടെ അടുക്കൽ ഈ എഴുത്തുകാരനെ പരിചയപ്പെടുത്തുകയുണ്ടായി. "ഇതു് ചെമ്പിൽ പണിക്കരാണു്. ഇദ്ദേഹം കൊട്ടാരക്കരയിലെ അവധൂതാശ്രമത്തിലെ അധിപതി, സദാനന്ദസ്വാമികളുടെ ഒരു അനുയായിയും ശിഷ്യനുമാണു്." ഇങ്ങനെയായിരുന്നു ആ അവതരണികാപ്രസംഗം. അതിനു സ്വാമിതിരുവടികൾ എന്നെ അടുത്തു വിളിച്ചുകൊണ്ടു് ഇങ്ങിനെ ഉപദേശിച്ചു.

"കൊച്ചുപണിക്കരെ! ആശ്രമസ്ഥാനം ഏതായാലും വേണ്ടുകില്ല." "അനാശ്രമീ ന തിഷ്ഠേത" എന്നില്ലേ? അങ്ങനെയിരിക്കണം. ശക്തിപോലെ അഭ്യാസവും ചെയ്യണം. പക്ഷെ, അതു് 'നിഗ്ഗുരുകം' ആവരുതെന്നേയുള്ളു. ഇംഗ്ലീഷ് പഠിച്ചിട്ടുണ്ടല്ലോ. അതിൽ 'ഗുരുത്വം, എന്നതിനുള്ള വാക്കു് ഒന്നു പറഞ്ഞുതരാമോ?"

ഞാൻ വല്ലാതെ അന്ധാളിച്ചുപോയി. അപ്പോഴാണു് അങ്ങിനെ ഒരു വാക്കു് ഇംഗ്ലീഷിൽ ഉണ്ടോ ഇല്ലയോ എന്നു തിരക്കാൻ ഇടയായതു്. പിന്നീടു, സ്വാമി തിരുവടികൾ "ഗുരുത്വം" എന്നതിനെ അധികരിച്ചു ചില ഉപദേശങ്ങൾ ഭംഗിയായ ഭാഷയിൽ പറഞ്ഞുതന്നു.

അന്നുതന്നെ മഹാപണ്ഡിതാഗ്രേസരനും താർക്കികനും ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികളുടെ പ്രിയശിഷ്യനും ആയ മരുത്തൂർക്കുളങ്ങര ശ്രീമാൻ നാണുപിള്ള അവർകളും തീർത്ഥപാദപരമഹംസസ്വാമികളും തമ്മിൽ "നിരീശ്വരമത" വാദപ്രതിവാദമുണ്ടായി. ഒടുവിൽ നിരീശ്വരത്വം സ്ഥാപിക്കാൻ പ്രയാസംതന്നെയെന്നു തീർത്ഥപാദസ്വാമികൾക്കു സമ്മതിക്കേണ്ടതായിവന്നു. അതു് കേട്ടുംകൊണ്ടു് അകത്തു് ഒരു കട്ടിലിൽകിടന്നു തലയുരുട്ടിക്കൊണ്ടിരുന്ന സ്വാമിതിരുവടികൾ, "ഉള്ളിൽ ഒതുങ്ങിയിരിക്കുന്ന പ്രാണശക്തി ദുർവ്യയം ചെയ്യുന്നതല്ലേ പാപം എന്നു പറയുന്നതു്. അങ്ങനെയാണെങ്കിൽ ആരെല്ലാമാണു പാപികൾ" എന്നു ചോദിക്കയുണ്ടായി. ഇതുകേട്ടപ്പോൾ എല്ലാവരും സ്തംഭിച്ചുപോയി. ഓരോരുത്തരായി സ്വാമിസന്നിധിയിൽ ചെന്നു സാഷ്ടാംഗം നമസ്കാരംചെയ്തു.

1089 മകരത്തിൽ ഒരുദിവസം സന്ധ്യാസമയം തിരുവനന്തപു

രഞ്ഞു വഞ്ചിയൂർ ക്ഷേത്രത്തിൽ സ്വാമിദർശനത്തിനായി ഞാൻ ചെന്നിരുന്നു. അപ്പോൾ യാദൃച്ഛികമായി സ്വാമിതിരുവടികളെ അവിടെവെച്ചു കണ്ടുമുട്ടി. പിന്നീട്, അവിടെയുള്ള ഒരു ഭജനമഠത്തിൽ പോയിരുന്നുകൊണ്ട് എന്നോട് "ആനന്ദഭൈരവി" രാഗത്തിൽ "ജാഗ്രൽസ്വപ്നസുഷുപ്തിഷു ............" ഇത്യാദി പദ്യം പാടാൻ ആജ്ഞാപിച്ചു. ഞാൻ അല്പസമയം പാടിക്കഴിഞ്ഞപ്പോൾ "സംഗീതവും സാഹിത്യവുംകൂടി ഒന്നിച്ചു കൂടിക്കഴികയില്ലയോ" എന്നു സംശയിക്കാനൊന്നുമില്ല; ബ്രാഹ്മണചണ്ഡാലാദിഭേദം കേവലം സാങ്കല്പികം മാത്രമാണെന്നു ഇതിൽ കൂടുതൽ ഭംഗിയായി എങ്ങനെ വർണ്ണിക്കാം. "എനിക്കും കുറേശ്ശ പാടാൻ അറിയുമായിരുന്നു; ഇപ്പോൾ പാട്ടു വരുമോ എന്നു നോക്കട്ടെ" എന്നിങ്ങനെ പറഞ്ഞുംകൊണ്ട്, ആനന്ദഭൈരവിരാഗം അര മണിക്കൂറോളം പാടിയതിനുശേഷം "മാഞ്ചി" എന്ന് ആദ്യമുള്ള ഒരു കീർത്തനം പാടാൻ തുടങ്ങി. ഇരുപത്തിയൊന്നു "സംഗതി"വരെ ഞാൻ സൂക്ഷിച്ചു ശ്രദ്ധിച്ചു. എന്നിട്ടും "പല്ലവി" അവസാനിക്കുന്നില്ല. ഇതു കണ്ടപ്പോൾ എനിക്കു അത്ഭുതവും ഭക്തിയും ഇരട്ടിച്ചു.

രാത്രി, മണി ഏകദേശം പന്ത്രണ്ടു കഴിഞ്ഞു. അപ്പോൾ എന്റെ ചില സന്ദേഹങ്ങൾ പരിഹരിച്ചു കിട്ടിയാൽ കൊള്ളാമെന്നു ഞാൻ മനസാ ആഗ്രഹിച്ചു. ഉടനെ സ്വാമികൾ, ഞാൻ ചോദിക്കാതെതന്നെ "ഹഠ" യോഗത്തിലെ "കുംഭകം—നൌലി" എന്നുള്ളവയുടെ പരിശീലനക്രമവും പ്രയോജനവും സംബന്ധിച്ചു പ്രസംഗിക്കാൻ തുടങ്ങി. മണി ഒന്നര കഴിഞ്ഞപ്പോൾ "കുംഭകം" ഒരുതരം സ്തംഭകമാണെന്നു പറഞ്ഞ്, സ്വാമികൾ ഇരുന്നിരുന്ന പായിന്മേൽ "പത്മാസനം" പിടിച്ചിട്ട്, അഞ്ചുനിമിഷംവരെ കണ്ണടച്ചിരുന്നതിനുശേഷം, മെല്ലെ, അങ്ങുയരാൻ തുടങ്ങി. ഒടുവിൽ മുകളിലുള്ള കഴുക്കോലിന്മേൽ തല തൊട്ടതിനു ശേഷം അതുപോലെതന്നെ താഴത്തേക്കും വന്നു പൂർവ്വസ്ഥിതിയിൽ "പത്മാസന" ബന്ധത്തിൽ ഒരു പൂവു വന്നിരിക്കുംപോലെ, വന്നിരുന്നു. ഇതാണു "കുംഭകം"കൊണ്ടുള്ള ദർശനപ്രയോജനം. കുടലുകളിൽ വല്ല മാലിന്യവും ഉണ്ടെങ്കിൽ "കുംഭകം" പൂർണ്ണമാവുകയില്ല. ആ മാലിന്യങ്ങളെല്ലാം നിശ്ശേഷം ദഹിപ്പിച്ചു കളയുവാൻ "കുംഭകം"പോലെ ഉതകുന്നതായി മറ്റൊ

ന്നമില്ല. പ്രേക്ഷകന്മാരായ ഞങ്ങൾക്കെല്ലാപേക്കും ഉണ്ടായ വിസ്മയം അവാങ്മാനസഗോചരമായിരുന്നു.

"അംബാ" എന്ന സംസ്കൃതപദവും "അമ്മ" എന്ന മലയാള പദവും സംബന്ധിച്ചു സ്വാമികൾ ഇങ്ങനെ പറകയുണ്ടായി. "മാതൃജനങ്ങൾ കുട്ടികൾക്ക ആഹാരം കൊടുക്കുന്നതു നോക്കിനിന്നിട്ടുണ്ടോ? കുട്ടികളെ വിളിച്ചു അം,-അം,-അം" എന്നു പലവുരുവും പറയുന്നു. അപ്പോൾ ഏതോ ഒരു അജ്ഞാതമായ ശക്തിവിശേഷാൽ കുട്ടി വാപിളക്കുകയും ആഹാരം കൊടുക്കുകയും ചെയ്യുന്നു. ഈ "അം" ആണു പിന്നീടു "അമ്മ" ആയിത്തീന്നതു്. "അം" എന്നതു് ലക്ഷണയാ "ആഹാരവാചി"യായിത്തീരുന്നു. ആഹാരം കൊടുക്കുന്ന ആൾ:—ആഹാരമോ, ഭൌതികവും, ആത്മീകവും, മാനസികവും, ഐന്ദ്രികവും. ചതുർവ്വിധങ്ങളായ ഈ ആഹാരങ്ങൾ ആർ കൊടുക്കാൻ കടപ്പെട്ടിരിക്കുന്നുവോ അവർ "അമ്മ"മാർ ആകുന്നു. ഭാഷയിലെ ഈ "അമ്മ"യിൽനിന്നുതന്നെയാണു സംസ്കൃതത്തിലേക്കു് "അംബാ" പദം ഉണ്ടായിട്ടുള്ളതു്.

1097 വൃശ്ചികത്തിൽ സ്വാമികൾ യാദൃച്ഛികമായി ചേർത്തലയിൽ വന്നുചേന്നു. ഇപ്പോഴത്തെ വി. എം. ഗേൾസ്‌സ്കൂൾ കെട്ടിടത്തിന്റെ കിഴക്കുവശത്തു മി. ഗോപാലകൃഷ്ണപ്രഭുവിന്റെ വകയായി ഒരു കെട്ടിടമുണ്ടു്. ആ കെട്ടിടത്തിൽ വക്കീൽ മിസ്റ്റർ കെ. നാരായണപിള്ള (തുറവൂർ) ആണു് താമസിച്ചിരുന്നതു്. സ്വാമികൾ വന്നുചേന്നതും അവിടെത്തന്നെയായിരുന്നു. പല ഭക്തന്മാരും അദ്ദേഹത്തെ വന്നു കണ്ടു്, ഓരോ സംശയങ്ങൾ ചോദിക്കയും എല്ലാത്തിനും തൃപ്തികരമായ മറുപടി ലഭിച്ചു സന്തുഷ്ടരാവുകയും ചെയ്തു. അന്നു രാത്രിയിൽ അവിടെ ഒരു നേരമ്പോക്കുണ്ടായി. രാത്രി ഏതാണ്ടു പതിനൊന്നു മണിയായിരിക്കും. എല്ലാവരും കിടന്നുറങ്ങിക്കൊള്ളാൻ സ്വാമികൾ ആജ്ഞാപിച്ചു. ഗൃഹനായകനും വേറെ രണ്ടുമൂന്നു പേരും ഇതെഴുതുന്ന ആളും മാത്രമേ ഉറങ്ങാതെ സ്വാമികളെ ശുശ്രൂഷിച്ചുകൊണ്ടിരുന്നുള്ളു. ഒന്നരണ്ടാഴ്ചയ്ക്കു മുമ്പു ജനാലുകൾ തുറന്നു ഇട്ടുകൊണ്ടു ഗൃഹനായകൻ കിടന്നുറങ്ങി. നേരം വെളുത്തപ്പോൾ വിലപിടിച്ച ഒരു ടൈംപീസും, കോട്ടിൽ ഇട്ടിരുന്ന ഒരു ഫൌണ്ടൻ പേനയും കാണാതായി. അന്വേഷണം നടത്തിയിട്ടും ഒരു വി

വരാറും കിട്ടിയില്ല. അന്നുമുതൽ ജനൽ തുറന്നിട്ടുകൊണ്ടു കിടക്കാറില്ല. സ്വാമികളെ ഈ വിവരം ധരിപ്പിച്ചപ്പോൾ, "ഏയ ; അതു സാരമില്ല; എനിക്കു വാതലുകളും ജനലുകളുമെല്ലാം നല്ലവണ്ണം തുറന്നിട്ടെങ്കിലെ ഉറങ്ങാൻ സാധ്യമാവുള്ളു. ഞാൻ ഇവിടെ കിടക്കുമ്പോൾ ആരും ഇതിനകത്തു കടക്കുകയില്ല; അഥവാ, വല്ലവരും കടന്നു കയറിയാലും ഇവിടെയുള്ള ഒരു സാധനവും തൊടുകപോലുമില്ല" എന്നുപറഞ്ഞു. ഇതൊന്നു പരീക്ഷിക്കണമെന്നു വക്കീലും മററും ആന്തരമായി നിശ്ചയിച്ചു. മണി ഒന്നരയായി. ആദ്യമായി വക്കീൽ പതുക്കെ മുറിക്കകത്തു കടന്നു. സ്വാമികൾ "കൂക്കം" വലിച്ചു കിടന്നുറങ്ങുന്നു. മേശപ്പുറത്തു വെച്ചിരുന്ന മഷിക്കുപ്പിയിൽ കൈവച്ചു. ആ കൈ അവിടെത്തന്നെ ഇരുന്നു. വക്കീലിനു പരിഭ്രമമായി, തിരിഞ്ഞുനോക്കി, മറേറ കൈകൊണ്ടു വെളിയിൽനിന്നു മറെറാരാളിനെ ആഗ്യംകൊണ്ടു വിളിച്ചു. ആ ആളുംവന്നു വക്കീലിനെ തൊട്ടു. അയാളും അങ്ങിനെതന്നെ നില്പായി. മൂന്നാമതു ഇതെഴുതുന്ന ഞാനും രണ്ടാമന്റെ അടുക്കൽച്ചെന്നു "എന്തുപററി" എന്നു ചോദിച്ചുകൊണ്ടു്, അയാളുടെ കൈയിൽ തൊട്ടു. ഉടൻ സർവ്വാംഗം ഒരു വൈദ്യുതപ്രവാഹം ഏററതുപോലെ ഞാൻ സ്തബ്ധനായി നിന്നുപോയി. ഉടനെ സ്വാമികൾ ഉണൎന്നു എഴുനേററു. "ആ, ഹാ! പരീക്ഷയിൽ ജയിച്ചോ, തോറേറാ!" എന്നു ചിരിച്ചുംകൊണ്ടു ചോദിച്ചു. ഉടൻ ഞങ്ങൾ "ഇളിഭ്യ"ന്മാരായി; ഞങ്ങളുടെ ബന്ധങ്ങളും നീങ്ങി.



## സ്മരണകം 17.

### കവിമുവിളാകം എം. ഗോവിന്ദപ്പിള്ള എം. എ.

എനിക്കു ചട്ടമ്പിസ്വാമി തൃപ്പാദങ്ങളിൽ സാമാന്യം ദീൎഘമായ കാലം പരിചയിക്കാൻ ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്. തിരുവടികളുടെ സാമീപ്യത്തിൽ എനിക്കുണ്ടായിട്ടുള്ള ആനന്ദാനുഭവങ്ങൾ വാക്കുകൾക്കു അവിഷയമാകുന്നു. സ്വാമികളുടെ ജീവചരിത്രം പ്രസിദ്ധീകൃതമാകാൻ പോകുന്ന ശുഭാവസരത്തെ ഞാൻ ഹൎഷാശ്രുക്കളോടുകൂടി കാത്തിരിക്കുന്നു. ഗുരുപാദരുടെ സമീപവൎത്തിയായിരുന്ന കാലത്തു

ണ്ടായിട്ടുള്ള ചില സംഭവങ്ങൾ താങ്കളുടെ ഗ്രന്ഥത്തിൽ ചേർക്കുന്നതു് ഉചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഒരിക്കൽ കൊല്ലത്തുവച്ചുണ്ടായ ഒരു സംഭവമാണു് ഒന്നാമതു് സ്മരണയിൽ വരുന്നതു്. ഞങ്ങളുടെ അരിവയ്പുകാരൻ ഒരുമിച്ചു സ്വാമികൾ വെളിയിൽപോയിട്ടു തിരിച്ചുവരികയായിരുന്നു. വഴിക്കു വച്ചു് ഒരു പാമ്പു് തൃപ്പാദങ്ങളിൽ കടിച്ചു. ഇക്കഥപറയാതെ അരിവയ്പുകാരനോടു മുമ്പോട്ടു മാറിനില്ക്കാൻ പറഞ്ഞിട്ടു സ്വാമികൾ അവിടെത്തന്നെ സ്വല്പനേരം നിന്നു. പിന്നീടു് അയാളൊരുമിച്ചു് അദ്ദേഹം വീട്ടിലേക്കു പോകുകയും ചെയ്തു. വെളുപ്പാൻകാലത്തു്—"പിള്ളേ! (ഇങ്ങനെയാണ് സ്വാമികൾ എന്നെ വിളിക്കാറുള്ളതു്) നമുക്കു് അവിടെ ഒരു കൂട്ടുകാരനെ കാണാൻ പോകാം." എന്നുപറഞ്ഞു് എന്നേയും വിളിച്ചുകൊണ്ടു പാമ്പുകടിച്ച സ്ഥലത്തേക്കു പോയി. അവിടെ ചെന്നപ്പോൾ ഒരു ഭയങ്കരസർപ്പം ചത്തുകിടക്കുന്നതാണ് ഞങ്ങൾ കണ്ടതു്. ഇതുകണ്ടു് സംഗതി മനസ്സിലാകാത്ത ഞാൻ "ഇതെന്താണെ"ന്നു ചോദിച്ചപ്പോൾ തലേദിവസം രാത്രി പാമ്പുകടിച്ച കഥ പറയുകയുണ്ടായി. കടിച്ച പാടുകാണാനുണ്ടായിരുന്നതല്ലാതെ മററു വിഷമങ്ങളൊന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. പാമ്പു ചാവുന്നതിനുണ്ടായ കാരണം സ്വാമിയെ കടിച്ചതുമാത്രമായിരുന്നു.

ഞാൻ ഒരിക്കൽ സ്വാമികളൊന്നിച്ചു മലയാററൂർ പോയിരുന്നു. അവിടെ ആററുവക്കത്തു് ഞങ്ങൾ നില്ക്കുകയായിരുന്നു. ഒരു വലിയ ഇരപ്പുകേട്ടു. ഞങ്ങൾ നോക്കിയപ്പോൾ ഒരു വലിയ തവള വെള്ളത്തിലേക്കു ചാടിക്കളഞ്ഞു. അതിനെ പിൻതുടൎന്നുവന്ന ഒരു ക്രൂരസർപ്പം പത്തിയും വിടൎത്തി ക്രുദ്ധിച്ചുനില്ക്കുന്നു. ആ ഭയങ്കരമായ കാഴ്ചയാൽ ഞാൻ സംഭ്രാന്തനായി. അതുപോലെ ഒരിക്കലും ഭയം എന്നെ ബാധിച്ചിട്ടില്ല. സ്വാമികൾ സർപ്പത്തോടായി ഇങ്ങനെ പറഞ്ഞു— "ച്ഛീ! അതിനെ തൊടരുതു്—പൊ" സ്വാമിയുടെ കാലടിയിൽനിന്നും മൂന്നു ചുവട്ടടിയിലധികം അകലെയല്ലാതെ ഫണം വിടൎത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞകേൾക്കാത്ത താമസം, പത്തിചുരുക്കി വന്നവഴി സാവധാനത്തിൽ ഇഴഞ്ഞുപോകയുണ്ടായി.

1099-മാണ്ടു മീനമാസാരംഭത്തിൽ സ്വാമികൾ ആവശ്യ

പ്പെട്ടതനുസരിച്ചു മിസ്റ്റർ കമ്പളത്തു ശങ്കുപ്പിള്ള തിരുവനന്തപുരത്തു വന്നിരുന്നു. സ്വാമികൾ, പന്മനക്കു മിസ്റ്റർ ശങ്കുപ്പിള്ള ഒരുമിച്ചു യാത്രയായപ്പോൾ സ്വാമികളെ ചാക്കയിൽ കടവുവരെ അനുഗമിച്ചവരുടെ കൂട്ടത്തിൽ ഞാനുമുണ്ടായിരുന്നു. ഞങ്ങളെ തിരിച്ചു യാത്രയാക്കി അനുഗ്രഹിച്ചപ്പോൾ "ഇടവസൂര്യൻ എനിക്കു കാണാൻ ഒക്കുകയില്ല, പിള്ളേ! "അ" പോയി. "ഹം" മാത്രമെ ഉള്ളു". എന്നു് സ്വാമികൾ അരുളിച്ചെയ്തു. ആ ആണ്ടു് മേടം 23-ാംനു-യായിരുന്നു സ്വാമികളുടെ സമാധി എന്നു് പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ. ഇതുപോലെ പലരുടേയും പല അനുഭവങ്ങളും എനിക്കു കേൾക്കാൻ ഇടയായിട്ടുണ്ടു്. എന്നാൽ അവ പ്രസിദ്ധപ്പെടുത്തുവാനുള്ള അധികാരം ആ മാന്യന്മാർക്കാണല്ലോ. ഈ സ്മരണകൾ നമ്മളെ കാത്തുരക്ഷിക്കട്ടെ!

---

## സ്മരണകൾ 18.

---

### തയ്യിൽ കൃഷ്ണപിള്ള പന്മന.

ചട്ടമ്പിസ്വാമി തിരുവടികളുടെ സമാധിയോടടുത്തു് ഏതാനും കാലം ആ തൃപ്പാദങ്ങളിൽ എളിയ ശുശ്രൂഷകൾ ചെയ്യാൻ എന്റെ വന്ദ്യസഹോദരനായ ശ്രീമാൻ കമ്പളത്തു ശങ്കുപ്പിള്ള അവർകൾ മുഖേന എനിക്കു ഭാഗ്യം സിദ്ധിച്ചിട്ടുണ്ടു്. തിരുവടികൾ കൊല്ലം, മരുത്തൂർകുളങ്ങര, മുതലായ സ്ഥലങ്ങളിൽ ആയിടക്കു് എഴുന്നെള്ളിപ്പാർക്കാറുണ്ടായിരുന്നു. ആ അവസരങ്ങളിൽ കമ്പളത്തു ശ്രീമാൻ ശങ്കുപ്പിള്ള അവർകൾ സ്വാമിതൃപ്പാദങ്ങളുടെ സാന്നിദ്ധ്യത്താൽ ഞങ്ങളുടെ സ്വദേശമായ പന്മനയെ പരിപൂതമാക്കുന്നതിനു തിരുവടികളോടു പ്രാൎത്ഥിക്കാറുണ്ടായിരുന്നു. അപ്പോഴെല്ലാം "വരാം, വരാം" എന്നുള്ള മറുപടികൾകൊണ്ടു ഞങ്ങളുടെ ആശയെ നീട്ടിക്കൊണ്ടുപോകയാണു് തിരുവടികൾ ചെയ്തതു്. കുംഭമാസത്തിൽ മരുത്തൂർകുളങ്ങര ശ്രീവൎദ്ധനത്തു ശ്രീമാൻ എൻ. കൃഷ്ണപിള്ള അവർകളുടെ ഭവനത്തിൽ സ്വാമികൾ എഴുന്നെള്ളിയിരിക്കവെ "തിരുവനന്തപുരത്തേക്കുള്ള യാത്രയിൽ പന്മനകൂടി വരാമെന്നു് ഉദ്ദേശിച്ചിരിക്കുന്നു; കിനാൽ ഉടനെതന്നെ വള്ളം അയയ്ക്കുന്ന"മെന്നുള്ള തിരു

വടികളുടെ കല്പനയുംകൊണ്ടു യാദൃച്ഛികമായി ഒരാൾ സ്വാമിയുടെ ആഗമനത്തെ ചിരകാലമായി പ്രാർത്ഥിച്ചുകൊണ്ടിരുന്ന ശ്രീമാൻ ശങ്കുപിള്ള അവർകളുടെ അടുക്കൽവന്നു. ഉടൻതന്നെ അദ്ദേഹം മരുതൂർകുളങ്ങരെ എത്തി തിരുവടികളെ പന്തടിച്ചു കൂട്ടിച്ചുകൊണ്ടുപോന്നു. അന്നു് സ്വാമികൾ വിശ്രമിച്ചതു് അവിടെ അടുത്തുതന്നെ വൻമരങ്ങളാലും മുൾച്ചെടികളാലും നിബിഡീകൃതമായ ഒരു സർപ്പക്കാവിലായിരുന്നു. ഏകദേശം രണ്ടാഴ്ചയോളം തിരുവടികൾ അവിടെത്തന്നെ വിശ്രമിച്ചു. സമീപവാസികളും ദൂരദേശവാസികളുമായ പലരും അവിടെവന്നു സ്വാമിദർശനത്താൽ നയനസാഫല്യം വരുത്തി. വേദാന്തം, സംഗീതം സാഹിത്യം മുതലായ വിവിധകലകളിൽ സാമർത്ഥ്യമുള്ളവരിൽ പലരും അവിടെ വന്നുചേരുന്നവരുടെ കൂട്ടത്തിലുണ്ടായിരുന്നു. വരുന്നവർക്കെല്ലാം അവരവരുടെ പ്രത്യേകവിഷയങ്ങളിൽ കൂടുതൽ പാടവമുണ്ടാകത്തക്കവിധം അവരോടു് സ്വാമികൾ സംഭാഷണം ചെയ്യുവന്നു. ആ അവസരത്തിൽ കേരളത്തിലെ സുപ്രസിദ്ധ നാഗസ്വരവായനക്കാരൻ കടവൂർ കുട്ടപ്പണിക്കരുടെ പ്രസിദ്ധ തകിൽക്കാരനായ ഒരു പാണ്ടിക്കാരൻ സ്വാമിസന്നിധിയിൽ വന്നു "ഗഞ്ചിറ" വായനയിലുള്ള തന്റെ പാടവം പ്രദർശിപ്പിച്ചു. സർവ്വകലാവല്ലഭനായ സ്വാമികൾ അയാളുടെ ആ വിദ്യാപ്രദർശനത്തിലുള്ള ഒരു തെറ്റു് അയാളെ മനസ്സിലാക്കി. അതു് ശരിയാക്കുക ദുസ്സാദ്ധ്യമാകകൊണ്ടു വിദ്വാന്മാരാരും സാധാരണ ശ്രദ്ധിക്കാത്ത ഒന്നാണെന്നു് അയാൾ സമാധാനം പറഞ്ഞപ്പോൾ സ്വാമികൾ ഉടനെ ഗഞ്ചിറ തൃക്കയ്യിൽ വാങ്ങി ആയതു് പ്രയോഗത്തിലാക്കിക്കാണിച്ചു. അത്ഭുതാധീനനായ ആ പാണ്ടിക്കാരൻ "പെരിയവാൾ" എന്നു പറഞ്ഞു തൃപ്പാദങ്ങളിൽ നമസ്കരിച്ചു. അവിടെ വരുന്ന കൊച്ചുകുട്ടികളോടു സ്വാമികൾ വളരെ വാത്സല്യമായി പെരുമാറിയിരുന്നതിനാൽ അവിടെ കൂടിയിരുന്ന കുട്ടികളുടെ സംഖ്യ ക്രമാതീതമായി വർദ്ധിച്ചുവന്നു. അവരോടുകൂടി കളിക്കുകയും, ആശാൻസ്ഥാനം ചമഞ്ഞു് അവരെ ഓരോ പാഠങ്ങൾ പഠിപ്പിക്കുകയും ചെയ്യുന്നതിൽ സ്വാമികൾ വളരെ താല്പര്യം പ്രദർശിപ്പിച്ചിരുന്നു.

വിശ്രമവേളയിൽ സ്വാമിസന്നിധാനത്തിലുണ്ടായ ഒരു വിശേഷസംഭവം എനിക്കുംകൂടി കാണുവാൻ ഭാഗ്യം സിദ്ധിച്ചു. സ്വാമികൾ ഒരു കട്ടിലിൽ ഇരിക്കുകയായിരുന്നു. ഏകദേശം മുപ്പതോളം

ആളുകൾ ചുററും കൂടിയിരുന്നു. ആ സന്ദർഭത്തിൽ മുകളിൽനിന്നും ഒരു വലിയ പാമ്പ് ആ കട്ടിലിൽ പതിച്ചു. അവിചാരിതമായിട്ടുണ്ടായ ഈ സംഭവം സ്വാമികൾ ഒഴിച്ചു ശേഷമുണ്ടായിരുന്നവരെയെല്ലാം പരിഭ്രാന്തചിത്തരാക്കിത്തീർത്തു. സ്വാമികൾ മന്ദഹസിച്ചുകൊണ്ട് —"ആരും ഭയപ്പെടേണ്ടാ, അതു് ഒന്നും ചെയ്യുകയില്ല" എന്നരുളിച്ചെയ്തു. പാമ്പും പരിഭ്രമിക്കാതെ കട്ടിലിൽനിന്നും നിലത്തിറങ്ങി പോവുകയുംചെയ്തു.

പ്രസ്തുതകാവിൽവച്ചുതന്നെയായിരുന്നു തിരുവടികൾ ഭക്ഷണം കഴിച്ചിരുന്നതു്. ആഹാരസമയത്തു്, പട്ടി, അണ്ണാൻ, കാട്ടുറുമ്പ് മുതലായ ജീവികൾ അവിടെ ധാരാളമായി ഒരുമിച്ചു കൂടുകയും, അവക്കെല്ലാം തൃക്കൈകൊണ്ടുതന്നെ ആഹാരാംശങ്ങൾ കൊടുത്തിട്ടു സ്വാമികൾ ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. ഇവിടെ വിശ്രമിച്ചിരുന്ന അവസരത്തിലാണു "ജീവകാരുണ്യനിരൂപണം" "ആദിഭാഷ" എന്നീ ഗ്രന്ഥങ്ങൾ രചിച്ചതു്. നിർഭാഗ്യവശാൽ ഈ രണ്ടു ഗ്രന്ഥങ്ങളും പ്രസിദ്ധീകൃതങ്ങളായിട്ടില്ല. ഒരു ദിവസം മെസ്സേഴ്സ് ശങ്കരമംഗലത്തു ഈ. പത്മനാഭപിള്ള, എം. എൻ. നായർ, കമ്പളത്തു ശങ്കുപ്പിള്ള എന്നിവരും മററും അവിടെ കൂടിയിരിക്കവെ, സ്വാമികൾ വിശ്രമിച്ചുകൊണ്ടിരുന്നതിനു് കിഴക്കുവശമുള്ള ഒരു കാവു് ചൂണ്ടിക്കാണിച്ചുകൊണ്ടു് — "നമുക്ക് അങ്ങോട്ടു പോയി ആ കാവു് ഒന്നു നോക്കാം" എന്നരുളിച്ചെയ്തു. എല്ലാവരും അവിടെ ചെന്നു ചുററി നടന്നു നോക്കി. "ഇതു് ഒരു വിശേഷമായ സ്ഥലമാണ് — ഒരാശ്രമം സ്ഥാപിക്കാൻ കൊള്ളാം. കേട്ടോ കാരണവരെ!" എന്നു സ്വാമികൾ പറയുകയുണ്ടായി. (ശ്രീമാൻ ശങ്കുപ്പിള്ള അവർകളെ "കാരണവർ" എന്നാണു സ്വാമികൾ സംബോധനം ചെയ്യാറുള്ളതു്.) ഈ കാവ് പുറംപോക്കായിരുന്നുവെങ്കിലും പണ്ടേതന്നെ, അടുത്തുള്ള ഒരു നായർതറവാട്ടിലെ ആരാധനാസ്ഥലവുമായിരുന്നു. ആശ്രമത്തിന്റെ ആവശ്യത്തിലേക്കു ആ പുറംപോക്കു സ്ഥലം പതിച്ചുവാങ്ങിക്കണമെന്നു് അവർ എല്ലാംപേരുംകൂടി നിശ്ചയിക്കുകയും ആ ഭാരം ശ്രീമാന്മാരായ ഈ. പത്മനാഭപിള്ള അവർകളും കമ്പളത്തു ശങ്കുപ്പിള്ള അവർകളുംകൂടി ഏൽക്കുകയുംചെയ്തു. കുറച്ചുദിവസം കഴിഞ്ഞു്, സ്വാമികൾ തിരുവനന്തപുരത്തേക്കു യാത്രയായി. ശ്രീമാൻ ശങ്കുപ്പിള്ള അവർകളും ഞാനും മററു പലരും പന്മനനിന്നും ചവറയിൽ വള്ള

ക്കടവുവരെ തൃപ്പാദങ്ങളെ അനുഗമിച്ചു. വള്ളത്തിൽ കയറിയ സമയം—"കാരണവരെ, ഈ കിഴട്ടുകിഴവൻ ചാകാനായി തിരികെ ഇവിടെ വരാം" എന്നു് അരുളിച്ചെയ്തു. ധാരാളം നേരംപോക്കുകൾ പറയുന്ന അദ്ദേഹത്തിൻെറ ഈ വാക്കുകളുടെ ഗൗരവത്തെപ്പററി അന്നു ഞങ്ങൾ ചിന്തിച്ചിരുന്നില്ല.

സ്വാമി തിരുവടികൾ തിരുവനന്തപുരത്തെത്തിയതിനുശേഷം പല അവസരങ്ങളിലും പുറംപോക്കു പതിപ്പിക്കുന്നതിനെപ്പററിയും അവിടെ ആശ്രമം പണിയിപ്പിക്കുന്നതിനെപ്പററിയും എഴുത്തുകൾമൂലം താല്പൎയ്യമായി അന്വേഷിച്ചുകൊണ്ടിരുന്നു. ൯൯ മീനം ആദ്യം സ്വാമി തിരുവടികളുടെ കല്പനപ്രകാരം ശ്രീമാൻ ശങ്കുപ്പിള്ള അവർകൾ തിരുവനന്തപുരത്തെത്തുകയും അദ്ദേഹത്തെ പ്രാക്കുളത്തു കൊണ്ടുവരികയും ചെയ്തു. അവിടെ ശ്രീമാൻ ശങ്കുപിള്ള അവർകളുടെ ജ്യേഷ്ഠസഹോദരനായ പ്രാക്കുളം പരമേശ്വരൻ പിള്ളയുടെ അതിഥിയായി താമസിച്ചുവരവെ പന്മനെ എത്തുവാൻ സ്വാമികൾ തിട്ടക്കപ്പെട്ടു. ഉടനെതന്നെ തൃപ്പാദശിഷ്യനായ തീൎത്ഥപാദസ്വാമികൾ പന്മന എത്തി ശ്രീമാൻ ശങ്കുപ്പിള്ള അവർകളെ വിവരം ധരിപ്പിച്ചു. അന്നു് ഇവിടെയുള്ള സുഖസൌകൎയ്യാദികളെപ്പററി അന്വേഷിച്ചുകൊണ്ടു് അദ്ദേഹം ഗുരുപാദക്കു് ഒരു കത്തയച്ചിട്ടുണ്ടു്. തീൎത്ഥപാദസ്വാമികളുടെ എഴുത്തനുസരിച്ചു് 99 മേടം 1-ാംനു രാവിലെ ചട്ടമ്പിസ്വാമി തിരുവടികൾ പന്മനെ എഴുന്നെള്ളി. "സി. പത്മനാഭപിള്ള സ്മാരക"വായനശാലയിൽ വിശ്രമിച്ചു. ഓരോ ദിവസവും സ്വാമികളുടെ ക്ഷേമത്തെപ്പററി അന്വേഷിച്ചുവരുന്നവൎക്കു കണക്കില്ല. വരുന്നവരോടെല്ലാം സ്വാമികൾ കുശലപ്രശ്നങ്ങൾ ചെയ്യാറുണ്ടായിരുന്നു.

ഒരു മദ്ധ്യാഹ്നത്തിൽ ഞാൻ വായനശാലയിലേക്കു കയറിച്ചെന്നു. കതകുകളെല്ലാം അടച്ചിരുന്നു. അകത്തു സ്വാമികൾ മാത്രമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹം കിടന്നിരുന്ന കട്ടിലിനു കീഴ്‌വശത്തായി ഒരു വലിയ മഞ്ഞച്ചേര ചുരുട്ടയിട്ടിരിക്കുന്നതാണു അകത്തു കടന്ന ഞാൻ ആദ്യമായി കണ്ടതു്. അതിനടുത്തുതന്നെ ഒരു വലിയ തവളയും പരിഭ്രമമില്ലാതിരിക്കുന്നുണ്ടു്. ഇതേപ്പററി ഞാൻ സ്വാമികളെ അറിയിച്ചപ്പോൾ "കിഴക്കുവശത്തെ വാതിൽ തുറന്നു കൊടുത്താൽ അവർ പൊയ്ക്കൊള്ളും" എന്നാണു മറുപടി പറഞ്ഞതു്. അ

തനുസരിച്ച് കതക തുറന്നപ്പോൾ ചുരുട്ടയിട്ടിരുന്ന ചേര ചുററഴിച്ച് സാവധാനത്തിൽ വെളിയ്ക്കുപോവുകയും ചെയ്തു. തവളയും ചേരയുടെ പിന്നാലെ ചാടിപ്പോവുകയാണുണ്ടായത്. ഈ സംഭവത്തെപ്പററി സ്വാമികൾ ഇങ്ങനെ പറഞ്ഞു "ഞാൻ ഇരിക്കുന്നിടത്ത് ഇവരെല്ലാം വരും. നിങ്ങൾ മാത്രമല്ല എനിക്കു കൂട്ടുകാർ."

ഇവിടെ വിശ്രമിക്കുന്ന അവസരത്തിലായിരുന്നു വൈക്കം സത്യാഗ്രഹം നടന്നുകൊണ്ടിരുന്നത്. ആ പ്രസ്ഥാനത്തെപ്പററി ദിവസേനയുള്ള പത്രറിപ്പോർട്ടുകൾ അറിയുന്നതിനു സ്വാമികൾക്കുള്ള ആഗ്രഹം സീമാതീതമായിരുന്നു. സത്യാഗ്രഹത്തിൽ സ്വാമികൾക്കു വളരെ വിശ്വാസമായിരുന്നുവത്രെ. ഒരു ക്ഷേത്രപ്രവേശനസത്യാഗ്രഹമാണ് തല്ക്കാലം ഉണ്ടാകേണ്ടതെന്നു സ്വാമികൾ അരുളിച്ചെയ്തു. അന്നത്തെ അറസ്റ്റിൽ പെട്ടിരുന്ന മെസ്സേഴ്സ് കെ. പി. കേശവമേനോൻ, ജാർജ്ജ് ജോസഫ്, എ. കെ. പിള്ള, ടി. കെ. മാധവൻ, ചിററേടത്തു ശങ്കുപിള്ള മുതലായവരുടെ ത്യാഗത്തെപ്പററിയും മിസ്റ്റർ ചാത്തുക്കുട്ടിനായരുടെ ക്ലേശസഹിഷ്ണുതയെപ്പററിയും പ്രശംസിച്ച് ഞങ്ങളോടു പറയുക പതിവായിരുന്നു. ഒരുദിവസം രാവിലെ മഹാത്മാജിയുടെ ചിത്രം ചൂണ്ടിക്കാണിച്ച് അഞ്ജലികൂപ്പിക്കൊണ്ടു ഇങ്ങിനെ അരുളിച്ചെയ്തു. "ഇന്നു ലോകത്തു ജീവിച്ചിരിപ്പുള്ള ആളുകളിൽ ഒരു വലിയ ആളാണ് മഹാത്മാഗാന്ധി. അദ്ദേഹത്തിന്റെ മാഹാത്മ്യം ഇതിലും ഉപരി പ്രശോഭിക്കും എന്ന് ശാരീരികശാസ്ത്രദൃഷ്ട്യാ ആ ചിത്രം വെളിപ്പെടുത്തുന്നുണ്ട്."

ഈയിടക്ക്, പല സ്ഥലത്തുനിന്നും ആളുകൾ സ്വാമികളെ ക്ഷണിച്ചുകൊണ്ടുപോകാൻ എത്തിയിരുന്നു. കൊല്ലത്തുനിന്നും വന്നവർ കാടിച്ചേഴത്തു മെസ്സേഴ്സ് സി. ഐ. പരമേശ്വരൻപിള്ള ബി. എ. യും പി. കെ. നാരായണനുണ്ണിത്താനുമായിരുന്നു. 99 മേടം 20-ാംനു- തന്നെ സ്വാമിതിരുവടികളെ കൊല്ലത്തേക്കു കൊണ്ടുപോകാൻ അവർ വളരെ നിർബ്ബന്ധിച്ചു. ആ അവസരത്തിൽ ഞാനും ഉണ്ടായിരുന്നു. അതിരുകവിഞ്ഞ അവരുടെ നിർബ്ബന്ധം ഹേതുവാൽ —"ഏതായാലും 23-ാംനു- കഴിയട്ടെ" എന്നും പറഞ്ഞു സ്വാമികൾ അവരെ ഒരുവിധം സമാധാനപ്പെടുത്തി. അവർ ഇങ്ങനെ യാത്രയാവുകയുംചെയ്തു. അന്നു വൈകീട്ടു ശ്രീമാൻ ശങ്കുപ്പിള്ള അവർകളെ വിളിച്ചു തിരുവടികൾ ഇപ്രകാരം ചോദിച്ചു. "കാര

ണവരെ, ഈ കിഴവൻ ഇവിടെ കിടന്നു ചത്തുപോയാൽ എന്തുചെയ്യും?" "സ്വാമിയുടെ അനുഗ്രഹമുണ്ടെങ്കിൽ വേണ്ടതുപോലെ എല്ലാം നടക്കും" എന്ന് അദ്ദേഹം മറുപടി പറയുകയും ചെയ്തു. "അടുത്ത ദിവസം ഒരു പങ്ക ഉണ്ടാക്കിച്ച് വായനശാലയിൽ കെട്ടി അതിന്റെ കാററു എനിക്കൊന്നു കൊള്ളണം, കേട്ടോ കാരണവരെ" എന്നു സ്വാമികൾ അരുളിച്ചെയ്തു. ഉടനെതന്നെ ആയതു തയ്യാറാക്കിച്ചുകൊണ്ടു വരുവാനുള്ള ഭാരം "കാരണവർ" എന്നെ ചുമതലപ്പെടുത്തി. അപ്പോൾ മുതൽ പങ്കയുടെ കാര്യം സ്വാമികൾ മുടക്കെ ചോദിക്കും. ഉണ്ടാക്കികിട്ടുന്നതിനു താമസവും വന്നു. 23-ാംനു രാവിലെ സ്വാമികൾ ഇങ്ങനെ അരുളിച്ചെയ്തു. "ആ പങ്കയുടെ കാററു എനിക്കു കൊള്ളുവാൻ യോഗമില്ല." അടുത്തുതന്നെ സ്വാമികളെ കൊല്ലത്തേക്കു കൊണ്ടുപോകുവാൻ നിശ്ചയിച്ചിരുന്നതുകൊണ്ടായിരിക്കാം ഇങ്ങനെ അരുളിയതെന്നായിരുന്നു ഞങ്ങൾ കരുതിയതു. പതിവിലധികം ആളുകൾ 23-ാംനു വായനശാലയിൽ സ്വാമിദർശനത്തിനു വന്നിരുന്നു. വിളവൻകോടു തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽനിന്നും സ്വാമികളുടെ പഴയ പരിചയക്കാരായ പലരും അക്കൂട്ടത്തിലുണ്ടായിരുന്നു. ആഗതരോടു കുശലപ്രശ്നം ചെയ്തു ഉച്ചക്കുമുമ്പ് എല്ലാവരേയും യാത്രയാക്കി. അന്ന് ഉച്ചയോടുകൂടി വന്ന ഒരു ഗഞ്ചിറ വായനക്കാരനെക്കൊണ്ടു ഗഞ്ചിറ വായിപ്പിക്കുകയും, സ്വാമികൾ അതു വാങ്ങി വായിച്ചുകേൾപ്പിക്കയുംചെയ്തു പതിവിലധികം ഉത്സാഹഭരിതനായി കഴിഞ്ഞുകൂടി. ഉച്ചകഴിഞ്ഞു കുമ്പളത്തു ശ്രീമാൻ ശങ്കുപ്പിള്ള അവർകളും ഞാനും മററും വായനശാലയുടെ മുൻവശമുള്ള പന്തലിൽ ഇരിക്കുകയായിരുന്നു. മണി മൂന്നടിക്കുന്ന ശബ്ദം കുറച്ചുമുമ്പായി കേട്ടു. സ്വാമികൾ കിടന്നിരുന്ന മുറിയിൽ വേറെ ആരും ഉണ്ടായിരുന്നില്ല. സ്വാമികൾ എന്തോ വിളിച്ചുപറയുന്നതുകേട്ടു ഞാനു അകത്തേയ്ക്കു ചെന്നു. "പണിക്കരെ വിളിക്കൂ. എനിക്ക് എഴുന്നേററിരിക്കണം" എന്നരുളുകയാൽ ഞാൻ പെട്ടെന്നു പണിക്കരെ വിളിച്ചുകൊണ്ടുവന്നു. ഞങ്ങൾ സ്വാമികളെ എടുത്തിരുത്തി. സ്വാമികൾതന്നെ കാലുകൾ പിണച്ചിരുന്നു. ദൃഷ്ടികൾ ഊർദ്ധ്വഭാഗത്തേയ്ക്കു ഏകാഗ്രമാക്കി. കണ്ണുകൾ സാവധാനത്തിൽ അടഞ്ഞുതുടങ്ങി. ഒരു മണിക്കൂറുകൊണ്ടു കണ്ണുകൾ തീരെ അടഞ്ഞു. തല്ക്കാലം സ്വാമികൾക്ക് എന്തോ ക്ഷു

തൽ അസുഖമുണ്ടെന്നു മനസ്സിലാക്കി പുറത്തു നിന്നവരിൽ ശ്രീമാൻ ശങ്കുപ്പിള്ള അവർകൾ വാതുക്കൽവന്ന് "എങ്ങനെയിരിക്കുന്നു" എന്നു ഞങ്ങളോടു ചോദിച്ചുകൊണ്ടിരുന്നു. സമാധിയാണെന്നു മനസ്സിലാക്കാൻ കഴിയാത്ത ഞങ്ങൾ വിശേഷമൊന്നുമില്ലെന്നു മറുപടിയും കൊടുത്തുകൊണ്ടിരുന്നു. സ്വാമികൾ നിശ്ചേഷ്ടനായി കാണപ്പെട്ടപ്പോൾ മാത്രമെ സമാധിയാണെന്നുള്ള വിവരം ഞങ്ങൾ ഗ്രഹിച്ചുള്ളൂ. ഉടൻതന്നെ വിവരം ശ്രീമാൻ ശങ്കുപിള്ള അവർകൾ അറിയിക്കേണ്ടവരെ എല്ലാം അറിയിച്ചു. സമാധിപീഠമിന്നതായിരിക്കണമെന്നു സ്വാമികൾ മുൻകൂട്ടി നിശ്ചയിച്ചിരുന്നതും തത്സമയംവരെ കൈവശം വന്നുചേരാതിരുന്നതും ആയ മുൻപറഞ്ഞ കാവു സംബന്ധിച്ചുണ്ടായിരുന്ന കുഴപ്പങ്ങളെല്ലാം പര്യവസാനിക്കയും, അവിടെത്തന്നെ അടുത്ത പ്രഭാതത്തിൽ സമാധിയിരുത്തുകയും ചെയ്തു.

ഈ സമാധികൊണ്ടു പന്മനക്കുണ്ടായിട്ടുള്ളതും ഇനിമേൽ ഉണ്ടാവുന്നതും ആയ മാഹാത്മ്യം വർണ്ണനാതീതമാകുന്നു. സ്വാമികളുടെ ആത്മചൈതന്യം ഈ സ്ഥലവാസികളുടെ ആത്മാവിൽ അഭിവൃദ്ധികരങ്ങളായ പ്രവൎത്തനങ്ങൾ ഉണ്ടാക്കുമെന്നുള്ളതിനു സംശയമില്ല. പന്മനക്കാൎക്ക് ഇതിലധികം ഒരു മഹാഭാഗ്യം ഉണ്ടാകാനുമില്ല. ഈ മഹാഭാഗ്യങ്ങൾക്കെല്ലാം കാരണം സ്വാമിതിരുവടികൾക്കു ശ്രീമാൻ ശങ്കുപ്പിള്ള അവർകളോടു തോന്നിയ കാരുണ്യവും അതിനു കാരണം അദ്ദേഹത്തിന്റെ ജീവിതശുദ്ധിയും കൎമ്മകുശലതയും ജീവകാരുണ്യവും ആണെന്നുള്ളതു നിരാക്ഷേപമാകുന്നു. സ്വാമികൾക്കു ശ്രീമാൻ ശങ്കുപ്പിള്ള അവർകളോടു തോന്നിയ വാത്സല്യത്തിനു പല ഉദാഹരണങ്ങളും എടുത്തു കാണിക്കാനുണ്ടെങ്കിലും വിസ്തരഭയത്താൽ ഞാൻ അതിനു തുനിയുന്നില്ല. സ്വാമികൾ അദ്ദേഹത്തിനയയ്ക്കാറുള്ള എഴുത്തുകളിലെ സംബോധനയുടെ രൂപം മനസ്സിലാക്കുമ്പോൾ വാത്സല്യം എത്രമാത്രമായിരുന്നുവെന്നു എല്ലാവൎക്കും ഗ്രഹിക്കുവാൻ കഴിയും. അതു "പൊന്നുതങ്കക്കുടമേ" എന്നായിരുന്നു.

ശുഭം.